ശ്രീ

# രാമതീൎത്ഥപ്രതിധ്വനികൾ

## തരംഗം നാല് — സാക്ഷാൽക്കാരസഹായങ്ങൾ.



വിവൎത്തകൻ:

റി. ആർ. നാരായണൻനമ്പ്യാർ

ബി. ഏ., ബി. എൽ



ശ്രീ

# രാമതീർത്ഥപ്രതിധ്വനി

സ്വാമിരാമതീർത്ഥന്റെ പൂർണ്ണകൃതികളായ
**"In Woods of God - Realization"**
എന്ന ഇംഗ്ലീഷ് ഗ്രന്ഥത്തിന്റെ പരിഭാഷ.

## തരംഗം നാല് — സാക്ഷാൽക്കാരസഹായങ്ങളും.

വിവർത്തകൻ,
റ്റി. ആർ. നാരായണൻനമ്പ്യാർ B. A. & B. L.

പ്രകാശകർ,
ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ,
കൊല്ലം.



ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം.

ഒന്നാംപതിപ്പ് കാപ്പി 500. വില രൂ. 1 ണ. 8.

1126.

# വിഷയസൂചി.

---



---

## ശുദ്ധിപത്രം

| പുറം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 48 | 23 | ആത്മത്യാഗ | ആത്മഹത്യാ |
| 112 | 14 | പര്യവേഷണം | പര്യവേക്ഷണം |
| 136 | 33 | കൊടുന്നു | കൊട്ടുന്നു |

# അഭിപ്രായങ്ങൾ

## (൭-ാം തരംഗത്തിൽനിന്നു തുടൎച്ച)

## ശ്രീ ആനന്ദ് റ്റി. ഹിംഗൊറാനി

സനാതനമായ സന്തുഷ്ടിയും, ആനന്ദവുംകൊണ്ടു പരിപൂൎണ്ണമായിരിക്കുന്നതിനാൽ സ്വാമി രാമന്റെ ഉൽകൃഷ്ടശാസനങ്ങൾ വ്യാകുലഹൃദയങ്ങളുടെ ഇരുണ്ടടഞ്ഞ കോണുകളെല്ലാം പ്രകാശമാനമാക്കിച്ചെയ്യുന്നു. ലോകത്തിലെല്ലാം ജീവിതസരണിയിൽ പ്രയാണം ചെയ്യുന്ന ബഹുസഹസ്രം കൂട്ടയാത്രക്കാൎക്കു പ്രചോദനവും, ഉൽകൎഷവും കൊടുക്കാൻ ഇവ ഒരിക്കലും തീരാത്ത ഒരുറവസ്ഥാനം ആയിട്ടു കാണപ്പെടുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങളും, ലേഖനങ്ങളും പ്രത്യക്ഷപ്പെടുത്തുംപോലെ, സ്വാമിജി സച്ചിദാനന്ദത്തിന്റെ ഒരു മൂൎത്തീഭാവം തന്നെയായിരുന്നു. അദ്ദേഹത്തിന്റെ അനുഗ്രഹങ്ങൾ നമ്മൾക്കെല്ലാം ഉണ്ടായിരിക്കട്ടെ!

---

## ലാലാ ഹർദയാൽ എം. ഏ.

...അമേരിക്കായുടെ ഈ ഭാഗത്തു് സ്വാമി രാമതീൎത്ഥന്റെ സ്മരണയെ പ്രേമപ്രകൎഷത്തോടുകൂടി പാലിച്ചുപോരുന്ന നിരവധി ജനങ്ങളുണ്ടു്. ഒരു യഥാൎത്ഥ ഈശ്വരനായി ജീവിച്ചുകൊണ്ടു് കാലിഫോർണിയായിലെ പൎവ്വതതാഴ്വാരങ്ങളിലെ സംസ്കാരഹീനരായ ഗ്രാമവാസികളുടെ ഹൃദയങ്ങളെ സ്വാധീനമാക്കുന്നതിനു് അദ്ദേഹത്തിനെങ്ങിനെ സാധിച്ചുവെന്നും, അമേരിക്കൻ പത്രങ്ങളിൽ പ്രസിദ്ധീകരിക്കപ്പെട്ട പ്രശംസാസ്തുതികളെ അദ്ദേഹം എങ്ങിനെ വലിച്ചെറിഞ്ഞുവെന്നും, തന്റെ പ്രസംഗങ്ങൾക്കു വരുന്ന ശ്രോതാക്കൾക്കു ററിക്കററുവെക്കാൻ അദ്ദേഹം എങ്ങിനെ വിസമ്മതിച്ചുവെന്നും, യോഗങ്ങൾ നടത്താനുള്ള ചെലവുകൾക്കു തന്റെ ഒരു സമ്പന്നസ്നേഹിതൻ സ്വയം പണം എടുക്കണമെന്നു അദ്ദേഹം പറഞ്ഞകാൎയ്യം എല്ലാം അമേരിക്കർ പറയാറുണ്ടു്. അമേരിക്കായിൽ വന്നിട്ടുള്ള ഹിന്ദുക്കളിൽവെച്ചു് അദ്ദേഹം ഏററവും വലിയ മഹാനാണു്—ഒരു വലിയ യതിയും, മഹൎഷിയും ആണു്. അദ്ദേഹത്തിന്റെ ജീവിതം ഹൈന്ദവാദ്ധ്യാത്മികത്വത്തിന്റെ ഉന്നതതത്വങ്ങളെ പ്രതിബിംബിപ്പിക്കയും, അതുപോലെ അദ്ദേഹം സാക്ഷാൽക്കരിക്കാൻ സാധന ചെയ്തു "സാൎവ്വലൌകികചൈതന്യ" പ്രേമത്തെ തന്റെ ആത്മാവു് പ്രതിഫലിപ്പിക്കയും ചെയ്തു.

---

# രാമതീൎത്ഥസൂക്തികൾ.

ഒരു മനുഷ്യൻെറ ഉടലിലെ ഓരോ തരിമ്പും അവൻെറ രാഷ്ട്രം—ദേശം—അശേഷവുമായിട്ടുള്ള ഐക്യത്തിൻെറ ഭാവന കൊണ്ടു തുടിക്കാതിരുന്നാൽ, സൎവ്വസ്വവുമായ അവൻെറ ഈശ്വരനുമായിട്ടു അവനു തൻെറ ഏകത്വം സാക്ഷാൽക്കരിക്കാവതല്ല.

*　　*　　*　　*

ഒരുവൻെറ വ്യക്തിപരവും, പ്രാദേശികവും ആയ ധൎമ്മത്തെ അവൻെറ രാഷ്ട്രീയ—ദേശീയ—ധൎമ്മത്തിനു് ഉയരെ പ്രതിഷ്ഠിക്കാവതല്ല. യോഗ്യമായ ന്യൂനാധികഭാവംവെച്ചു പുലൎത്തുന്നതാണു് സൌഭാഗ്യത്തെ പ്രാപ്തമാക്കുന്നതു്.

*　　*　　*　　*

രാഷ്ട്ര—ദേശ—ത്തിൻെറ നന്മയെ വൎദ്ധിപ്പിക്കാൻ എന്തെങ്കിലും ചെയ്യുന്നതു് ദേവന്മാരെ, ഈശ്വരന്മാരെ, അഥവാ സൎവ്വപ്രപഞ്ചശക്തികളെ പരിചരിക്കുകതന്നെയാണു്.

*　　*　　*　　*

ലോകത്തിൽ ഒരേ ഒരു രോഗമേ ഉള്ളു. അതിനു ചികിത്സയായി ഒരേ ഒരു മരുന്നും. ബ്രഹ്മം മിഥ്യയാണെന്നും, ജഗത്തു് സത്യമാണെന്നും അറിയാൻ ഇടയാക്കുന്ന വിപരീതമായ ചിത്തവൃത്തി ഒന്നുമാത്രം സദാ സദാ ഏതെങ്കിലും ഒരുവക ദുഃഖത്തിലോ, അല്ലെങ്കിൽ മററൊരുതരം ദുഃഖത്തിലോ പ്രതിഫലിക്കുന്നു. സകല ആപത്തുകൾക്കും ഉള്ള ഒരൊററ ഔഷധം "ശരീരം മുതലായതൊന്നും ഇല്ലേ ഇല്ല" എന്നു ഗ്രഹിച്ചു് അവയെ ബ്രഹ്മാഗ്നിയിൽ ഹോമിച്ചുകളയുക എന്നതു മാത്രമത്രെ.

*　　*　　*　　*

ബ്രാഹ്മണർ (പുരോഹിതവൎഗ്ഗം) ലോകം ഭരിച്ചിരുന്ന ഒരുകാലമുണ്ടായിരുന്നു; ക്ഷത്രിയർ (വീൎയ്യം) ഭരിച്ചിരുന്ന ഒരു കാലവും ഉണ്ടായിരുന്നു; ഇപ്പോൾ വൈശ്യർ (മുതലാളികൾ) ഭരിക്കുന്ന കാലമാണു്. ശൂദ്രരിലെ (തൊഴിലാളികളിലെ) വേലയ്ക്കു് അധികാരം ലഭിക്കുന്നകാലം അടുത്തതായി വരുന്നു. എന്നാൽ സന്ന്യാസചൈതന്യംകൊണ്ടു് അനുഗ്രഹിക്കപ്പെട്ട ശൂദ്രരായിരിക്കും ഇതു്.

(ഇതരം)

# ആസ്വാദനം

(പ്രൊഫസ്സർ പുരാൺസിംഗ് എം. എ.)

പ്രപഞ്ചത്തിൽ മുഴുവനും ശാന്തിയുടെ ശ്വാസം പ്രസരിപ്പിച്ചുകൊണ്ടു് ഇന്നാട്ടിലെ ജനങ്ങളുടെ ഹൃദയത്തിൽനിന്നു പ്രാൎത്ഥനകൾ ഉദിച്ചുപൊങ്ങി. യുദ്ധങ്ങളും, വിജയങ്ങളുംകൊണ്ടു വളരെ ക്ഷീണിക്കയും, രണവീരന്മാരുടെ വൎഗ്ഗക്കാർ വീട്ടിൽതിരിച്ചു വന്നു് ഭൗമികസാമ്രാജ്യമെന്ന മൃഗതൃഷ്ണികയ്ക്കുവേണ്ടി തങ്ങളുടെ ആത്മാവിനെ കച്ചവടംചെയ്തുപോയെന്നു കാണുകയും ചെയ്തപ്പോഴായിരുന്നു അതു്. ജയിക്കപ്പെട്ട യുദ്ധങ്ങൾ യഥാൎത്ഥത്തിൽ തോൽവിയടഞ്ഞ യുദ്ധങ്ങളായിരുന്നുവെന്നു ആൎയ്യജാതിക്കാരുടെ ഹൃദയം കണ്ടപ്പോൾ അതു് ഉള്ളിലേയ്ക്കു തിരിഞ്ഞു. വിജയത്തിന്റെ ചൈതന്യത്തെ ത്യാഗചൈതന്യം സമ്പൂൎണ്ണമായിതോല്പിച്ചു. ശാന്തിയും, പ്രേമവും നാട്ടിലെല്ലാം പ്രചരിക്കയും, സമീപരാജ്യവാസികളുടെ ഒരു പരിശുദ്ധ രാജ്യമായിട്ടു ഈ നാടു രൂപാന്തരപ്പെടുകയും ചെയ്തു. ആ കാലംമുതല്ക്കു് സന്ന്യാസജീവിതത്തെ സൂചിപ്പിക്കാത്ത ഒരു പുറംപോലും ഇൻഡ്യാചരിത്രപുസ്തകത്തിൽ കാണപ്പെടുന്നില്ല. ഒരുത്തനു സാധിക്കാവുന്നിടത്തോളം ഉള്ള സ്വൎണ്ണസംഭരണത്തിന്റെ സംഖ്യകൊണ്ടോ, അവൻ സംഗ്രഹിക്കാൻ പ്രയത്നപ്പെടുന്ന അറിവിന്റെ ആകെത്തുകകൊണ്ടു പോലുമോ, സ്ഥാനമാനങ്ങളോ, പദവികളോ കൊണ്ടോ അവന്റെ വിജയത്തിനെ അളക്കുന്ന ആദൎശം ഇൻഡ്യായിൽ ഇല്ല; പിന്നെയോ, ആത്മജ്ഞാനവും, ആത്മസംസ്കാരവും എത്രമാത്രം ഉണ്ടെന്നു കണക്കുനോക്കിയാണു് അവന്റെ വിജയത്തെ ഇൻഡ്യായിൽ പരിഗണിക്കുന്നതു്. മനുഷ്യന്റെ വലിപ്പച്ചെറുപ്പത്തെ നിശ്ചയിച്ചു വിധികല്പിക്കുന്നതു് അവന്റെ ബാഹ്യപരിതഃസ്ഥിതികളെ നോക്കിയല്ലാ, പിന്നെയോ അവന്റെ ആഭ്യന്തരപരിചയങ്ങളെ നോക്കിയാണു്. ആഭ്യന്തരമനുഷ്യൻ മാത്രമാണു് ആരാധനാപാത്രമായി പരിഗണിക്കപ്പെടുന്നതു്. പുറമേനിന്നു നോക്കിയാൽ യാതൊരു സംഭവപരമ്പരയും ഇല്ലെന്നു തോന്നപ്പെടുമെങ്കിലും, പ്രതിക്ഷണം മന്ദഹസിച്ചുകൊണ്ടു് ഉദാരവും, ദയാപൂൎണ്ണവും ആയ വീക്ഷണവും, സഹാനുഭൂതി നിറഞ്ഞ ഹൃദയവും, പ്രശാന്തമായ മനസ്സും മുഖേന പ്രശോഭിക്കുന്ന ഒരു മഹൎഷിയുടെ നിൎമ്മലവും, സ്ഥിരവും ആയ ആഭ്യന്തര ജീവിതത്തിന്റെ പരിണാമഗതിയെ മാത്രമാണു് വാസ്തവത്തിൽ മനുഷ്യജാതി

പഠിക്കാനുള്ളതു്. അത്തരം ഒരു ജീവിതത്തിന്റെ ചരിത്രം ആ മഹാത്മാവിന്റെ ചിന്തകളും, ശാസനങ്ങളും ഏതുരൂപത്തിൽ അദ്ദേഹത്തിന്റെ ആഭ്യന്തരാനുഭവങ്ങളെ പ്രകടിപ്പിക്കുന്നുവെന്നു വിവരിക്കയും, ഇതിലും അധികമായി തന്റെ രഹസ്യങ്ങളെ പുറത്തേയ്ക്കു പ്രകാശിപ്പിക്കുന്ന മന്ദസ്മിതങ്ങളും, കടാക്ഷങ്ങളുംചേൎത്തു് അദ്ദേഹത്തെ ചിത്രീകരിക്കയും ചെയ്യുന്നതുകൊണ്ടാണു് എഴുതപ്പെടുന്നതു്. സ്വാമി രാമന്റെ ജീവചരിത്രം ആഭ്യന്തരമനുഷ്യന്റെ ചരിത്രമാണു്. ഭൗതികലോകത്തുനിന്നു് ആത്മസാക്ഷാൽക്കാരത്തിന്റെ മന്ദംമന്ദമായുള്ള പ്രക്രിയകളാൽ പുറത്തേയ്ക്കു ചാടി, ആത്മീയലോകത്തിലേയ്ക്കു പ്രവേശിച്ചു അദ്ദേഹത്തിന്റെ മാനസികപരിണാമഗതി മാത്രമാണതു്.

സാൎവ്വത്രികമായ ശാന്തിയും, പ്രേമവും ആലാപിച്ചുകൊണ്ടു് കാടുകളിലെയും, വനങ്ങളിലെയും രാഗങ്ങളിൽ സംവിധാനം ചെയ്യപ്പെട്ട ഒരു ഗ്രാമീണഗാനമാണു് സ്വാമി രാമന്റെ ജീവിതം. മാഹാത്മ്യംകൊണ്ടു തിളങ്ങുന്ന ഉപനിഷത്തുകളിൽ ജന്മം എടുത്ത അതേ സംഗീതമാണതു്. പാടുന്ന രീതിയിൽമാത്രമല്ലാതെ അതിനു യാതൊരു പുതുമയും ഇല്ല. തന്റെ ആത്മാവിന്റെ അടിത്തട്ടിൽനിന്നു സ്വാമി രാമൻ അതു് ഒരിക്കൽക്കൂടി ഉയൎത്തുകയും, ശണ്ഠയിൽനിന്നു രമ്യതയിലേയ്ക്കും, ഭിന്നതകളിൽനിന്നു ഭിന്നരൂപത്തിലുള്ള യോജിപ്പിലേയ്ക്കും, വ്യക്തിയാത്മാവിൽനിന്നു സകലാത്മാവിലേയ്ക്കും, വൈവിധ്യത്തിൽനിന്നു വൈവിധ്യത്തിലുള്ള ഏകത്വത്തിലേയ്ക്കും മനുഷ്യനെ വിളിച്ചുണൎത്തിക്കൊണ്ടു് അദ്ദേഹം അതു അലറി ഉൽഘോഷിച്ചു പ്രവഹിപ്പിച്ചു. ദ്വേഷത്തിൽനിന്നു പ്രേമത്തിലേയ്ക്കും, യുദ്ധത്തിൽനിന്നു സമാധാനത്തിലേയ്ക്കും, അദ്ദേഹം മനുഷ്യനെ വിളിച്ചുമാററി. എല്ലാവരോടും സന്മനസ്സും, ചിന്താവികാരങ്ങളുടെ ഔദാൎയ്യവും അദ്ദേഹത്തിൽനിന്നു ഒഴുകി. ആഭ്യന്തരമനുഷ്യന്റെയും, ആഭ്യന്തര പ്രകൃതിയുടെയും ഒരു കവിയായിരുന്നു സ്വാമി രാമൻ. അദ്ദേഹത്തിനു എല്ലാമനുഷ്യരും പദാൎത്ഥങ്ങളും ദൈവികമായിരുന്നു. "തൽത്വം അസി"—നീ അതാകുന്നു—, "ഏകമേവാദ്വിതീയം"—രണ്ടാമതൊന്നില്ലാത്ത ഏകം മാത്രം—എന്നിങ്ങനെ രണ്ടുമന്ത്രങ്ങളുണ്ടല്ലൊ; അനന്തതയിലേയ്ക്കു സ്വയംനശിക്കുന്നതുവരെ സദാ മുമ്പോട്ടു മുമ്പോട്ടു ഉയൎന്നുയൎന്നു അനശ്വരമായ നീലാകാശത്തിലേയ്ക്കു തന്റെ ജീവിതത്തിലെ ഓരോ മണിക്കൂറിലും പറന്നുകൊണ്ടിരുന്ന അദ്വൈതമമായ ഈ അരയന്നം ഈ രണ്ടു മന്ത്രങ്ങളാകുന്ന ചിറകുകളിലാണു് താങ്ങിനിന്നിരുന്നതു് എന്നു പറയാം.

പഞ്ചാബിലെ ഗുജറൻവാലാ ജില്ലയിൽ മുരളിവാലാ എന്ന ഒരു ചെറുഗ്രാമത്തിൽ 1873-ൽ സ്വാമി രാമൻ ഭൂജാതനായി. അദ്ദേഹം ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിലാണ് ജനിച്ചതു്. ഹിന്ദിരാമായണത്തിൻെറ സുപ്രസിദ്ധകർത്താവായ ഗോസ്വാമി തുളസീദാസിൻെറ നേരിട്ടുള്ള പിൻഗാമികളാണു് മുരളീവാലായിലെ ഗോസ്വാമി ബ്രാഹ്മണർ എന്നു പറയപ്പെടുന്നു. പേഷവാർ, സ്വാത് എന്നീ സ്ഥലങ്ങളിൽപോയി പുരോഹിതവൃത്തി നടത്തിക്കിട്ടുന്ന ആദായമല്ലാതെ അദ്ദേഹത്തിൻെറ അച്ഛൻ ഗോസ്വാമി ഹിരാനന്ദനു് വേറെ കാലക്ഷേപമാൎഗ്ഗമൊന്നും ഉണ്ടായിരുന്നില്ല. ഉത്തരപശ്ചിമസീമാസംസ്ഥാനത്തിലെ ഹിന്ദുക്കളുടെ കുടുംബപുരോഹിതനായിരുന്നു ഹിരാനന്ദൻ. അദ്ദേഹത്തിനു് അടിയ്ക്കടി തൻെറ ശിഷ്യഗണങ്ങളുടെ ഗൃഹങ്ങളിൽ പൌരോഹിത്യകൎമ്മങ്ങൾക്കായി പോകേണ്ടിയിരുന്നു. സ്വാമി രാമൻ ജനിച്ചു് ഏതാനും ദിവസങ്ങൾക്കുള്ളിൽ അമ്മ മരിച്ചുപോയി. അദ്ദേഹം പശുവിൻപാൽകൊണ്ടാണു് വളൎത്തപ്പെട്ടതു്. ഒരു പഞ്ചാബുകാരനായിരുന്നുവെങ്കിലും സ്വാമി രാമൻെറ പ്രതിദിനസാധാരണഭക്ഷണം നെല്ലരിച്ചോറും പാലുമായിരുന്നുവെന്നു ഇവിടെ പ്രസ്താവിക്കാം. അദ്ദേഹത്തിനു പാൽ വളരെ പ്രിയമായിരുന്നു. ഒരു സമയം അദ്ദേഹം അഞ്ചുസേർ പാലുവരെ കുടിക്കാൻ പ്രാപ്തനായിരുന്നു. ഒരു ദരിദ്രബ്രാഹ്മണൻെറ താഴ്ന്ന ഒരു ഗൃഹത്തിൽ സ്വാമി രാമൻ ഇങ്ങിനെ ജനിച്ചു. അഞ്ചാമത്തു വയസ്സിൽ അദ്ദേഹം വിദ്യാഭ്യാസം തുടങ്ങി. തൻെറ ശൈശവവും, കൌമാരവും കഠിനമായ വിദ്യാഭ്യാസപരിശ്രമംകൊണ്ടു നയിക്കപ്പെട്ടു. അദ്ദേഹം ഉയൎന്നക്ലാസുകളിൽ എത്തിയപ്പോൾ, അദ്ദേഹത്തിനെ താങ്ങാൻ അച്ഛനു് പ്രാപ്തിയില്ലാതായി. ഒരു വിദ്യാൎത്ഥിയെന്നനിലയിൽ അദ്ദേഹം അതീവ ദാരിദ്ര്യത്തിൽ ജീവിച്ചു. എല്ലാംത്തിനുംകൂടി ആകെ മൂന്നുറുപ്പികയോളം വിലവരുന്ന, വിലകുറഞ്ഞതും പരുപരുത്തതും ആയ നാടൻതുണികൊണ്ടുണ്ടാക്കിയ ഒരു ഷൎട്ടും, പഞ്ചാബി കാലുറകളും, ഒരുചെറു തലപ്പാവുംകൊണ്ടു് ആയിരുന്നു രാമൻെറ ബാല്യകാല വസ്ത്രധാരണം. തൻെറ കോളേജുവിദ്യാഭ്യാസകാലത്തു് രാത്രി വിളക്കിനു എണ്ണവാങ്ങിക്കാൻ വേണ്ടി പലപ്പോഴും ഭക്ഷണച്ചെലവു ലാഭിച്ചു് അദ്ദേഹം വെറും പട്ടിണികിടന്നിട്ടുണ്ടെന്നു അദ്ദേഹത്തിൻെറ സഹപാഠികൾ വിവരിക്കുന്നുണ്ടു്. പലപ്പോഴും ദിവസങ്ങൾ തുടരെ അദ്ദേഹത്തിനു പട്ടിണിയായിരുന്നു. എന്നിട്ടും അദ്ദേഹത്തിൻെറ മുഖത്തു ക്ഷീണത്തിൻെറയോ, സങ്കടത്തിൻെറയോ ലക്ഷണങ്ങൾ തീരെ

കാണപ്പെട്ടിരുന്നുമില്ല. എന്തെന്നാൽ അദ്ദേഹം ദിവസംപ്രതി മുറയനുസരിച്ചു സ്വസ്ഥനും, ശാന്തനുമായി കോളേജിൽ ഹാജരാകുകയും, പതിവുപോലെ പാഠങ്ങൾ പഠിക്കുകയും ചെയ്തിരുന്നു.

ആര്യവംശത്തിനു സഹജമായ സ്വരൂപത്തിൽ മാതൃകാപരമായി രൂപവൽക്കരിക്കപ്പെട്ട മൃദുവും സുന്ദരവും ആയ ഒരു മുഖം ആയിരുന്നു അദ്ദേഹത്തിന്റേതു്. അഗാധവും, കറുത്തതും ആയ നേത്രയുഗ്മത്തിനു മുകളിൽ പുരികങ്ങൾ ആർച്ചുപോലെ പരിലസിച്ചു. ആത്മാവിന്റെ ശുദ്ധതയും, പ്രേമവും ഇതു പ്രകടമാക്കി. അത്യുന്നതധിഷണാശക്തികളെ പ്രദ്യോതിപ്പിച്ച വലിയ, പരന്ന ഉന്തിനില്ക്കുന്ന നെററിത്തടത്തോടു താരതമ്യപ്പെടുത്തുമ്പോൾ അദ്ദേഹത്തിന്റെ അധരോഷ്ഠങ്ങൾക്കു സ്ത്രീസഹജമായ ഒരു മാർദ്ദവം പ്രത്യക്ഷമായിരുന്നു. അദ്ദേഹം ഗൌരവത്തിൽ പണിയെടുത്തിരുന്നപ്പോൾ അഭേദ്യമായ ഇച്ഛാശക്തിയെ സ്ഥാപിപ്പിക്കുന്നവിധം, ചെറിയ വൃത്താകാരമായ താടിക്കുമുകളിൽ മേൽചുണ്ടിനെ കീഴ്ചുണ്ടു അമർത്തിപ്പിടിച്ചിരുന്നു. കോളേജുവിദ്യാർത്ഥിയെന്ന നിലയിൽ പ്രസ്താവ്യമായ ഒരു ഭാവിജീവിതത്തിന്റെ ലക്ഷണങ്ങളൊന്നും അദ്ദേഹം പ്രകടിപ്പിച്ചില്ല. എങ്കിലും, അക്കാലത്തുപോലും കാണികൾക്കു അദ്ദേഹത്തിൽ ഒരു ദിവ്യപ്രകൃതത്തിന്റെയും, ജീവിതപരിശുദ്ധിയുടെയും, നിഷ്കളങ്കതയുടെയും ലക്ഷ്യമുണ്ടെന്ന ബോദ്ധ്യം ഉണ്ടാകാതെയിരുന്നില്ല. വിനയാനതയായ ഒരു ബാലികയുടെ ലജ്ജാപ്രകൃതം അദ്ദേഹത്തിൽ ഉണ്ടായിരുന്നു. പ്രേമപ്രകാശത്തിൽ ജീവിച്ചതുമൂലം അദ്ദേഹം തന്റെ ചെറിയ, ലോലവും, സുവർണ്ണവും ആയ ശരീരത്തിൽക്കൂടി കാണപ്പെടാവുന്ന പരിശുദ്ധി പ്രകടിപ്പിച്ചിരുന്നു. എന്നാൽ വിനയസമ്പന്നവും, എളിയതും ആയ ഈ കാഴ്ചയ്ക്കു കീഴിൽ, ഉന്നതമോഹങ്ങളും, ഉൽകൃഷ്ടോദ്ദേശങ്ങളും ആവഹിച്ചിരുന്ന ഒരു പരിഗണനീയ മനുഷ്യൻ ഒളിച്ചിരുന്നിരുന്നു. അവ പുറത്തുപറയാൻ പാടില്ലാതിരിക്കത്തക്കവിധം അത്രയ്ക്കു പരിപാവനമാണെന്നു പക്ഷേ ഈ ബ്രാഹ്മണകുമാരൻ വിചാരിച്ചിരുന്നിരിക്കാം. കണ്ണിൽ അശ്രുക്കളോടും, ഹൃദയത്തിൽ ഒരു ശിഷ്യന്റെ വിനയത്തോടും, ഒരു ബാലികയുടെ മൌനത്തോടും, ഒരു യുദ്ധവിജയിയുടെ പ്രബലേച്ഛയോടുംകൂടി ഈ ദിവ്യവിദ്യാർത്ഥി ജ്ഞാനക്ഷേത്രത്തിൽ രാവും പകലും ഒരു യോദ്ധാവിനെപ്പോലെ പണിയെടുത്തു. അദ്ദേഹം സദാ സഹപാഠികളുടെ മുമ്പിലായിരുന്നു. അദ്ദേഹത്തിന്റെ പഠിപ്പു വിസ്തൃതമായിരുന്നു. ഒരു സന്യാസിയെന്ന നിലയിൽ സാഹിത്യപരവും,

തത്വശാസ്ത്രീയവും ആയ വിഷയങ്ങളെ അധികരിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന അറിവിന്റെയും, പരിചയത്തിന്റെയും ആഴം അത്ഭുതാവഹമായിരുന്നു. മനുഷ്യചിന്താസരണി മുഴുവൻ അദ്ദേഹത്തിനു പരിചയമായിരുന്നുവെന്നു കാണികൾക്കു തോന്നപ്പെട്ടു.

ഏകദേശം ഇരുപതുവയസ്സായപ്പോൾ രാമൻ മാത്തമാററിക്സ് വിഷയത്തിൽ എം. എ. പരീക്ഷപാസ്സായി. അനന്തരം നാലുവർഷക്കാലം പ്രൊഫസ്സർ, ലക്ചറർ എന്നീ ഭിന്നജോലികളിൽ അദ്ദേഹം പണിയെടുത്തു. 1899-അവസാനത്തിൽ, ലാഹോറിൽ നിന്നു വനാന്തരങ്ങളിലേയ്ക്കു പോയതിനു ഒരു വർഷത്തിനുശേഷം, അദ്ദേഹം ഒരു സന്യാസിയായി. ഇരുപത്താറുവർഷത്തെ ചുരുങ്ങിയകാലംകൊണ്ടാണ് അദ്ദേഹത്തിന്റെ അറിവു അത്ഭുതകരമായ വിധത്തിൽ സംഭരിക്കപ്പെട്ടതു്. സ്വാമി രാമനു് തീരുവനൽകാതെ ഒരു മിന്നിട്ടുനേരംപോലും അദ്ദേഹത്തെ കടന്നുപോയില്ല. വളരെ പ്രശസ്തമായും, ഉന്നതപദവികളോടും, സ്കോളർഷിപ്പു സമ്പാദിച്ചും സർവ്വകലാശാലാ പരീക്ഷകളിൽ അദ്ദേഹം ജയിച്ചതിനു പുറമേ, ഹാഫീസു്, മൌലാനാ റൂം, മഗ്രാബി, ഉമർഖയ്യം മുതലായ പേർഷ്യൻ സൂഫി പണ്ഡിതവര്യന്മാരുടെ കൃതികളിലും അദ്ദേഹം പ്രാവീണ്യം നേടി. പാശ്ചാത്യവും, പൌരസ്ത്യവും ആയ തത്വജ്ഞാനഗ്രന്ഥങ്ങളിൽ മുഴുവനിലും കൂടി അദ്ദേഹംമുങ്ങി നീന്തിക്കരയ്ക്കെത്തി. കോളേജുവിദ്യാഭ്യാസകാലത്തു തന്നെ രാമൻ ഉപനിഷത്തുകളെല്ലാം പല പരിവൃത്തി വായിച്ചിരുന്നു. ഹിന്ദി, ഉറുദു, പഞ്ചാബി എന്നീ ഭാഷകളിലെ കവികളുടെ മാധുര്യവും, ചമൽക്കാരവും അദ്ദേഹത്തിനെ വളരെ ആകർഷിച്ചു.

ജീവിതപരിസരങ്ങളുടെയും, കഠിനപ്രയത്നങ്ങളുടെയും ആഘാതം രാമന്റെ ആരോഗ്യത്തെ ബാധിച്ചു. എം. എ. പാസ്സായി വന്നപ്പോൾ, അദ്ദേഹം അപ്പോൾ വഹിച്ചിരുന്ന വെറും അസ്ഥിപഞ്ജരം മാത്രമായിരുന്ന ശരീരത്തിൽ ജീവൻ എങ്ങിനെ പററിപ്പിടിച്ചിരുന്നുവെന്നു എല്ലാവരും ആശ്ചര്യപ്പെട്ടു. തന്റെ അസ്ഥികളിൽ പറയത്തക്കവിധം മാംസം ഉണ്ടായിരുന്നില്ല. മെലിഞ്ഞു അസ്ഥിമാത്രമായ, കൊക്കിന്റെ കണ്ഠംപോല[illegible]ത്തിൽ അദ്ദേഹത്തിന്റെ തല എങ്ങിനെയോ താങ്ങിനി[illegible]. ശബ്ദം ബാഷ്പവിഘ്നമായും, ശരിയായി സംസാരിക്കാൻ അദ്ദേഹത്തിനു പ്രാപ്തിയില്ലാതെയും കാണപ്പെട്ടു. തന്റെ ദേഹം അത്ര ദുർബ്ബലമായിരുന്നു. പക്ഷേ, ബലിഷ്ഠമായ ഒരു ശരീരം സമ്പാദിക്കണമെന്നു അദ്ദേഹം അപ്പോൾ തീരുമാനിച്ചു. ക്രമാനുഗതമായ

ശരീരവ്യായാമമുറകളും, ധാരാളമായ ക്ഷീരപാനവുംകൊണ്ടു്, ചുരുങ്ങിയ കാലത്തിനകം, അദ്ദേഹം ആരോഗ്യം വീണ്ടെടുത്തു. പുതിയ തരം വ്യായാമക്രമങ്ങൾ ശീലിക്കാൻ അദ്ദേഹം വളരെ കൌതുകം കാണിച്ചു. അതിനുശേഷം ഒരിക്കലും താൻ തന്റെ ദൈനംദിന വ്യായാമം ഉപേക്ഷിച്ചിരുന്നില്ല. മരണത്തിനു് ഏതാനും നിമിഷം മുമ്പുപോലും, തനിക്കു പതിവായിട്ടുണ്ടായിരുന്ന ശരീരവ്യായാമം അദ്ദേഹം ചെയ്യുന്നതായിക്കാണപ്പെട്ടു. ഇങ്ങിനെ മെലിഞ്ഞ, ക്ഷീണിച്ച ഒരു ദേഹത്തിൽനിന്നു്, ബലവാനും, മാനിനെപ്പോലെ സുഗമമായി ഓടുകയും, ചാടുകയും ചെയ്യത്തക്കവിധം അയവുള്ള ശരീരത്തോടുകൂടിയവനും ആയ ഒരു പുരുഷൻ ആവിർഭവിച്ചു. അദ്ദേഹം വലിയ, ഗതിവേഗമുള്ള ഒരു കാൽനടക്കാരനായിരുന്നു. ഹിമാലയപർവ്വതങ്ങളിൽ ഒരു സ്വാമി എന്ന നിലയിൽ അദ്ദേഹം ദിവസം നാല്പതുമയിലിലധികം നടക്കാൻ കെല്പുള്ളവനായിരുന്നു. അമേരിക്കായിൽവെച്ചു്, നേരമ്പോക്കിനു് കുറെ അമേരിക്കൻ പട്ടാളക്കാരുമായി മത്സരിച്ചു് അദ്ദേഹം നാല്പതുമയിൽ ഓടുകയും, അവരെക്കാൾ രണ്ടുമണിക്കൂർ നേരത്തെ ലക്ഷ്യസ്ഥാനത്തു എത്തുകയും ചെയ്തു. സാൻഫ്രാൻസിസ്കോയിലെ തെരുവുകളിൽ ഒരിക്കൽ അദ്ദേഹം അതിവേഗം നടന്നപ്പോൾ, നാടുമുഴുവനും സ്വന്തമാണെന്ന നാട്യത്തിൽ അദ്ദേഹം നടക്കുകയായിരുന്നുവെന്നു ഒരു അമേരിക്കൻ അദ്ദേഹത്തെ ശകാരിച്ചുകൊണ്ടു പറഞ്ഞു. "അതേ! ശരിതന്നെ" എന്നു പുഞ്ചിരിയോടുകൂടി പറഞ്ഞുംവെച്ചു സ്വാമി കടന്നുപോയി. ഒരു ചെറു കൌപീനം മാത്രം ധരിച്ചു്, ഒരു ചകലാസ്സും എടുത്തു് ഗംഗോത്രി, യമുനോത്രി, ബദരീനാഥ് എന്നീ പർവ്വതശിഖരങ്ങളെ അദ്ദേഹം ആരോഹണം ചെയ്തു. ഹിമമണ്ഡലങ്ങളിൽകൂടി അദ്ദേഹം യമുനോത്രിയിൽനിന്നു ഗംഗോത്രിയിലേയ്ക്കു കുറുക്കെ സഞ്ചരിച്ചു. താൻ ഹിമകൂടങ്ങളിൽ ജീവിക്കയും, ഗഹനവും, ഭയങ്കരവും ആയ വനങ്ങളിലെ ഗുഹകളിൽ ഏകനായി കിടന്നുറങ്ങുകയും ചെയ്തു. ഈ ലേഖകൻ അവിടുത്തെ ചില പർവ്വതനിവാസികളെക്കണ്ടു സംസാരിച്ചിട്ടുണ്ടു്. ഇത്ര ബലവാനായ ഈ സ്വാമി ഒരു ദേവൻതന്നെയാണെന്നും, മഴക്കാലത്തു് മലയിടുക്കുകളിലെ ശക്തിയേറിയ വെള്ളച്ചാട്ടത്തിനു കുറുക്കെ തങ്ങളുടെ കന്നുകാലികളെ കേടുകൂടാതെ അവരുടെ ഗ്രാമങ്ങളിലേയ്ക്കു കരകടത്തിക്കൊണ്ടുവരാൻ അദ്ദേഹത്തിനു കഴിയുമെന്നും അവർ വിശ്വസിച്ചിരുന്നു. അർദ്ധരാത്രിയ്ക്കു തന്റെ ആസനം കൈവെടിഞ്ഞു് മൃത്യുവിനെയും, ഭയത്തെയും എതിർത്തുകൊണ്ടു് അദ്ദേഹം കുറുത്തവനങ്ങളിൽ ചുററിത്തിരിയുമായിരുന്നു. ലാഹോ

റിൽ ഒരു വിദ്യാർത്ഥിയായിരുന്നപ്പോൾ വളരെ മെലിഞ്ഞു ദുർബ്ബലമായ ശരീരത്തോടുകൂടി പട്ടിണികിടന്ന ഒരു കുമാരനായിക്കണ്ടിരുന്നവർ ഇപ്പോൾ കണ്ടാൽ തിരിച്ചറിയാത്തവിധം അന്നത്തെ വിളറിവെളുത്തു ചുക്കിച്ചുളിഞ്ഞ മുഖം നിർഭയനും, ധീരനും, ശക്തിമാനും, ബലിഷ്ഠനും, റോസ്‌വർണ്ണം കലർന്നവനും ആയ ഈ വനാന്തരത്തിലെ കാട്ടുമനുഷ്യനിൽ ഭേദപ്പെട്ടുപോയിരുന്നു. അദ്ദേഹത്തിന്റെ മുഖം ഇപ്പോൾ സമ്പൂർണ്ണം മനോഹരനിറം കലർന്നതും, നേത്രങ്ങൾ ദിവ്യലഹരികൊണ്ടു അർദ്ധനിമീലിതങ്ങളും ആയിരുന്നു. ശാരീരികവും ആദ്ധ്യാത്മികവും ആയ ഓജസ്സിന്റെ ഈ തുളുമ്പിച്ച മുഖേന സ്വാമി രാമൻ ഈ ലോകത്തിനു് തന്റെ ജീവിതകൃതികളുടെ സർവ്വോത്തമാംശം—അതായതു്, തന്റെ വ്യക്തിപ്രത്യേകമാഹാത്മ്യം—പ്രദാനം ചെയ്തു.

സ്വാമി രാമന്റെ വ്യക്തിവിശേഷം അതിന്റെ സ്ഫോടനപ്രകൃതം ആണെന്നു വിവരിക്കപ്പെടാം. തനിക്കു യാതൊന്നും മിണ്ടാനില്ലെന്നുള്ളമട്ടിൽ അദ്ദേഹം മാസങ്ങൾതുടരെ വെറും, മൌനിയായിട്ടിരിക്കും; അദ്ദേഹം ആനന്ദമഗ്നനായിരിക്കും. പെട്ടന്നു് ഒരു അഗ്നിപർവ്വതമെന്നതുപോലെ, അദ്ദേഹം പൊട്ടിപ്പുറപ്പെട്ടു് തന്റെ ചിന്തകളെ ഒരുവക വന്യരീതിയിൽ പുറത്തേയ്ക്കു പ്രവഹിപ്പിക്കും. അദ്ദേഹം എന്തെങ്കിലും പറകയോ, എഴുതുകയോ ചെയ്യാൻ തുടങ്ങുമ്പോൾ, വളരെ ആനന്ദകരവും, സ്വകപോലകല്പിതവും ആയ എന്തെങ്കിലും കിട്ടുമെന്നു ജനങ്ങൾക്കു പ്രതീക്ഷിക്കാമായിരുന്നു. ആദ്ധ്യാത്മികക്ഷീണതതട്ടുന്ന വിധത്തിൽ എന്തോ ഒരുവക നഷ്ടം സംഭവിച്ചതായി തനിക്കു തോന്നാത്തവിധം അദ്ദേഹത്തിനു ജനസമുദായസമ്പർക്കത്തിൽ വളരെനാൾ ജീവിക്കാമായിരുന്നില്ല എന്നാണു് വിചാരിക്കേണ്ടതു്. സ്വയം തിരിയെ പുനഃസ്വസ്ഥനാക്കുന്നതിനു് പർവ്വതങ്ങളിലെ വിജനപ്രദേശങ്ങളിലേയ്ക്കു അദ്ദേഹം തിരിച്ചു ഓടിക്കളഞ്ഞിരുന്നു. അവിടെ ഒഴുകുന്ന ജലങ്ങളോടും, പ്രഭാപൂർണ്ണമായ ആകാശത്തോടും സമ്മേളിച്ചു് ശാന്തി അനുഭവിക്കയും, സൂര്യന്റെ വെയിലിൽ ദേഹം നിക്ഷേപിച്ചും, കണ്ണുകൾ അടച്ചുംകൊണ്ടു വളരെ വളരെ മണിക്കൂറുകൾ പാറപ്പുറത്തു അദ്ദേഹം കിടക്കുകയും ചെയ്യുമായിരുന്നു.

അത്യുന്നതമായി സംസ്കാരം സിദ്ധിച്ച ക്ഷോഭപ്രകൃതിയായിരുന്നു സ്വാമി രാമന്റെ വ്യക്തിവൈശിഷ്ട്യത്തിലെ മറെറാരു ആകർഷകഘടകം. അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നു് അഗാധ

മായ ആത്മാൎത്ഥത മഴപോലെ പ്രവഹിച്ചിരുന്നു. തന്റെ മധുരപ്രകൃതം അപ്രതിരോദ്ധ്യമായിക്കാണപ്പെട്ടു. മുഹമ്മദീയരും ഹിന്ദുക്കളും ഒരുപോലെ അദ്ദേഹത്തെ സ്നേഹിച്ചു. വിവിധവൎഗ്ഗങ്ങളിൽപ്പെട്ട ജനങ്ങൾ സ്വാമി രാമനായ ഈ മനുഷ്യനിൽ അവൎക്കനുരൂപമായ ഏതോ കുടുംബസാമ്യം കാണുകയും, തിരിച്ചറിയുകയും ചെയ്തിരുന്നു. അമേരിക്കക്കാർ അമേരിക്കനെന്നും, ജപ്പാൻകാർ ജപ്പാൻകാരനെന്നും അദ്ദേഹത്തെ. വിളിക്കയും, പേഷ്യൻകാർ അദ്ദേഹത്തെ ഒരു പേഷ്യനായി കാണുകയും ചെയ്തു.

സ്വാമിരാമനെ ദൎശിക്കുന്നതു് പുതിയ ആദൎശങ്ങളും, പുതിയ ശക്തികളും, പുതിയ ദൎശനങ്ങളും, പുതിയ വികാരങ്ങളും മുഖേനയുള്ള പ്രചോദനം അനുഭവപ്പെടുന്നതു തന്നെയായിരുന്നു.

അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിനു തന്നെ ഒരു വശ്യതയും, ആകൎഷണവും കൊടുക്കാൻ കാരണഭൂതമായ മറെറാരുവിശേഷത തന്റെ ധീരമായ ചിന്താസ്വാതന്ത്ര്യവും, അത്യുന്നതമായി ഉയൎന്നു നിന്ന പ്രതിഭാവിലാസവും ആയിരുന്നു. അദ്ദേഹം പഠിപ്പിച്ചതു യാതൊന്നും തന്റെ ചിന്താവ്യാപാരംമാത്രംകൊണ്ടു കണ്ടതല്ലായിരുന്നു. പിന്നെയോ അതെല്ലാം തന്റെ സ്വന്തജീവിതത്തിൽ അനുഷ്ഠിച്ചു യഥാൎത്ഥമായി അനുഭവിച്ചു ബോദ്ധ്യപ്പെട്ടതായിരുന്നു. താൻ പ്രായോഗികമതത്തിൽ (Experimental Religion) വിശ്വസിച്ചിരുന്നുവെന്നു അദ്ദേഹം പറയാറുണ്ടു്. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ജീവിതകല പ്രകാശമാനമായ വിശ്വാസത്തിൽ (Luminous Belief) സ്ഥാപിതമാകുന്നു. ജീവന്മനുഷ്യന്റെ ആഭ്യന്തരമതചൈതന്യത്തിനു് മതഗ്രന്ഥങ്ങൾ വളരെ ലഘുവായേ പ്രയോജനപ്പെടുകയുള്ളൂ. നിങ്ങളൊരു, ജീവിക്കുന്ന മനുഷ്യനാണെങ്കിൽ നിങ്ങളുടെ ജീവനെ സത്യത്തിൽ അൎപ്പിച്ചു് ആ സത്യത്തെ പരീക്ഷിക്കുക. സയൻസിൽ സത്യപ്രാപ്തിക്കു പ്രമാണം വളരെ കുറച്ചുമാത്രം വിലയുള്ളതായിരിക്കുംപോലെ, മതത്തിലും പ്രമാണത്തിനു് തീരെ കുറച്ചു വിലയോ, തീരെ വിലയില്ലാത്ത സ്ഥിതിയോ ആണുള്ളതു്. ആഭ്യന്തരമനുഷ്യന്റെ പ്രകൃതത്തിനെ ബാധിക്കുന്ന മതപരമായ സത്യം ആത്മസാക്ഷാൽക്കാരം മുഖേന ഓരോരുത്തനും സ്വന്തവും, വ്യക്തിപരവും ആയിട്ടുള്ളതായിരിക്കണം. തന്റെ സ്വന്തം ജീവിതത്തിലെ പരാജയങ്ങളും, വിജയങ്ങളും മുഖേന ഓരോരുത്തനും ഈശ്വരനിലേയ്ക്കു

എത്തണം. ജീവൻ ഒന്നുതന്നെയാണു് ഏററവും മഹത്തരമായ വെളിപാടു്.

രണ്ടുവർഷം ഹിമാലയങ്ങളിൽ താമസിച്ചു ചെലവാക്കിയതിനുശേഷം താൻ തന്നിൽതന്നെ കണ്ടെത്തിയ ആനന്ദം വിതരണം ചെയ്യാനുള്ള ആവേശംകൊണ്ടു ജ്വലിക്കുന്നവനായി സ്വാമി രാമൻ താഴെ സമതലപ്രദേശങ്ങളിലേയ്ക്കു ഇറങ്ങിവന്നു. 1902-ൽ അദ്ദേഹം കല്ക്കട്ടായിൽനിന്നു ജപ്പാനിലേയ്ക്കു കപ്പൽ കയറി. ജപ്പാനിൽ അദ്ദേഹം ഏകദേശം രണ്ടുവാരമേ താമസിച്ചുള്ളൂ. ജാപ്പനീസു് ശ്രോതാക്കളോടു പ്രസംഗിക്കാൻ അദ്ദേഹം രണ്ടുതവണ ക്ഷണിക്കപ്പെട്ടു. ടോക്കിയോയിലെ ഒരു ക്രിസ്ത്യൻ പത്രം അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തെക്കുറിച്ചു് വളരെ പ്രശംസാവചനങ്ങളിൽ പ്രകീർത്തിക്കയും, "വേദാന്തത്തിന്റെ ഉത്സാഹശാലിയായ ഒരു പ്രചാരകൻ" എന്നു സ്വാമിയെ വർണ്ണിച്ചു പ്രഖ്യാപിക്കയുംചെയ്തു.

ആദ്യമായി സ്വാമി രാമനെ കണ്ടിട്ടു് ടോക്കിയോ സാമ്രാജ്യ സർവ്വകലാശാലയിലെ, സംസ്കൃതത്തിന്റെയും, പൌരസ്ത്യതത്വജ്ഞാനത്തിന്റെയും പ്രഫസ്സറായ ഡോക്ടർ തക്കാകുസു ഈ ലേഖകനോടു ഇങ്ങിനെ പറയുകയുണ്ടായി:— "ഇംഗ്ലണ്ടിൽ പ്രഫസ്സർ മാക്സ്മുള്ളരുടെ അവിടെവെച്ചും, ജർമ്മനിയിൽ പല സ്ഥലങ്ങളിലുംവെച്ചും അനേകം ഇൻഡ്യൻ സന്യാസിമാരെയും, പണ്ഡിതന്മാരെയും കാണാനുള്ള സന്ദർഭം എനിക്കു ലഭിച്ചിട്ടുണ്ടെങ്കിലും, സ്വാമി രാമനെപ്പോലെ യാതൊരു ആളെയും ഞാൻ കണ്ടിട്ടില്ല. വേദാന്തതത്വശാസ്ത്രത്തിന്റെ ഒരു സമ്പൂർണ്ണമൂർത്തിമാനാണു് അദ്ദേഹം." ചിക്കാഗോയിൽവെച്ചു നടന്ന അഖിലമതസമ്മേളനത്തിൽ വാഗ്മിയായ ബുദ്ധമതപ്രതിനിധിയായിരുന്ന പ്രസിദ്ധനായ ടോക്കിയോ പ്രഫസ്സർ മാസ്റ്റർ കിൻസാഹിരായി സ്വാമിരാമനെകണ്ടു സംഭാഷണം ചെയ്തപ്പോൾ, ചൈനാ ജപ്പാൻ മതഗ്രന്ഥങ്ങളിൽ വിശദമായി വർണ്ണിച്ചിട്ടുള്ള ഇൻഡ്യാചരിത്രത്തിലെ ബുദ്ധമതകാലത്തെ താൻ അനുസ്മരിക്കയുണ്ടായി എന്നു ആ പ്രഫസ്സർ പറഞ്ഞു. സ്വാമി ...ൻവിട്ടു അമേരിക്കയ്ക്കു പോയതിനുശേഷം മിസ്റ്റർ ഹി... അദ്ദേഹത്തിനെ "യഥാർത്ഥപ്രചോദിതനായ രാമൻ" എന്നു സ്ഥ... ഓർമ്മിച്ചിരുന്നു.

1902 നവംബർ മാസത്തിൽ സ്വാമി രാമൻ ജപ്പാൻവിട്ടു് സാൻഫ്രാൻസിസ്കോയിലേയ്ക്കു പോയി. അദ്ദേഹം ഉദ്ദേശം

രണ്ടുകൊല്ലം അമേരിക്കായിൽ കഴിച്ചു. ഇക്കാലം അധികവും സ്വാമി ഏകാന്തതയിൽ ജീവിച്ചു. സ്വന്തം ആവശ്യത്തിനുള്ള വിറക വനത്തിൽനിന്നു തനിയേ ചുമന്നുകൊണ്ടു വരുകയും, വളരെ ലളിതമായ ഒരു ജീവിതം നയിക്കയും ആണ് അവിടെ അദ്ദേഹം ചെയ്തതു്. തന്റെ പ്രവൃത്തിയെയും, ജീവിതത്തെയും പുകഴ്ത്തിക്കൊണ്ടുള്ള പ്രശംസകളെ വിഗണിക്കയും, അവ അടങ്ങിയ അനേകശതം വർത്തമാനപത്രങ്ങളെ സാക്രമെണ്ടോ നദിയുടെ അറിവിനായി ആ നദിയിലേയ്ക്കു വലിച്ചെറിയുകയും ചെയ്ത അദ്ദേഹത്തിന്റെ ഉദാസീനമനഃസ്ഥിതി കാലിഫോർണിയാ ജനങ്ങളെ വളരെ വിസ്മയഭരിതരാക്കി. അമേരിക്കരുടെ ഹൃദയങ്ങളിൽ നീണ്ടുനില്ക്കുന്ന ഒരു മുദ്ര അദ്ദേഹം പതിച്ചു; പക്ഷേ അമേരിക്കായിൽ അദ്ദേഹം ചെയ്ത പണിയുടെ സവിസ്താരമായ ഒരു വിവരണം ഇവിടെ സംഗ്രഹിക്കാൻ തരമില്ല.

ഇൻഡ്യായിലേയ്ക്കു തിരിച്ചുവരുംവഴി സ്വാമി ഈജിപ്റ്റ് സന്ദർശിക്കയും, ഏററവും വലിയ മുഹമ്മദീയ പള്ളികളിൽ ഒന്നിൽ വെച്ചു് മുസ്ലീം ശ്രോതാക്കളുടെ ഒരു വലിയ സംഘത്തോടു പേഴ്ഷ്യൻ ഭാഷയിൽ പ്രഭാഷണം ചെയ്കയും ചെയ്തു.

1905-ൽ അദ്ദേഹം തന്റെ മാതൃഭൂമിയിലേയ്ക്കു മടങ്ങി വന്നപ്പോൾ രണ്ടു പ്രധാന ആദർശങ്ങളുമായിട്ടാണ് ഇവിടെ എത്തിയതു്. ഒന്ന്, ജീവിതത്തിന്റെ എല്ലാവകുപ്പിലും, പ്രയത്നത്തിലും സംവിധാനത്തിന്റെ ആവശ്യകത; രണ്ടു്, സംയോജിതമായ പണിയുടെ ആവശ്യകത. ഐക്യസംസ്ഥാനത്തു (United Provinces) പല സ്ഥലങ്ങളിലായി ചെയ്യപ്പെട്ട പ്രസംഗപരമ്പരകളിൽ ഈ രണ്ടു വിഷയങ്ങളെയും അദ്ദേഹം വിശദീകരിച്ചു വിവരിച്ചു.

1906 ഒക്ടോബർ മാസത്തിൽ, ടെഹ്റിഗർവാളിനു സമീപത്തു് ബില്ലാംഗ് ഗംഗാനദിയിൽ നീന്തിക്കളിച്ചുകൊണ്ടിരുന്നപ്പോൾ ഒരു ദിവസം അദ്ദേഹം യദൃച്ഛയാ മുങ്ങിമരിച്ചുപോയി. മരണദിവസം പ്രസ്തുത സംഭവത്തിനു കുറെ നിമിഷങ്ങൾക്കു മുമ്പായി അദ്ദേഹം എഴുതിയ കടശിലേഖനം തന്റെ മാതൃഭാഷയിലാണ്. അതിന്റെ ഇംഗ്ലീഷുസംഗ്രഹം ഇങ്ങിനെയാണു്.—"ഹാ! മരണമേ! നിനക്കിഷ്ടമാണെങ്കിൽ ഈ ശരീരം അങ്ങെടുത്തുകൊള്ളുക. എനിക്കു ജീവിക്കാൻ മററു വളരെ ശരീരങ്ങളുണ്ടു്. ചന്ദ്രന്റെ വെള്ളിനൂലുകളും, സൂര്യന്റെ സ്വർണ്ണരശ്മി

കളും ധരിച്ചുകൊണ്ടു് എനിക്കു സസുഖം ജീവിക്കാൻ കഴിവുണ്ടു്. മലയരുവികളുടെയും, തോട്ടുകളുടെയും വേഷം അണിഞ്ഞു് സ്വതന്ത്രമായി പാടിക്കൊണ്ടു എനിക്കു ചുററിത്തിരിയാം. സമുദ്രതരംഗങ്ങളിൽ എനിക്കു ആനന്ദസമേതം ഗുള്ളിക്കളിച്ചു നൃത്തംചെയ്യാം. മന്ദമാരുതന്റെ ഭംഗിയേറിയ ഗതിവിലാസം ഞാനാണു്; മദോന്മത്തനായ സമീരണൻ ഞാൻതന്നെയാണു്. എന്റെ ഈ സ്വരൂപങ്ങളെല്ലാം മാററത്തിന്റെ അലഞ്ഞുതിരിയുന്ന രൂപങ്ങളത്രെ. ഞാൻ അത്യുന്നതങ്ങളിൽനിന്നു താഴെവന്നു; പടിവാതിലുകളിൽമുട്ടി; ഉറങ്ങുന്നവരെ ഉണർത്തി; ഒന്നിനെ സമാധാനിപ്പിച്ചു; മറെറാന്നിന്റെ കണ്ണുനീർ തുടച്ചു; ചിലതിനെ മൂടിപ്പുതപ്പിച്ചു; മററുപലരുടെയും മൂടുപടം നീക്കി; ഞാൻ ഇതും തൊടുന്നു; ഞാൻ അതുംതൊടുന്നു. ഞാനെന്റെ തൊപ്പി എടുത്തു മാററുന്നു; ഞാൻ ദൂരെപ്പോകുന്നു. ഞാനെന്നോടുകൂടെ യാതൊന്നും വെച്ചിട്ടില്ല. ആർക്കും എന്നെ കാണാൻ തരമില്ല."

ഇങ്ങിനെ, തനിക്കു പക്ഷേ സ്വയം അറിയാൻ പാടില്ലാതിരുന്ന അന്തത്തെ അദ്ദേഹം സുവ്യക്തമായിട്ടു മുൻകൂട്ടി സൂചിപ്പിച്ചു. ഗംഗാനദി ഒരു മഹാപുരുഷനെ ഇങ്ങിനെ അപഹരിച്ചുകളഞ്ഞു. അതും അദ്ദേഹത്തിനു് വെറും മുപ്പത്തിമൂന്നുവയസ്സു മാത്രം പ്രായമുണ്ടായിരുന്നപ്പോൾ! "വൈദികസാഹിത്യത്തിന്റെ ഭംഗികൾ" എന്നൊരു ഗ്രന്ഥം രചിക്കാൻ അദ്ദേഹം ഉദ്ദേശിച്ചിരുന്നു; "മനസ്സിന്റെ ഊർജ്ജസ്വഭാവാത്മകത്വം" എന്നു മറെറാരു പുസ്തകം എഴുതണമെന്നും ഇക്കാലമെല്ലാം അദ്ദേഹം ചിന്തിച്ചുകൊണ്ടിരുന്നു. എന്നാൽ ഈ രണ്ടു ഗ്രന്ഥങ്ങളും ഇപ്പോൾ അദ്ദേഹത്തിന്റെ ആത്മാവിൽ ലയിച്ചു കിടക്കുന്നതേ ഉള്ളൂ.

---

## അത്ഭുതക[illegible]ലിംഗനം

ആശ്ചര്യം! അത്യാശ്ചര്യം!! ഞാൻ പ്രണയ-
ത്തിൽപെട്ടു!!!
സ്വച്ഛോച്ചമാത്മാവുമായ് പ്രേമത്തിൽ
പതിച്ചു ഞാനു;
എതിരോ, സമാനമോ, മററൊന്നോ,
കാണാതെ ക-
ണ്ടതിദീപ്തമായ് കാന്തിപൂർണ്ണമായ്
വശ്യമായ
പ്രണയം തന്നിൽ പതിച്ചീടിനേൻ
അഗാധമായ്;
പാണി ഞാനവൻ ചുററും പരിചിൽ
വിരിക്കയായ്,
നോക്കുക! വിശ്വമെല്ലാമെന്നാശ്ലേ-
ഷത്തിൽപെട്ടു!
ഞെക്കി ഞാൻ മനസ്സോടും നെഞ്ചോടും
ആത്മാവോടും
ജീവൻതന്നോടും ചേർത്തുഗാഢമായ്,
പ്രഗാഢമായ്
ജീവിതേശ്വരൻതന്നെ മുറുകെ-
പ്പുണരവേ,
എന്തൊരു വഹ്നിജ്വാല! അയ്യയ്യോ!
വഹ്നിജ്വാല!
ഹന്ത! വെന്തുപോയ് ദേഹം, ബന്ധികളും
ശ്രുപങ്ങളും.
ഹാഹാ! നൽശീതവർഷം! കുളിരേ-
കീടും വർഷം!
സഹസാ ഭയംതീർത്തു പീയൂഷം!-
ഓജസ്തോമം!

---

ശ്രീ

# രാമതീർത്ഥ പ്രതിധ്വനികൾ

തരംഗം നാല്.

## സാക്ഷാൽക്കാര സഹായങ്ങൾ.

### ൧. സനാതന ജീവന്റെ നിയമം.

(ആദ്യം സ്വാമി നാരായണനു അയച്ചതും, പിന്നീടു പ്രസിദ്ധീകരണത്തിനായി സ്വാമി രാമൻതന്നെ വിപുലീകരിച്ചതും അച്ചടിപ്പിച്ചതും ആയ കത്തുകൾ).

കൂറെഴും പ്രിയപ്പെട്ടവർ പോകുന്നു;
മാറിടുന്നു വിരോധികൾ ദൂരത്ത്;
താറുമാറായി ബന്ധങ്ങൾ, കൂററുകാർ-
വേറിടുന്നു, മരണമടയുന്നു;
ധാടിമോടികളോടു കളിച്ചുകൊ-
ണ്ടോടിയങ്ങു മദിച്ചദേഹങ്ങളും
ഈടുവററിച്ചുടഞ്ഞുമങ്ങിഗ്ഗമി-
ച്ചീടുകയായി കാലംവരും ദിനം;
വൃക്ഷജാലം സകലം നശിക്കുന്നു;
പക്ഷിവൃന്ദംകളിച്ചു രസിക്കവേ
കുക്ഷിപൂരണത്തിന്നിരയായിട്ടു-
കാൽക്ഷണംകൊണ്ടു വീഴുന്നു ഭൂതലേ;
സൂനരാജികൾ വാടിക്കരിയുന്നു;
ക്ലാന്തതയിൽ പ്രകാശം മറയുന്നു;
ഊനമുക്കമെറിയുന്ന പ്രേമങ്ങൾ;

ഊനമെത്തുന്ന സൌന്ദര്യമേന്മകൾ;
പേരും പെരുമയുംകീർത്തിയും താഴുന്നു;
തീരെനിരർത്ഥകം പ്രാഭവപ്രൌഢികൾ;
ചഞ്ചലങ്ങൾ, ക്ഷണികപ്രേമങ്ങളീ-
യഞ്ചിതമായ നാടകക്കാഴ്ചകൾ;
വഞ്ചകങ്ങൾ മധുരപദാർത്ഥങ്ങൾ
നെഞ്ചകത്തെക്കവർന്നു നിന്നിടിലും
ഹന്ത! വൻചതിചെയ്തു രമിപ്പിച്ചു-
ബന്ധമററുവെടിയുന്നു നമ്മളെ;
അന്തരംവിട്ടനന്തപരാജയം
സന്തതമിങ്ങുനമ്മളിൽ ചേർക്കുന്നു. 1

* * *

ഏററവും നന്നെന്നോർത്തു നമുക്കുതാങ്ങായ് നമ്മൾ
മുററുമൊന്നിനെമുദാ കൈവരിക്കുന്നുമോഹാൽ,
അന്ത്യമായാധികമായ്, വിശ്വാസമർപ്പിച്ചതിൽ
ഹന്ത! നമ്മുടെപാദം മെല്ലവേ തൊടുന്നേരം
തെററിമാറിട്ടതു്; സ്നേഹിപ്പാൻ തുടങ്ങുമ്പോൾ
പറന്നു പദാർത്ഥങ്ങൾക്കൊക്കെയുംനാശം കഷ്ടം!
വിശ്വാസം പ്രതിഷ്ഠിക്കാനുദ്ദേശിച്ചിട്ടുന്നേരം
നശ്വരമതുമാറും, പതയിൽ പതിക്കും നാം. 2

* * *

എന്താണഖിലവും പൊയ്യോയസ്വപ്നമോ?
എന്തൊന്നുമില്ലയോ സത്യമായ് സാരമായ്?
ഞാൻ, അവൻ, നീയിതെല്ലാം വെറുംമിത്ഥ്യയോ?
നൂനമിതൊക്കെയും കൈതവം തന്നെയോ?
സ്നേഹിതബന്ധുക്കളെല്ലാ മസത്യമോ?
ഹാഹന്ത! ഞാനിനിയെങ്ങു തിരിയേണ്ടു?
കത്തുന്നനെഞ്ചകമാർക്കു നൽകുന്നുഞാൻ?
ഏതുതടമേകുന്നതാർക്കാമോൽക്കടം?
ഹാഹാ! പ്രതിഫലമേല്ക്കാത്ത പ്രേമമേ!
ഹാഹാ! വിമർദ്ദിതശുദ്ധ കപോത * മേ! 3

* * *

ഇച്ചലൽ ചിത്രപ്രദർശനത്തിൽക്കൂടി നോക്കു!
നിശ്ചലമായിട്ടൊന്നു തിളങ്ങിക്കാണാനുണ്ടു്.

---

* കപോതം—പ്രാവ്—പരിശുദ്ധതയ്ക്കു ദൃഷ്ടാന്തമാണെന്നു ക്രിസ്ത്യൻ ബൈബിൾ.

മൃത്യുവായ്, നാശമായി, വേദനയായിത്തോന്നും
വസ്തുക്കൾതന്നിൽവേഷ ഭൂഷകൾമാത്രം മാറി
നിത്യവുംതിരികെ വന്നിടുന്നുണ്ടല്ലോ കാണ്ക!
സത്യമാമതല്ലോപ്രേമിച്ചീടുക! വണങ്ങുക!
വസ്ത്രമോ, കോപ്പുകളോ പ്രണയിക്കേണ്ടാ സർവ്വം
സത്തമനാവനാ മാററിയണിഞ്ഞെറിയുന്നു;
അവനെ സ്നേഹിച്ചാലും, ജീർണ്ണവേഷങ്ങൾ മാററി-
പ്പാവനംനവമവൻ നിത്യവുമണിയുന്നു.
മാലിന്യം സ്പർശിക്കാത്ത വിശുദ്ധനവൻ, കണ്ടാൽ
ചേലെഴും പുതുരൂപം അചിന്ത്യം ധരിക്കുന്നു;
ഒരുപാധിമാറുന്നു, മറെറാന്നു വന്നീടുന്നു;
സ്ഥിരനാമവനേകം രണ്ടിലും സമതുല്യൻ.
നഷ്ടവും വിയോഗവും മധുരമെത്രമാത്രം!
സ്പഷ്ടമായ് പുറത്തവൻവരുന്ന പുറപ്പാട്!
നഗ്നനാമവൻതന്റെ ലാവണ്യം മനോഹരം!
ലഗ്നമാം പുതുമുഖമെത്രയോ രമ്യം രമ്യം!
വാനവും കുളിർകാററും, നദിയും, റോസാപ്പൂവും
തനിക്കു തിരശ്ശീലപോലവൻ വിരിക്കുന്നു,
നീയെത്രയൊളിച്ചാലും നിന്നെഞാൻ കണ്ടിടുന്നു,
മായ്ക്കാതെ മറവുകൾ നിന്നെസ്പഷ്ടമാക്കുന്നു,
ഏകനെ, മറയ്ക്കുന്ന രൂപങ്ങൾ പരസ്പരം
സകലം തള്ളിമാററി നമ്മളെക്കാണിക്കുന്നു. 4.

* * *

എന്തൊരുമാലയായ് ലോകംഞാൻ കാണുന്നു!
ഹന്ത! വിശേഷം! ബഹുവിചിത്രം!
ഏകം മണിയെണ്ണി നീക്കുമ്പോളായതു
ചാകുന്നുവെന്നു പറയുന്നു നീ,
ഒന്നങ്ങുമാറുന്നു, മറെറാന്നുനീങ്ങുന്നു,
പിന്നൊന്നു നിങ്ങുന്നു നീളെനീളേ.
എന്നാലും നൂലതുപിന്നെയും പിന്നെയും
മുന്നേപ്പോൽ ശേഷിച്ചു നിന്നീടുന്നു.
അച്ഛിദ്ര്യമായ നൂലെൻേറതാണെൻേറതാ-
ണാദ്യമനവദ്യം നാശഹീനം;

സ്വർണ്ണവർണ്ണാങ്കിതമന്ത്രൽ ഞാൻ പ്രേമിക്കും;
എണ്ണങ്ങൾ പൊയ്ക്കോട്ടെ! ചാകട്ടെല്ലാം! 5

* * *

അസ്ഥിരമാകിയവേഷങ്ങൾ, രൂപങ്ങൾ
മിഥ്യാപ്രഭാതസൗമ്യതകൾ!
മായികാസത്യങ്ങൾ, കാലത്തുദിച്ചുംകൊ-
ണ്ടായവ ചത്തൊടുങ്ങുന്നു പിന്നെ!
ഉണ്ടെന്നു തോന്നുന്ന വസ്തുക്കൾ സർവ്വവും
വിണ[illegible] നാം കാണുമതെല്ലാം
സന്തതസൂര്യനായ് ഭേദരഹിതനായ്
കാന്തിയാളുന്നോരു കേവലന്റെ
സ്വപ്നസ്വരൂപങ്ങൾ, വേറൊന്നുമല്ലത്ര
മഗ്നമാക്കീടൊലാ ചിത്തമതിൽ. 6

* * *

ശത്രുവൃന്ദത്തിലും, മിത്രഗണത്തിലു-
മിത്തിരിപോലും ഞാനാശ്രയിക്കാ,
ദിവ്യങ്ങളായുള്ളീക്കാഴ്ചകളിലൊന്നും
ഭവ്യമെന്നോർത്തുഞാൻ ചാരുകില്ലാ?
ദേഹികാരോഗ്യവും, ഭൗമമാം സമ്പത്തും
മോഹിപ്പാനെന്തുള്ളു കാര്യം മമ?
ഞാനുമെൻ പ്രേമവും മാത്രംമതിയാകും!
കാണുന്നതായ്തോന്നും വസ്തുക്കളിൽ
പാററിഞാൻ നില്ക്കില്ലാ; വേഷത്തിൻ രൂപങ്ങൾ
മുററം ചതുരംഗക്കോപ്പുകളായ്
കാണുന്നുഞാനെല്ലാം; ഇല്ലമേ ചാഞ്ചല്യം
കാണുന്നതുകൊണ്ടു തെല്ലുപോലും;
ആയതു, മീയിതും, അങ്ങെന്നും കാണാതെ
പോയിടാംമുററുംമേ തീർച്ചതന്നെ,
എന്നുടെപ്രേമം ഞാൻ കണ്ടുപോയ് ആയതു
സന്നിഹിതമാണു സർവ്വത്തിലും.
വിശ്വസിക്കുന്നുഞാനദ്ദേഹം തന്നെ ഹാ!
ശാശ്വതൻതന്നെ ഞാൻ പ്രേമിക്കേണം.
നാനാത്വത്തിങ്കലുള്ളേകത്വം, കേവല-
സ്ഥാനത്തുനില്ക്കുന്നനിത്യവസ്തു!

സർവ്വസ്വമെന്നുടെ; ഞാൻ വിളിച്ചീടുന്ന
സർവ്വേശനായുള്ളോരദ്ദേഹത്തെ;
വിശ്വസ്തമിത്രവു, മാചാര്യദേവനും,
ശിഷ്യനും, താതനും, പുത്രനും മേ
ആനന്ദകേന്ദ്രവും, ഭർത്താവും, ഭാര്യയും
ഞാനു,മെൻജീവനും, എല്ലാമേകം.
തേജസാം തേജസ്സും, എന്നധികാരവും,
ഓജസ്സെനിക്കേകും പീയൂഷവും,
എന്റെ കൊടുങ്കാറ്റു,മെന്റെ പ്രശാന്തിയും,
എന്റെ ആധാരവു,മെന്റെ രാമൻ. 7

ഓം! ഓം!

ഒരു പ്രത്യേകസന്ദേശം കൊടുപ്പാനുണ്ടെന്നു രാമൻ അവകാശപ്പെടുന്നില്ല. സകല ജോലിയും ഈശ്വരന്റേതാണ്. ബുദ്ധന്റെയും മറ്റും മാതൃകകളും കീഴ്നടപ്പുകളുംകൊണ്ടു നമുക്കെന്തുകാര്യം? നിയമത്തിന്റെ നേരിട്ടുള്ള ആജ്ഞകളെ നമ്മുടെ ഹൃദയങ്ങൾ അനുസരിക്കട്ടെ. ബുദ്ധനെയും യേശുക്രിസ്തുവിനെയുംപോലും അവരുടെ സകല സ്നേഹിതന്മാരും അനുയായികളും ഉപേക്ഷിച്ചുകളഞ്ഞു. അങ്ങിനെ ഏഴുവർഷത്തെ വനവാസത്തിൽ, കടശി രണ്ടുവർഷം, ബുദ്ധൻ പൂർണ്ണമായ ഏകാന്തതയിൽ നയിച്ചു. അപ്പോഴാണ് പ്രോജ്വലത്തായ പ്രകാശം അദ്ദേഹത്തിൽ ഉദിച്ചതു്. ഇതിനുശേഷം ശിഷ്യന്മാർ അദ്ദേഹത്തിനെ തേടിവന്നുകൂടി; അവർ സ്വാഗതം ചെയ്യപ്പെട്ടു. മംഗളാശംസികളായ ബഹുമാന്യോപദേശകരുടെ ചിന്തകളും അഭിപ്രായങ്ങളും നിങ്ങളെ സ്വാധീനപ്പെടുത്താതിരിക്കട്ടെ! അവരുടെ വിചാരങ്ങൾ നിയമത്തിനനുരൂപമായിരുന്നെങ്കിൽ ഇതിനകം അവർ കപ്പൽ കണക്കിനു ബുദ്ധന്മാരെ സൃഷ്ടിക്കുമായിരുന്നു.

മധുവിൽ ബന്ധിക്കപ്പെട്ടുപോയ കാലുകളെ ശുദ്ധീകരിക്കാൻ ഈച്ച ശ്രമിക്കുന്നതുപോലെ, സാവധാനമായും ധീരനിശ്ചയത്തോടുകൂടിയും സ്വരൂപങ്ങളിലും വ്യക്തിവിശേഷങ്ങളിലുംവെച്ചിരിക്കുന്ന സക്ത്യംശങ്ങളെ നാം പരിമാർജ്ജനം ചെയ്യണം; ഓരോന്നോരോന്നായി ബന്ധങ്ങളെ പൊട്ടിച്ചുകളയണം; കെട്ടുപാടുകൾ ഖണ്ഡിക്കണം; സകല മനസ്സില്ലാത്യാഗങ്ങളെയും കിരീടം ധരിപ്പിക്കുന്ന മരണരൂപത്തിൽ അന്തിമസമ്മതം എത്തുന്നതുവരെ ഇങ്ങിനെ ചെയ്യുകയുംവേണം.

നിയമചക്രം നിഷ്ഠുരമായി ഉരുണ്ടുകൊണ്ടിരിക്കുന്നു. നിയമത്തെ ഉപജീവിക്കുന്നവൻ നിയമത്തിന്റെ മുകളിൽ സവാരി ചെയ്തുകൊണ്ടിരിക്കുന്നു. തന്നിഷ്ടം ഈശ്വരേച്ഛയ്ക്കു (നിയമത്തിനു) പ്രതികൂലമാക്കിവെക്കുന്നവൻ തകൎക്കപ്പെട്ടു്, പ്രോമിത്യൂസിനെ * പോലെ, കഠിനയാതനകൾ അനുഭവിക്കണം. നിയമം ത്രിശൂലം (കുരിശു) അത്രെ! അതു ചെറിയ വ്യാജസത്തയെ—അഹങ്കാരത്തെ—തകൎക്കുന്നു. സ്വമനസാ കുരിശേററം സഹിക്കുന്നവനു് ഈ ലോകം ഒരു ഏദൻ § തോട്ടമാണു്. മററുള്ളവൎക്കെല്ലാം അതു നഷ്ടപ്പെട്ട പറുദീസായുമാണു്. നിയമം അഗ്നിയത്രെ. അതു് എല്ലാ സംസാരാസക്തി(സ്നേഹം)കളെയും ദഹിപ്പിക്കുന്നു; അതു അജ്ഞാനഹൃദയം ഉണക്കുന്നു. എന്നാൽ അതു് ശുദ്ധീകരിക്കയും, ആത്മീയമായ പ്ലേഗുരോഗാണുക്കളെയൊക്കെ നശിപ്പിക്കയും ചെയ്യുന്നു. ഭക്ഷണം കഴിക്കുന്ന പ്രവൃത്തിപോലെ, മതം (ധൎമ്മം) അത്ര സാൎവ്വജനീനവും, നമ്മുടെ അസ്തിത്വവുമായിട്ടു ജീവത്തായി ബന്ധിക്കപ്പെട്ടതും ആകുന്നു. വിജയിയായ നിരീശ്വരൻ അവന്റെ സ്വന്തം ശരീരത്തിലെ ദഹനക്രിയാപദ്ധതിപോലും അറിയുന്നില്ലെന്നു പറയാം. തോക്കുമുനയുടെ മുമ്പിൽ നിയമം നമ്മെ മതഭക്തരാക്കുന്നു; നിയമം നമ്മെ തല്ലിയുണൎത്തുന്നു. നിയമത്തിൽനിന്നൊഴിയാവതല്ല. നിയമംമാത്രം യഥാൎത്ഥവും ശേഷമെല്ലാം അയഥാൎത്ഥവും ആണു്. സകല രൂപങ്ങളും വ്യക്തിത്വങ്ങളും നിയമസാഗരത്തിലെ വെറും പോളകളത്രെ. യഥാൎത്ഥവസ്തുവിനെ വൎണ്ണിക്കുന്നതു് "ഉറച്ചുനില്ക്കുന്നതു് ഏതോ അതു്" എന്നാണു്. ഇപ്പോൾ ത്രിശൂലത്തിന്റെ—കുരിശിന്റെ—ഈ നിയമംപോലെ, സ്വരൂപസൃഷ്ടമായ സംസാരത്തിൽ യാതൊന്നും—സംബന്ധങ്ങളോ, ശരീരങ്ങളോ, സ്ഥാപനങ്ങളോ, സംഘങ്ങളോ യാതൊന്നും—അത്ര സുദൃഢമായി എന്നും ഉറച്ചുനില്ക്കുന്നില്ല. മൂഢരും, ഹ്രസ്വദൃഷ്ടികളും ആയ ജന്തുക്കൾ ഭാവനാത്മകമായ നിയമത്തെക്കാൾ തോന്നലുകളെ (വ്യക്തിത്വങ്ങളെ) എന്തിനു സ്നേഹിക്കുന്നു? അജ്ഞാനംമൂലം മനുഷ്യരും മററു കാഴ്ചകളും ഉറച്ചുനില്ക്കുന്ന സത്യങ്ങളും, നിയമം അവ്യക്തവും ക്ഷണപ്രഭാചഞ്ചലവും ആയ ഒരു മേഘവും ആണെന്നു അവൎക്കു തോന്നുന്നു.

---

* ഒരു ഇതിഹാസപുരുഷൻ.

§ [illegible]

നിഷ്ഠുരസ്വഭാവമാന്ന പ്രകൃതി മുത്തശ്ശി പഠിപ്പിക്കാനുദ്ദേശിക്കുന്ന ത്രിശ്ശൂല (കരിശ്ശു) പാഠം പഠിക്കാനിടയാകുമെങ്കിൽ, കക്ശേദണ്ഡനങ്ങളും, വേദനാജനകമായ ഞെരുക്കങ്ങളും മുഖേന ഈ കൂട്ടക്ക രക്ഷപ്പെട്ടാൻ സാധിക്കം. ത്രിശ്ശൂലി (ശിവൻ)മാത്രമാണേകസത്യം; സകലവ്യഷ്ടികളും, പ്രേമപാത്രമായ വസ്തുക്കളും, ചലിക്കുന്ന ഭൂതങ്ങളും വെറും നിഴലുകൾ മാത്രമാണു്; കൈതവപ്രേതങ്ങൾ ആണു്. കയ്പുകളും, മധുരങ്ങളും ആയിക്കാണുന്ന, ലാവണ്യങ്ങളും ബീഭത്സതകളുമായി തോന്നുന്ന, സകലതും വിഹാരി ഭഗവാൻ (ലീലാസ്വത്രപ്പിയായ കേവലൻ) ആവസാനമായി നമ്മുടെ കണ്ണുകളെ അദ്ദേഹത്തിന്റെ പ്രഭാവത്തിലേയ്ക്കു തുറപ്പിക്കുന്ന വെറും മായാതിരസ്കരണികൾ മാത്രമത്രെ.

ശത്രുക്കളുടെയും മിത്രങ്ങളുടെയും രൂപങ്ങൾ യഥാർത്ഥങ്ങൾ ആണെന്നു കരുതി നാം അവയിൽ വിശ്വസിക്കുമ്പോൾ, അവ നമ്മെ ചതിക്കുകയും, വഞ്ചിക്കുകയും ചെയ്യുന്നു. പ്രതിക്രിയ ചെയ്യാനും, അവരിൽ ദുരുദ്ദേശങ്ങളും, പാപസ്വഭാവങ്ങളും ആരോപിക്കാനും നാം തുടങ്ങുമ്പോൾ സംഗരികളെ നാം അധികം വഷളാക്കുന്നു. ഈശ്വരനമാത്രം അവകാശമുള്ള യഥാത്ഥത്വം മമത്വം മുഖേന നാം അവരിൽ ആരോപിച്ചതുമൂലമാണു് അവരുടെ ഭാഗത്തുനിന്നു ആദ്യത്തെ അവിശ്വാസ്യത ഉത്ഭവിച്ചതു്. നാം വെറുക്കുമ്പോൾ, അവരുടെ രൂപങ്ങളിലേയ്ക്കു വിരോധം മുഖേന അധികം വലിയ യഥാർത്ഥത്വം ആരോപിക്കയും നമ്മുടെ പഴയ തെററിനെ പ്രബലീകരിക്കയും ചെയ്യുന്നു; അങ്ങിനെ അധികം വേദനയെ ക്ഷണിച്ചുവരുത്തുന്നു. സൂക്ഷിച്ചിരിക്കുവിൻ! ഈ ത്രിശ്ശൂലം (പൂർണ്ണത്യാഗം, ശിവൻ) ജീവന്റെ അന്തിമോപയോഗമാണു്. പാറകളെക്കാൾ അധികം സ്ഥൂലമായ ഒരു സജീവപരമാർത്ഥമാണതു്; കരിങ്കല്ലുകൊണ്ടുള്ള ലിംഗം അതിനെ ദ്യോതിപ്പിക്കാൻ സമർത്ഥമത്രെ. വിസ്മരണസ്വഭാവമുള്ള ഹൃദയത്തെ നന്നാക്കാൻ അതു കല്ലുകളെക്കാൾ കഠിനമായിട്ടിടക്കം. അതിനെക്കുറിച്ചു് അനാദ്യന്തമായി സ്മരിക്കുന്നതു് സജീവമായ ഒരാവശ്യമാണു്.

ഈ നിയമത്തെ അഥവാ ദൈവത്തെ ഘയ്യൂർ (മാത്സര്യവാൻ) എന്നും ഖഹ്ഹർ (ഭയങ്കരൻ) എന്നും വിളിക്കുന്ന മുഹമ്മദീയരും ക്രിസ്ത്യാനികളും തെററുകാരല്ല. നിസ്തക്കമായി അതു ജനങ്ങളെ മാനിക്കുന്നതല്ല. ആരെങ്കിലും ഈ ലോകത്തിലെ എന്തിലെങ്കിലും തന്റെ ഹൃദയം നിത്തട്ടെ: അനിവാര്യമായി പ്രകൃതി

യുടെ കോപം അവൻെറമേൽ പതിക്കുന്നു. ഈ സത്യം പഠിക്കാൻ ജനങ്ങൾ മന്ദരായിരിക്കുന്നെങ്കിൽ, അവൎക്ക് സൂക്ഷ്മമായി കാണാനുള്ള ശക്തിക്ഷയം കൊണ്ടാണതു്. സംഭവങ്ങളുടെ ഹേതു അവയിൽതന്നെ കാണ്മാൻ അവൎക്കിഷ്ടമില്ലായ്കയാൽ, സാമാന്യമായി അവരുടെ സ്വന്തം വ്യക്തിത്വത്തെ സംബന്ധിച്ച കാൎയ്യങ്ങളിൽ അവരുടെ സ്വന്ത തെറ്റുകൾക്കുവേണ്ടി പെട്ടന്നു അന്യന്മാരെ കുററപ്പെടുത്തുന്നു. അവരുടെ സ്വന്തം വിചാരവികാരങ്ങളുടെ നിലകളെയും, അവയുടെ സന്താനങ്ങളായ ഫലങ്ങളെയും, നിഷ്പക്ഷനായ ഒരു സാക്ഷിയെപ്പോലെ നിന്നു നോക്കിയറിയാൻ അവൎക്കറിവില്ല. നാം രൂപങ്ങളെ വിശ്വസിക്കയും, ഏകാസ്തിത്വത്തിനുമാത്രം അവകാശമുള്ള ബ്രഹ്മമതി വ്യാജവസ്തുക്കൾക്കും വ്യഷ്ടികൾക്കും ഹാൎദ്ദമായി കൊടുക്കുകയും ചെയ്യുമ്പോൾ—അതായതു്, ഈശ്വരനുപകരം നമ്മുടെ ഹൃദയതലത്തിലെ സിംഹാസനത്തിൽ വെറും ബിംബങ്ങളെ സ്ഥാപിക്കാൻ നാം അനുവദിക്കുമ്പോൾ—നാം ചതിക്കപ്പെടണം. അപവാദമില്ലാതെ (വിപരീതദൃഷ്ടാന്തം യാതൊന്നും കൂടാതെ), അനീശ്വരത്വമാകുന്ന അയഥാൎത്ഥതാനിയമത്തെയാണു് യോജിപ്പിൻെറയും ഭിന്നതയുടെയും പദ്ധതി സ്ഥാപിക്കുന്നതു്.

ഈശ്വരനിലേക്കാൾ സമ്പൂൎണ്ണമായി മാന്യരായ ജനങ്ങളുടെ വാഗ്ദാനങ്ങളിൽ നമ്മുടെ ഹൃദയം അൎപ്പിച്ചുകൊണ്ടു്, വിശ്വസിച്ചുകൊണ്ടു്, അവരെ അവരുടെ വാക്കുകളെക്കാൾ മോശക്കാരാക്കാൻ നാം എത്രതവണ കാരണക്കാരായിത്തീരുന്നു? നിയമത്തെ വിസ്മരിച്ചു നമ്മുടെ കുട്ടികളുടെ ശരീരത്തോടു (രൂപത്തോടു) നാം അൎപ്പിക്കുന്ന സ്നേഹംമൂലം അവരുടെ മരണവും നാശവും വരുത്തിവെയ്ക്കാൻ നാം എത്രമാത്രം ഉത്സാഹിക്കുന്നു? മാത്സൎയ്യവത്തായ നിയമം, അതായതു്, ഈശ്വരൻ മാത്രം അൎഹിക്കുന്ന ആന്തരിക വിശ്വാസം നാം നമ്മുടെ സ്നേഹിതന്മാരിൽ—അവരുടെ വ്യക്തിത്വങ്ങളിൽ—പ്രതിഷ്ഠിക്കയും, അവയെ ആശ്രയിക്കയും ചെയ്യുന്നതുമൂലം എത്രയെത്രതവണ നാം അവരെ അവിശ്വാസ്യരാക്കുന്നു? "കോഴി കൂകുംമുമ്പു് മൂന്നുപ്രാവശ്യത്തി"ലു*മധികംതവണ നിയമം നമ്മെക്കൊണ്ടു അവരെ നിഷേധിപ്പിക്കേണ്ടതായിരിക്കെ, ഉന്നതമായ ആദ്ധ്യാത്മികോച്ചസ്ഥാനങ്ങളിൽ ഇരിക്കുന്ന സജീവഗുരുക്കന്മാരെക്കൊണ്ടു നമ്മളിലും, നമ്മുടെ ശ്രദ്ധയിലും വിശ്വാസം സ്ഥാപിക്കാൻ ഇടയാക്കിക്കൊണ്ടു്, നാം അവരെ എത്രപ്രാവശ്യം

*. ബൈബിൾകഥ.

അധഃപതിപ്പിച്ചുകളയുന്നു? ഗാർഹികമായ ശണ്ഠകളുടെയും, അധികം വഷളായ കാഴ്ചകളുടെയും കാരണമായ ഭാര്യമാരിൽ നാം ഹാർദ്ദമായി ആശ്രയിക്കുന്നു എന്ന സ്ഥിതി എത്രത്തോളം ആവിധം കുഴപ്പങ്ങളെ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു? ഈശ്വരനെക്കാൾ ഗൌരവമായി എന്തിനെയെങ്കിലും നിങ്ങൾ സ്വീകരിക്കുക; അപ്പോൾ ദിവ്യപ്രേമം കത്തിക്കിരുന്ന ദൃഷ്ടിപാതംകൊണ്ടു നിങ്ങളെ പിളക്കുന്നതു കാണാം.

അയോഗ്യമായ പ്രേമങ്ങളെപ്പററി പ്രതിപാദിക്കുന്നതിനു ഗോപികമാരുടെ ഉദാഹരണം നമുക്കുപയോഗിക്കാം. ഈശ്വരാവതാരത്തിന്റെ വശ്യമായ രൂപത്തിൽ ഹൃദയം പ്രതിഷ്ഠിച്ചതു കാരണം, അവരുടെ പാപപരിഹാരത്തിനു് അവൎക്കു ഭഗ്നാശാപൂൎണ്ണങ്ങളായ രക്തബാഷ്പങ്ങൾ വളരെ ചിതറിക്കേണ്ടിവന്നു. ദിവ്യനായ രാമന്റെ പ്രഭാവമേറിയ രൂപത്തിൽ വിശ്വാസമൎപ്പിച്ചതു കാരണം, പതിവ്രതാപ്രേമത്തിന്റെ അവതാരമൂൎത്തിയായ സീതയ്ക്കു്—അവൾക്കുപോലും (!)—അവളുടെ അപരാധത്തിനുതക്ക ശിക്ഷ അനുഭവിക്കേണ്ടിവന്നു. അമൂൎത്തരാമന്റെ (അരൂപിയായ രാമന്റെ)—മത്സരിയും, സ്വനാഥനും, സകലത്തിന്റെയും ഓരോന്നിന്റെയും പ്രഭുവും ആയ യഥാൎത്ഥരാമന്റെ—ശക്തികൊണ്ടു്, ചീറുന്ന വനങ്ങളിൽ അവൾക്കു ഉഴലേണ്ടതായിവന്നു.

ബ്രഹ്മതം പരാദാദ്യോ ƒ ന്യത്രാത്മനോ ബ്രഹ്മവേദ,
ക്ഷത്രംതം പരാദാദ്യോ ƒ ന്യത്രാത്മനഃ ക്ഷത്രവേദ,
ലോകാസ്തം പരാദുര്യോ ƒ ന്യത്രാത്മനോ ലോകാൻവേദ,
ദേവാസ്തം പരാദുര്യോ ƒ ന്യത്രാത്മനോ ദേവാൻവേദ,
ഭൂതാനി തം പരാദുര്യോ ƒ ന്യത്രാത്മനോ ഭൂതാനിവേദ,
സൎവ്വം തം പരാദാദ്യോ ƒ ന്യത്രാത്മനഃ സൎവ്വം വേദേƒദം ബ്രഹ്മേƒദം
ക്ഷത്രം, ഇമേലോകാ, ഇമേദേവാ, ഇമാനിഭൂതാനീ ƒ ദം
(സൎവ്വം യദയമാത്മാ.
(ബൃഹദാരണ്യകോപനിഷത്തു്.)

പരിഭാഷ:—സ്വചൈതന്യത്തിൽ ബ്രഹ്മത്തെ കാണാത്തവനെ ബ്രാഹ്മണൻ ഉപേക്ഷിക്കണം; സ്വചൈതന്യത്തിൽ അല്ലാതെ മറെറാരിടത്താണു ക്ഷത്രിയൻ എന്നു കാണുന്നവനെ ക്ഷത്രിയൻ ഉപേക്ഷിക്കണം; സ്വചൈതന്യത്തിൽനിന്നു ഭിന്നമായി ജനങ്ങളെ (ലോകങ്ങളെ) കാണുന്നവനെ ജനങ്ങൾ (ലോകങ്ങൾ) ബഹിഷ്കരിക്കണം; സ്വാത്മാവിൽനിന്നു ഭിന്നമായി ദേവന്മാരെ ഗണി

ക്കുന്നവനെ ദേവന്മാർഉപേക്ഷിക്കണം; സ്വാത്മാവിൽനിന്നു വേറിട്ടാണു് വസ്തുക്കൾ നില്ക്കുന്നതെന്നു കാണുന്നവനെ അവ വിട്ടുകളയണം; സ്വാത്മാവിൽനിന്നു വേറെയാണു് ഓരോന്നും എന്നു ചിന്തിക്കുന്നവനെ ആ ഓരോന്നും എല്ലും നിഷേധിക്കണം. ആ ആത്മാവാണു് ബ്രാഹ്മണൻ, ആ ആത്മാവാണു് ക്ഷത്രിയൻ, ആ ആത്മാവാണു് ജനങ്ങൾ, ആ ആത്മാവാണു് ദേവന്മാർ, ആ ആത്മാവാണു് വസ്തുക്കൾ, ആ ആത്മാവാണു് ഓരോന്നും സകലതും.

(ശ്രുതി—വേദം)

ഉള്ളതായി തോന്നുന്ന വശീകരണക്ഷമങ്ങളായ പദാർത്ഥങ്ങൾ കൃഷ്ണന്റെ നിരപരാധരൂപത്തോടു പ്രത്യക്ഷത്തിൽ തുല്യമാണു്. മനസ്സാകുന്ന അസുരൻ അവയെ ക്ഷണം വിഴുങ്ങുന്നു; എന്നാൽ അകത്തു കടന്നുകഴിഞ്ഞാൽ അവ അസുരന്റെ വയറു കീറിപ്പിളക്കുന്നു. ജനങ്ങളോ മുറവിളികൂട്ടാൻ തുടങ്ങുന്നു:—"ഹാ! കഷ്ടം! എന്റെ ഹൃദയം തകർന്നുപോയി! ഞാൻ നശിച്ചുപോയി! ഞാൻ പൊടിഞ്ഞുപോയി!". നിങ്ങൾ എന്തിനു നാമരൂപങ്ങളാൽ വഞ്ചിക്കപ്പെടാൻ അനുവദിച്ചു? യഥാർത്ഥവസ്തുവിനെമാത്രം സ്നേഹിക്കുക. ഈശ്വരനോട്ടമാത്രം പററിച്ചേർന്നുനില്ക്കുക; ഈശ്വരനെ ഭക്ഷിക്കുക; ദഹിപ്പിക്കുക; ഈശ്വരനുമായി സഞ്ചരിക്കുക; ഈശ്വരനാകുക; ഈശ്വരനായി പെരുമാറുക; അതാണു് ജീവൻ. ഈ ലോകത്തിലെ പദാർത്ഥങ്ങളിലുള്ള അനന്തസ്നേഹവും വിശ്വാസ്യതയും നിങ്ങൾക്കു കാണണമെങ്കിൽ, അവയെ നിങ്ങൾ ത്യജിക്കുന്നതുവരെ അതു നിങ്ങൾക്കു സാധ്യമല്ല.

പ്രിയപ്പെട്ടവരേ! ഈശ്വരൻമാത്രം യഥാർത്ഥവും, മററുള്ളതെല്ലാം അയഥാർത്ഥവും ആകുന്നു. ലാ ഇലാഹ് ഇൽ ലില്ലാ ഹാ.

മുഹമ്മദുനബി തെററിദ്ധരിക്കപ്പെട്ടുവെന്നും, പലപ്പോഴും തെററായി അനുകരിക്കപ്പെട്ടുവെന്നും ഉള്ളതു ശരിതന്നെ; എന്നാൽ സത്യത്തെ കാണുന്ന ഒരുവൻ ഭക്തിബഹുമാനപുരസ്സരം, ഏകപക്ഷീയമായിട്ടുള്ളതായാലും, ഒരു തത്വത്തെ ആരാധിക്കേണ്ടതാണു്. "ദൈവം അല്ലാതെ വേറൊരു പരമാർത്ഥവസ്തുവുമില്ല." എന്ന ഏകസത്യത്തിലുള്ള പ്രായോഗികമായ അവിശ്വാസംമൂലം ഇഞ്ചിഞ്ചു കണക്കിനു മരിച്ചുകൊണ്ടിരിക്കുന്നവരുടെ സുദീർഘനരകയാതനകളെ പെട്ടെന്നു വാൾകൊണ്ടു അവസാനിപ്പിക്കണമെന്നുള്ള തത്വമാണതു്. എന്നാലും തരക്കേടില്ല. ബുദ്ധനും, പ്രയോഗത്തിൽ ക്രിസ്തുവും അതേപ്രകാരം തന്നെ പഠിപ്പിക്കുന്നു.

നമ്മുടെ മഹർഷിമാരിൽ ഓരോരുത്തരും ഒരുരൂപത്തിലോ മററൊരു രൂപത്തിലോ ഇതുതന്നെയാണല്ലോ ശാസിക്കുന്നതും. എന്നാൽ ഇതുകൊണ്ടെല്ലാം എന്താണ്? അവർ പഠിപ്പിച്ചതു കേട്ടവർ അവരുടെ സ്വന്തം അനുഷ്ഠാനത്തിൽ ആ പാഠം അനുഭവിക്കാൻ ഹൃദയപൂർവ്വം ശ്രമിക്കാതിരുന്നെങ്കിൽ, ആ മഹാത്മാക്കളുടെ പ്രസംഗങ്ങളും ശാസനങ്ങളും ജീവനോടുകൂടി ഇരിക്കുമായിരുന്നില്ല. സത്യവാന്മാർ അവയെ പരീക്ഷിക്കയും അനുഭവപ്പെടുത്തുകയും, വീണ്ടും വീണ്ടും കാണുകയും സകലകാലങ്ങളിലെയും പ്രകാശകന്മാരായ സജ്ജനങ്ങൾ അവയെ ഉപജീവിക്കയും ചെയ്കതുകൊണ്ടാണ് അവ സജീവമായിരിക്കുന്നത്.

ത്യാഗനിയമം ഉറച്ച ഒരു സത്യമാണ്. ഇത് നിസ്സാരമായ ഒരു സാങ്കല്പികഥയല്ല! പ്രവാചകന്മാരുടെയും നേതാക്കന്മാരുടെയും മരീചികാസ്വപ്നങ്ങൾകൊണ്ടു രാഷ്ട്രങ്ങളെയെല്ലാം കബളിപ്പിക്കാനും നയിക്കാനും തരമില്ല; നിസ്സാരന്മാരായ ഭ്രാന്തന്മാരുടെ വെറും കിറുക്കുകൊണ്ടു ശതാബ്ദങ്ങളെല്ലാം വൃഥാ ചെലവുചെയ്യാൻ പാടില്ല.

നിയമത്തിൻെറ രേഖകളിൽനിന്നുള്ള വ്യതിചലനം ആണ് സങ്കടങ്ങളുടെ യഥാർത്ഥകാരണമെന്നു അറിയാതെ, ജനങ്ങൾ പ്രത്യക്ഷത്തിൽ കാണുന്ന ബാഹ്യപരിതഃസ്ഥിതിഗതികളാകുന്ന അടയാളങ്ങളുമായി വൃഥാ കയർക്കുവാൻ ഉദ്യമിക്കുന്നു. മഞ്ഞുരൂപത്തിലുള്ള സ്വപ്നങ്ങളെ വിസ്മരിച്ചു തള്ളിക്കളയുന്നതുപോലെതന്നെ, ജനങ്ങളുടെ നല്ലതോ ചീത്തയോ ആയ സംഭാഷണങ്ങളും ആചാരങ്ങളും യഥാർത്ഥബോധത്തിൽനിന്നു കഴുകിക്കളയപ്പെടട്ടെ! സ്വപ്നങ്ങൾ ഭയങ്കരങ്ങളോ, മനോഹരങ്ങളോ ആയിരിക്കാം; അതുകളുമായി നാം പടവെട്ടാനോ, മല്ലിടാനോ പോകുന്നില്ല. എന്നാൽ നമ്മുടെ സ്വന്തംവയറാണ് ഞെരുക്കപ്പെടുന്നത്. അതുപോലെ നമ്മെ സന്ദർശിക്കുന്ന നല്ലവരെയോ, ദുഷ്ടരെയോ നാം വിഗണിക്കണം; നമ്മുടെ ആത്മീയനില നന്നാക്കണം: നിനക്കും ഈശ്വരനും ഇടയ്ക്കു കാണപ്പെടുന്നതായി തോന്നുന്ന ദോഷങ്ങളോ ഭാഗ്യങ്ങളോ കയറിനില്ക്കാൻ സമ്മതിക്കരുത്. മാപ്പുചെയ്യുന്ന കൃത്യത്തിൽ നിന്നെ തൃപ്തിപ്പെടുത്താൻ തക്കവണ്ണം വലിപ്പം ഉള്ള അപമാനങ്ങളോ ദ്രോഹങ്ങളോ ഇല്ല.

യാതൊന്നും ഈശ്വരനെക്കാൾ അധികം വിലമതിക്കപ്പെടാതിരിക്കട്ടെ. യാതൊന്നും ഈശ്വരനോളം തുല്യമായി വിലവയ്ക്കപ്പെടാതിരിക്കട്ടെ. നാം നമ്മുടെ ആത്മാവിനെ പ്രശംസകൾക്കും,

വിമൎശനങ്ങൾക്കും, ഭിന്നങ്ങൾക്കും കീഴ്പ്പെടുത്തുന്നപക്ഷം— കീഴ്പ്പെടുന്നതായി ഗണിക്കുന്നപക്ഷം— അവ ഒരുപോലെ മരണകരമാണ്. നീ സ്വയം ഈശ്വരനാണെന്നു ബോധിക്കുക! ഈശ്വരത്വത്തിൻെറ ആനന്ദഗീതങ്ങൾ പാടുക. "ഉടനെ ഈ വീട്ടിൽനിന്നു (ശരീരബോധത്തിൽനിന്നു) പുറത്തുപോകുക." എന്നു പറഞ്ഞുകൊണ്ട്, പരമാധികാരമുള്ള സൎക്കാരിൻെറ അധികാരബലത്തോടുകൂടി ദൈവത്തിൻെറ ഡർബാറിൽനിന്നു വരുന്ന ദൂതന്മാരെപ്പോലെയാണ് രാമൻ ശരീരരോഗങ്ങളെ പരിഗണിക്കുന്നതു്. അതുപോലെ നിങ്ങൾ പ്രശംസകളെയും വിമൎശനങ്ങളെയും പരിഗണിക്കുവിൻ! ഞാൻ ഡർബാറിലെ സിംഹാസനത്തിൽ സ്ഥിതിചെയ്യുമ്പോൾ, അവരെല്ലാം എന്നെ അനുസരിക്കുന്നു; ശരീരബോധമാകുന്ന നരകക്കുടിലിൽ ഞാൻ പ്രവേശിക്കുമ്പോൾ അവരെന്നെ തല്ലുകയും കുത്തുകയും ചെയ്യുന്നു.

ത്രിശൂലത്തിൻെറ (കുരിശിൻെറ) നിയമത്തിനു അനുരൂപമല്ലാത്തവിധം നിയമങ്ങളെന്നു പറഞ്ഞു ചിലതു സൃഷ്ടിക്കുന്ന ഗവൺമെൻറുകൾപോലും അവയുടെ സ്വന്തനാശത്തെ കൈവരിക്കുകയാണ്. (1)ഷൈലോക്ക്എന്ന ദുരാഗ്രഹിയെപ്പോലെ അതും ഇതും തൻെറ സ്വന്തമെന്നുകരുതി, ഉടമസ്ഥതാബോധം വഹിച്ചുകൊണ്ടു്, "നിയമം അതു അനുവദിക്കുന്നു" എന്നു പറഞ്ഞുംകൊണ്ടു്, വ്യക്തിപരമായ അധികാരാവകാശങ്ങളെ പ്രബലപ്പെടുത്തുന്നതു് യഥാൎത്ഥനിയമത്തെ പ്രതിഷേധിക്കുകയാണ് ആ നിയമമനുസരിച്ചു് നമുക്കുള്ള ഒററ ഹക്ക് (2) (അധികാരം, അവകാശം) ഹക്ക് (ദൈവം) മാത്രമാണ്; മററുള്ള അവകാശം (right) (3)എല്ലാം ദ്രോഹം (wrong) (4) ആണ്. വേറെയാരും ഈ തത്വം അംഗീകരിച്ചില്ലെങ്കിലും, തീർച്ചയായും സന്യാസി എന്തായാലും അതു ജീവിതത്തിൽ നടപ്പാക്കേണ്ടതാണ്.

നിയമം സർവ്വവ്യാപിയാണ്; ഓരോന്നിൻെറയും, സർവ്വത്തിൻെറയും ഉന്നതസത്തയാണ്. ഈ അൎത്ഥത്തിൽ അതു രാമനാണ്. എന്നിട്ടും, അതു വ്യക്തിപരസത്തയെ തൊഴിച്ചുതള്ളി

1. ഷേക്സ്പീയറുടെ ഒരു നാടകത്തിലെ കഥാപാത്രം.
2. ഹക്ക് പദത്തിനു രണ്ടൎത്ഥം.
3. right = ശരിയെന്നും, അവകാശമെന്നും രണ്ടൎത്ഥം.
4 wrong = തെററെന്നും, ദ്രോഹമെന്നും രണ്ടൎത്ഥം,

ഹനിക്കേണ്ടതുണ്ടു്. അതു ക്രൂരവും കക്കശവുമാണു്; എന്നാൽ അതിന്റെ കക്കശത്വം സ്നേഹത്തിന്റെ സത്തായ കഴമ്പാണു്. എന്തെന്നാൽ ഈ പ്രത്യക്ഷമായ—തോന്നപ്പെടുന്ന—സത്തയുടെ മരണത്തിൽതന്നെ യഥാൎത്ഥചൈതന്യത്തിന്റെയും, സനാതന ജീവന്റെയും ഉയത്തെഴുന്നേല്പു സ്ഥിതിചെയ്യുന്നു. വ്യാജസത്തയായ 'അഹം'ത്തിനെ പരിപാലിക്കയും, രാജസത്തയായ ആത്മാവിന്റെ അധികാരങ്ങളെ അതിലേക്കു ആരോപിച്ചു അവകാശപ്പെടുത്തുകയും ചെയ്യുന്നവൻ, അഭിമാനത്തിന്റെ ഉച്ചസ്ഥാനത്തുവെച്ചു കഴുകന്മാരുടെ ഭക്ഷണംപോലെ ആയിത്തീരുന്നു. വേദാന്തത്തിന്റെ സ്വാതന്ത്ര്യം, നിയമത്തിൽനിന്നു് പരിമിതപ്രാദേശികസത്തയായ വ്യക്തിശരീരങ്ങൾക്കുള്ള സ്വാതന്ത്ര്യമല്ല. ഇതു G-O-D (god = ഈശ്വരൻ) എന്നതിനെ നേരെമറിച്ചു D-O-G (dog = പട്ടി) എന്നു തിരിച്ചെഴുതുന്നതുതന്നെയാണു്. ഈ അബദ്ധംമൂലം കോടാനുകോടി ജന്തുക്കൾ മണിക്കൂർതോറും നശിക്കുന്നു. ആയിരമായിരം തലകൾ വിഷാദാത്മകത്വത്തിലേയ്ക്കു പതിക്കുന്നു; ലക്ഷലക്ഷം ഹൃദയങ്ങൾ മിനിട്ടുതോറും തകരുന്നു. ഇതെല്ലാം മൂഢതകൊണ്ടു നിയമത്തിന്റെ ക്രമം തെററിക്കുന്നതു മൂലമാണു്. നിയമത്തിൽനിന്നു മോചനം സമ്പാദിക്കേണ്ടതു് നിയമംതന്നെയായി ഭവിച്ചുകൊണ്ടുവേണം; അതായതു്, 'ശിവോഹം' എന്നതിനെസാക്ഷാൽക്കരിച്ചുതന്നെ വേണം.

'വസ്തുതകളും സംഖ്യകളും' എന്നു പറയപ്പെടുന്നവയെ സാരമായി ഗണിക്കുന്ന ഇന്ദ്രിയവഞ്ചിതൻ—രൂപങ്ങളുടെ അടിസ്ഥാനങ്ങളെ സമാശ്രയിക്കുന്ന വിഡ്ഢ്യാൻ—വെറും നുരകളിലും, പതകളിലും കെട്ടിടം കെട്ടിപ്പൊക്കാൻ ശ്രമിക്കുകയും, വെള്ളത്തിൽ വീഴുകയും ചെയ്യുന്നു. യാതൊരുവന്റെ ഹൃദയത്തിന്റെ ഹൃദയത്തിൽ

"ഈശ്വൻസത്യം: ലോകമസത്യമ-
ശേഷം; നിയമം ജീവശ്ശക്തി."

ആയിരിക്കുന്നുവോ, അവൻ പാറപ്പുറത്തു ഗൃഹം പണിയുന്നു. ഈ ശരീരത്തെ നയവഞ്ചകനെന്നോ, സ്വാൎത്ഥിയെന്നോ, ദുരഭിമാനിയെന്നോ, ഗൎവ്വിഷ്ഠനെന്നോ, മറെറന്തെങ്കിലുമെന്നോ ധാരാളം പറഞ്ഞുകൊള്ളട്ടെ; അതിനെ അപമാനിക്കയോ, തൊഴിക്കയോ, വധിക്കയോ (ഇങ്ങിനെയെല്ലാം പറയപ്പെടുന്നതു്!) ചെയ്യട്ടെ; ഇതുകൊണ്ടെല്ലാം, സകലത്തിന്റെയും ആത്മാവായ എനിക്കു എന്താണു്?

ഞാനതിസുസ്ഥിരം സത്യമായിട്ടുന്നു,
ഞാനാണഭേദ്യമായുള്ള നിയമവും,
എന്നെ മാനിക്കയാണെന്നെയറിവതു്,
എന്നെയനുസരിച്ചീടുക ക്ഷേമവും.
എന്നെയെതിർത്താലെനിക്കു ദ്രോഹംനാസ്തി,
എന്നെ വെടിഞ്ഞാലെനിക്കില്ല കണ്ണീരും;
എങ്കിലുമെന്നെയവഗണിക്കുന്നവൻ
തൻകൊല ശാന്തമായ് ചെയ്യുന്നു ഞാൻപരം.

ഇതുവെറും പൊള്ള ഭീഷണിയല്ല (ഗീഢഡ്ഭെബ്കി); ഇതു അതിഭയങ്കരമായ ഒരു സത്യമത്രെ.

മനുഷ്യരുടെ വികാരങ്ങളോടു നമുക്കുള്ളതു ബഹുമാനവും ആദരവും എങ്കിലും നമുക്കു സത്യത്തോടു—ഈശ്വരനോടു—നിയമത്തോടു—ഉണ്ടായിരിക്കട്ടെ. ഈശ്വരനിയമത്തോടു നമുക്കുള്ള വിശ്വാസ്തവും പരിശുദ്ധവും ആയ ഭക്തിമൂലം ജനങ്ങളുടെ ഹൃദയം തകരുന്നെങ്കിൽ അതിന് നാം ഉത്തരവാദികളാകയില്ല. നിയമം ലംഘിക്കാതെയിരിക്കുന്നതിനാണ് സകലവിധത്തിലും അധികം ഗൌരവമായ ശ്രദ്ധ നമുക്കുണ്ടായിരിക്കേണ്ടതു്. നിയമത്തിനു പ്രതികൂലമായി നമ്മുടെ സമീപസ്ഥരും പ്രിയപ്പെട്ടവരും എന്നു പറയപ്പെട്ടുന്നവരുടെ തോന്നിയവാസങ്ങൾക്കു വഴങ്ങിക്കൊടുക്കുന്നതുകൊണ്ടു നമ്മുടെ ശിരസ്സുകൾക്കും അവരുടെ ശിരസ്സുകൾക്കും മുകളിൽ ആപത്തു ക്ഷണിച്ചുവരുത്തുകയാണു ചെയ്യുന്നതു്. ഈശ്വരനെക്കാൾ അടുത്തവരായി ആരുമില്ല; ഈശ്വരനെക്കാൾ—സത്യത്തെ (നിയമത്തെ) കവിഞ്ഞു് ആരും പ്രിയതരരായിരിക്കരുതു്.

വയം ഠസാമവ്രതേതവമനസ്തനൂഷുവിഭ്രതഃ—(യജുർവ്വേദം)

പരിഭാഷ:—നിനക്കു വേണ്ടി—നിനക്കുവേണ്ടി മാത്രം—ഹാ! പ്രഭോ! ഹാ! നിയമമേ! ഞാനെന്റെ മനസ്സു ശരീരത്തിൽ വെച്ചിരിക്കയായിരുന്നു.

വൈദികകാലത്തു ചില സന്ദർഭങ്ങളിൽ അവിവാഹിത ബാലികമാർ കൈക്കുമ്പിൾക്കൊണ്ടു [illegible] ചുററുംകൂടി, [illegible] [illegible] പ്രദക്ഷിണംചെയ്തു ഈ ഗാനം പാടിയിരുന്നു:—

[illegible]
ഉർവ്വാരുകമിവ ബന്ധനാദിതോ മുക്ഷീയ മാമുതഃ

പരിഭാഷ:—സുഗന്ധവാനേ, സർവ്വദ്രഷ്ടാവിനെ, ഭർത്തൃജ്ഞനായ [illegible] ആരാധിക്കുന്നതിൽ നമുക്കു മഗ്നരാകാം. തോടിൽനിന്നു്

വിത്തെന്നപോലെ, ഇവിടുത്തെ ബന്ധനത്തിൽ (മാതാപിതാക്കന്മാരുടെ ഗൃഹത്തിൽ) നിന്നു നമ്മളെ മോചിപ്പിക്കാം; എന്നാൽ ഒരിക്കലും, ഒരിക്കലും അവിടെനിന്നു (ഭർത്തൃഗൃഹത്തിൽനിന്നു) നമ്മൾ മോചിപ്പിക്കപ്പെട്ടരുതു്.

പുരാതനാര്യബാലികമാരുടെ ആ പ്രാർത്ഥന രാമൻെറ ഹൃദയകഹരത്തിൽനിന്നു അഗാധമായി ചാടിപ്പുറപ്പെട്ടുന്നു. അതോടുകൂടി കണ്ണുനീർ, ഹാ! ഭ്രാന്തമായിട്ടൊഴുകുകയും ചെയ്യുന്നു.

ഹേ! ഈശ്വരാ! ഹേ! നിയമമേ! ഹേ! സത്യമേ! ഈ തലയും ഹൃദയവും ക്ഷണനേരംകൊണ്ടു പൊട്ടിത്തെറിക്കട്ടെ! നിന്നെ ഒഴിച്ചു വേറെ ഒരു ബന്ധമെങ്കിലും അവിടെ ഇരിക്കുന്നുവെങ്കിൽ; ഈ രക്തം പെട്ടെന്നു കട്ടിയായ്പോകട്ടെ ധമനികളിലും സിരകളിലും നിന്നെയൊഴിച്ചു വേറെന്തെങ്കിലും ചിന്ത അതോടുകൂടി സഞ്ചരിക്കുന്നുണ്ടെങ്കിൽ!

വേറൊരുശ്രുതി.—അഹംജാനി ഗർഭധമാ ത്വം ജാസി ഗർഭധം

താല്പര്യം:—ഒരു സ്ത്രീ പുരുഷനെയെന്നപോലെ, ഞാൻ നിന്നെ അറിയും; നിന്നെ അടുപ്പിച്ചുടുപ്പിച്ചു കൊണ്ടുവരും; നിൻെറ അധരങ്ങളെയും, നിൻെറ ശരീരത്തിലെ രഹസ്യച്ഛാവുകളെയും വററിക്കും; ഹേ! നിയമമേ! ഹേ! സ്വാതന്ത്ര്യമേ! ഞാൻ നിന്നിൽനിന്നു ഗർഭംധരിക്കും.

രാമൻ ത്രിശൂലത്തോടും—സത്യത്തോടും നിയമത്തോടും—വിവാഹബദ്ധനല്ലയോ? മററു മമതകളും മററു ബന്ധങ്ങളും ഒരു വേശ്യയിൽ നിന്നെന്നപോലെ, രാമനിൽനിന്നു ഇനിയും പ്രതീക്ഷിക്കപ്പെട്ടുമോ?

(മേരേ നോ ഗിരിധർ ഗോപാൽ ദുസ്രാ ന കോയി)

ഇതു് ഒരുഅന്ധമായവിക്ഷോഭമല്ല; ആരെയെങ്കിലും ദ്രോഹിപ്പാനുള്ള ഒരു സ്വാർത്ഥപരനയവുമല്ല ഇതു്. എന്തുകൊണ്ടു്? വ്യക്തിപരസംബന്ധങ്ങളുടെ ഹ്രസ്വമായ പരിമിതികളിലേയ്ക്കു് അവനെ നിങ്ങൾ വലിച്ചിഴയ്ക്കുവാൻ തക്കവണ്ണം രാമൻ എന്തപരാധം ചെയ്തു? അവനെ വിട്ടുകളയുക! ദയവായി അവനെ വിട്ടുകളയുക! നിങ്ങളുടെ രക്ഷക്കായിട്ടുതന്നെ അവനെ് വിട്ടുവിടുക! അവനേ തനിയേ വിട്ടയയ്ക്കുക! നിങ്ങളുടെ രാജ്യത്തിൻെറയും മനുഷ്യജാതിയുടെയും ഗുണം അതിലാണു് സ്ഥിതിചെയ്യുന്നതു്. നിങ്ങൾ അവൻെറ ശരീരത്തെ ലളിതമൃദുലമായി പരിപാലിക്കാത്തപക്ഷം അവൻ ഏകാന്തതയിൽ മരിച്ചുപോകുമെന്നു നിങ്ങൾ

ഉൽഘടിക്കുന്നുവോ? ഇല്ല. ഈശ്വരൻ സത്യസ്വരൂപനാണു്. ഈശ്വരനിലെ ജീവിതത്തിനു കഷ്ടപ്പാടു അറിയപ്പെടുന്നില്ല. ഈശ്വരന്റെ കർമ്മംചെയ്യുതിക്കാതെ ഈ ശരീരം നിലംപതിക്കയുമില്ല.

ആരുടെയെങ്കിലും പരിപാവന ശപഥങ്ങളുമായിട്ടു് ഇട പെടുന്നതു നല്ലതല്ല. അവന്റെ ആദർശത്തിനും അവനും ഇടയിൽ യാതൊന്നും നില്ക്കാൻ അവൻ അനുവദിക്കയില്ല; ഇല്ല തന്നെ; മരണംപോലും ഇല്ലതന്നെ. ചരിത്രത്തിന്റെ നിരീശ്വരപരമായ പഠനത്തിൽനിന്നു വാങ്ങിയ അഭിപ്രായങ്ങൾ അനുസരിച്ചു്, അവന്റെ ജീവിതസരണിയെ രൂപീകരിക്കാമെന്നു ആരും ശ്രമിക്കരുതു്. ഈ പ്രത്യക്ഷരാമനോടുള്ള നിങ്ങളുടെ സ്നേഹങ്ങളും നമസ്കാരങ്ങളും ദൂരെയെറിയുക; സകലത്തിന്റെയും ആത്മാവായ യഥാർത്ഥരാമനോടുള്ള നിന്ദയാണിവയെല്ലാം. കൈകൾ ദൂരെ നീക്കുക! സ്വരൂപങ്ങൾ ആകുന്ന സ്വപ്നത്തിൽ നിന്നു ഉണരുക. നിയമാനുസൃതമായ ജീവിതംകൊണ്ടു രാമൻ അഗ്നിമാന്ദ്യത്തെ വേരോടെ പറിച്ചുകളഞ്ഞതുപോലെതന്നെ, വ്യക്തിത്വങ്ങളും ശരീരബോധവും ആകുന്ന മായയെ പറിച്ചെറിയുക. ആത്മാവിന്റെ വറ്റാരശ്മികളെ കേന്ദ്രീകരിച്ചു് ഇന്ദ്രിയാസക്തികളെ ഭസ്മീകരിക്കുക. യഥാർത്ഥരാമനെകൊണ്ടു സദാസമയവും ഹൃദയം പരിപൂർണ്ണമായി നിറച്ചുവെച്ചുകൊണ്ടു് ആ ഹൃദയത്തിൽ സാംസാരികവിചാരങ്ങൾക്കു ഇരിപ്പിടം കൊടുക്കാതെ സൂക്ഷിക്കുക.

"വർ ഹർചിത് ജുസ് ദിൽബർ ബുവാദ്
അസ് ഷഹർ-ഇ-ദിൽ ബെറൂൺ കുനാം."

തർജ്ജിമ.—"എന്റെ ഹൃദയമാകുന്ന നഗരത്തിൽനിന്നു് എന്റെ പ്രിയതമനെപ്പറ്റിയല്ലാതുള്ള സകല ചിന്തയും ബഹിഷ്കരിക്കപ്പെടട്ടെ. ഈശ്വരൻ ഏതെങ്കിലും ഇന്ദ്രിയവിഷയത്തെപോലെയെങ്കിലും മാധുര്യവാനല്ലയോ?"

(പേഷ്യൻകവിതാ ശകലം)

സ്നേഹത്തിനു വിഷയമായ വ്യാജലൌകികവസ്തുക്കളുടെ കാര്യത്തിൽ എന്നതുപോലെ, ഈശ്വരനിൽനിന്നു ഫലപ്രാപ്തി കിട്ടുകയില്ലെന്നു ജനങ്ങൾ ചിന്തിക്കുന്നതുകൊണ്ടു് അവർ അദ്ദേഹത്തെ പ്രേമിക്കാൻ മടിക്കുന്നു. ഇങ്ങിനെ അവരെ കബളിപ്പിക്കുന്നതു മൂഢമായ അജ്ഞതയാണു്. ഹാ! പ്രിയപ്പെട്ടവനെ! അദ്ദേഹത്തിന്റെ ഹൃദയം അനുഗ്രഹവിതരണ ക്ഷോഭത്തിൽ

നിന്റെ ഹൃദയവുമായിട്ട് ക്ഷണത്തിൽ, പോരാ ഒരേനിമിഷത്തിൽ തുല്യമായി സ്പർശിക്കുന്നു! പ്രത്യക്ഷശത്രുമിത്രങ്ങളിൽ അവരുടെ നടത്തയുടെ കാരണം അന്വേഷിച്ചു നോക്കരുതു്. യഥാർത്ഥ കാരണം നിങ്ങളുടെ യഥാർത്ഥസത്തയിൽതന്നെ സ്ഥിതിചെയ്യുന്നു. വിക്ഷിക്കുക.

ഒരു ചെറുപക്ഷി പറക്കാൻ പഠിക്കുമ്പോൾ ഒരു കമ്പിനേയോ കല്ലിനേയോ വിട്ടു് അതുപോലെയുള്ള മറെറാരുതാങ്ങിൽ പോയിരിക്കയും, പിന്നിട്ട വേറൊന്നിലും, അവിടേന്നു പിന്നൊന്നിലും ആയി ഇങ്ങിനെ പോയിപ്പോയി വിശ്രമിക്കയും, എന്നാൽ ആ ഭൂമിവസ്തുക്കളെ തീരെ ഉപേക്ഷിച്ചു് ഉയരത്തിൽ പറക്കാൻ സാധിക്കാതിരിക്കയും ചെയ്യുന്നതുപോലെ, ബ്രഹ്മജ്ഞാനത്തിൽ ഉപനീതനായ പുതിയ സാധകൻ ഒരു വസ്തുവിൽനിന്നു മനസ്സിനെ വേർപെടുത്തുകയോ, അഥവാ, ഒരു പ്രത്യേക മനുഷ്യനോടു നിരസപ്പെടുകയോ ചെയ്താലുടൻ വേറൊന്നിൽ വിശ്രമിക്കയും, പിന്നീടതുപോലുള്ള മറെറാരു മൌഢ്യത്തെ ആശ്ലേഷിക്കയും, ദുർബ്ബലമായ കമ്പിലോ, പുല്ലിലോ ഉള്ള ആശ്രയഭാവത്തെ ത്യജിക്കാതെയും, ഹൃദയപൂർവ്വം ഭൂമിയെ സമഗ്രമായി വിടാതെയും വർത്തിക്കയും ചെയ്യുന്നു. നല്ല പരിചയം സിദ്ധിച്ച ജ്ഞാനിയാകട്ടെ, ഒരു ലോകപദാർത്ഥത്തിന്റെ പ്രത്യക്ഷമായ വിശ്വാസ്യതാഹീനതയെ അപരിമിതത്തിലേയ്ക്കുള്ള കുതിച്ചുചാട്ടത്തിനു് ഒരു ചവിട്ടുപടിയാക്കിത്തീർക്കുന്നു. മതത്തിലെ കലാവിദ്യ പരിചയത്തിന്റെ ഓരോ ചെറുശകലത്തെയും അപരിമേയത്തിലേക്കു കുതിക്കുന്നതിനുള്ള ഓരോ സന്ദർഭമാക്കിത്തീർക്കുന്നതിലാണു് സ്ഥിതിചെയ്യുന്നതു്; ഉണ്ടെന്നു തോന്നപ്പെടുന്നതായ സകലവസ്തുക്കളും ഒരേതരത്തിലുള്ളവയാകയാൽ, ഒരു വസ്തുവിനെ പുറത്തേയ്ക്കു തള്ളിക്കളയുമ്പോൾ, അഖിലത്തിനെയും ആഭ്യന്തരമായി പരിത്യജിക്കുവാൻ അതു് ഒരു അടയാളവും ലക്ഷ്യവും ആക്കിത്തീർക്കുന്നു. സ്വാർത്ഥപരവ്യക്തിത്വത്തിന്റെ—അഹംഭാവത്തിന്റെ—മരണം മാത്രമാണു് ജീവന്റെ നിയമമെന്നുള്ള (ത്രിശ്ശൂലം) കുത്തിത്തുളയ്ക്കുന്ന സത്യം അംഗീകരിക്കാത്തവൻ പരിതാപകരമായ അന്ധതയിൽ ആമഗ്നനാണു്. ത്രിശ്ശൂലം വ്യക്തിസ്വരൂപങ്ങളെ കടഞ്ഞെറിയുന്നു. വ്യക്തിത്വങ്ങളെ പറിച്ചെറിയുന്നതു് സനാതന ജീവിതത്തിലേയ്ക്കുള്ള ഉയർത്തെഴുന്നേല്പാണു്. നിങ്ങളെന്നും ജീവിക്കുവിൻ! ശുഭമസ്തു.

ജീവനിൽ മരണം.

രാമൻ ലാഹോർവിട്ടപ്പോൾ, അക്കാലത്തു് വിഷ്ണുപുരാണത്തിൻെറ പേഷ്യൻ വിവൎത്തനം വായിച്ചുകൊണ്ടിരുന്നു. ഇതു് അദ്വൈതവേദാന്തപരമായിട്ടുള്ള സുധീരഗ്രന്ഥങ്ങളിൽ ഒന്നാണു്. ഇമേഴ്സൺ, തോറൊ എന്നീ അമ്മേരിക്കരും, അവരെപ്പോലെ പ്രതിഭയും പ്രകൃതിയും ഉള്ള ഇതരന്മാരും അവരുടെ ലേഖനങ്ങളിൽ ബഹുതാല്പൎയ്യപൂർവ്വം പരാമശിക്കുന്നതു് ഈ പേഷ്യൻ പരിഭാഷയുടെ ലത്തീൻ തർജ്ജമയാണു്. പഞ്ചാബി വിഷ്ണുപുരാണവും, ഈ പേഷ്യൻ ഗ്രന്ഥത്തിൻെറ ഭാഷാന്തരമത്രെ. (ബ്ളാക്കബ്ളാങ്കറുബാവാ), അഥവാ, 'കാലി കംബ്ലി വാലാ' (അന്തരിച്ചുപോയ 'കറുത്ത കമ്പിളിക്കാരൻ' പഞ്ചാബി സന്ന്യാസി) എന്നറിയപ്പെടുന്ന സന്ന്യാസിയുടെ "അനുഭവപ്രകാശം" എന്ന ഗ്രന്ഥം പഞ്ചാബി വിഷ്ണുപുരാണത്തിൻെറ ഒരു പരിഷ്കരിക്കപ്പെട്ട പ്രസിദ്ധീകരണമാണു്. എത്ര ഉയരത്തിൽ ഈ സ്വാമി മനുഷ്യൻ ജീവിച്ചിരുന്നുവെന്നു തെളിയിക്കുന്നതു് ഈ ഗ്രന്ഥമത്രെ. അദ്ദേഹത്തിൻെറ ആഭ്യന്തരജീവിതത്തിലേക്കു ഈ പുസ്തകത്തിലെ പുറങ്ങളിൽനിന്നു നമുക്കു ചില വീക്ഷണങ്ങൾ ലഭിക്കുന്നു. തൻെറ വസ്ത്രവും, വീടും സകലതും വെറും ഒരു കറുത്ത കരിമ്പടം മാത്രമായിരുന്ന—വലിയൊരു പണ്ഡിതനല്ലാതിരുന്ന—ഏതെങ്കിലും ഒരു കുടുംബത്തിനു് താൻ ഒരു ഭാരമായിത്തീരരുതെന്നു കരുതി പടിതോറും നടന്നു ഭിക്ഷവാങ്ങി ഭക്ഷിച്ചിരുന്ന—ഒരുവൻെറ നാമധേയത്തിൽക്കൂടി ഇന്നു ശാന്തമായി ലക്ഷലക്ഷക്കണക്കിനു വിലപിടിക്കുന്ന ദാനധൎമ്മങ്ങൾ നടക്കുന്നതിൻെറ രഹസ്യമിതാണു്. പ്രവാഹപ്രാബല്യമേറിയ നദികളുടെമേൽ പാലങ്ങൾ പണിയിക്കപ്പെടുന്നു; റോഡുകൾ വെട്ടപ്പെടുന്നു; ധൎമ്മശാലകൾ കെട്ടി നടത്തപ്പെടുന്നു; ഭക്ഷണവും വസ്ത്രവും വിതരണം ചെയ്യപ്പെടുന്നു; വിദ്യാഭ്യാസം കൊടുക്കപ്പെടുന്നു; തൊഴിലില്ലാത്ത ജനങ്ങൾക്കു സമതലങ്ങളിലെ പൊരിയുന്ന മണൽ പ്രദേശങ്ങളിലും; ഹിമാലയങ്ങളുടെ ഉന്നതസ്ഥാനങ്ങളിലും "കാലി കംബ്ലി വാലാ"യുടെ നാമത്തിൽ വേല കൊടുക്കപ്പെടുന്നു.

ആസൂത്രണങ്ങളും സംവിധാനങ്ങളും, നയങ്ങളും മൂടൽമഞ്ഞിനെയും, പുകയെയുംകാൾ അധികമായി യാതൊന്നും സാധിക്കുന്നില്ല. ലൌകികപദ്ധതികളിൽക്കൂടി യഥാൎത്ഥമായ പണിയാതൊന്നും ചെയ്യപ്പെടുകയില്ല. ഈശ്വരജീവൻ മുഖാന്തിരമേ ജോലി നടത്തപ്പെടുകയുള്ളൂ. ദിവ്യഭാവം പുലൎത്തി ജീവിക്കുന്നതിനു

ചിലക്കുട്ടക്ക് പുരുഷാരങ്ങളുടെ ഇടയിലെ പരിശ്രമജീവിതം ഒരു നിർബ്ബോധസഹായമാകും; ചിലക്ക് ഏകാന്തത ബോധസഹിതമായ ഒരു സഹായമത്രെ. മററുചിലക്ക് അതേഫലം കൊടുക്കുന്നതു് അത്യാഹിതങ്ങളായ സാന്ദർഭികാനുഗ്രഹങ്ങളാണ്; വേറെ ചിലക്ക് പുസ്തകമെഴുതുമ്പോൾ ജഗന്നാഥന്റെ പേനകൊണ്ടു ഹൃദയത്തിനു ഞെരുക്കം അനുഭവമായി വരുന്നു; പ്രസംഗിക്കുമ്പോൾ ചിലക്ക് അവരുടെ പ്രകാശതടസ്സം നീങ്ങി, നാഥന്റെ പ്രഭ അവരിൽകൂടി പ്രതിഭാസിക്കുന്നു. മററുചിലർ പോരിന്റെ ഭാരം വഹിച്ചുകൊണ്ടു് അവരുടെ മാറിടം വെടിയുണ്ടകൾക്കു ലക്ഷ്യമാക്കി ശരീരബോധം ത്യജിക്കയും, യുദ്ധവീരന്മാരെന്ന് ലോകത്തിൽ പ്രശസ്തരാകയും ചെയ്യുന്നു. കലാവിദ്യകളിൽ ലീനരായിച്ചിലർ അനശ്വരസൌന്ദര്യത്തിലേയ്ക്കുയരുന്നു. ഭവനഭേദനംചെയ്യുന്ന മോഷ്ടാവുപോലും, അവൻ വിജയകരമായി പ്രവർത്തിക്കുന്നുവെങ്കിൽ, (നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കണെ!) അവന്റെ വിജയം ചെല്ലുന്നിടത്തോളം ഇതിനോടു—താഴെപ്പറയുന്നതിനോടു—മാത്രം കടപ്പെട്ടിരിക്കുന്നു. അതായതു്, ആ വിറയ്ക്കുന്ന, അവർണ്ണനീയമായ, വാക്കെത്താത്തതായ, ചിന്താരഹിതമായ ത്യാഗാവസ്ഥയിലേയ്ക്കുള്ള അവന്റെ പ്രവേശനവും, അജ്ഞാതമായ അപരിമേയത്തിൽ അവനുള്ള സമ്പൂർണ്ണാശ്രയവും താങ്ങലും. പ്രവൃത്തിയുടെ ദുഷ്ടതയ്ക്കു്—കാണപ്പെടുന്ന ധനം മതിയായ യാഥാർത്ഥ്യമുള്ളതാണെന്നു പരിഗണിക്കുന്നതിനു്—അങ്ങിനെ പരിഗണിച്ചുകൊണ്ടുള്ള പ്രയത്നത്തിനു്—അവൻ യഥാവിധി തന്റെ തലയിൽ നിയമത്തിന്റെ കർക്കശകോപത്തെയും ദണ്ഡനത്തെയും ക്ഷണിച്ചുവരുത്തുക മുറയ്ക്കു നടക്കുന്നതാണു.

നാം എത്രമാത്രം സജീവരായിരിക്കുന്നുവോ, അതായതു്, സർവ്വസ്വത്തിലേയ്ക്കു് മൃതരായിരിക്കുന്നുവോ, അത്രയ്ക്കുമാത്രം അതിനനുരൂപമായ പ്രവൃത്തിയും നടക്കുന്നു. ഈ ജീവൻ, അതായതു്, മരണം ക്രിയചെയ്യുന്നു; നമ്മുടെ ഏകാന്തതയോ, സമുദായമോ, പദ്ധതികളോ, പരിപാടികളോ യാതൊന്നുമല്ല പ്രവർത്തിക്കുന്നതു്. അജ്ഞന്മാരായ ജീവചരിത്രകാരന്മാർ ബാഹ്യചേഷ്ടകളെ മാത്രമേ നിരീക്ഷിക്കുന്നുള്ളു. സാധിക്കപ്പെട്ട കാര്യങ്ങൾ ചിലപ്പോൾ ലേഖനങ്ങളുടെ ശയ്യാരീതിയും, മററുചിലപ്പോൾ അനുയായികളുടെ എണ്ണം മുതലായതും, കാരണമായിട്ടാണു സാധിച്ചതെന്നു വൃഥാ ആരോപിക്കുന്നു; വിജയത്തിന്റെ യഥാർത്ഥഹേതുവായ ഈശ്വരചൈതന്യത്തെ വിഗണിക്കുന്നു. ഞാൻ ഏതു മരത്തിന്റെ

മൂട്ടിൽ ഇരുന്ന എഴുതുന്നുവോ ആ മരത്തിൽ ഇരിക്കുന്ന പക്ഷികൾ ഏതെല്ലാമെന്നുള്ളതിനെ എൻ്റെ പ്രവൃത്തി ആശ്രയിച്ചിരിക്കുമെന്നു പറയുന്നതുപോലെയാണിതു്. നമ്മുടെ പരിതഃസ്ഥിതികളും സൌകര്യങ്ങളും, സന്ദർഭങ്ങളും സാരമല്ല. യുദ്ധവീരന്മാരുടെ വിജയം ആന്തരികദൈവ (ഇന്ദ്രൻ) ത്തെയും, ബാഹ്യദൈവത്തെയും (വരുണൻ) ആശ്രയിച്ചിരിക്കുന്നുവെന്നു പുരാതനമഹർഷികൃത്യമായിക്കാണുന്നു.

സ്വദാ സമിന്ദ്രാവരുണാ വംസാവതം- (ഋഗ്വേദം)

കവി ബുള്ളാഷാ പറയുംപോലെ "കുരുകിലുകൾ കഴുകന്മാരെ തോല്പിയ്ക്കുന്നു"തായി പ്രതിദിവസം നാം നമ്മുടെ കണ്ണുകൊണ്ടു കാണുന്നു. അതായതു്, നമ്മുടെ ഏററവും അനുകൂലവും ആശാവഹവും ആയ കുമിളകൾ പൊട്ടിപ്പോകുന്നു. ക്രിസ്തുവിൻ്റെ വാക്കുകളിൽ നമ്മുടെ ഉപേക്ഷിക്കപ്പെട്ട ഇഷ്ടികകൾ മഹൽസൌധങ്ങളുടെ മൂലക്കല്ലുകളായി ഘോഷിക്കപ്പെടുന്ന പ്രത്യക്ഷമായി കാണപ്പെടുന്ന സാഹചര്യങ്ങളെ ആശ്രയിക്കുന്നതോ, ലൌകികജ്ഞാനം സമ്പാദിക്കുന്നതോ വിജയങ്ങൾക്കു തീരെ കാരണമാകുന്നില്ല. നമ്മുടെ സകല ബന്ധങ്ങളും, സ്നേഹിതത്വങ്ങളും ധനങ്ങളും, പ്രതീക്ഷകളും, പ്രതിജ്ഞകളും, മററുമാർഗ്ഗങ്ങളും (അതായതു് പ്രപഞ്ചം സമസ്തവും) വെറും വഞ്ചനകൾ — അഹങ്കാരങ്ങളുടെ അഹങ്കാരം മാത്രമാണു്. സുരേശ്വരാചാര്യരുടെയോ, ശങ്കരൻ്റെയോ സൂക്ഷ്മജ്ഞാനമൊന്നും ഇവയുടെ നിസ്സാരതയെ കാണിക്കാൻ ആവശ്യമില്ലതന്നെ. കണ്ണുള്ളവർക്കു അനുഭവത്തിൻ്റെ ഓരോ കണികയും, ഭയാവഹമായ പീരങ്കിപോലെ, ഈ വേദാന്തതത്വത്തെ ഇടിനാദംപോലെ ഘോഷിക്കുന്നു.

തത്വമസ്യാദിവാക്യാനാം സ്വതഃസിദ്ധാർത്ഥബോധനാൽ
അർത്ഥാന്തരം ന സന്ദ്രഷ്ടും ശക്യതേ ത്രിദശൈരപി

നമ്മുടെ മഹാത്മാപട്ടങ്ങളും, പരിഷ്കർത്തൃപദവികളും, ബഹുമതികളും, ഉദ്യോഗങ്ങളും, ബന്ധങ്ങളും ഇന്നലെ രാത്രിയിലത്തെ സ്വപ്നങ്ങളെയും, പോയ ജന്മങ്ങളെയും, മേഘാകൃതികളെയും, രോഗക്ലിഷ്ടമസ്തിഷ്കത്തിൻ്റെ ത്രാപമില്ലായ്മകളെയുംകാൾ അധികമൊന്നും അല്ല. നാം രാമനോടു രഞ്ജിക്കാതിരിക്കുമ്പോൾ നമ്മുടെ മാർഗ്ഗം കാണുന്നില്ല; നിയമത്തിൻ്റെ വഴി വിട്ടുപോകുന്നു; നാം നരകിക്കയും ചെയ്യുന്നു. നാം ഈശ്വരനിൽ സ്ഥിതിചെയ്യുമ്പോൾ ശരിയായ പദ്ധതികളും, ശരിയായ ക്ഷേമാഭങ്ങളും, പററിയ സ്വഭാവങ്ങളും എല്ലാം സ്വയം ഹൃദയത്തിൽ തിങ്ങിവിങ്ങിപ്പൊങ്ങുകയും,

നമ്മെ സമ്പന്നമായ പ്രകൃതിവിഭവങ്ങളിലും, പർവ്വതക്കാഴ്ചകളിലും, സമാധാനത്തിന്റെയും, ഐശ്വര്യത്തിന്റെയും, പരിശുദ്ധതയുടെയും ഉത്തേജനകരമായ ഉറവകളിലും സ്വയം കൊണ്ടുപോയി സ്ഥാപിക്കയും ചെയ്യുന്നു; അഥവാ, നമ്മിലെ പരമാനന്ദകരമായ തേജസ്സ് നമ്മിലേയ്ക്കു ജീവനും, പ്രേമവും സ്വമേധയാ ആകർഷിക്കുന്നു.

വൈദികകാലങ്ങളിലെ ഏറ്റവും ദുർഘടവും, ഗംഭീരവും, ഘോഷസമന്വിതവും ആയിരുന്ന യജ്ഞാദിചടങ്ങുകളിലും പരിപാടികളിലും, അവയുടെ അടിത്തട്ടിൽ, അഹങ്കാരഹോമമാകുന്ന ഈ പാഠം സ്ഥിതിചെയ്യുന്നു. പ്രാചീനമഹർഷിമാർക്ക് രുദ്രനെപ്പോലെ അത്ര കർക്കശവും സ്ഥൂലവും ആയ ഒരു യാഥാർത്ഥ്യമായിരുന്നു എന്ന മട്ടിലാണ് "മരണത്തിലെ ജീവന്റെ" നിയമം ഞാൻ കാണുന്നത്. അതിനെ നിങ്ങൾ അവഗണിക്കുക; ഉടനെ നിങ്ങളുടെ നെഞ്ചിലും വശങ്ങളിലും അസ്ത്രങ്ങൾ പാഞ്ഞുവന്നു തറയ്ക്കുന്നതു നിങ്ങൾക്കു കാണാം.

നമസ്തേ രുദ്രമന്യവ ഉതോത ഇഷവേനമഃ
ബാഹുഭ്യാം ഉത തേ നമഃ

പരിഭാഷ:—ഹേ! രുദ്ര! അങ്ങയുടെ ക്രോധത്തിന് നമസ്കാരം' (രുദ്രൻ=നിയമം); ലക്ഷ്യം തെററാത്ത അവിടുത്തെ അസ്ത്രങ്ങൾക്കു നമസ്കാരം! അങ്ങയുടെ ക്ഷീണിക്കാത്ത കരങ്ങൾക്കു നമസ്കാരം!

നമ്മുടെ അനുഭവങ്ങളിലെ ചെറുശകലങ്ങളിൽ സമഗ്രചരിത്രത്തിന്റെയും സംഗ്രഹം അടങ്ങിയിരിക്കുന്നു; നാമതു വായിക്കുന്നില്ല. മതിയായ വിലകൊടുക്കാമെങ്കിൽ, അതായതു് പ്രാദേശികസത്തയായ 'അഹ'ത്തിനെ പിഴുതെറിഞ്ഞു് നമ്മിൽക്കൂടി പ്രവർത്തിക്കാൻ ഈശ്വരനെ അനുവദിക്കുന്നുവെങ്കിൽ, ഒരു സാധുപൌലുസായിരിക്കുന്നതുപോലെതന്നെ, ഒരു ബുദ്ധനോ, ക്രിസ്തുവോ ആകാനും എളുപ്പമാണു്. ഒരു ഉറയ്ക്കകത്തു രണ്ടു വാൾ നമുക്കുവെയ്ക്കാവതല്ല. നമ്മുടെമേൽ ചൊരിയപ്പെടുന്ന പ്രശംസകളും, അപരാധാരോപണങ്ങളും, വിശ്വസിക്കാതിരിക്കാനുള്ള ശക്തി വർദ്ധിപ്പിക്കയും, "പ്രവർത്തിക്കണമെന്നുള്ള ജ്വരം" നാം കൈവെടിയുകയും, വിജയം അഥവാ കാര്യലാഭം നമ്മുടെ ലക്ഷ്യമല്ലാതിരിക്കയും, സത്യത്തെ സഹായിക്കുന്നതിനെക്കാൾ സത്യംതന്നെയായി ഭവിക്കാൻ നമ്മുടെ ശക്തികളെ വിനിയോഗിക്കയും, എന്നും പ്രകാശിക്കുന്നതിനുള്ള മാന്യത സൂര്യൻ ആവശ്യപ്പെടാത്തതുപോലെ പ്രവൃ

ത്തികളുടെ മാന്യത നമുക്കുതന്നെ നാം എടുക്കാതിരിക്കയും ചെയ്യാമെങ്കിൽ, നാം ദേവാധിദേവന്മാരായിത്തീരുന്നതാണു് ജനങ്ങൾ നമ്മെപ്പററിപ്പറയുന്നതു് വിശ്വസിക്കാൻ നാം തുനിയുമ്പോൾ,—ആ ക്ഷണത്തിൽ—അവിടെ ഒരു സമ്പൂൎണ്ണവിഘ്നമുണ്ടാകുന്നു. സംസാരം യഥാൎത്ഥമല്ല; ലോകം സാരമല്ല; അവരുടെ പറച്ചിൽ നിസ്സാരമാണു്; ഈശ്വരൻ മാത്രമേ ഏകസത്യമായിട്ടുള്ളൂ.

സ്വഭാവ സംസ്കരണത്തിനു് വേദന അത്യന്താപേക്ഷിതമാണെന്നു ചിലർ വിചാരിക്കുന്നു; സ്വൎണ്ണം ശുദ്ധിചെയ്യാൻ അഗ്നി വേണ്ടതുപോലെ; എതിർപ്പുകൂടാതെ പ്രകൃതി പുരോഗമനം അനുവദിക്കുന്നില്ല. ഇന്നുവരെ പക്ഷേ അങ്ങിനെതന്നെ ആയിരുന്നു സ്ഥിതി. എന്നാൽ അതുകൊണ്ടു് അതു എന്നും തുടരണം എന്നുള്ളതിനു കാരണമാകുമോ? രാസദ്രവ്യങ്ങൾ അവയുടെ ചൈതന്യാവസ്ഥയിൽ (Nascent State) കൂടിയല്ലാതെ പ്രവൎത്തിക്കയില്ലെന്നുള്ളതു പരമാൎത്ഥംതന്നെ. വിത്തു സംസ്കൃതമായി ചുരുങ്ങുമ്പോൾ കിളിൎത്തു വളരുന്നു. ലോഹങ്ങൾ ദ്രവീകരണംപതനത്തിൽ രൂപഭേദം വരുത്തപ്പെടുന്നു. പുറമേയുള്ള കാഴ്ചകളുടെയും വിചാരങ്ങളുടെയും പൂജകനായ മനുഷ്യൻ, തോന്നപ്പെടുന്ന ആശകളാലും, തെളിഞ്ഞ പ്രതീക്ഷകളാലും പ്രോത്സാഹിക്കപ്പെട്ടു് വ്യക്തിപരമായ കാഴ്ചകളിൽ വിശ്വാസം അൎപ്പിച്ചുകൊണ്ടു മുമ്പോട്ടു കുതിക്കുന്നു; എന്നാൽ പെട്ടെന്നുതന്നെ തലയ്ക്കൊരു് ഒന്നാംതരം ഇടി കിട്ടുകയോ, നെററിക്കു ചതവുലഭിക്കയോ ചെയ്യുന്നു. ഈ ഇടിയും, ചതവും അവനെ ദ്രവീകരിക്കുന്നു; ചൈതന്യാവസ്ഥയിൽ എത്തിക്കുന്നു. ജീവൻെറ ഉപാധി—വ്യവസ്ഥ—ഉപേക്ഷിപ്പെടുത്തപ്പെട്ടപ്പോൾ വിജയം ചാടിവന്നു അവനെ സ്വാഗതംചെയ്യുന്നു. ലിഖിതമായ രേഖകൾ എങ്ങിനെയും ഇരിക്കട്ടെ; നിയമം നിയമമാണെങ്കിൽ, ഏതുവിധമോ ഈശ്വരത്വാദൎശം പരിത്യജിക്കയോ, അഥവാ, 'ജീവനിലെ മരണ'ത്തിൻെറ പാതയിൽനിന്നു പതറിവീഴുകയോ ചെയ്യാതെയിരുന്നെങ്കിൽ, ക്രിസ്തുവിനു് സങ്കടപ്പെടേണ്ടിവരുമായിരുന്നില്ല. ഏതായാലും, കഷ്ടാനുഭവം അദ്ദേഹത്തെ തൻെറ സാമ്യാവസ്ഥയിലേയ്ക്കു പുനരുദ്ധരിക്കയും, പ്രത്യക്ഷമായ കുരിശാരോഹണം നടന്നതിനുമുമ്പു്, കാലത്തിനതീതമായ സൎവ്വസ്വത്തിൽ ചില മണിക്കൂർ നേരത്തേയ്ക്കുണ്ടായിരുന്ന പൂൎണ്ണമായ സ്വയംകുരിശനുഭവത്താൽ അദ്ദേഹം ശാശ്വതമായ ജീവനിലേയ്ക്കു ഉദ്ധരിക്കപ്പെടുകയും ചെയ്തു. എന്നാൽ സങ്കടാനുഭവവും,

വേദനയും മാത്രംകൊണ്ടു ജയവും ആനന്ദവും വരണമെന്ന നിർബ്ബന്ധമായിപ്പറയാവതല്ല; പലപ്പോഴും ഒരുപദ്രവം അനേകം ആപത്തുകളുടെ മുന്നോടി മാത്രമായി കാണപ്പെടുന്നു. ആപത്തുകൾ ഒരിക്കലും ഏകമായിട്ടുവരുന്നതല്ലെന്നു പറയപ്പെടുന്നുമുണ്ടു്. ഒരു വിപത്തിന്റെ താക്കീതുകൊണ്ടു നാം ഉണർന്നു് അനുഗൃഹീതാവസ്ഥയാൽ പ്രവേശിച്ചു് ജീവന്റെ വെയിലും പ്രകാശവും ഉൾക്കൊള്ളാവുന്നതാണു്. എന്നാൽ പ്രാരംഭസങ്കടത്തിന്റെ ശൈത്യം നമ്മുടെ നിയമലംഘനാത്തിയെ ഉത്തേജിപ്പിക്കയാണെങ്കിൽ അധികം കഷ്ടതരമായ വിപത്തുകളെ നാം വിളിച്ചു വരുത്തുകയായിരിക്കും. അഭേദ്യവും പക്ഷേ വിചിത്രവും ആയ നിയമം ശരിയായി ഗ്രഹിക്കാതെയും, അനുസരിക്കാതെയും ഇരുന്നാൽ, മത്സരം മുറയ്ക്കു തുടന്നു നമുക്കു തുടച്ച്യായി ഇടികളും അടികളും കഠിനമായിവന്നുചേരുന്നു. യോഗ്യതയുടെ ഏകോപാധി-വ്യവസ്ഥയായതും, അവർണ്ണനീയവും ആയ ചൈതന്യാവസ്ഥയിൽക്കൂടി കടന്നു പുറത്തു വരുന്നവർശേഷിക്കുന്നു. അവക്കൊരിക്കൽ നിയന്താക്കളില്ലാത്ത യന്ത്രങ്ങൾ ഉണ്ടായിരുന്നു; ആവിയുടെ എതിപ്പു നിയന്ത്രണത്തിനു അതീതവും ആയിരുന്നു. എന്നാൽ യന്ത്രങ്ങൾക്കിപ്പോൾ നിയന്താക്കൾ കണ്ടുപിടിക്കപ്പെട്ടതുകാരണം, ഗെജസ്സു് അനാവശ്യമായി നശിപ്പിക്കേണ്ട കാര്യമെന്തു്? അതുപോലെ, ജീവന്റെ നിയമം—നിയന്താവു്—കരസ്ഥമായാൽ, ക്ഷുദ്രജന്തുക്കളുടെ വിഷയത്തിലെന്നതുപോലെ, മനുഷ്യരാശിയെ ഭരിക്കാൻ പിന്നെയും വേദനയും സങ്കടവും അനുഭവിക്കപ്പെടുന്നതിനു കാരണമില്ല.

ശാരീരികവ്യക്തിത്വത്തിൽ കേന്ദ്രീകൃതമായി കർമ്മംചെയ്യുന്നതു് പരിമിതമായ ലൌകികഗവമ്മെണ്ടുകളുടെ കണ്ണിൽ ഒരു അപരാധമല്ല; എന്നാൽ സാർവ്വലൌകികമായ പരമാധികാരഗവമ്മെണ്ടിന്റെ (ഈശ്വരന്റെ) നോട്ടത്തിൽ അതു ഒന്നുമാത്രമാണു് അപരാധമായിട്ടുള്ളതു്; ശേഷമുള്ള കുററങ്ങളെല്ലാം ഈ ഒന്നിന്റെ ശാഖാഭേദങ്ങളത്രെ. ഒരൊററ രോഗവും, അതിനു ഒരൊററ ചികിത്സയും മാത്രമേ ഉള്ളൂ. 'ബ്രഹ്മസത്യം, ജഗന്മിഥ്യാ' എന്ന വേദാന്തനിയമം ലംഘിക്കുന്നതു സകല അത്യാഹിതങ്ങൾക്കും മൂലകാരണമാണു്., ഒരിക്കൽ ഒരു രൂപത്തിലും, പിന്നൊരിക്കൽ വേറൊരു രൂപത്തിലും ആയി അവ വേഷംമാറിവരുന്നു. നമ്മുടെ പരമാത്മാവ്യക്തിത്വത്തിലേയ്ക്കുണർന്നു എഴുന്നേല്ക്കുന്നതാണു് ചികിത്സ. ഒരിക്കൽ ആത്മവഞ്ചനയ്ക്കു അടിമപ്പെട്ടു

പോയാൽ, മററു സകല വഞ്ചനകളും പ്രകൃത്യാ അധികമധിക മായി പിന്തുടരുന്നു.

രാമന്റെ ഭാഷണം വെറും ഒരു മുനിയുടെ മനോരാജ്യ സ്വപ്നം മാത്രമാണോ? സമുദായികമനുഷ്യർക്ക് അതുകൊണ്ടു ഉപ യോഗമൊന്നും ഇല്ലയോ? ജലസംഭരണസ്ഥാനത്തു് സസ്യങ്ങളുടെ വളർച്ചയൊന്നും കാണപ്പെടുന്നില്ല; എന്നാൽ അതുകൊണ്ടു നിലം പുരയിടങ്ങളിൽ സമൃദ്ധിയായി കൃഷിചെയ്യുന്നതിനു ഈ ജലം ഉപ യോഗിക്കരുതെന്നുള്ളതിനു് അതു കാരണമാകുന്നില്ല. ഓരോരുത്ത ന്റെയും സ്വന്തജീവനായ നിയമത്തെ രാമൻ പറഞ്ഞുവെന്നേ ഉള്ളൂ. ലോകത്തിലെ സകലനിയമങ്ങളും—രസതന്ത്രം, സസ്യ ശാസ്ത്രം, മനശ്ശാസ്ത്രം, എന്നല്ലാ സകല ശാസ്ത്രങ്ങളെയും സംബ ന്ധിച്ചുമുള്ള നിയമങ്ങൾ—ഞാൻ മേൽ സൂചിപ്പിച്ച നിയമങ്ങ ളുടെ നിയമമായ ഏകനിയമത്തിന്റെ പ്രത്യേക ശബ്ദങ്ങളല്ലാതെ മറെറാന്നുമല്ലാ. കാര്യകാരണസംബന്ധവ്യവസ്ഥ, സാംസാരികബ ന്ധങ്ങൾ, ആശകൾ, കർത്തവ്യങ്ങൾ ഇവയെല്ലാം വെറും ഗതാഗത സ്ഥാനങ്ങൾ—ചലിക്കുന്ന നിതിമാതൃകകൾ—വഴിയമ്പലങ്ങ ൾ—അവിവാഹിതയുടെ പാവകൾ—ജലരഹിതരായ അറബികൾ ളുടെ യത്നമിവം മാത്രമാണു്. സൂര്യൻ നമ്മുടെ ബോധമാകുന്ന ചക്ര വാളത്തിൽ ഒരിക്കൽ പ്രകാശിക്കുമ്പോൾ, വസ്തുക്കളുടെ യഥാർത്ഥ പ്രകൃതിയിലേയ്ക്കു ഒരിക്കൽ നാം ഉണർന്നു് എഴുന്നേൽക്കുമ്പോൾ, സകല കാരണങ്ങളും നിയമങ്ങളും, ഗ്രഹങ്ങളും ഉപഗ്രഹങ്ങളും പോലെ, പ്രദക്ഷിണംവെക്കാൻ തുടങ്ങുന്നു; മാത്രമല്ലാ ഭക്ഷണ സമയത്തു് കുഞ്ഞുങ്ങൾ അവരുടെ മാതാക്കളെ സമീപിക്കുന്നതു പോലെ, അതുകൾ നമ്മെ സമീപിക്കയും ചെയ്യുന്നു.

യഥേഹ ക്ഷുധിതാ ബാലാ മാതരം പര്യുപാസ്തേ–(സാമവേദം)

കുഞ്ഞു നടക്കാൻ പഠിക്കുന്നതുപോലെ അത്ര സ്വാഭാവിക മായും, സുഗമമായും മനുഷ്യൻ മരിക്കാൻ പഠിക്കേണ്ടതുണ്ടു്. ഈ മരണത്തിന്റെ താല്പര്യം ഭൃത്യൻ വ്യക്തിഗതനായ ഭൃത്യനല്ലാ തെയും, ശിഷ്യൻ വ്യക്തിഗതശിഷ്യനല്ലാതെയും, രാജാവു വെറും വ്യക്തിഗതരാജാവല്ലാതെയും, സ്നേഹിതൻ വ്യക്തിഗത സ്നേഹിത നല്ലാതെയും, ശത്രു വ്യക്തിഗതശത്രുവല്ലാതെയും, ജനങ്ങളുടെ വാഗ്ദാനങ്ങൾ കേവലം വാഗ്ദാനങ്ങളല്ലാതെയും, ഭയപ്പാടുകൾ വെറും ഭയപ്പാടുകൾ അല്ലാതെയും, വ്യവസ്ഥകൾ കേവലം വ്യവ സ്ഥകൾ അല്ലാതെയും, അവകാശങ്ങൾ അവകാശങ്ങൾ അല്ലാ തെയും, സർവ്വസ്വവും ഈശ്വരനായും ഭവിക്കുന്ന ഒരവസ്ഥ

എന്നാണ്. ഒരേ ഒരു കേവലസത്തയേ ഉള്ളൂ; അതുമായി ഹൃദയം യോജിച്ചു സ്പന്ദിക്കുമ്പോൾ, സമഗ്രലോകവും ഹൃദയത്തോടു അനുരഞ്ജിച്ചു സ്പന്ദിക്കുന്നു. മനസ്സു അതിന്റെ ശ്രുതിയിൽനിന്നു ഭിന്നിക്കുമ്പോൾ, അതായതു് ആ സത്തയിൽനിന്നു മാറി കാഴ്ചകളിൽ സ്ഥിതിചെയ്യുന്ന പക്ഷം, ലോകം സമസ്തവും മനസ്സിൽനിന്നു വേർപെട്ടുനിന്നു ഭിന്നിച്ചു ചലിക്കുന്നു. ശരീരത്തെ സംരക്ഷിക്കാനും, വ്യക്തികളുടെ പ്രവൃത്തികൾക്കുവേണ്ടി പ്രതിക്രിയ ചെയ്യാനും, പകരത്തിനു പകരം ചോദിക്കാനും ഉള്ള മനഃക്ഷോഭം നമുക്കുണ്ടാകുമ്പോൾ, നാം മൂഢരാണു്. മരണകരവും, ആക്ഷേപകരവും ആയ ലോകാപവാദങ്ങളെ വിഗണിച്ചുകൊണ്ടു പോകാൻ അനുവദിക്കുന്ന സാമർത്ഥ്യത്തെക്കാൾ മാഹാത്മ്യത്തിനു അധികം യുക്തമായ ഒരു പരീക്ഷയില്ല.

ഒരു മാന്യൻ വക്കീലന്മാരുടെ ബാറിൽനിന്നു് ന്യായാസനമായ ബഞ്ചിലേയ്ക്കു കയറുമ്പോൾ, അവനോടു കോർട്ടിനുമുഴുവനും ഉള്ളഭാവം മാറുന്നു; അതുപോലെ വെറും ഒരു പ്രചാരകന്റെ നിലയിൽനിന്നു നാം നിഷ്പക്ഷമായ ഈശ്വരതേജസ്സിലേയ്ക്കുയരുമ്പോൾ, ലോകം സമസ്തം നമ്മോടുള്ള ബന്ധങ്ങളെ മാററി സ്ഥാപിക്കുന്നു. കപ്പലിന്റെ പ്രയാണംമൂലം അയസ്കാന്തസൂചി അതിന്റെ സൂചകസ്ഥാനം മാററുന്നതുപോലെ, നമ്മോടുള്ള ഇടപാടുകളുടെ രേഖകളും ലോകം മാററിക്കൊള്ളുന്നു. അവ നമ്മെ ചതിക്കുമോ? എങ്കിൽ അതു നിങ്ങളിൽനിന്നു ഈശ്വരനെ വഞ്ചിച്ചു് നിങ്ങൾ പുറത്തുതള്ളിക്കളയുന്നതുകൊണ്ടാണു്. പ്രൊഫസ്സർ ജെയിംസ് യഥാർത്ഥമായിപ്പറയുന്നു:—"അധികം ദൂരത്തിലുള്ള വസ്തുതകളുടെ ഭാവനകളെക്കാൾ വാസ്തവത്തിൽ പ്രത്യക്ഷമാകുന്ന ഭൌതികപരിചയങ്ങൾക്കു നമ്മുടെ പ്രവൃത്തികളിന്മേലുള്ള സ്വാധീനബലം വളരെ അധികം ദുർബ്ബലമാണെന്നുള്ള പരമാർത്ഥത്തിലാണു് ജീവിതം സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്."

മൃഗങ്ങളെ ഭൌതികാനുഭവങ്ങൾമാത്രം നയിക്കുന്നു. അസ്പഷ്ടമായ നിയമങ്ങൾ—അല്ലല്ലാ, ഏകനിയമം—മൃഗീയമനുഷ്യനു് അന്ധകാരത്തിൽ മൂടപ്പെട്ടതായിട്ടിരിക്കുന്ന നിയമം—അവനു വസ്തുതകളുടെ സ്ഥൂലവും കർക്കശവുമായ വസ്തുതയായിത്തീരുമ്പോൾ മാത്രമേ അവന്റെ ദിവ്യത്വം വീണ്ടെടുക്കപ്പെടുന്നുള്ളൂ. നേരെമറിച്ചു് അജ്ഞന്മാരുടെ നിയന്ത്രണനക്ഷത്രങ്ങളായ, "വിലയേറിയ കാര്യം" എന്നും മററും പറയപ്പെടുന്ന—വെറും തോന്ന

ല്പകളും, ക്ഷണപ്രഭാചഞ്ചലങ്ങളും ആയ—രൂപങ്ങൾ ദിവ്യസാന്നിധ്യത്തിന്റെ നിശിതപ്രഭയിൽ അവന്നു് അദൃശ്യമായി ഭവിക്കുന്നു.

യാ നിശാ സൎവ്വഭൂതാനാം—തസ്യാം ജാഗൎത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി—സാ നിശാ പശ്യതോ മുനേഃ
(ഭഗവൽഗീത)

## അത്യുത്തമമൎയ്യാദ—നിയമം

ഒരു പേഴ്ഷ്യൻ കവിതയുടെ സാരം:—

ജീവനോടുകൂടി ദഹിക്കപ്പെട്ടുവാൻ ഭാവിച്ചപ്പോൾ അബ്രഹാം അഗ്നിയോടു ചോദിക്കുന്നു:—"എന്റെ വ്യക്തിബോധത്തിന്റെ ഒരു രോമംപോലും ഇനിയും എന്റെ ശരീരത്തോടു പററിപ്പിടിച്ചു നില്ക്കുന്നുവെങ്കിൽ, ദയവായി അതിനെ വിടാതെ മുഴുവനും ദഹിപ്പിക്കുക." ഇതിന്നു് ഇങ്ങിനെ മറുപടി പറയാൻ സാദരം അഗ്നി മാറിനിന്നു:—"അവിടുന്നു ജീവിച്ചാലും! എന്റെ നാഥാ! ഞാൻ അവിടുത്തെ പാദങ്ങളിൽ നമസ്കരിക്കുന്നു."

ദിവ്യനിയമം ഇത്തരമാണു്. പെരുമാററത്തിൽ മൎയ്യാദ കാണിക്കുന്ന കാൎയ്യത്തിൽ ഈശ്വരനെ അതിശയിക്കുവാൻ—ഈശ്വരനെക്കവിഞ്ഞു നില്ക്കാൻ—ആരുമില്ല.

രുചം ബ്രാഹ്മം ജനയന്തോ ദേവാ അഗ്രേതദബ്രുവൻ
യസ്ത്വൈവം ബ്രാഹ്മണോ വിദ്യാത്തസ്യ ദേവാ അസൻവശേ.
(യജുർവ്വേദസംഹിത)

സൎവ്വം ഏവമേനം ഭൂതാന്യഭിക്ഷരന്തി. (ബൃഹദാരണ്യകംഉപനിഷൽ)
സൎവ്വസ്മൈ ദേവാ ബലി മാവഹന്തി. (തൈത്തരീയോപനിഷൽ)

പരിഭാഷ:—പിതാക്കന്മാരായ ദേവന്മാർ പ്രാരംഭത്തിൽതന്നെ [illegible] പറഞ്ഞു:—"ഹേ! ബ്രാഹ്മ[illegible] ജീവികളും [illegible] വെക്കുന്നു; അവന്റെ [illegible] സകല [illegible] മപ്പിക്കുന്നു.

## വേദാന്തത്തിന്നു് ഒരു വലിയ പൂർവ്വപക്ഷം
## അഥവാ ആക്ഷേപം.

വേദാന്തം വികാരങ്ങളെ ഹനിക്കയും, രസാസ്വാദന വി[illegible] മറ[illegible]കയും ചെയ്യുന്നു; [illegible]തയെ പുഷ്ടിപ്പെടു

ത്തുകയും, പ്രാകൃതമായ സംസ്കാരഹീനസ്വഭാവവും, ബന്ധങ്ങളോട്ടു ബഹുമാനമില്ലായ്മയും വർദ്ധിപ്പിക്കയും ചെയ്യുന്നു.

ശരിതന്നെ; അതങ്ങിനെയെല്ലാം ചെയ്യുന്നു. അതിനോട് ആത്മാത്ഥഭക്തിയുള്ള ഒരു അനുയായിക്കു വസ്തുക്കളും, മനുഷ്യരും കാരണങ്ങളും, അഭിപ്രായങ്ങളും തിരോഭൂതസംഖ്യകൾ (Vanishing Quantities), അഥവാ അപ്രത്യക്ഷവസ്തുക്കൾ ആയിപ്പോകത്തക്കവിധം സത്യം അഥവാ യഥാത്ഥതം അതു വലിയ അളവുകളെ പ്രാപിക്കുന്നു. എന്നാൽ മാനുഷികമോ—കുറെക്കൂടി കൃത്യമായിപ്പറയുന്ന പക്ഷം, മൃഗീയമോ—ആയ ക്ഷോഭങ്ങൾ കഴകിക്കളയപ്പെട്ടുന്നുവെങ്കിൽ, അവയ്ക്കു പകരം ഐശ്വരഭാവനകൾ കവിഞ്ഞൊഴുകാൻ ആരംഭിക്കുന്നു. പ്രത്യേകവ്യക്തികളായ ആളുകളെ മാനിക്കയില്ലെങ്കിലും, സകല പുറപ്പാടുകളെയും ആനന്ദത്തിൽ ആറാടിക്കുന്ന മന്ദസ്മിതം തൂകുന്ന സൂയ്യരശ്മികൾ വന്നു കൃത്രിമവെളിച്ചങ്ങളുടെ സ്ഥാനം സ്വീകരിക്കുന്നു; വലിയ ആത്മീയാനുഭൂതിയുള്ള ഒരു ഇംഗ്ലീഷുകാരൻ പറയുന്നു:—

"മുമ്പ് എനിക്കതു് ഒരിക്കലും വിശ്വസിക്കാൻ നിവൃത്തിയില്ലായിരുന്നു; എന്നാൽ ഇപ്പോൾ ഞാൻ അതെല്ലാം കാണുന്നു. അതിനു തുല്യമായി യാതൊന്നുമില്ല—ആനന്ദമില്ല; നിങ്ങളെപ്പററി മാത്രമുള്ള ചിന്തകളെ പൂണ്ണമായിത്തള്ളിക്കളയുമ്പൊഴത്തെപ്പോലെ ആനന്ദമില്ല. എന്നാൽ, നിങ്ങളതു പകുതിയായിച്ചെയ്താൽ—പകുതിയായി തള്ളിക്കളഞ്ഞാൽ—പോരാ; എന്തെന്നാൽ ഒരണുപോലും സ്വാത്ഥം പോകാതെ ശേഷിപ്പിച്ചിട്ടുണ്ടെങ്കിൽ, അതു സകലത്തിനെയും താറുമാറാക്കി നശിപ്പിക്കും. അതിനെ അശേഷം നിങ്ങൾ പുറത്തേയ്ക്കു തള്ളിക്കളയണം. നിങ്ങളുടെ വ്യക്തിത്വത്തിനും, മനസ്സിനും മററാരന്യനോടുള്ളിടത്തോളം സഹാനുഭൂതി മാത്രമേ പ്രദാനം ചെയ്യാവൂ; കൂടുതലോ കുറവോ പാടില്ലാ."

നിങ്ങളുടെ വഷവഷളീർഘലമായ പ്ലാനം, ഉദ്ദേശങ്ങളും ഉപേക്ഷിച്ച്, സൽപ്പേരും, കീത്തിയും, പരിചിതശബ്ദങ്ങളുടെ ധ്വനിയും ദൂരെ ഉപേക്ഷിച്ച്, നിങ്ങളിൽനിന്നു പ്രേമിക്കപ്പെട്ട ഹസ്തങ്ങളെ അഴിച്ചുപറിച്ചു നീക്കി, കയ്യുറകളെപ്പോലെ സൂക്ഷിച്ചുവെക്കപ്പെട്ട വ്യക്തിപരസത്തയെ—വ്യക്തിത്വത്തെ—തള്ളിനീക്കി, രോഗഭയങ്ങളെ പരിത്യജിച്ച്, അഭിനന്ദനമോഹങ്ങളെ തള്ളിക്കളഞ്ഞു്, നിങ്ങളിൽ നിന്നുതന്നെ ശരീരരഹിതനായി പുറത്തേയ്ക്കു കടക്കുക; തോടുപേക്ഷിക്കുക; വളരെക്കാലംകൊണ്ടു തയ്യാറാക്കിക്കൊണ്ടുവന്ന

കൂട്ട് ഉടച്ചു ദൂരെ കളയുക. ഔദാസീന്യം ആകുന്ന ഗോറുകളിൽക്കൂടി കടന്നു് ഈശ്വരത്വമാകുന്ന രാജകീയഹർമ്മ്യത്തിലേയ്ക്കു—കൊട്ടാരത്തിലേയ്ക്കു—പ്രവേശിക്കുക; ജ്ഞാനം—ദിവ്യജ്ഞാനം—ആകുന്ന കതകിൽ കൂടി മോചനമാകുന്ന തുറസ്സിലേയ്ക്കു ഇറങ്ങുക, സ്വയം കൈവിടുക. നിനക്കുള്ളതു സമസ്തവും നിൻെറ മനസ്സിൻെറ ഉടമസ്ഥതയിൽ നിന്നു ദൂരെപ്പോകട്ടെ!; ദരിദ്രനായും, അവകാശരഹിതനായും തീരുക. നോക്കുക! സകല സാധനങ്ങളുടെയും ചക്രവർത്തിയും, സർവ്വേശ്വരനും ആയിട്ടു നിങ്ങൾ നിസ്സംശയം പരിണമിക്കും.

> ശ്രീശ്ചതേ ലക്ഷ്മീശ്ചതേ പത്ന്യാ/വഹോരാത്രേ
> പാർശ്വേ നക്ഷത്രാണി രൂപമശ്വിനീവ്യാത്തം;
> ഇഷ്ണന്നിഷാണാമും.........
>
> (യജുസ്സ്)

താല്പര്യം:—വിജയവും, ഐശ്വര്യവും നിൻെറ പരിചാരികമാരാണു്; പകലും രാത്രിയും നിൻെറ വലത്തും ഇടത്തും ഭാഗങ്ങൾ ആണു്; നിൻെറ നോട്ടങ്ങൾ നക്ഷത്രങ്ങളിലെ തിളക്കങ്ങളാണു്; സ്വർഗ്ഗവും ഭൂമിയും നിൻെറ തുറന്ന ചുണ്ടുകൾ (മന്ദസ്മിതത്തിലെ) അത്രെ. നിങ്ങളെന്തെങ്കിലും മോഹിക്കുന്നുവെങ്കിൽ, അതിനെ മോഹിക്കുക.

ഓം! ഓം!!

രാമൻ

---

## ൨. സമീകൃതമായ ഹൃദയം.

(സാൻഫ്റാൻസിസ്കോയിൽ 1903 ഫെബ്രുവരി 15-ാനു- ചെയ്ത ക്ലാസ്സ് പ്രസംഗം)

ഇന്നാൾ ഒരിക്കൽ ചോദിക്കപ്പെട്ട ചോദ്യം "ഇക്കാലത്തു് ഒരു മനുഷ്യനു് വേദാന്തം അനുഭവപ്പെടുത്താൻ കഴിയുമോ?" എന്നാണു്. വേദാന്തം സാക്ഷാൽക്കരിക്കാൻ, ഒരു മനുഷ്യൻ അതോ, ഇതോ എല്ലാം ഉപേക്ഷിച്ചു് ഹിമവാൻെറ വനങ്ങളിൽ പോകണമെന്നു ആരോ ഒരാൾ നിർദ്ദേശിക്കയും ചെയ്തു. എന്നാൽ രാമൻ പറയുന്നു:—"വേണ്ടാ! വേണ്ടാ! നിങ്ങൾ വനങ്ങളിൽ പോകേണ്ടു ആവശ്യമില്ലാ."

ഇക്കാലത്തെ സാമാന്യമായ പരാതി സമയം ഇല്ലെന്നാണ്. ജനങ്ങൾ പറയുന്നു:—"ഞങ്ങൾക്കു സമയമില്ല; ഞങ്ങൾക്കു എല്ലാവിധ ജോലികളും നോക്കണം; ഞങ്ങളുടെ ബന്ധുക്കളും സ്നേഹിതന്മാരും ഞങ്ങളുടെ സമയം ചെലവാക്കിക്കളയുന്നു." "ഈശ്വരാ! എന്റെ ശത്രുക്കളിൽനിന്ന് എന്നെ രക്ഷിക്കേണമേ" എന്നൊരു പ്രാർത്ഥനയുണ്ട്. എന്നാൽ ആധുനികമനുഷ്യൻ അധികം യുക്തമായിട്ടു ചെയ്യേണ്ട പ്രാർത്ഥന "ഈശ്വരാ! എന്റെ സ്നേഹിതന്മാരിൽനിന്ന് എന്നെ രക്ഷിക്കേണമേ!"എന്നായിരിക്കണം. സ്നേഹിതന്മാർ നമ്മിൽനിന്നു സമയമെല്ലാം കവച്ചുചെയ്തുകൊണ്ടുപോകുന്നു; പിന്നെ ഉൽക്കണ്ഠയും, അസ്വസ്ഥതയും, കഷ്ടതകളും നമ്മുടെ സമയം അപഹരിച്ചുകളയുന്നു. വീണ്ടും നമുക്കു കുഞ്ഞുങ്ങളെയും പരിചാരകന്മാരെയും നോക്കാനുണ്ട്; സന്ദർശകന്മാരെ സ്വീകരിക്കയും, പ്രതിസന്ദർശനങ്ങൾ നടത്തുകയുംവേണം; പലതും വായിക്കാനുണ്ട്; ആത്മീയപുരോഗതിക്കുവേണ്ടി പ്രയത്നിക്കാൻ അപ്പോൾ എങ്ങിനെ സമയം ലഭിക്കും? കഷ്ടം! കടമകൾ! അവ നമ്മുടെ സമയം അപഹരിക്കുന്നു; സുഖമായി ഭക്ഷണംകഴിക്കാൻപോലും നമുക്കു സമയം ലഭിക്കുന്നില്ല. ചുമതലകളുടെ പേരുംപറഞ്ഞു് നാം ജീവിതം മുഴുവനും ഛിന്നഭിന്നമാക്കുകയാണ്. എന്നാൽ ഈ ചുമതലകൾ എവിടെനിന്നു വന്നു എന്നു നമുക്കു ഒന്നു ചോദിക്കാം. ഈ കർത്തവ്യങ്ങളെ ആരു നിങ്ങളുടെമേൽ കയററിവെയ്ക്കുന്നു? നിങ്ങൾ തന്നെത്താൻ തന്നെ! വാസ്തവത്തിൽ നിങ്ങൾതന്നെയാണ് നിങ്ങളുടെ കടമകൾ ഉണ്ടാക്കുന്നതു്. ചുമതലകൾ കക്കശനായ ഒരു യജമാനനെപ്പോലെ നമ്മിൽ വന്നുകയറരുതു്. ആഫീസുജോലി ചെയ്യുന്നതു് നിങ്ങളുടെ കടമയാണെന്നു നിങ്ങൾ പരിഗണിക്കുന്നു; എന്നാൽ ആ ആഫീസുപണി ആരു നിങ്ങളെ ഏല്പിച്ചു? നിങ്ങൾതന്നെ! അതിനാൽ അന്തിമമായി ചുമതലകളുടെ സ്വഭാവം ഗ്രഹിച്ചാൽ നിങ്ങൾ നിങ്ങളുടെ സ്വന്തം നായകനാണെന്നും, നിങ്ങളെ സമ്പൂർണ്ണമായി അടിമപ്പെടുത്തുന്ന ഈ ചുമതലകൾ നിങ്ങളുടെ സൃഷ്ടിതന്നെയാണെന്നും നിങ്ങൾക്കു കാണാം. ഇതു നിങ്ങൾ ഒരിക്കൽ അറിയുമ്പോൾ, നിങ്ങളെ ബന്ധിക്കുന്നതായി ലോകത്തിൽ യാതൊന്നും ഇല്ല. എല്ലാം ആദ്യമായി നിങ്ങളിൽനിന്നു ഉദിക്കുന്നു. നിങ്ങൾക്കു വളരെ സുഖമായിരിക്കാം; നിങ്ങൾക്കു വളരെ ലഘുവായി നിങ്ങളുടെ സ്ഥാനം ശരിപ്പെടുത്തിവെക്കയും ചെയ്യാം.

ഒരിക്കൽ ഒരാൾവന്നു് ഡോക്ടർ ജോൺസന്റെ * അടുത്തു പറഞ്ഞു:—"ഡോക്ടർ! ഞാൻ കുഴഞ്ഞു; വളരെക്കുഴഞ്ഞു. ഞാൻ ഒരു ജോലിക്കും പ്രാപ്തനല്ല; എനിക്കൊന്നും ചെയ്യാൻ കഴിവില്ല. ഈ ലോകത്തിൽ മനുഷ്യനു് എന്തുചെയ്യാൻ കഴിയും?" എന്താണു് സംഗതിയെന്നു ഡോക്ടർ ജോൺസൺ ചോദിച്ചു. തന്റെ പരാതിയുടെ കാരണങ്ങൾ അയാൾ പ്രസ്താവിക്കണമെന്നു അദ്ദേഹം ആവശ്യപ്പെട്ടു. അയാൾ ഈ വിധത്തിൽ യുക്തിവാദം ചെയ്യാൻ തുടങ്ങി:—"മനുഷ്യൻ ഈ ലോകത്തിൽ അങ്ങേഅററം നൂറുവൎഷംവരെ ജീവിക്കുന്നു. അനാദ്യന്തകാലത്തെ അപേക്ഷിച്ചു്, അപരിമിതകാലത്തെ അപേക്ഷിച്ചു്, ഈ നൂറുകൊല്ലം എന്തായി? ഇതിൽ പകുതി ഉറക്കത്തിൽ ചെലവാക്കുന്നു; നാം ദിവസംപ്രതി ഉറങ്ങുന്നുവെന്നു നിങ്ങൾക്കറിയാമല്ലൊ. നമ്മുടെ ശൈശവകാലം മുഴുവനും ഒരു ദീൎഘനിദ്രപോലെയാണു്; വാൎദ്ധക്യകാലവും അവശതയുടെയും നിസ്സഹായതയുടെയും ശക്തിമൂലം നമുക്കുപയോഗകരമല്ല. യൌവനകാലം മുഴുവനും ദുൎവ്വിചാരങ്ങളും, ആകൎഷണങ്ങളുംകൊണ്ടു ദുൎവ്യയം ചെയ്യപ്പെടുന്നു. ശേഷിച്ച സ്വല്പസമയം കളിയ്ക്കായി ചെലവാകുന്നു; നാം വളരെസമയം വിഹരിക്കുന്നു. മിച്ചമുള്ളതു് മലമൂത്രവിസൎജ്ജനാദികൾക്കു ചെലവാക്കുന്നു. തീററിയിലും കുടിയിലും മററും ബാക്കി കുറെ; പിന്നെ ദ്വേഷം, അസൂയ, വ്യാകുലത, അസ്വാസ്ഥ്യം മുതലായവയ്ക്കു ബാക്കിയും. ഇതെല്ലാം എല്ലാവൎക്കും സഹജവുമാണു്. വല്ലതും ശേഷിച്ചുണ്ടെങ്കിൽ, നമ്മുടെ കുട്ടികളെയും, സ്നേഹിതന്മാരെയും ബന്ധുക്കളെയും സേവിക്കാൻ അതും പോകുന്നു. ഈ ലോകത്തിൽ മനുഷ്യനു് എന്തുചെയ്യാൻ കഴിയും? മരിക്കുന്നവരെക്കുറിച്ചു കരയണം; ജനിക്കുന്നവരെക്കുറിച്ചു സന്തോഷിക്കണം. നമ്മുടെ സമയമെല്ലാം ഇങ്ങിനെ നശിപ്പിക്കണം. കാൎയ്യമായ, സാരമായ എന്തെങ്കിലും ഒന്നു് ഒരു മനുഷ്യൻ എങ്ങിനെ ചെയ്യും? തന്റെ ഈശ്വരതപം സമ്പാദിക്കാൻ അവനു സമയമെവിടെ? നമുക്കതു സാധ്യമല്ല. ഈ പള്ളികളും മതഗുരുക്കന്മാരും, പ്രചാരകന്മാരും എല്ലാം. ദൂരെപ്പോകട്ടെ! ലോകവാസിജനങ്ങൾക്കു മതത്തിനു വേണ്ടി ചെലവാക്കുവാൻ സമയമില്ലെന്നു പറയുക. അവരുടെ ഈശ്വരതപം അഭ്യസിക്കാൻ അവൎക്കു ഇടയില്ല. അതു ഞങ്ങൾക്കു പ്രയാസമാണു്." ഈ വാക്കുകേട്ടു ഡോക്ടർ ജോൺസൺ മന്ദഹസിച്ചില്ല; അദ്ദേഹം അയാളെശകാരിച്ചില്ല. എന്നാൽ അദ്ദേഹം

---

* ഒരു സുപ്രസിദ്ധനായ ഇംഗ്ലീഷുസാഹിത്യകാരനും തത്വജ്ഞാനിയും.

നിലവിളിക്കയും അയാളോടു അനുതാപം പ്രകടിപ്പിക്കയും ആണു് ചെയ്തതു്. അദ്ദേഹം പറഞ്ഞു:—“ശരിയാണു്. മനുഷ്യർ ആത്മഹത്യ ചെയ്യേണ്ടതാണു്; എന്തെന്നാൽ അവക്ക ദൈവികവും, മതപരവും ആയ ജോലികൾക്ക സമയമില്ല. സഹോദരാ! നിങ്ങളുടെ ഈ പരാതിയുടെക്കൂടെ എനിക്ക വേറൊരു ആവലാതി ചേക്കുന്നുണ്ടു്. എനിക്കൊരു വലിയ പരാതിപറയാനുണ്ടു്.” അതെന്താണെന്നു അയാൾ ഡോക്ടരോടു ചോദിച്ചു. ഡോക്ടർ ജോൺസൺ കരയുന്ന നാട്യം കാണിച്ചുകൊണ്ടു മറുപടിപറഞ്ഞു:—“നോക്കണം സർ! എനിക്ക ഭൂമിയോ, മണ്ണോ ഇല്ല. എനിക്ക ഭക്ഷിപ്പാൻതക്ക ധാന്യം വിളയുന്ന വസ്തുക്കൾ എനിക്ക കിട്ടിയിട്ടില്ല. ഞാൻ വലഞ്ഞു; വളരെ വലഞ്ഞു!” അയാൾ പ്രതിവചിച്ചു:—“അല്ലാ! ഡോക്ടർ! ഇതെങ്ങിനെ? നിങ്ങൾ വളരെ ഭക്ഷിക്കുന്ന ഒരാളാണെന്നുള്ളതു ശരിതന്നെ; പത്തുപേൎക്ക തിന്നാനുള്ളതു് നിങ്ങൾക്കൊരാൾക്കവേണം. എന്നാൽ നിങ്ങളുടെ വയററിനു അവശ്യമുള്ളിടത്തോളം ഭക്ഷണം വിളയുന്നതിനു ഈ ഭൂമിയിൽ സ്ഥലമുണ്ടു്. സസ്യങ്ങൾക്കും സ്ഥലമുണ്ടു്. പിന്നെ നിങ്ങളെന്തിനു പരാതിപ്പെടുന്നു?” ഡോക്ടർ ജോൺസൺ പറഞ്ഞു:—“നോക്ക സാറേ! നമ്മുടെ ഈ ഭൂമി എന്താണു്? ഈ ഭൂതലം യാതൊന്നും ആകുകയില്ല. ജ്യോതിശ്ശാസ്ത്രഗണനപ്രകാരം ഈ ഭൂഗോളം ഒരു ഗണിതശാസ്ത്രീയബിന്ദു (Mathematical Point) മാത്രമാണു് എന്നു ഗണിക്കപ്പെടുന്നു. നക്ഷത്രങ്ങളുടെയും, ആദിത്യന്മാരുടെയും ദൂരം ഗണിക്കുമ്പോൾ, ഈ ഭൂമിയെ വെറും ഒരു പൂജ്യമായി—ശൂന്യമായി—പരിഗണിക്കുന്നു. ഈ പൂജ്യത്തിന്റെ മുക്കാൽപങ്കു് വെള്ളമാണു്. നീക്കി എന്തുണ്ടു്? കണക്കുക്കൂട്ടി നോക്കൂ. ഒരുപാടുസ്ഥലം വെറും വന്ധ്യമായ മണലാരണ്യങ്ങളാണു്; വളരെസ്ഥലം കൃഷിക്ക കൊള്ളുകില്ലാത്ത കുന്നും, കല്ലും, പൎവ്വതവും ആണു്; വളരെസ്ഥലം നദികളും, തടാകങ്ങളും ആയിപ്പോയി. ലണ്ടൻ മുതലായ നഗരങ്ങൾ ഈ ഭൂമിയുടെ വലിയ ഒരംശം മൂടിവെക്കുന്നു; പിന്നെ റോഡുകൾ, റയിൽപാതകൾ, തെരുവുകൾ—ഇവയെല്ലാം ഭൂമിയുടെ വിഭാഗങ്ങൾ വേണം. ഈ ഭൂമിയിൽ മനുഷ്യനു് എന്തുശേഷിപ്പുണ്ടു്? ഇതൊക്കെക്കഴിഞ്ഞാൽ മനുഷ്യനു് ഏതോ കുറച്ചുണ്ടെന്നുവെക്കാം. എന്നാൽ എത്രവളരെ ജീവപ്രാണികൾ ഉണ്ടു്? ഭൂമിയുടെ ഈ നിസ്സാരമായ അംശം കൊണ്ടു കഴിക്കേണ്ടവയാണു് അവയെല്ലാം. നിരവധി പക്ഷികൾ അസംഖ്യം എറുമ്പുകൾ, അനവധി കുതിരകൾ, അതുപോലെ ആനകൾ ശേഷിപ്പുള്ള ഭൂമിയിൽ—വിളയുന്ന ഭൂമിയിൽ—കഴി

ച്ചുകൂട്ടേണ്ടവയാണു് ഇതെല്ലാം. മനുഷ്യനു വളരെ കുറച്ചേ മിച്ചമുള്ളു. എന്നാൽ ലോകത്തിൽ മനുഷ്യർ എന്തു ജനസംഖ്യയുണ്ടു്? ലണ്ടൻമാത്രം നോക്കു. ലക്ഷോപലക്ഷംകൊണ്ടു നിറഞ്ഞിരിക്കുന്നു. അപാരമായ ഈ ജനസംഖ്യ നോക്കൂ! വെറും പൂജ്യമായ ഈ ഭൂലോകത്തിലെ നിസ്സാരമായ ഈ വിത്തംകൊണ്ടു ഇവർക്കെല്ലാം ഭക്ഷണമുണ്ടാകണം. എനിക്കു മതിയാകുന്നിടത്തോളം ഭക്ഷ്യപദാർത്ഥങ്ങൾ ഭൂമി എങ്ങിനെ ഉല്പാദിപ്പിക്കും? എന്റെ യുക്തിനോട്ടം എന്നെ ദന്രാശയതയിൽ നിമഗ്നനാക്കുന്ന പരിതാപകരമായ സ്ഥിതിയാണിതു്. ഞാൻ പട്ടിണികിടന്നു മരിച്ചുപോകും; എന്തെന്നാൽ എനിക്കു തിന്നാൻ മതിയാകുന്ന ധാന്യം ഭൂമിയിൽ വിളയുമെന്നു ഞാൻ കാണുന്നില്ല." അപ്പോൾ ആ സ്നേഹിതൻ പറഞ്ഞു:—"ഡോക്ടരേ! നിങ്ങളുടെ വാദം ശരിയല്ല. നിങ്ങളുടെ യുക്തി ശരിയാണെന്നു തോന്നുന്നു. എന്നാലും, യുക്തി ഇങ്ങിനെയൊക്കെയിരുന്നാലും, ഈ ഭൂമി നിങ്ങളെ താങ്ങിപ്പോററിക്കൊള്ളും." ഡോക്ടർ ജോൺസൺ പ്രതിവദിച്ചു:—"സർ! എന്റെ പരാതി അടിസ്ഥാനരഹിതമാണെങ്കിൽ, ആദ്ധ്യാത്മഭക്ഷണം സമ്പാദിക്കാൻ ഇടകിട്ടുന്നില്ലെന്നു പറയുന്ന നിങ്ങളുടെ പരാതിയും അടിസ്ഥാനഹീനമാണു്. എനിക്കു ഭൌതികമായ ഭക്ഷണംതന്നെ പോററാൻ ഭൂമി മതിയാകുമെങ്കിൽ, നിങ്ങളുടെ ആവശ്യത്തിനും സമയം പര്യാപ്തമാണു്; അതു നിങ്ങൾക്കു അദ്ധ്യാത്മഭക്ഷണം തരുവാൻ പ്രാപ്തിയുള്ളതാണു്." ആത്മീയ ഭക്ഷണം സമ്പാദിക്കാൻ ഇപ്പോഴത്തെ പരിഷ്കാരം നമുക്കു ഇടതരുന്നില്ലെന്നുള്ള പരാതിക്കു്—പ്രശ്നത്തിനു്—രാമൻ ഇതേപ്രകാരം മറുപടി പറയുന്നു. വളരെക്കാലംമുമ്പു ഡോക്ടർ ജോൺസൺ കൊടുത്ത മറുപടിതന്നെ രാമനും കൊടുക്കുന്നു. ഈ പരിതഃസ്ഥിതികളിൽപോലും ആദ്ധ്യാത്മികപുരോഗമനത്തിനു നിങ്ങൾക്കു സമയമുണ്ടു്; ശരിയായി വിനിയോഗിക്കുമെങ്കിൽ നിങ്ങൾക്കു ധാരാളം സമയമുണ്ടു്.

ഒരു മനുഷ്യൻ തന്റെ കുതിരപ്പുറത്തു ഒരു ദൂരസ്ഥലത്തേയ്ക്കു പോകുകയായിരുന്നു. അയാൾ ഇൻഡ്യയിലെ ഒരു "പേർഷ്യൻ ചക്ര"ത്തിനു സമീപത്തുകൂടി പോകാനിടയായി. ഇൻഡ്യായിൽ കിണററിൽനിന്നു വെള്ളം കോരുന്നതു് "പേർഷ്യൻചക്രം" എന്നു അറിയപ്പെടുന്ന ഒരുവക യന്ത്രം കൊണ്ടാണെന്നു നിങ്ങൾക്കറിയാമല്ലോ. പേർഷ്യൻചക്രംകൊണ്ടു വെള്ളം കോരുമ്പോൾ ഒരു ശബ്ദം ഉണ്ടാകും. ഈ ചക്രംകൊണ്ടു കോരിയെടുക്കുന്ന വെള്ളം

കുടിപ്പിക്കാനായി ആ സവാരിക്കാരൻ കുതിരയെ കിണററിന്റെ സമീപം കൊണ്ടുപോയി. കുതിരയ്ക്കു ആ മാതിരി ശബ്ദം പരിചയമില്ലാതിരുന്നതിനാൽ അതു വിരണ്ടുപോയി; വെള്ളം കുടിച്ചില്ല. ആ പേർഷ്യൻചക്രം നടത്തിക്കൊണ്ടിരുന്ന കൃഷിക്കാരോടു ശബ്ദം നിർത്താൻ അയാൾ ആവശ്യപ്പെട്ടു. അവർ ചക്രത്തിന്റെ പ്രവർത്തനം നിർത്തി ശബ്ദം ഇല്ലാതെയാക്കി. ശബ്ദം നിന്നു, എന്നാൽ അതോടുകൂടി വെള്ളം വരവും നിലച്ചു. അപ്പോൾ കുതിരയ്ക്കു കുടിയ്ക്കാൻ വെള്ളമില്ലാതെയായി. കുതിര തൊട്ടിയുടെ സമീപത്തു പോയി: അവിടെ വെള്ളം കാണേണ്ടതായിരുന്നല്ലോ. എന്നാൽ വെള്ളം കാണപ്പെട്ടില്ല. അതിനാൽ കുതിരക്കാരൻ കൃഷീവലന്മാരോടു പരാതിപറഞ്ഞു:—"നശിച്ച കൃഷിക്കാരേ! ഞാൻ ശബ്ദം നിർത്താനല്ലേ പറഞ്ഞുള്ളു! വെള്ളം കോരേണ്ട എന്നു പറഞ്ഞോ? നിങ്ങൾ യോഗ്യന്മാർ തന്നെ! ഒരു വഴിയാത്രക്കാരനു് അവന്റെ കുതിരയ്ക്കു കൊടുക്കാൻ അല്പം വെള്ളം നിങ്ങൾ ദയവായി കൊടുക്കുകില്ല, അല്ലേ?" കൃഷിക്കാർ പറഞ്ഞു:—"സർ! ഞങ്ങൾ നിങ്ങൾക്കു സഹായംചെയ്വാൻ ആത്മാർത്ഥമായി ആഗ്രഹിക്കുന്നുണ്ടു്. നിങ്ങൾക്കോ, കുതിരയ്ക്കോ വെള്ളംതരാൻ ഞങ്ങൾ തയ്യാറാണു്; എന്നാൽ നിങ്ങളുടെ അപേക്ഷ ഞങ്ങളുടെ പ്രാപ്തിയിൽ കവിഞ്ഞതാണു്. ഞങ്ങൾക്കു നിങ്ങളുടെ അപേക്ഷപ്രകാരം ചെയ്വാൻ കഴിവില്ല. നിങ്ങൾക്കു വെള്ളം വേണമെങ്കിൽ, കുതിരയെ വെള്ളംകുടിപ്പിക്കണമെങ്കിൽ, ശബ്ദം പുറപ്പെടുമ്പോൾതന്നെ അതിനെ കുടിപ്പിക്കാൻ പ്രേരിപ്പിക്കണം. എന്തെന്നാൽ ശബ്ദം ഞങ്ങൾ നിർത്തുമ്പോൾ വെള്ളം വരാതെയാകും. വെള്ളം സദാ ഈ ശബ്ദത്തോടുകൂടെയാണു വരുന്നതു്."

അതുപോലെ, രാമൻ പറയുന്നു:—"വേദാന്തം സാക്ഷാൽക്കരിക്കണമെങ്കിൽ, സകലശബ്ദങ്ങളുടെയും ഇടയ്ക്കുതന്നെ അതിനെ സാക്ഷാൽക്കരിക്കുക; സകല ഉപദ്രവങ്ങളുടെയും കൂടോടുകൂടി അവയുടെ മദ്ധ്യത്തിൽതന്നെ അതിനെ അനുഭവപ്പെടുത്തുക. പുറത്തുനിന്നുള്ള ശബ്ദമോ, ഉപദ്രവങ്ങളോ കൂടാതെയുള്ള ഒരു സ്ഥിതി ഈ ലോകത്തിൽ നിങ്ങൾക്കു ഒരിക്കലും ലഭിക്കയില്ല. ഹിമവാന്റെ ഉന്നതസ്ഥാനങ്ങളിൽപോയി ജീവിച്ചുനോക്കുക; അവിടെയും ചുററും തടസ്സങ്ങൾ ഉണ്ടാകും. മലമൂഢന്മാരായി ജീവിച്ചുനോക്കുക; എന്നാലും ധാരാളം ഉപദ്രവങ്ങൾ ഉണ്ടാകും. നിങ്ങൾ ഇഷ്ടമുള്ളിടത്തുപോകുക; ഉപദ്രവങ്ങളും കുഴപ്പങ്ങളും എന്നാലും നിങ്ങളെ വിടുകയില്ല. അവ സദാ നിങ്ങളുടെക്കൂടെയാണു്. നിങ്ങൾക്കു വേദാന്തം

സാക്ഷാൽക്കരിക്കണമെങ്കിൽ, ചുററും പേൎഷ്യൻചക്രങ്ങളുടെ ശബ്ദം ബഹളംകൂട്ടുമ്പോൾതന്നെ, അതു സാധിക്കണം. നിരാശപ്പെടുത്തുന്ന സാഹചൎയ്യങ്ങളും, ചുററുപാടുകളും വകവയ്ക്കാതെയാണു് എല്ലാമഹാന്മാരും ഉണ്ടായിട്ടുള്ളതു്. വാസ്തവത്തിൽ ഈ പരിതഃസ്ഥിതികൾ അധികം കഠിനമായിരിക്കുമ്പോൾ, അധികം ശല്യകരമായിരിക്കുമ്പോൾ, അവയിൽക്കൂടെ പുറത്തുവരുന്ന മനുഷ്യർ അധികം ബലവാന്മാരായിരിക്കുന്നു. അതിനാൽ ഈ ബാഹ്യസ്ഥിതിഗതികൾ സ്വാഗതംചെയ്യുക. ഈ ചുററുപാടുകളിൽ തന്നെ വേദാന്തം അനുഷ്ഠിക്കുക. വേദാന്തം അഭ്യസിക്കുമ്പോൾ ഈ ചുററുപാടുകൾ നിങ്ങൾക്കു കീഴ്പ്പെടുന്നതായി നിങ്ങൾ കാണും; അവ നിങ്ങൾക്കു വഴങ്ങിത്തരും; നിങ്ങളെ സഹായിക്കും; നിങ്ങൾ അവയുടെ അധിപതിയായിത്തീരും. നമ്മെ ഞെരുക്കുന്നതു സമുദായമാണോ? ഈ ലോകമാണോ നമ്മെ ഞെക്കുന്നതു്? നിങ്ങൾ ഈ ലോകത്തിൽ ജീവിക്കുന്നില്ല. ഓരോരുത്തരും അവരവർ സൃഷ്ടിക്കുന്ന ഒരു ലോകത്തിലാണു് ജീവിക്കുന്നതു്. ഈ ലോകത്തിൽ ജീവിക്കുന്ന മനുഷ്യർ എത്ര അപൂൎവ്വം! തിച്ചയായും വളരെ ചുരുക്കംപേരേ ഈ വിശാലലോകത്തു ജീവിക്കുന്നുള്ളൂ; നിങ്ങളുടെ സ്വന്തസൃഷ്ടികളായ ചെറുലോകങ്ങളിലാണു് നിങ്ങൾ ജീവിക്കുന്നതു്. നിങ്ങളുടെ ചെറുസത്തകൾക്കു—ചെറിയ വ്യക്തിത്വങ്ങൾക്കു—ചുററും നിങ്ങൾ നിങ്ങളുടെ ചെറുലോകങ്ങളെ നിൎമ്മിക്കുന്നു. ചെറിയ സ്വന്തം കുടുംബവൃത്തത്തിനപ്പുറം യാതൊന്നും അറിയാത്തവർ ധാരാളമുണ്ടു്; അവരുടെ സ്വന്തംജാതിക്കപ്പുറം—ആ ലോകത്തിനപ്പുറം—യാതൊന്നും അറിയാത്തവരുണ്ടു് തങ്ങളുടെ ഭാൎയ്യമാരും, ഭൎത്താക്കന്മാരും, കുട്ടികളും അടങ്ങിയ ചെറുലോകങ്ങൾക്കപ്പുറം യാതൊന്നുമറിയാത്തവർ ഉണ്ടു്. ഈ വിസ്തൃതലോകത്തിലെങ്കിലും ജീവിക്കുക; ചെറിയ നിസ്സാരലോകങ്ങൾക്കുമുകളിലെങ്കിലും ഉയൎന്നുകയറുക. വിശാലമായ ഈ ലോകമല്ലാ നിങ്ങളെ പിടിച്ചുതാഴ്ത്തുന്നതു്; നിങ്ങളുടെ സ്വന്തസൃഷ്ടിയായ ചെറുലോകമാണു് നിങ്ങളെ അധഃപതിപ്പിക്കുന്നതു്; നിങ്ങൾക്കതിനപ്പുറം കടക്കാമെങ്കിൽ, സമസ്തലോകവും നിങ്ങൾക്കു കീഴ്വഴങ്ങിത്തരും.

ഇവിടെ നമ്മുടെ സൃഷ്ടിയായ ഈ ചെറുലോകം എന്താണെന്നു ഉദാഹരിച്ചുകാണിക്കാൻ കൎമ്മം എന്നതു്—പണി എന്നതു്—യഥാൎത്ഥത്തിൽ എന്താണെന്നുള്ളതു് പരാമൎശിച്ചാൽ മാത്രം മതിയാകും. നിങ്ങൾ വളരെ ജോലിത്തിരക്കുകാരാണെന്നു

പറയുന്നു. ഈ നാട്ടിൽ ജനങ്ങൾ സമയമില്ലെന്നു പരാതി പറയുന്നതു് രാമൻ കാണുന്നുണ്ട്. സമയം പോക്കാൻ അവർ സദാ ഇവിടെ കഷ്ടപ്പെടുന്നതു കാണുകയും, സമയമില്ലെന്നു പരാതി പറയുന്നതു കേൾക്കുകയും ചെയ്യുമ്പോൾ രാമനു വളരെ വിനോദം തോന്നുന്നു. കൈകൾക്കും തലയ്ക്കും ബഹുഭാരമായിത്തീരത്തക്ക വണ്ണം അവക്കു സമയമുണ്ടായിരിക്കെ, സമയമില്ലെന്നവർ പറയുന്നു! കാമങ്ങൾ—ആഗ്രഹങ്ങൾ—മൂലം നിങ്ങൾ സമയത്തെ അടിച്ചോടിക്കുന്നു; സമയം കൊന്നൊടുക്കുന്നു. എന്നിട്ടും സമയം ഇല്ലെന്നു നിങ്ങൾ പരാതിപ്പെടുന്നു. അതെങ്ങനെ? നിങ്ങളുടെ പരാതിക്കു കാരണം പ്രവൃത്തിയുടെ സ്വഭാവത്തെപ്പററിയുള്ള തെററിദ്ധാരണയാണു്. വാസ്തവത്തിൽ ജോലിയല്ലാത്തതിനെ നിങ്ങൾ ജോലിയാണെന്നുപറയുന്നു; ഭിന്നഭിന്നജനങ്ങൾ കർമ്മത്തെ ഭിന്നഭിന്നരീതികളിൽ വിവരിക്കുന്നു. സയൻസോ അഥവാ യാന്ത്രികശക്തിശാസ്ത്രജ്ഞന്മാരോ ക്രിയ എന്നതു ഒരുരൂപത്തിൽവിവരിക്കുന്നു; നാം മറെറാരുവിധത്തിൽ നിർവ്വചിക്കുന്നു. അവരുടെ മതപ്രകാരം—സയൻസിൻെറ നോട്ടത്തിൽ—നിങ്ങൾ ഒരു സമപ്രദേശത്തു സഞ്ചരിക്കുമ്പോൾ നിങ്ങൾ ക്രിയയൊന്നും ചെയ്യുന്നില്ല. ഒരു പന്തു് മിനുസമായ ഒരു നിലത്തിൽ ചലിക്കുമ്പോൾ അതു പ്രവൃത്തിചെയ്യുന്നില്ല. നിങ്ങൾ മലകയറുമ്പോൾമാത്രം വേല ചെയ്യുന്നു. വിലങ്ങെ ചലിക്കുമ്പോൾ നിങ്ങൾ പണിയെടുക്കുന്നില്ല. ക്രിയയെ ഒരു പ്രത്യേകരീതിയിൽ നിർവ്വചിക്കുകയാണതു്. മനശ്ശാസ്ത്രം ക്രിയയെ മറെറാരുവിധം നിർവ്വചിക്കുന്നു. മനശ്ശാസ്ത്രപ്രകാരം നിങ്ങളുടെ മനസ്സു വ്യാപരിക്കുന്നുണ്ടെങ്കിലേ നിങ്ങൾ പ്രവത്തിക്കുകയാകുന്നുള്ളു. നിങ്ങൾ ഒരുകാര്യം ചെയ്യുകയും, എന്നാൽ മനസ്സതിൽ വ്യാപരിക്കാതിരിക്കയും ചെയ്യുയാണെങ്കിൽ, ആ കാര്യംചെയ്യു ഒരു ജോലിയാകുന്നില്ല. നിങ്ങൾ ശ്വസിക്കുന്നു; മനശ്ശാസ്ത്രനിർവ്വചനപ്രകാരം അതൊരു കർമ്മമല്ല. സിരകളിൽ കൂടി രക്തം സഞ്ചരിക്കുന്നതു് ഒരു നിലയിൽ നോക്കിയാൽ ഒരു ജോലിയാണു്; എന്നാൽ മനശ്ശാസ്ത്രദൃഷ്ട്യാ ഇതും ജോലിയല്ല. ആ ശാസ്ത്രം പഠിച്ചവർ യഥാർത്ഥജോലിയെന്നതു എന്തെന്നു കാണിപ്പാൻ വിചിത്രമായ ഒരു ദൃഷ്ടാന്തം കൊടുക്കുന്നു.

പെൻഷൻവാങ്ങി ഉദ്യോഗത്തിൽനിന്നു പിരിഞ്ഞ പഴയ സമർത്ഥനായ ഒരു സൈനിക ശ്രേഷ്ഠൻ ഉണ്ടായിരുന്നു. ഒരു യന്ത്രമെന്നതുപോലെ സ്വയമേ പെട്ടന്നു പ്രകടിപ്പിക്കത്തക്കവിധം അയാൾക്കു പട്ടാളമുറകളും ഡ്രില്ലും എല്ലാം അത്രമാത്രം ശീലമാ

യിരുന്നു. . ഈ മനുഷ്യൻ കനത്ത ഒരു പാത്രത്തിൽ പാലോ, വേറെ ഏതോ ഭക്ഷണങ്ങളോ എടുത്തുംകൊണ്ടു് തെരുവിൽക്കൂടി നടന്നുവരുകയായിരുന്നു. തെരുവിൽ ചതുരനായ ഒരു ഫലിതക്കാരൻ പ്രത്യക്ഷനായി; പാലോ ഭക്ഷ്യപദാൎത്ഥങ്ങളോ എല്ലാം ഓടകളിൽ തള്ളിയിട്ടുവിക്കണമെന്നു ഇയ്യാൾക്കൊരു കുസൃതിതോന്നി. ഇയ്യാൾ കുറെ ദൂരെമാറി നിന്നുകൊണ്ടു് "അററൻഷൻ! അററൻഷൻ!" (Attention! Attention!) എന്നു് ഉറക്കെ വിളിച്ചു പറഞ്ഞു. ഈ വാക്കുപറഞ്ഞാൽ പട്ടാളമുറയ്ക്കു ഉടനെ കൈതാഴത്തിടേണ്ടതാണെന്നു നമുക്കറിയാമല്ലൊ. ഈ പഴയ പട്ടാളക്കാരനാകട്ടെ ഈ വാക്കുകേട്ട നിമിഷത്തിൽ കൈകൾ താഴത്തിടുകയും, അതോടുകൂടി കൈയിൽ ഇരുന്ന സാധനങ്ങളെല്ലാം ഓടയിൽ വീണുപോകയും ചെയ്തു. തെരുവിലും കടകളിലും ഉണ്ടായിരുന്നവരെല്ലാം അന്നു വളരെ ആഹ്ലാദകരമായ ഒരു സന്ദർഭം കണ്ടുരസിച്ചു. Attention എന്ന വാക്കു കേട്ടപ്പോൾ പടയാളി തന്റെ കൈകൾ താഴത്തിട്ടു. സൈനികമുറയിൽ നില്പായി. മനശ്ശാസ്ത്രദൃഷ്ട്യാ ഇതു ഒരു ജോലിചെയ്തതായാണെന്നു പറഞ്ഞുകൂടാ; അതിനു വെറും ഒരു സ്വയം പ്രവൎത്തനം (Reflex Action) എന്നു പേരെ പറയപ്പെടുന്നുള്ളൂ. ഈ സ്വയം പ്രവൎത്തനം ശാസ്ത്രരീത്യാ ഒരു ക്രിയയല്ല, എന്തെന്നാൽ ഇവിടെ മനസ്സിനു് ഒരു വ്യാപാരവുമില്ല.

ഇപ്പോൾ രാമൻ ചോദിക്കട്ടെ:—"ഇരുപത്തിനാലുമണിക്കൂറിനുള്ളിൽ നിങ്ങൾ എത്രമാത്രം പണിയെടുക്കുന്നുവെന്നു ദയവായി പറയുക. നിങ്ങൾ ഭക്ഷണം കഴിക്കുന്നതു ജോലിയാണോ? അല്ല; നിങ്ങൾ നിരവധി മററുകാൎയ്യങ്ങൾ ചെയ്യുമ്പോൾ മനഃശാസ്ത്രം നിൎവ്വചിക്കുന്ന അൎത്ഥത്തിൽ നിങ്ങൾ വേലചെയ്യുന്നുണ്ടോ? നിങ്ങൾ നടക്കുമ്പോൾ വേലചെയ്യുന്നുണ്ടോ? രാമൻ എല്ലാം പറയാൻ പോകുന്നില്ല. നിങ്ങൾ അനവധി മററുകാൎയ്യങ്ങൾ ചെയ്യുമ്പോൾ പണിയെടുക്കുകയാണോ? അല്ലാ; അല്ല. നിങ്ങളുടെ മനസ്സോ, ശ്രദ്ധയോ വ്യാപരിക്കുന്നില്ല. നിങ്ങൾ ചെയ്യുന്ന ക്രിയകളിൽ മനസ്സോ ശ്രദ്ധയോ പ്രയോഗിക്കപ്പെടുന്നില്ലെങ്കിൽ നിങ്ങൾ വേലചെയ്യുകയല്ലാ; അപ്പോൾ നിങ്ങൾ സമയം വൃഥാ കളകയാണു്. ആ സമയം നിങ്ങൾക്കു ഉപയോഗിക്കരുതോ? അതു ലാഭിക്കരുതോ? ചില ക്രിയകളിൽ നമ്മുടെ മനസ്സു് പൂൎണ്ണമായി വ്യാപരിക്കുന്നു; മററുജോലികളിൽ അതു പകുതി വ്യാപരിക്കുന്നു. മനസ്സു് പകുതി പ്രയോഗിക്കപ്പെടുന്നിടത്തു് അതു് പകുതി

ജോലിചെയ്യുന്നു. മറുപകുതി ശ്രദ്ധ വേറെ പ്രയോജനപ്പെടുത്താവുന്നതാണ്. ശ്രദ്ധ സമ്പൂർണ്ണമായി മന്ദതയിൽ ഇരിക്കുമ്പോൾ അതു മുഴുവനും പ്രയോജനപ്പെടുത്താം. ഇങ്ങിനെ മനസ്സിന്റെ ശ്രദ്ധയെ പ്രയോജനപ്പെടുത്തിയാൽ നിങ്ങളുടെ ജീവിതം ദീർഘിപ്പിക്കാം. നിഷ്പ്രയോജനമായി ശ്രദ്ധയെ പ്രയോഗിക്കാതെ ചെയ്യുന്നതിനെക്കാൾ കൂടുതൽപണി ഒരുദിവസം ശ്രദ്ധയെ ഉപയോഗിച്ചു നിങ്ങൾക്കു ചെയ്യാൻ കഴിയും.

ഇതു് മറെറാരു കഥകൊണ്ടുദാഹരിക്കാം. രണ്ടു ബാലന്മാർ തെരുവീഥിയിൽ പരസ്പരം കണ്ടുമുട്ടി. അവർ സ്നേഹിതന്മാരായിരുന്നു. ഒരുത്തൻ മററവനെ പള്ളിയിൽ പോകാൻ ക്ഷണിക്കയും ഞെരുക്കുകയും ചെയ്തു. അവിടെ ഒരു മതപ്രസംഗമോ, സംഗീതമോ ഏതാണ്ടുണ്ടായിരുന്നപോലും. മററവൻ കളിക്കാൻ പോകാമെന്നുപറഞ്ഞു. പള്ളിയിൽപോയി മുഷിപ്പൻ പ്രസംഗം കേട്ടു വെറുതെ സമയംകളയുന്നതെന്തിനു്? കളിക്കയാണു് നല്ലതു്. ഏതായാലും കുട്ടികൾ യോജിച്ചില്ല. അതിനാൽ ഒരുത്തൻ പള്ളിയിൽ പോകയും, മററവൻ കളിക്കാൻ പോകയും ചെയ്തു. പള്ളിയിൽ പോയവൻ അവിടെപോയി പ്രസംഗകത്താവിനെ കണ്ടപ്പോൾ അയാൾക്കു പ്രസംഗം ഗ്രഹിക്കാനോ ആസ്വദിക്കാനോ സാധിച്ചില്ല. പള്ളിയിൽപോയല്ലോ എന്നു അവൻ പശ്ചാത്തപിച്ചു. ഉടനെ അവൻ കളിസ്ഥലത്തെപ്പററി ആലോചിക്കാൻ തുടങ്ങി. തന്റെ സ്നേഹിതൻ കൂട്ടുകാരെ കാണുന്നതും കളിയിൽ ചേരുന്നതും എല്ലാം അവൻ ചിന്തിച്ചു. ഇങ്ങിനെ രണ്ടു വലിയ മണിക്കൂറുകൾ അവൻ പള്ളിയിൽ ചെലവഴിച്ചു. അപ്പോഴെല്ലാം അവന്റെ മനസ്സു കളിസ്ഥലത്തായിരുന്നു. കളിക്കാൻ പോയ കുട്ടിയാകട്ടെ അവിടെ പോയപ്പോൾ കളിച്ചുരസിക്കാൻ തക്ക കൂട്ടുകാരെ ആരെയും കണ്ടില്ല; തന്റെ കൂടെ കളിക്കാൻ കൂട്ടുകാർ ആരും വന്നുകണ്ടില്ല. അവൻ ഏകനായിത്തീർന്നു; ഏകാന്തത വളരെ വല്ലാതെ അവനെ സങ്കടപ്പെടുത്തി. അവൻ പള്ളിയെപ്പററി വിചാരിക്കാൻ തുടങ്ങി. പള്ളിയിൽ പോയിരുന്നുവെങ്കിൽ നന്നായിരുന്നുവെന്നു അവൻ ഉള്ളിൽ വിചാരിച്ചു; പക്ഷേ നേരം വളരെയായതിനാൽ പിന്നീടു ഫലമില്ല. അവൻ കളിസ്ഥലത്തുതന്നെയിരുന്നു. എന്നാൽ അവന്റെ മനസ്സെല്ലാം പള്ളിയിൽ ആയിരുന്നു; അവൻ അപ്പോഴെല്ലാം പള്ളിയിൽ ആയിരുന്നു. രണ്ടുമണിക്കൂർ കഴിഞ്ഞു് അവർ രണ്ടുപേരും വീണ്ടും തെരുവിൽ സമ്മേളിച്ചു. പള്ളിയിൽ പോകാത്തതിനാൽ പരി

താപമുണ്ടെന്നു ഒരുത്തനും, കളിസ്ഥലത്തു പോകാഞ്ഞതിനാൽ സങ്കടമുണ്ടെന്നു മററവനും പറഞ്ഞു. ഇന്നു ഇതാണു മനുഷ്യരുടെ ഇടയ്ക്കു എവിടെയും നടക്കുന്നതു്. നിങ്ങളുടെ ശരീരം ഇരിക്കുന്നിടത്തല്ലാ മനസ്സിരിക്കുന്നതു്. ഇന്നു ഈ പ്രസംഗം കേട്ടവർ എത്രപേരുണ്ടു്? വളരെ കുറച്ചുപേർക്കേ പ്രസംഗസ്ഥലമായ ഈ ഹോളിൽ ഇരിക്കാൻ സാധിക്കും. മനസ്സു പറന്നുപോകുന്നു; അതു കുഞ്ഞിന്റെ അടുത്തോ, മററു സ്നേഹിതന്മാരുടെയടുത്തോ പോകുന്നു. അതു അവിടെയും, ഇവിടെയും സഞ്ചരിക്കുന്നു; അക്കാര്യത്തിലും ഇക്കാര്യത്തിലും ആയി ചലിക്കുന്നു. മനശ്ശാസ്ത്രാനുസാരം മനസ്സു ഒരുകാര്യം ചെയ്യുമ്പോഴേ നിങ്ങൾ അതു ചെയ്യുന്നുള്ളു. ചിലപ്പോൾ ശരീരം ഒരു പ്രത്യേക ജോലി ചെയ്യുമ്പോൾ നിങ്ങൾ അതു ചെയ്യുന്നില്ല. പള്ളിയിൽ നിങ്ങളുടെ ദേഹം ഇരിക്കുമ്പോൾ, നിങ്ങൾ പ്രാത്ഥനകൾ ചൊല്ലുമ്പോൾ, നിങ്ങൾ പ്രസംഗങ്ങൾ കേൾക്കുമ്പോൾ—നിങ്ങൾ ഇതൊന്നും ചിലപ്പോൾ ചെയ്യുന്നില്ല. ചിലപ്പോൾ നിങ്ങളുടെ ദേഹം തെരുവിൽ ആണെങ്കിൽ, അതു നടക്കുകയാണെങ്കിൽ, നിങ്ങൾ യഥാത്ഥത്തിൽ ദൈവത്തോടുകൂടെയായിരിക്കും; നിങ്ങളുടെ മനസ്സു ദൈവത്തോടുകൂടെയായിരിക്കും. ദ്രോഹങ്ങളും, പാപങ്ങളും ചെയ്തുവെന്നു കുററപ്പെടുത്തപ്പെട്ടവർ പലപ്പോഴും പരമാത്ഥത്തിൽ ദിവ്യരും, ഈശ്വരഭക്തരും ആയിരുന്നിട്ടുണ്ടു്. അവരുടെ മനസ്സു ദൈവത്തോടു ചേന്നിരുന്നിരുന്നു. ഭക്തിമാന്മാരും പവിത്രഹൃദയരും ആയി പരിഗണിക്കപ്പെട്ടന്നവർ ചിലപ്പോൾ കളങ്കപങ്കിലരാകുന്നുണ്ടു്. മികച്ച ദുഷ്ടന്മാർ ചിലപ്പോൾ അഭിവൃദ്ധിയടയുന്നതു കാണാം; അവരുടെ ദുഷ്ടതയല്ലാ ഐശ്വര്യത്തിനു കാരണം എന്നു വേദാന്തം പറയുന്നു. അവർ ഹൃദയത്തിൽ ദൈവത്തോടുകൂടി ജീവിച്ചുകൊണ്ടിരുന്നുവെന്നുവരും. തൻമൂലം മനുഷ്യരുടെ ബാഹ്യപ്രവൃത്തികളെക്കൊണ്ടുമാത്രം അവരുടെ സ്വഭാവത്തെക്കുറിച്ചു ഊഹാപോഹങ്ങൾ മുഖേന വിധികല്പിക്കരുതു്. ഒരു മനുഷ്യൻ കൊലപാതകമോ, മോഷണമോ ചെയ്താൽ അതുകൊണ്ടു നിങ്ങൾ അവനെ നിന്ദിക്കരുതു്.

ഇൻഡ്യായിൽ വളരെ കുപ്രസിദ്ധനായിരുന്ന ഒരു കള്ളൻ പറഞ്ഞ ഒരു കഥ രാമൻ ഇവിടെ പ്രതിപാദിക്കാം. രാമൻ അപ്പോൾ ഒരു കുട്ടിയായിരുന്നു. ആ പെരുംകള്ളൻ ഈ കഥ ഒരു സ്നേഹിതനോടു വിസ്തരിച്ചുപറഞ്ഞതു രാമൻ കേട്ടതാണു്. രാമൻ ആ സന്ദർഭത്തിൽ യദൃച്ഛയാ അവിടെ സന്നിഹിതനായ

തായിരുന്നു. രാമൻ ആ ഗ്രാമത്തിലെ കാട്ടിലായിരുന്നു; ഒരു ചെറു കുട്ടിയായിരുന്നതിനാൽ, രാമനെപ്പററി വലിയ ഭയത്തിനവകാശം ഉണ്ടായിരുന്നില്ല. അതിനാൽ രാമൻെറ സാന്നിധ്യത്തിൽ വാസ്തവം രഹസ്യമായി സൂക്ഷിക്കണമെന്നു് ആ കള്ളന്നു് തോന്നിയില്ല. അവൻ സ്വാതന്ത്ര്യമായി കഥപറയുകയായിരുന്നു. ആ കഥ സകല സംഗതിയുടെയും രഹസ്യത്തിലേയ്ക്കു് നിങ്ങളെ നയിക്കും. ഒരു ധനപ്രഭുവിൻെറ വീട്ടിൽ കയറാനും, ആഭരണങ്ങൾ മോഷ്ടിക്കാനും ആ മോഷ്ടാവു പ്രയോഗിച്ച വിദ്യകളെ അവൻ സവിസ്തരമായി പ്പറഞ്ഞു. ഏതോവിധത്തിൽ, ആ ധനികൻ ആയിടയ്ക്കു എന്തെല്ലാം ആഭരണങ്ങൾ വാങ്ങി വീട്ടിൽ വെച്ചിട്ടുണ്ടെന്നും മററും അവനു് അറിവുകിട്ടിയെന്നു അവൻ പറഞ്ഞു. അവൻ വീടു തുരന്നു അകത്തു കടക്കാൻപോയി; അതിനുള്ള വഴിയും സൂത്രവും യാതൊന്നും അയാൾക്കപ്പോൾ പക്ഷേ കിട്ടിയിരുന്നില്ല. ആലോചിച്ചു് ആലോചിച്ചു്അയാൾ ഒരുപ്ലാൻ കണ്ടുപിടിച്ചു. വീട്ടിൻെറ സമീപത്തു ഒരു ഭീമമായ വൃക്ഷം നില്പുണ്ടായിരുന്നുവെന്നു അവൻ കണ്ടു. വീട്ടിലെ മൂന്നാമത്തെ നിലയുടെ ജന്നലിനു എതിരെ യാണിതെന്നു അവൻ മനസ്സിലാക്കി. രാത്രിയിൽ ഒരു ഊഞ്ഞാ ലിടാനുള്ള വിദ്യ അയാൾ കണ്ടുപിടിച്ചു. മരത്തിൻെറ മുകളിൽ രാത്രിയിൽ ഒരു കയറുകൊണ്ടുപോയി കെട്ടിത്തൂക്കണം. അതിൽ ഊഞ്ഞാലുകെട്ടിയുണ്ടാക്കി, ഊഞ്ഞാലിൽ ഇരുന്നു് ആടണം. ആ ഉദ്ദേശ്യത്തോടുകൂടി അവൻ അങ്ങിനെ ആടിത്തുടങ്ങി. വേനൽകാലമാ യിരുന്നു. അതിനാൽ വീട്ടിലുള്ളവർ അഞ്ചാമത്തെ നിലയിലായി രുന്നു ഉറങ്ങിക്കിടന്നിരുന്നതെന്നും, മൂന്നാമത്തെ നിലയിൽ അല്ലാ യിരുന്നുവെന്നും അവൻ ഊഹിച്ചറിഞ്ഞു. ഊഞ്ഞാൽ ജന്നലിങ്കൽ എത്തിയപ്പോൾ അവൻ ഒരു തൊഴികൊടുത്തു; രണ്ടാമതും തൊഴിച്ചു. മൂന്നാമത്തെ തൊഴിക്കു് ജന്നൽഅടപ്പു പുറകോട്ടു വീണു. ഏഴാമതോ, എട്ടാമതോ തൊഴിച്ചപ്പോൾ കതകുപൊ ളിഞ്ഞുവീണു. അയാൾ അതിലെ അകത്തുകടന്നു. അയാൾ അവിടേയ്ക്കു കുറെ ചരടുംകൂടി കൊണ്ടുപോയിരുന്നു, അതു താഴത്തോ യിട്ടുകൊടുത്തു രണ്ടുമൂന്നു കൂട്ടുകാരെക്കൂടി മുകളിലേയ്ക്കു വലിച്ചു കയററി. ആഭരണങ്ങൾ ഇരിക്കുന്ന സ്ഥലം കണ്ടുപിടിക്കാൻ പിന്നെ ആലോചനതുടങ്ങി. അതിൽ അവൻെറ ശ്രദ്ധയെല്ലാം കേന്ദ്രീകരിച്ചു. ഹൃദയം ധ്യാനത്തിൽ മഗ്നമായി. ആഭരണങ്ങൾ ഇരിക്കുന്നസ്ഥലം കള്ളന്മാർ ഊഹിച്ചറിയുമെന്നു കരുതി സാധാരണ ഊഹിക്കപ്പെടുന്നിടത്തു് ആരും അതുകൾ വെക്കുക യില്ല. തീരെ അപ്രതീക്ഷിതമായ സ്ഥലത്തേ അവരതു വെക്കുക

യുള്ളു. ആഭരണങ്ങൾ തിരെ കാണാനിടയില്ലെന്ന തോന്നുന്നിട്ടത്തു അവൻ കഴിക്കാൻ—അന്വേഷിക്കാൻ—തുടങ്ങി; അവ അവിടെ കഴിച്ചുവെക്കപ്പെട്ടിരുന്നു. അക്കാലത്താളുകൾ അങ്ങിനെയാണു് ചെയ്തിരുന്നതു്. ഇന്നും ഇൻഡ്യായിൽ പലരും അങ്ങിനെ ചെയ്യുന്നുണ്ടു്. എന്നാൽ ഇപ്പോൾ അവർ—ഇൻഡ്യാക്കാർ—പണം ബാങ്കിൽ ഇടാൻ തുടങ്ങിയിട്ടുണ്ടു്. മുമ്പു ജനങ്ങൾ പണം മണ്ണിനടിയിലാണു് സൂക്ഷിച്ചിരുന്നതു്. നമ്മുടെ കള്ളനു് സാധനങ്ങൾ എല്ലാം കിട്ടി. അപ്പോൾ മുകളിൽ ഒരു ശബ്ദംകേട്ടു. അപ്പോഴത്തെ അവന്റെ മനോനില വർണ്ണിച്ചുകേട്ടതു് രാമനു് മറക്കാൻ സാധിക്കയില്ല. മോഷണത്തിനശേഷം അയാൾക്കും കൂട്ടുകാർക്കും ശബ്ദം കേട്ടപ്പോൾ ഉണ്ടായഭയവും വിറയലും അതികഠിനമായിരുന്നു. ശരീരം മുഴുവനും നടുങ്ങിപ്പോയി. ഞെട്ടലും, നടുക്കലും, വിറയലും അസുലഭമെല്ലായിരുന്നു. കേശാദിപാദം അവർ വിറച്ചു; എന്തൊണ്ടൊരു മരണഗോഷ്ഠിപോലിരുന്നു അതു്. അവർ സ്വയം മൃതരെപ്പോലെ വിചാരിച്ചു. ഒരു ചെറിയ എലിപോലും ചെന്നിരുന്നെങ്കിൽ അവരെ അപ്പോൾ കൊല്ലാമായിരുന്നു. ശബ്ദം വാസ്തവത്തിൽ ഒരു എലിയുടേതുമാത്രമായിരുന്നുതാനും. അവിടെവെച്ചു് അയാൾ പശ്ചാത്തപിച്ചു; ഈശ്വരനെ പ്രാർത്ഥിച്ചു; ശരീരബോധം ത്യജിച്ചു് സ്വയം ഈശ്വരനിൽ സമർപ്പിച്ചു. അവിടെ അയാൾ ഈശ്വരാർപ്പണം ചെയ്തു്, അനുതപിച്ചു്, ഈശ്വരനോടു മാപ്പു് അപേക്ഷിച്ചു. അയാളൊരു സമാധിസ്ഥിതിയിൽ ഇരുന്നുപോയി. മനസ്സു കേവലം മനസ്സല്ലായിരുന്നു. സ്വാർത്ഥചിന്തകൾ എല്ലാം അസ്തമിച്ചിരുന്നു. അയാൾ അവിടെ ഒരു വിചിത്രവും, വിസ്മയകരവും ആയ മനഃസ്ഥിതിയിൽ ഇരുന്നുപോയി. കൂട്ടുകാരും അതുപോലെതന്നെ. അയാൾ അവിടെവെച്ചു പ്രാർത്ഥിച്ചു:— "ഈശ്വരാ! എന്നെ രക്ഷിക്കണേ! ഞാനൊരു തപസ്വിയായിട്ടു ഇരുന്നുകൊള്ളാം. ഞാൻ സന്യസിച്ചുകൊള്ളാം; ഞാൻ സർവ്വവും പരിത്യജിച്ചുകൊള്ളാം. പ്രഭോ! എന്റെ ജീവിതം മുഴുവനും അങ്ങയുടെ ഒരു ദാസനായി ജീവിച്ചുകൊള്ളാം. എന്നെ രക്ഷിക്കണേ! എന്നെ രക്ഷിക്കണേ!" ഇങ്ങിനെ അതീവ ഹൃദയസ്പൃക്കും, വികാരനിർഭരവും, ആത്മാർത്ഥവും, ഹൃദയത്തിന്റെയും ആത്മാവിന്റെയും അടിത്തട്ടിൽനിന്നു പുറപ്പെട്ടതും ആയ ഒരു പ്രാർത്ഥന അയാൾചെയ്തു. അവന്റെ മുഴുവൻ സത്തയേയും ശബ്ദായമാനമാക്കിത്തീർത്ത ഒരു പ്രാർത്ഥനയായിരുന്നു അതു്. അപ്പോളവൻ ദൈവത്തിൽ സമ്പൂർണ്ണനിമഗ്നനായിരുന്നു. ഫലമെന്തായി? ശബ്ദ

മെല്ലാം നിലച്ചു. അവനും കൂട്ടുകാരും വീട്ടിനു പുറത്തുവന്നു രക്ഷപ്പെട്ടു. ഇവിടെ ശ്രദ്ധിക്കുക. ബാഹ്യപ്രകൃതിയോ, പ്രവൃത്തിയോ നോക്കി സംഗതികൾ വിധികല്പിക്കരുതു്. മനുഷ്യൻ എന്നാൽ അവന്റെ പ്രവൃത്തികൾ അല്ല; മനുഷ്യൻ അവന്റെ ചിന്തകളാണു്. ദുഷ്കീർത്തിയ്ക്കാസ്പദമായ ഒരു വീട്ടിൽ പാക്കുന്നവൻ പരിശുദ്ധനാണെന്നുവരാം. ബുദ്ധഭഗവാൻ ഒരു വേശ്യയുടെ ഭവനത്തിൽ പോയിരുന്നതായി നാം അറിയുന്നു. അദ്ദേഹം വലിയ ഈശ്വരഭക്തനായിരുന്നല്ലൊ. ക്രിസ്തുഭഗവാൻ മഗ്ദലനമറിയത്തിന്റെ വീട്ടിൽ ജീവിച്ചിരുന്നതായും നാം അറിയുന്നു. ആ സ്ത്രീയെ ജനങ്ങൾ കല്ലെറിഞ്ഞുകൊല്ലാൻ തുടങ്ങിയതാണു്; എന്നാൽ ക്രിസ്തു ദൈവമാണു്. ഇൻഡ്യായിലും ക്രിസ്തുവിനെപ്പോലെ രക്ഷിതാക്കന്മാരുണ്ടായിരുന്നുവെന്നു നാം അറിയുന്നു. അവർ അപകീർത്തിനിറഞ്ഞ ആളുകളുമായി താമസിച്ചിട്ടുണ്ടു്. അവർ വാസ്തവത്തിൽ ഈശ്വരത്വംതന്നെ ആയിരുന്നു. ഒരു മനുഷ്യനെ അവന്റെ കൂട്ടുകാരെ നോക്കിമാത്രം വിധികല്പിക്കരുതു്; അവന്റെ ബാഹ്യവൃത്തികൾ നോക്കിയും വിധിക്കരുതു്. ആരെയും വിധിക്കയേ അരുതു്. ഒരു മനുഷ്യൻ എന്നാൽ അവന്റെ ചിന്തകൾ ആണു്. ജയിലിൽ പാക്കുന്നവർ പലപ്പോഴും സ്വൎഗ്ഗത്തിൽ വസിക്കുന്നു. ചില ഇംഗ്ലീഷുഗ്രന്ഥകാരന്മാരെ നോക്കുക. അവരെല്ലാം പ്രസിദ്ധന്മാരാണു്. ബനിയൻ തന്റെ (Pilgrim's Progress) എന്ന ഗ്രന്ഥം എഴുതിയതു് ജയിലിൽ വെച്ചാണു്. മിൽട്ടന്റെ മഹൽഗ്രന്ഥം അദ്ദേഹം കുരുടനായി കാരാഗൃഹത്തിൽ പാൎത്തിരുന്നപ്പോൾ എഴുതപ്പെട്ടതാണു്. "റോബിൻസൻക്രൂസോ" എന്ന പുസ്തകം ദാനിയേൽ ഡീഫോ എഴുതിയതു് ജയിലിൽ വെച്ചാണു്. തന്റെ "ലോകത്തിന്റെ ചരിത്രം" സർവാൾട്ടർ റാലി എഴുതിയതും ജയിലിൽവെച്ചുതന്നെയാണു്. * നമ്മുടെ ചുററുപാടുകൾ അങ്ങിനെയോ, ഇങ്ങിനെയോ ഇരിക്കണമെന്നു നാം മോഹിക്കുന്നു. നാം നമ്മുടെ ചിന്തകൾ ജീവിക്കുന്നിടത്താണു് ജീവിക്കുന്നതു്. മരണത്തിന്റെ—ജനനമരണത്തിന്റെ—ആ കഥ വ്യാഖ്യാനിക്കാൻ നാം ആരംഭിക്കുന്നു. സൂക്ഷിച്ചു ഗൌനിക്കുക. അഖിലവുമായി ഐക്യം ഭവിക്കുന്നതിന്റെ ഫലം വിജയലാഭമാണെന്നു രാമൻ പറയുന്നു. വിജയം എല്ലായ്പോഴും നിങ്ങളിലുള്ള നന്മയുടെ ഫലമാണു്; ദൈവത്തിൽ

* ലോകമാന്യബാലഗംഗാധരതിലകിന്റെ "ഗീതാരഹസ്യ"വും, പണ്ഡിററു് ജവഹർലാൻ നെഹറുവിന്റെ "ആത്മകഥ"യും മററും ഇപ്പോൾ ഇക്കൂട്ടത്തിൽ ചേൎക്കാം.—പരിഭാഷകൻ.

നിങ്ങൾ മഗ്നനും ലീനനും ആകുന്നതിന്റെ ഫലമാണു്. അതു് എന്നും സത്യമാണു്. ഇതാ! നമ്മുടെ ഒരു മോഷ്ടാവ്! അയാൾ വിജയിച്ചു. നിങ്ങളുമെല്ലാം ജയിക്കും. മോഷ്ടാവിന്റെ വിജയം അവൻ സമ്പൂർണ്ണമായി യഥാർത്ഥവും, ആത്മാർത്ഥവും, ശ്രദ്ധാപൂർണ്ണവും ആയിരുന്ന പ്രാർത്ഥനാബോധത്തിൽ ലയിച്ചിരുന്നതിന്റെ ഫലമാണു്. അഖിലാണ്ഡരൂപനായ ദൈവത്തിൽ നിമഗ്നനും, മുഴുകിയവനും ആയിരുന്നതിനാലാണു് അവൻ നിധിയിരുന്ന സ്ഥലം കണ്ടുപിടിച്ചു മോഷ്ടിച്ചതു്. അവൻ ജയിച്ചു. ഒരു കള്ളന്റെ ജയംപോലും വേദാന്തം പ്രയോഗിച്ചതുകൊണ്ടുണ്ടായി. അപ്പോൾ സകലരുടെയും വിജയത്തിനു് ആസ്പദം അതുതന്നെയാണു്. ഇവിടെ വീണ്ടും, അവനൊരു കള്ളനായിരുന്നുവെന്നു നാം കാണുന്നു. അവൻ മോഷ്ടിക്കയാണു് ചെയ്തതു്. മോഷണം തെററാണു്; അന്യന്മാരെ കൊള്ളചെയ്യുന്നതു് പാപമാണു് അന്യരെ കൊള്ളചെയ്താൽ ശരിയായ സമയത്തു് അവനു ശിക്ഷ കിട്ടണം. മോഷ്ടിച്ചുകിട്ടിയ ധനം, അവൻചെയ്ത പാപം, ദിവ്യമായ അന്തരംഗനിയമത്തെ ലംഘിച്ചതു്—ഇതു് അവനെ നാശത്തിൽ എറിഞ്ഞുകളയും; എന്നാൽ കള്ളന്റെ വിജയം അവൻ സകലത്തിനോടും—ഈശ്വരനോടു—ഐക്യമായ, ഈശ്വരനോടു ലയിച്ചതായ, നിലയിൽ എത്തിച്ചേർന്നതിന്റെ ഫലമായിരുന്നു. അവൻ ശരീരത്യാഗം ചെയ്തു; ആ ചെറുക്ഷണനേരത്തേയ്ക്കെങ്കിലും അവൻ ശരീരബോധത്തിനു് അതീതനായി; അവന്റെ ശരീരം കുരിശിൽ തറച്ചു; മാംസത്തെ ചവിട്ടിഞെരിച്ചു. ശാരീരികതാല്പര്യം അശേഷവും ജയിച്ചതുകൊണ്ടു് അവനു മോഷണത്തിൽ ജയംകിട്ടി. അവന്റെ മോഷണവൃത്തിയും, കുടിലസ്വഭാവവും കാരണം അവനു ശിക്ഷയുടെയും, ഭയത്തിന്റെയും, മരണത്തിന്റെയും ഘോരയാതന അനുഭവിക്കാൻ ഇടയായി. ഒരുത്തൻ തീരെ ദുഷ്ടനാണെന്നു നാം പ്രതീക്ഷിക്കുന്നതു തെററാണു്. കള്ളനു പോലും പ്രാർത്ഥനാപരമായ ഭാവവും കള്ളനിൽ പോലും ഈശ്വരത്വവും ഉണ്ടു്. ക്രിസ്ത്യാനികൾക്കും, മിഷനറിമാർക്കും, സ്വാമിമാർക്കും, ആചാര്യന്മാർക്കുംപോലും ചില ചിത്തശീലങ്ങൾ അവരിൽ ഉണ്ടു്. എല്ലാവരിലും ഒരുവക വിചിത്രമായ മിശ്രപ്രകൃതിയാണുള്ളതു്. ഒരു മനുഷ്യന്റെ സൽഗുണങ്ങളോടുകൂടി അവന്റെ ദുർഗ്ഗുണങ്ങളെക്കൂടിയെടുക്കാതെ അവനെ ആരാധിക്കുമ്പോൾ നാം അബദ്ധം ചെയ്യുന്നു; അതിനാൽ സദാ സത്യവും അബദ്ധവും വേർതിരിക്കാൻ ശ്രമിക്കണം.

ഇപ്പോഴത്തെ സ്ഥിതിയിൽ ഒരു മനുഷ്യന് ആത്മാനുഭൂതി എങ്ങിനെ സാധിക്കാം? മനുഷ്യന്റെ പ്രത്യേക പ്രകൃതിയെ ആശ്രയിച്ചാണ് ഉത്തരം സ്ഥിതിചെയ്യുന്നത്. ലോകത്തിലെ മനുഷ്യരെയെല്ലാം മൂന്നുതരം മനസ്സുള്ളവരായി—മൂന്നുതരം പ്രകൃതക്കാരായി—പൊതുവേ ഭാഗിക്കാം. ചിലർ അസ്ഥിരപ്രകൃതക്കാരാണ്; മററുചിലർ അവരുടെ ഹൃദയശാന്തിയും ധ്യാനവും ഒരു വക സ്ഥിരപ്രകൃതത്തിൽ വെയ്ക്കുന്നവരായി കാണപ്പെടുന്നു. മൂന്നാമത്തെക്കൂട്ടർ സദാ ഉദാസീനമനഃസ്ഥിതിക്കാരായി കാണപ്പെടുന്നു. അസ്ഥിരപ്രകൃതി എന്നാൽ എന്താണ്? പെൻസിൽ കയ്യിന്റെ വെള്ളയിൽ നാട്ടിനിർത്തുക (ഇവിടെ സ്വാമി അങ്ങനെ ചെയ്തു കാണിക്കുന്നു); അതു് സ്ഥിരമായി നില്ക്കുന്നില്ല. ഒരു സെക്കണ്ടു നേരമോ മറേറാ അതു് സ്ഥിരവും ശാന്തവും ആയി നിന്നേയ്ക്കാം; വായുവിന്റെ ചെറിയ സ്പന്ദനംപോലും അതിനെ നിപതിപ്പിക്കും. ഈ സ്ഥിതിയാണ് അസ്ഥിരപ്രകൃതിക്കാരുടെ സ്ഥിതി. പെൻസിൽ ഒരു അററത്തുപിടിച്ചുനിർത്തുക. (ഇവിടെ സ്വാമി പെൻസിൽ വിരലുകൾക്കിടയിൽ പിടിച്ചു ഒരു തൂക്കാടിപോലെ തൂക്കുന്നു), അതിപ്പോൾ സ്വസ്ഥമാണ്. എന്നാൽ ഒരു തൂക്കാടി ആയതിനാൽ അതു കുറെ നേരം ആടിക്കൊണ്ടിരിക്കും. പക്ഷേ താമസിയാതെ ആട്ടം നിലയ്ക്കും. സ്ഥിരപ്രകൃതിയെ ഭഞ്ജിക്കാം. എന്നാൽ വേഗം അതു സ്ഥിരതയെ വീണ്ടെടുക്കും. ആ പെൻസിലിന്റെ ആദ്യത്തെ നിലയിൽ സ്ഥിരത വീണ്ടെടുക്കാൻ സാദ്ധ്യമായിരുന്നില്ല. എന്നാൽ ഇനി മൂന്നാമതു് ഒരു നിലയുണ്ടു്. പെൻസിൽ നീളത്തിൽ വെക്കുക; (സ്വാമി അതു മേശപ്പുറത്തുവെച്ചു.) അതു സ്വസ്ഥമായിട്ടിരിക്കുന്നു. അതു തിരിച്ചുവെക്കാം. അപ്പോഴും സ്വസ്ഥമാണ്. ഈ തരത്തിൽ അതു് എവിടെ വെച്ചാലും സ്വസ്ഥമായിട്ടിരിക്കും. അതു സദാ സ്വസ്ഥതയിലാണ്. അതുപോലെ, സദാ മനസ്സിനെ ചഞ്ചലമാക്കിവെയ്ക്കുന്ന ചിലരുണ്ടു്; എപ്പോഴും ക്ഷിഭ്രിപ്പിക്കുക; അവൎക്കു സ്വാസ്ഥ്യം കിട്ടുകില്ല; സമാധാനം ഉണ്ടാകില്ല. ബാഹ്യപരിതഃസ്ഥിതികൾ അവൎക്കു ചിലപ്പോൾ സൈ്വരം കൊടുക്കും; എന്നാൽ ഉടനെ വീണ്ടും അസ്വാസ്ഥ്യം വരും. സാധാരണ മനഃസ്ഥിരതയുള്ള വേറൊരു കൂട്ടരുണ്ടു്. അവൎക്കു സാധാരണ നിശ്ചലവും, ശാന്തവും, സാവധാനവും ആയ മനസ്സുണ്ടായിരിക്കും. എന്നാൽ ഒരിക്കൽ ഇളകിപ്പോയാൽ വളരെനേരം അതു ചലിച്ചുകൊണ്ടിരിക്കും. ലോകത്തിലെ ഭൂരിപക്ഷംപേരും ഈ പ്രകൃതക്കാരാണ്. നിങ്ങൾ തെരുവിൽക്കൂടി നടക്കുന്നു. ആരോ ഒരാൾ വന്നു കൈകൊട്ടുന്നു

കയ്യിൽപിടിച്ചു കുലുക്കുന്നു; ബഹുമാനപരമല്ലാത്ത ഒന്നുരണ്ടുവാക്കു പറയുന്നു; അവ വിമൎശനപരവും ആക്ഷേപസൂചകവുമാണ്. അയാൾ പോയിക്കഴിഞ്ഞു. എന്നാൽ ക്രിയ ചെയ്യപ്പെട്ടുകഴിഞ്ഞല്ലോ; പ്രസ്താവന ചെയ്തുംവെച്ചു അയാൾ പോയി; എന്നാൽ വളരെവളരെ നേരത്തേയ്ക്കു നിങ്ങളിൽ അസ്വസ്ഥതാഭാരം നിലനില്ക്കുന്നു: ചിലപ്പോൾ ദിവസങ്ങളോ, വാരങ്ങളോ, മാസങ്ങളോ വൎഷങ്ങൾപോലുമോ ദീൎഘതയുള്ളകാലത്തേയ്ക്കു് അതു നീണ്ടുനില്ക്കുന്നു; ആ വാക്കുകളുടെ പ്രവൃത്തിഫലം നീണ്ടുനില്ക്കുന്നു; മനസ്സ് ആടിക്കൊണ്ടിരിക്കുന്നു. ഒരിക്കൽ ഇളകിയാൽ, അതു ചലിച്ചുകൊണ്ടിരിക്കുന്നു; മേലും കീഴും ആടിക്കൊള്ളുന്നു; ഈ മനഃസ്ഥിതി നിങ്ങളുടെ ജീവിതത്തെ നശിപ്പിക്കുന്നു. അതു നിങ്ങളുടെ സമയം മുഴുവൻ കൊല്ലുന്നു. ഇവിടെ ശ്രദ്ധിക്കുക. പ്രവൃത്തികളോ, സംഭവങ്ങളോ അധികംനേരത്തേയ്ക്കു ഉണ്ടായിരുന്നില്ല. ആദ്യചലനം ആ പ്രവൃത്തി ആയിരുന്നു. അനന്തരഫലം—മനസ്സിന്റെ ആട്ടം നിങ്ങളുടെ ജീവനെ എടുത്തുകളയുന്നു. വിചിത്രമായ ആ ആട്ടങ്ങൾ തടയാമെങ്കിൽ, ആ ആഭ്യന്തരചലനം ജയിക്കാമെങ്കിൽ, ആ അനസ്യൂതചാപല്യം, അസ്വസ്ഥത, സ്വൈരക്കേട് നിയന്ത്രണത്തിലാക്കി തടയാമെങ്കിൽ, അതിനെ തോല്പിക്കാമെങ്കിൽ. നിങ്ങളുടെ ജീവിതം ലക്ഷോപലക്ഷം ജനങ്ങളുടെ ജീവിതമാകും. മുപ്പതുവൎഷത്തെ ജീവിതംപോലും അനേകശതവൎഷങ്ങളുടെ ജീവിതത്തിനു തുല്യമാകും. നിങ്ങളുടെ മനോരോഗം—നിങ്ങൾ അനുഭവിക്കുന്ന മനസ്സ്രൂപരമായ ദീനം—ശ്രദ്ധിച്ചുവീക്ഷിക്കുക. അതുമനസ്സിലാക്കി ചികിത്സിക്കുക മനസ്സിന്റെ ദീനം അതിന്റെ ചപല പ്രകൃതിയാണ്. ഒരുകാൎയ്യം സംഭവിച്ചാൽ മനസ്സു ഒരു ഭീതിക്കും, മന്ദസ്മിതത്തിനും ഇടയിൽ ആടിക്കൊണ്ടിരിക്കുന്നു. ഇവർ തുക്കാടിമനുഷ്യരാണ്. മൂന്നാംതരക്കാര മുക്തപുരുഷന്മാരായ വീരന്മാരാണ്. എന്തു പരിതഃസ്ഥിതികൾ ഉണ്ടായാലും, അവരുടെ മനസ്സ് ഇളകുന്നില്ല. എന്തെങ്കിലും സംഭവിക്കട്ടെ; അവർ അസ്വസ്ഥരാകയില്ല. അവർ സമാധാനചിത്തരാണ്. ഉരുളുന്ന സമുദ്രത്തിലെ ഉയരുന്ന തരംഗങ്ങളിൽ അവരെ വെക്കുക; വ്യത്യാസമില്ല. രണാങ്കണത്തിൽ അവരെ കൊണ്ടുപോയി നിൎത്തുക; എന്നാലും ഒരേനിലതന്നെ. നിങ്ങൾ സ്നേഹിതന്മാർ; ഇന്നവരോടു നിങ്ങൾ സംസാരിക്കുന്നു; നിങ്ങൾ എല്ലാവിധം അഭിപ്രായങ്ങളും പറയുന്നു; അവരിൽ നിന്നു മറുപടിയില്ല; നിങ്ങൾ മാറുന്നക്ഷണത്തിൽതന്നെ മനസ്സു പഴയതുപോലെ പരിശുദ്ധവും നവവും ആയിരിക്കും. മുക്തപുരുഷനായ ഒരുത്തനോടുകൂടി

ആയിരംകൊല്ലം താമസിച്ചുംവെച്ചു പോകുക; നിങ്ങൾ അയാൾക്കു യാതൊരു സ്വൈരക്കേടും വരുത്തുന്നില്ല. കണ്ണാടി നിങ്ങളുടെമുഖം നിങ്ങളെ തിരിയെ കാണിക്കുന്നു; കണ്ണാടി കൃത്യമായി മുഖത്തെ പ്രതിബിംബിപ്പിക്കുന്നില്ലെന്നു നിങ്ങൾക്കറിയാമല്ലൊ. നിങ്ങളുടെ ഇടത്തെ ചെവിയിൽ ഒരു കുണ്ഡലം ഉണ്ടെങ്കിൽ, കണ്ണാടിയിൽ അതു വലത്തുചെവിയിലാണെന്നു തോന്നും. വലത്തേതു ഇട ത്തേതും, ഇടത്തേതു വലത്തേതും ആയിത്തീരുന്നു. നൂറുകൊല്ലം കണ്ണാടിക്കുമുമ്പിൽ നില്ക്കുക; കണ്ണാടി നൂറുകൊല്ലവും പ്രതിബിം ബിപ്പിച്ചുകൊണ്ടിരിക്കും. കണ്ണാടിയെ വിട്ടുകളഞ്ഞുവെന്നിരിക്കട്ടെ; അതു വീണ്ടും പഴയതുപോലെയിരിക്കും. മുക്തനായ ഒരു ആത്മാ വു്—ജ്ഞാനിയായ മനുഷ്യൻ—ഇതുപോലെയാണു്. ബാഹ്യകല ങ്കങ്ങൾ അവനിൽ യാതൊരു ചീത്തനിറവും പകരുന്നില്ല; യാതൊന്നും അവനെ മലിനീകരിക്കുന്നില്ല; അവൻ എന്നും ഒരു പോലെ സ്വതന്ത്രനാണു്. നിങ്ങൾ ചെന്നു എപ്പോഴും പ്രശംസി ച്ചുകൊണ്ടിരിക്കുക; എന്നിട്ടു മാറിപ്പോകുക; നിങ്ങളുടെ പ്രശം സയെ അവൻ അയവിറക്കിക്കൊണ്ടിരിക്കയില്ല. നിങ്ങൾചെന്നു വിമർശനപരമായും, നിന്ദാപരമായും അഭിപ്രായങ്ങൾ പറയുക; നിങ്ങൾ പോകുമ്പോൾ നിങ്ങളുടെ വിമർശനങ്ങളെപ്പററി അവനു ചിന്തിച്ചുകൊണ്ടിരിക്കയില്ല. സ്വതന്ത്രൻ! സ്വതന്ത്രൻ! അയാൾ തന്റെ ഈശ്വരത്വത്തിൽ വിശ്വസിക്കുന്നു.

നിങ്ങൾ പരമാത്ഥത്തിൽ വേദാന്തം പഠിക്കയും, വേദാന്ത ശാസനങ്ങൾ തുടർച്ചയായി നിങ്ങളുടെ മുമ്പിൽ പ്രതിഷ്ഠിക്കയും, ഓങ്കാരശബ്ദമോ, മററു മന്ത്രങ്ങളോ മുഖേന ഉത്തമമായ സ്വയം നിർദ്ദേശങ്ങൾ കയ്ക്കൊണ്ടു നിങ്ങളുടെ ഈശ്വരത്വത്തെ സ്മരിച്ചു പരമാത്ഥതത്വം നിങ്ങളുടെ മുമ്പിൽ വെക്കയും ചെയ്യുമെങ്കിൽ, ആദ്യം നിങ്ങളുടെ മനസ്സു അസ്ഥിരനിലയിൽ ഇരുന്നിരുന്നാലും അതു സ്ഥിരനിലയിൽ എത്തുമെന്നും, ആദ്യം സ്ഥിരനിലയിൽ ഇരുന്നുവെങ്കിൽ ക്രമേണ അതു് ഉദാസീനനിലയിൽ ഉറച്ചുവരു മെന്നും രാമൻ പറയുന്നു. ഈ വേദാന്തം—ഈ സത്യം—നിങ്ങൾ സദാ നിങ്ങളുടെ മുമ്പിൽ വെക്കണം. തുടരെ ആ നിലയിൽ ഇരി ക്കുന്നതിനു ചില ബാഹ്യസഹായങ്ങളും സഹകരണങ്ങളും രാമനി നിപ്പറയാം. അതു പരീക്ഷിച്ചു നോക്കുക. ഇതു ജനങ്ങൾ പ്രസം ഗിക്കുന്നില്ലെങ്കിലും, അതു് അത്ഭുതകരമായ ഒരു ഉപദേശമാ ണെന്നു നിങ്ങൾ കാണും. നിങ്ങൾ അതു നോട്ടുചെയ്യണം. ജന ങ്ങൾ രാമനെ കാണാൻ വരുമ്പോൾ വിഷാദപരമോ, വിമർശന

പരമോ ആയ വല്ല വാക്കുകളും പറയപ്പെട്ടുന്നു; എന്നിട്ടു അവർ പൊയ്ക്കളയുന്നു. അവരുടെ സൂചനകളിലും നിൎദ്ദേശങ്ങളിലും നിന്നു രാമൻ എങ്ങിനെ രക്ഷിതനായി സൂക്ഷിക്കപ്പെട്ടുന്നുവെന്നു നിങ്ങൾക്കറിയാമോ? പലമാൎഗ്ഗങ്ങളുമുണ്ടു്. ഒരു മാൎഗ്ഗം ഇതാണു്. നിങ്ങളുടെ മുമ്പിലുള്ള ചെറു പുസ്തകം നിങ്ങൾ കാണുന്നല്ലൊ. ഇതൊരു വിസ്മയകരമായ പുസ്തകമാണു്; നിസ്സലനായ ഒരാൾ എഴുതിയ ഒരു പുസ്തകമാണതു്. അദ്ദേഹം കീൎത്തിമാനല്ല. അദ്ദേഹത്തെ ഇൻഡ്യായിൽ ആരും വന്ദിക്കുന്നില്ല. ഈ ബുക്കു ഭഗവൽഗീത പോലെ പ്രസിദ്ധമല്ല. അതു കൃഷ്ണൻ എഴുതിയതല്ല. പേരോ, പെരുമയോ ലഭിക്കാത്ത ഒരാൾ എഴുതിയതാണതു്. സകല ക്രിസ്തുക്കളെയും, കൃഷ്ണന്മാരെയും, ബുദ്ധന്മാരെയും, മറെറല്ലാവരെയും തരുന്ന ഒരു മനുഷ്യനാണദ്ദേഹം. രാമൻ ഈ പുസ്തകം * എടുക്കുന്നു. അതു സംസ്കൃതത്തിലാണെന്നു നിങ്ങൾ അറിയുന്നല്ലൊ. ഈ പുസ്തകത്തിൽനിന്നു രാമൻ ഒരു ശ്ലോകം വായിച്ചാൽ അതു ബഹുജീവിതങ്ങളിലെ സകല അശുദ്ധികളെയും കഴുകിക്കളയുവാൻ മതിയാകുന്നതാണു്. അതു രാമനെ പരമാനന്ദാവസ്ഥയിലേയ്ക്കു കയററിനിൎത്തുന്നു. ഈ ചെറു പുസ്തകത്തിലെ ഒരു ശ്ലോകം രാമന്റെ ഹൃദയത്തിൽ പ്രവേശിച്ചു് അതിനെ ഉയൎത്തി രാമനിലെ ഈശ്വരത്വത്തിൽ പുനഃസ്ഥാപിക്കുന്നു. അതു നികൃഷ്ടപ്രകൃതിയെ അശേഷം ധ്വംസിക്കയും, പെട്ടന്നു മായികമായ മറവുകളെ കീറിക്കളകയും ചെയ്യുന്നു. അതിനാൽ ഇമ്മാതിരി ഒരു പുസ്തകം നിങ്ങൾ എപ്പോഴും സൂക്ഷിക്കണമെന്നു രാമൻ നിങ്ങളോടു നിൎദ്ദേശിക്കുന്നു. നിങ്ങളെ ഉൽകൃഷ്ടീകരിക്കയും, പ്രചോദിപ്പിക്കയും ചെയ്യുന്ന ചില സങ്കീൎത്തനങ്ങൾ നിങ്ങൾക്കു കരുതിവെയ്ക്കാം. പെട്ടന്നു ആവേശത്തിൽ മഗ്നമാക്കുന്ന ചില ഗാനങ്ങൾ തിരഞ്ഞെടുത്തു നിങ്ങൾക്കുണ്ടായിരിക്കട്ടെ. നിങ്ങളെ ഉത്തേജിപ്പിക്കുന്ന ചില കവിതകൾ നിങ്ങൾക്കു കണ്ടേയ്ക്കാം. നിങ്ങൾക്കു ക്രിസ്തുവിന്റെ "പൎവ്വതത്തിലെ പ്രസംഗ"മോ, ബൈബിളോ ഉണ്ടായിരിക്കാം. നിങ്ങൾക്കു ഇഷ്ടംതോന്നുന്ന ഗ്രന്ഥകൎത്താക്കന്മാരുടെ പ്രത്യേക കവിതാതല്ലജങ്ങളോ, ഉദ്ധാരണങ്ങളോ അടയാളപ്പെടുത്തിവെക്കാം. നിങ്ങളെ പ്രചോദിപ്പിക്കുന്നതോ, നിങ്ങളെ ഉൽകൃഷ്ടീകരിക്കുന്നതോ ആയ ആ ഉദ്ധാരണങ്ങളോ, മറെറന്തെങ്കിലുമോ ഉപയോഗിക്കാം. നിങ്ങളെ ഉയൎത്തുന്നതോ, സമുദ്ധരിക്കുന്നതോ, നിങ്ങളെ പ്രാൎത്ഥനാചൈതന്യപൂൎണ്ണരാക്കുന്നതോ

* രാമൻ ഇവിടെ "അവധൂതഗീത"യെ പരാമൎശിക്കുന്നു എന്നു തോന്നുന്നു.

ആയ ആ പ്രത്യേകപ്രസ്താവനകളെല്ലാം ഒരു ചെറിയ നോട്ടുപുസ്തകത്തിൽ പകൎത്തി സംഗ്രഹിച്ചു സൂക്ഷിക്കാം. നിങ്ങൾക്കു ഈ പുസ്തകം വേണമെങ്കിൽ കരുതി വെക്കാം. ഈ പുസ്തകത്തിന്റെ അവസാനത്തിൽ കുറിച്ചിട്ടുള്ളതും, താഴെക്കാണുന്ന വരികൊണ്ടു ആരംഭിക്കുന്നതും ആയ പദ്യം കരുതിവെക്കാം.

"Oh! brimful is my cup of joy."

("ആനന്ദപാനപാത്രം മാമകം പൂൎണ്ണം ഹാ! ഹാ!")

നിങ്ങളെ വികാരഭരിതരാക്കുന്ന ഏതും ആകാം. അതു സദാ കയ്യിൽ വെക്കുക. സ്നേഹിതന്മാരുമായി സമ്മേളിക്കയോ, അസുഖകാരികളായ കൂട്ടുകാരെ കണ്ടുപിരിയുകയോ ചെയ്യുമ്പോൾ, മനസ്സിനു ചാഞ്ചല്യം വരാനനുവദിക്കാതെ, അതിനെ അസ്വസ്ഥതയിൽ കുറങ്ങാൻ അനുവദിക്കാതെ, അതിനെ ആടിക്കൊണ്ടിരിക്കാൻ സമ്മതിക്കാതെ ഉടനെ ഈ പ്രചോദനപ്രദമായ സാഹിത്യശകലം എടുത്തു വായിച്ചുപഠിക്കയും, മനസ്സിനെ സ്ഥിരീകരിക്കയും ചെയ്യുക.

ഇതാ! രാമൻ കാരണം—മാനസികരോഗത്തിന്റെ നിദാനം—പറഞ്ഞുകഴിഞ്ഞു. മനുഷ്യാത്മാവിന്റെ സാമാന്യമായ ദീനവിവരം രാമൻ നിങ്ങളുടെ ശ്രദ്ധയ്ക്കുവെച്ചു കഴിഞ്ഞു. ആ സാധാരണരോഗം ചാപല്യത്തിനുള്ള വാസനയാണു്. ഇളകിക്കൊണ്ടിരിക്കാനുള്ള പ്രകൃതമാണു്. മനസ്സിനെ എങ്ങിനെ അചഞ്ചലമാക്കി നിൎത്താമെന്നുള്ളതും രാമൻ പറഞ്ഞുകഴിഞ്ഞു.

ഈ വിഷയം ഇനി നമുക്കു അടുത്തപ്രാവശ്യം തുടരാം.

ഓം! ഓം!! ഓം!!!

---

## ൩. "സങ്കടത്തിൽനിന്നു അകത്തെ ഈശ്വരനിലേയ്ക്കു്"

(സാൻഫ്റാൻസിസ്കോയിൽ 1903 ഫെബ്രുവരി 8-ൽ ചെയ്ത പ്രസംഗം)

"ജനങ്ങൾ എന്തിനു കഷ്ടപ്പെടുന്നു? ലോകത്തിൽ ഈ ദുഃഖാനുഭവങ്ങൾ എന്തിനു്?" എന്ന പ്രശ്നം ഈ സായാഹ്നത്തിൽ നമുക്കാലോചിക്കാം.

ചരിത്രത്തിന്റെ വീക്ഷണകോണം സ്വീകരിച്ചോ, ഐതഹാസികഗ്രന്ഥങ്ങളിൽ വായിക്കപ്പെടുന്ന സംഗതികളെ ആസ്പദമാക്കിയോ, ജഗൽഗുരുക്കന്മാരും മററും ചെയ്തിട്ടുള്ള സംഭാഷണങ്ങളെ അടിസ്ഥാനപ്പെടുത്തിയോ, ബുദ്ധിമാന്മാരുടെ അഭിപ്രായങ്ങളെ ആസ്പദമാക്കിയോ ഈ പ്രശ്നം ചർച്ചചെയ്യാമെന്നു രാമൻ ഇപ്പോൾ ഉദ്ദേശിക്കുന്നില്ല; ഈ മഹൽഗ്രന്ഥകാരന്മാരും, ഉത്തമചിന്തകന്മാരും, എഴുത്തുകാരും എല്ലാം സത്യമാണു് പ്രതിപാദിച്ചിട്ടുള്ളതു് എന്നു പറയുന്നതു് ശരിയാണു്. അവർക്കു പൂർണ്ണസത്യമെന്നു തോന്നിയതു് അവർ പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ സമസ്തഭൂലോകത്തിലെയും, സകല ഗ്രന്ഥകാരന്മാരുടെയും, പ്രതിപാദനങ്ങൾ ഒക്കെ ഒന്നിച്ചുചേർത്താലും അല്പപ്രയോജനംമാത്രമേ ഉള്ളൂ. നിങ്ങൾ തന്നെത്താൻ സംഗതികളെ പൂർണ്ണമായി പഠിച്ചു് അപഗ്രഥിച്ചു പരിശോധിക്കയും, നിങ്ങളുടെ സ്വന്തം വ്യക്തിപരമായ അനുഭവം കാണുകയും ചെയ്യുങ്കിലേ ഫലമുള്ളൂ. സ്വയം നേരിട്ടുള്ള അനുഭവംകൊണ്ടുകണ്ടറിഞ്ഞു ബോദ്ധ്യപ്പെട്ടതും ആർക്കും, സകലർക്കും അതുപോലെ സ്വന്തംപരിചയംകൊണ്ടു അനുഭവപ്പെടുത്താവുന്നതും ആയ കാര്യങ്ങളെ മാത്രമേ രാമൻ പറയുകയുള്ളൂ.

ഏതെങ്കിലും ഒരു വലിയ പ്രമാണമോ, പ്രശസ്തനാമമോ, പ്രസിദ്ധചരിത്രകാരനെയോ, കേമനായ സയൻസുകാരനെയോ പറയാനും, പരാമർശിക്കാനും ഇക്കാലത്തു ഒരു അതിരററ ഉത്സാഹം കാണപ്പെടുന്നു. ഈ വലിയപേരുകൾ പറയുന്ന പ്രസംഗകാരനെ ഏററവും അധികംജനങ്ങൾ മാനിക്കുന്നു. ഇതു് ആത്മത്യാഗപരമായ സമ്പ്രദായമാണു്. രാമൻ സ്വന്തം അനുഭവങ്ങളിൽനിന്നും, ശ്രമിച്ചാൽ നിങ്ങൾക്കു സ്വയം കണ്ടുപിടിക്കാവുന്ന അനുഭവങ്ങളിൽനിന്നും, മാത്രമേ എന്തെങ്കിലും പറയുന്നുള്ളൂ.

ഈ ലോകത്തിൽ ജനങ്ങൾക്കുണ്ടാകുന്ന വലിയ കഷ്ടാനുഭവങ്ങളുടെ പ്രധാനഹേതു ഇതാണു്:—"നാം അകത്തേയ്ക്കു നോക്കുന്നില്ല. നാം നമ്മുടെ സ്വന്തം അഭിപ്രായങ്ങൾ രൂപീകരിക്കുന്നില്ല. നാം വെറും വിശ്വാസത്തിന്മേൽമാത്രം സംഗതികളെ കണക്കിലധികമായി സ്വീകരിക്കുന്നു. നമ്മുടെ സ്വന്തം ആലോചനയുടെ സ്ഥാനത്തു ബാഹ്യശക്തികളെ പ്രതിഷ്ഠിച്ചു് അവയെ ആശ്രയിക്കുന്നു."

അന്യന്മാർ പറയുന്നതിനെ നാം സമ്മതിച്ചേക്കുന്നു. നാം സ്വയം ഉള്ളിലേയ്ക്കു നോക്കുന്നില്ല. നാം നമ്മുടെ സ്വന്തം കരുത്തിനെ ആശ്രയിക്കുന്നില്ല. മുഹമ്മദു്, ബുദ്ധൻ, ക്രിസ്തൻ ഇവരെ

യെല്ലാം വിശ്വസിക്കുന്നതിനോടുകൂടെ, നാം അനവധി അന്ധ നിർബ്ബന്ധങ്ങളെയും സൃഷ്ടിച്ചിട്ടുണ്ടു്. അവയുടെ മുമ്പിൽ നാം നമസ്കരിക്കുന്നു. നമ്മുടെ നടപടിയെ ഏതുകുട്ടിക്കും വിമർശിക്കാം; അതുമതി നമ്മെ ഇളക്കിമറിക്കാൻ; നമുക്കു കഷ്ടതകൾ ഉണ്ടാക്കാൻ. അന്യന്മാരുടെ വിമർശനങ്ങളും, അഭിപ്രായങ്ങളും നാം ക്രമത്തിലധികം മാനിക്കുന്നു; അന്യന്മാരുടെ സൌജന്യങ്ങൾക്കു വേണ്ടി നാം കണക്കിലധികം സമയം ചെലവാക്കുന്നു. അന്യന്മാരുടെ കണ്ണുകളിൽക്കൂടി നാം നമ്മെ കാണുകയും, നമ്മുടെ യഥാർത്ഥവ്യക്തിത്വത്തെ കാണാതിരിക്കയും, നമ്മെ തന്നത്താൻ അറിയാതിരിക്കയും, ചുററും നില്ക്കുന്ന ഇതരന്മാരുടെ കണ്ണിൽക്കൂടി നാം നമ്മെ വീക്ഷിക്കയും ചെയ്യുന്നു; അതാണു നമ്മുടെ കഷ്ടതകൾക്കു കാരണം. അന്യദൃഷ്ടികളിൽക്കൂടി നാം നമ്മെത്തന്നെ നോക്കുന്ന സ്വഭാവത്തിനാണു് അഹംഭാവം, സ്വാർത്ഥാഭ്യുദയം എന്നും മററും പറയുന്നതു്. ഇതരന്മാരുടെ ദൃഷ്ടികളിൽ വളരെ നന്നായിക്കാണാൻ നാം ആഗ്രഹിക്കുന്നു. ഇതാണു് സമുദായത്തിന്റെ മാലിന്യം; മതങ്ങളുടെയെല്ലാം വിഷം.

ഏതാണ്ടു പകുതിക്കിറുക്കനായിരുന്ന ഒരാൾ ഇൻഡ്യായിൽ ഉണ്ടായിരുന്നു. ഏപ്രിൽമാസത്തിൽ അമേരിക്കായിൽ നിങ്ങൾ ഏപ്രിൽ മഠയന്മാരെ (April Fools) ഉണ്ടാക്കുന്നതുപോലെ ഇൻഡ്യായിൽ മാർച്ചുമാസത്തിൽ ജനങ്ങൾ സ്നേഹിതന്മാരുമായി പലതരം നേരമ്പോക്കുകൾ ഉണ്ടാക്കാറുണ്ടു്. ഗ്രാമങ്ങളിലെ ഫലിതപ്രിയന്മാരായ യുവാക്കന്മാർ ഈ മനുഷ്യനെക്കൊണ്ടു ഒരു കളിക്കു സമയമായെന്നു വിചാരിച്ചു. അതിനാൽ അവർ അവനു കുറെ മദ്യംവാങ്ങിക്കൊടുത്തു മത്തനാക്കി എന്നിട്ടു് അവന്റെ ഏററവും ഇഷ്ടനും വിശ്വസ്തനും ആയ ഒരു സ്നേഹിതനെ അവന്റെ അടുത്തു പറഞ്ഞയച്ചു. ഈ വിശ്വസ്തസ്നേഹിതൻ അയാളുടെ അടുക്കൽവന്നു പെട്ടന്നു കരയാനും, നിലവിളിക്കാനും, കണ്ണുനീരൊഴുക്കാനും മററും തുടങ്ങി. ആ സ്നേഹിതൻ പറഞ്ഞു:—"അയ്യോ! ഞാനിപ്പോൾ നിങ്ങളുടെ വീട്ടിൽനിന്നു വരുകയാണു്. നിങ്ങളുടെ ഭാര്യ വിധവയായിപ്പോയി; ഞാൻ കണ്ടു; നിങ്ങളുടെ ഭാര്യയ്ക്കു വൈധവ്യം സംഭവിച്ചതു് ഞാൻ കണ്ടു; നിങ്ങളുടെ ഭാര്യയ്ക്കു വൈധവ്യം ഭവിച്ചിരിക്കുന്നു!" ഈ അരഭ്രാന്തനങ്ങല്ലോ, അയാളും ഇതുകേട്ടു കരയാനും, കണ്ണുനീർ ചൊരിയാനും തുടങ്ങി; അയാളും മുറവിളിക്കാൻ തുടങ്ങി; എന്തെന്നാൽ തന്റെ ഭാര്യ വിധവയായിപ്പോയല്ലോ! അവസാനത്തിൽ അന്യന്മാർ ചിലർ

വന്നുപറഞ്ഞു:—"നീയെന്തിനു നിലവിളിക്കുന്നു?" അവൻ പറയുകയാണു്:—"അയ്യോ! കഷ്ടം! എന്റെ ഭാര്യ വിധവയായിപ്പോയി. അതുകേട്ടാൽ ഞാനെങ്ങിനെ കരയാതിരിക്കും?" അവർ പറഞ്ഞു:—"അതെങ്ങിനെ? നിന്റെ ഭാര്യ വിധവയായെന്നോ? നീ മരിച്ചില്ലല്ലോ? അവളുടെ ഭർത്താവായ നീ മരിക്കാതെ നിന്റെ ഭാര്യ എങ്ങിനെ വിധവയാകും? നീ ചത്തിട്ടില്ല; നീ നിന്റെ ഭാര്യയുടെ വൈധവ്യത്തെക്കുറിച്ചു മുറവിളിക്കുന്നു! ഇതു അസംബന്ധം ആണു്." ഭ്രാന്തൻ പറഞ്ഞു:—"ഛെ! നിങ്ങൾ പോവിൻ! നിങ്ങൾക്കറിഞ്ഞുകൂടാ; നിങ്ങൾക്കു മനസ്സിലാകയില്ല. എന്റെ ഏററവും വിശ്വസ്തസ്നേഹിതൻ—ഇയ്യാൾ—പറഞ്ഞു. അയാളിപ്പോൾ എന്റെ വീട്ടിൽനിന്നു വരുകയാണു്. എന്റെ ഭാര്യ വിധവയായി എന്നു അയാളാണു് പറഞ്ഞതു്. അയാൾ ഒരു ദൃക്സാക്ഷിയാണു്. അവൾക്കു വൈധവ്യം വന്നതു് അയാൾ നേരിട്ടു കണ്ടതാണു്." അവർ മറുപടി പറഞ്ഞു:—"നോക്കണേ! ഇതെന്തൊരു ഭീമമായ വിഡ്ഢിത്തം?" (ഘോഷിൽ ചിരി). ആ മനുഷ്യൻ തന്റെ ഭാര്യയുടെ വൈധവ്യത്തെക്കുറിച്ചു സങ്കടപ്പെട്ടു കരയുകയും, അയാൾ ജീവനോടുകൂടിയിരിക്കയും, അയാളുടെ ഭാര്യയ്ക്കു വൈധവ്യം വന്നില്ലെന്നു പറഞ്ഞിട്ടും വിശ്വാസംവരാതെയിരിക്കയും ചെയ്യുതുകൊണ്ടു നാം അയാളെക്കുറിച്ചു ചിരിക്കുന്നു. എന്നാൽ ഈ ഭയങ്കരമായ അബദ്ധം ലോകത്തിലെ സകല വർഗ്ഗക്കാരും, മതക്കാരും, അഭിമാനവും, ഗൌരവവും, പരിഷ്കാരവും തികഞ്ഞ ജനങ്ങളും ഇന്നു കാണിച്ചുവരുന്നതാണു്. അവർ അവരുടെ സ്വന്തം കണ്ണുകൊണ്ടു നോക്കുന്നില്ല; സ്വന്തം തലച്ചോറുകൊണ്ടു ചിന്തിക്കുന്നില്ല. ഇതാ! നിങ്ങളുടെ * സ്വന്തം ആത്മാവു്—നിങ്ങളുടെ യഥാർത്ഥസത്ത—പ്രകാശങ്ങളുടെ പ്രകാശം—പരിശുദ്ധവും, അചഞ്ചലവും ആയിരിക്കുന്ന നിങ്ങളുടെ ഉള്ളിലെ സ്വർഗ്ഗരാജ്യം—നിങ്ങളുടെ പരമാർത്ഥ വ്യക്തിത്വം—സ്വന്തം ആത്മാ—ജീവത്തായി എന്നും ഇരിക്കുന്നു; സദാ സ്ഥിതിചെയ്യുന്നു; ഒരിക്കലും അതു മൃതമല്ല. എന്നിട്ടും നിങ്ങൾ കരയുകയും, വിളിക്കയും, കണ്ണുനീർവാൎക്കുകയും ചെയ്തുകൊണ്ടു പറയുന്നു:—"അയ്യോ! എനിക്കെന്നു സുഖംകിട്ടും?" നിങ്ങളുടെ സങ്കടങ്ങൾ തീൎക്കാൻ നിങ്ങൾ ദൈവങ്ങളെ വിളിച്ചുവരുത്തുന്നു; അവരുടെ സഹായം അൎത്ഥിക്കുന്നു; അവിടെ നിങ്ങൾ സാഷ്ടാംഗം നമസ്കരിക്കുന്നു; അടിമത്തം അംഗീകരിക്കുന്നു; സ്വയം ദുഷ്ടീകരിക്കുന്നു. അത്തരമൊരു ഗ്രന്ഥകാരൻ, ആവിധമൊരു ദിവ്യനും, പുണ്യവാനും സ്വയം പാപിയെന്നു വിളിച്ചുപോയതിനാൽ, നിങ്ങളെ കീടങ്ങ

ളെന്നു പറഞ്ഞതിനാൽ, അതുകൊണ്ടു നിങ്ങളും അങ്ങിനെ ചെയ്യണം; നിങ്ങൾ മരിച്ചവരാണെന്നു വിചാരിച്ചെങ്കിലേ നിങ്ങൾക്കു മോക്ഷമുള്ളൂ, ഇതാണു് ജനങ്ങൾ കാര്യങ്ങൾ വീക്ഷിക്കുന്ന രീതി. എന്നാൽ ഇതു ഭംഗിയല്ല. നിങ്ങളുടെ സ്വന്ത ജീവൻ കണ്ടുപിടിക്കാൻ തുടങ്ങുക. നിങ്ങളുടെ സ്വന്തം ആത്മാവിനെ കണ്ടുപിടിച്ചു അനുഭവിക്കാൻ ആരംഭിക്കുക; നിങ്ങളുടെ സ്വന്തം മരണത്തെപ്പററി മുറവിളിക്കാൻ അനുവദിക്കുന്നേ കിറുക്കു ദൂരെയെറിയുക. നിങ്ങൾ വലിയവനായിരുന്നാലും, ചെറിയവനായിരുന്നാലും, ഉത്തമനിലയിലോ, നീചനിലയിലോ ആയിരുന്നാലും, അതിനെപ്പററിക്കൂട്ടാക്കാതെ, നിങ്ങളുടെ സ്വന്തം പാദങ്ങളിൽ നില്ക്കുക. നിങ്ങളുടെ ദിവ്യത്വം—ഈശ്വരത്വം—ബോധിക്കുക. എന്തിനെയും നേരിട്ടു മുഖത്തുനോക്കുക; ഭയപ്പെടരുതു്. അന്യദൃഷ്ടികൾ മുഖേന നിങ്ങളെ സ്വയംനോക്കി കാണരുതു്. തന്നത്താൻ ഉള്ളിലേക്കു നോക്കുക. സമഗ്രലോകത്തിലും ഉള്ള പരമമായ ആത്മാ നിങ്ങൾ തന്നെയാണെന്നു നിങ്ങളുടെ സ്വന്തസത്ത സദാ നിങ്ങളോടു പറയുന്നു

അതുപോലെ, വേദാന്തവും ബുദ്ധമതം മുതലായതും ഇന്നിന്ന വിധം ചിന്തിക്കണമെന്നു അവരോടു പറയുന്നുവെന്നു ജനങ്ങൾ പറയുന്നു. എന്നാൽ രാമൻ നിങ്ങളോടു പറയുന്നു:—"നിങ്ങളുടെ ഉള്ളിൽ ഉള്ള സ്വർഗ്ഗം, നിങ്ങൾ ജരടിച്ചു, നശിച്ചു, പഴഞ്ചൻ ജന്തുവാണെന്നു ഒരിക്കലും ചിന്തിക്കരുതെന്നു ആണു പറയുന്നതു്" അകത്തെ ദിവ്യപദവി അനുഭവപ്പെടുത്തുക.

"പണ്ടൊരു പർവ്വതരാജനുമണ്ണാനു-
മുണ്ടായ ശണ്ഠയെപ്പററി ഞാൻ ചൊല്ലിടാം.
'മണ്ടൻ ചെറുചണ്ടി നീ'യെന്നു പർവ്വതം
തണ്ടുയർത്തിക്കാട്ടിത്തട്ടി വീട്ടിടിനാൻ.
കണ്ടതുകൂടാതെ കണ്ടു ചൊല്ലീടിനാൻ
കണ്ഠാലഴകുള്ളൊരണ്ണാൻ സുധീരമായ്.
"കണ്ടു ഞാൻ സ്നേഹിതാ! നീയൊരത്യുന്നതൻ,
രണ്ടില്ല പക്ഷമെനിക്കുമൊരുത്തനും,
എങ്കിലും സർവ്വ പദാർത്ഥങ്ങളും ഋതു-
സംഘങ്ങളും, മഴ, മഞ്ഞും സകലതും
സംഘടിപ്പിച്ചിട്ടൊരുമിച്ചു ചേർക്കിലേ
സംഗതമാകുള്ളൂ ഭൂമിയും വർഷവും.
[illegible]

മാനക്കുറവൊന്നുമൊട്ടും നിനച്ചിടാ.
മാനിയാം നിന്നെക്കണക്കു ഞാൻ കെങ്കേമ-
പിന്നസ്വാതന്ത്ര്യവതിയല്ലെന്നു വന്നിടിലും
ഈ നിനക്കെന്നോടു തുല്യം ചെറുപ്പമാ-
വാനുമൊരിക്കലും സാദ്ധ്യമല്ലോക്കേടോ!
ചാടികുതിച്ചു നടപ്പാനെനിക്കുള്ള
ധാടിയുണ്ടോ ലവലേശം നിനക്കയേ!
മോടിയിലണ്ണാനു സഞ്ചരിച്ചീടുവാൻ
കൂട്ടുന്നമാൎഗ്ഗം തരുന്നുണ്ടു നീ, ശരി!
പാടില്ലെനിക്കു നിഷേധിക്കുവാനതു
കൌടില്യമൊട്ടും കരുതുന്നതില്ല ഞാൻ;
വാസന സൎവ്വദാ പ്രത്യേക മീലോക-
വാസികൾക്കൊക്കയു മൊന്നല്ല കാൺകെടോ!
ആ സകലം ബഹുസുന്ദരം ബുദ്ധികൊ-
ണ്ടാസൂത്രണം ചെയ്തുവച്ചിരിപ്പുള്ളതു്.
എന്മുതുകത്തു വനങ്ങളെപ്പേറുവാൻ
ഞാന്മതിയാകുന്നതില്ലെന്നിരിക്കിലും,
നന്മയേറീടുന്നൊരണ്ടി പൊട്ടിക്കുവാൻ
ഇമ്മഹാൻ നീയുമശക്തനത്രേ ദൃഢം."

ഇതുപോലെ നിങ്ങളുടെ ശരീരം ചെറിയ ഒരു അണ്ണാനെപ്പോലെയും, വേറൊരു ദേഹം വലിയ ഒരു പൎവ്വതംപോലെയും ഇരുന്നേയ്ക്കാം. എന്നാൽ നിങ്ങൾ ചെറിയവൻ ആണെന്നു പരിഗണിക്കരുതു്. ചെറിയ അണ്ണാനെപ്പോലെ ബുദ്ധിമാനായിരിക്കുക. നിങ്ങളുടെ ദേഹം ചെറുതാണെങ്കിലും നിങ്ങൾക്കീ ലോകത്തിൽ വലിയ ശരീരത്തിനു സാധിക്കാത്ത ഒരു മുറ നിൎവ്വഹിക്കാനുണ്ടെന്നു ഓൎമ്മിക്കുക. അപ്പോൾ നിങ്ങളെ തന്നത്താൻ എന്തിനു നിന്ദിക്കുന്നു? ആഹ്ലാദമായും, ഉല്ലാസമായും ഇരിക്കുക.

തന്റെ മേലുദ്യോഗസ്ഥൻ എപ്പോഴും തന്നോടു മൎയ്യാദകേടായി പെരുമാറുന്നു എന്നു ഒരു മാന്യൻ രാമനോടു പരാതി പറകയുണ്ടായി. താൻ സ്വയം നിന്ദിക്കുന്നതുകൊണ്ടാണ് ആ മേലുദ്യോഗസ്ഥൻ തന്നെയും നിന്ദിക്കുന്നതു എന്നു രാമൻ മറുപടി പറഞ്ഞു. നാം സ്വയം ബഹുമാനിക്കാൻ തുടങ്ങിയാൽ എല്ലാവരും നമ്മെ ബഹുമാനിക്കാൻ തുടങ്ങണം. ഈ ചെറു പുസ്തകത്തിനു ഒരു സെൻറു വിലയാണെന്നുവെച്ചാൽ ആരും അതിനു രണ്ടു സെൻറുവില തരുകയില്ല. ഇതിനു 25 സെൻറു

എന്നു വിലയിട്ടാൽ എല്ലാവരും ആ വിലകൊടുത്തു സന്തോഷ പുരസ്സരം അതു വാങ്ങിക്കും.

അതുപോലെ നിങ്ങളും സ്വയം ചെറിയ വില വെച്ചാൽ ആരും നിങ്ങൾക്കു വലിയ വില കല്പിക്കയില്ല. നിങ്ങൾക്കു തന്നെത്താൻ വലിയ വിലവെയ്ക്കുക; നിങ്ങളെ സ്വയം ബഹുമാനിക്കുക. നിങ്ങളുടെ ഈശ്വരത്വം അനുഭവിക്കുക, നിങ്ങൾ സർവ്വേശ്വരൻ ആണെന്നു ബോധിക്കുക; എല്ലാവരും നിങ്ങളെ അതേവഴി സ്വീകരിക്കണം.

വിശ്വാസം നിങ്ങളെ രക്ഷിക്കുമെന്നു പറയപ്പെടുന്നു; ബാഹ്യതത്വങ്ങളിലുള്ള വിശ്വാസം നിങ്ങളെ രക്ഷിക്കയില്ല. നിങ്ങളുടെ ഈശ്വരത്വത്തിലുള്ള വിശ്വാസം നിങ്ങളെ സംരക്ഷിക്കും. നിങ്ങളുടെ സ്വന്തം ദിവ്യത്വത്തിൽ വിശ്വസിക്കുക; സജീവമായി വിശ്വസിക്കുക; നിങ്ങൾ തന്നത്താൻ മാനിക്കുക; സകലരും നിങ്ങളെ അപ്പോൾ ആദരിക്കും.

തന്റെ മേലധികാരിയോടു പരാതിയുള്ള ആ മനുഷ്യൻ രാമന്റെ നിർദ്ദേശങ്ങൾ അംഗീകരിച്ചു് തന്റെ ഈശ്വരത്വം സാക്ഷാൽക്കരിക്കാൻ സമയം ചെലവുചെയ്തുതുടങ്ങി. അയാൾ വീണ്ടും വീണ്ടും പ്രാർത്ഥിക്കാൻ തുടങ്ങി. പ്രാർത്ഥനയെന്നാൽ ചില വാക്കുകൾ വെറുതെ ഉരുവിടുന്നതല്ല; തന്റെ ദിവ്യത്വം ചിന്തിക്കയും ബോധിക്കുകയും ചെയ്യുന്നതാണു്. അയാൾ ആ വഴിക്കു പ്രാർത്ഥിക്കാൻ തുടങ്ങി. യജമാനൻ തന്നെ ബഹുമാനിക്കണമെന്നും മര്യാദയായി പെരുമാറണമെന്നും അയാൾ കണ്ടു. ഒരു ദിവസം ആ മേലുദ്യോഗസ്ഥൻ വീണ്ടും ഒരു ദ്വേഷ്യഭാവത്തിൽ അയാളെ സമീപിച്ചു. അയാൾ ആ ഉദ്യോഗസ്ഥനോടു ഏററവും സന്തോഷകരമായ വിനയസ്വരത്തിൽ, വളരെ രസകരമായ ഭാവത്തിൽ ഇങ്ങിനെ ഉത്തരം പറഞ്ഞു:—

"ഹേ! സർ! ഞാൻ വാങ്ങുന്നതിനെക്കാൾ വലിയ ശമ്പളം തീർച്ചയായും അവിടുന്നു വാങ്ങുന്നുണ്ടു്. ഞാൻ ചെയ്യാത്ത ഒരു പ്രത്യേകതരം ജോലി അങ്ങു ചെയ്യുന്നുണ്ടെന്നു ഞാൻ അറിയുകയും ചെയ്യുന്നു. എനിക്കു അങ്ങയെ ആവശ്യമുള്ളതു ശരിയാണു്; എന്നാൽ അതുപോലെ അങ്ങേയ്ക്കു എന്നെയും ആവശ്യമുണ്ടെന്നുള്ളതും ശരിതന്നെയാണു്. എന്റെ സ്ഥാനത്തു് ആരുമില്ലാതെ കഴിക്കാൻ അവിടുത്തേയ്ക്കു സാധിക്കുമോ? ഇല്ല. അതിനാൽ എനിക്കു അങ്ങയെ വേണ്ടിടത്തോളം അങ്ങേയ്ക്കു എന്നെയും വേണം. വാസ്തവത്തിൽ ആദ്യം അങ്ങു എന്നെ ആവശ്യപ്പെട്ടു

കയാണുണ്ടായതു്. ഈ സ്ഥാനത്തു് അങ്ങേയ്ക്കു ആരെങ്കിലും വേണ്ടിയിരുന്നു. അതിനാൽ അങ്ങു് എന്നെ വരുത്തി. ഞാൻ അങ്ങയെ പരിചരിക്കുന്നില്ല. ഞാൻ ഒരു ഭൃത്യനാണെങ്കിൽ, അതു എൻെറ ആവശ്യങ്ങളുടെയും കാൎയ്യങ്ങളുടെയും ഭൃത്യനാണു്. ഞാൻ അങ്ങയുടെ സേവകനല്ല. ഞാൻ എൻെറ സ്വന്തം സേവകനാണു്. ഞാനാൎക്കും അടിമപ്പെട്ടിട്ടില്ല. നല്ല അൎത്ഥത്തിൽ സേവിക്കുന്നതു ഉചിതം തന്നെ."

സംഗതി ഇങ്ങിനെയിരിക്കെ, ലോകത്തിൽ നിങ്ങൾ ആരുടെയും ആശ്രിതനല്ല. ഒരു ഭൃത്യനും തൻെറ ആഗ്രഹങ്ങളെ ആശ്രയിക്കുന്നിടത്തോളം യജമാനൻെറ ആശ്രിതനല്ല. ബാഹ്യാശ്രയം വ്യാമോഹം മാത്രമാണു്. യഥാൎത്ഥമായ ആശ്രയം തന്നെത്താനാണു്. ഇങ്ങിനെയിരിക്കെ, നിങ്ങളുടെ അനാശ്രിതത്വം, സ്വാതന്ത്ര്യം ബോധിക്കുക; അനുഭവിക്കുക. ഈശ്വരനെയോ, ക്രിസ്തുവിനെയോ, മുഹമ്മദിനെയോ, ബുദ്ധനെയോ, കൃഷ്ണനെയോ, ഈ ലോകത്തിലെ ഏതെങ്കിലും പുണ്യാത്മക്കളെയോ ആശ്രയിച്ചാണു് നിങ്ങൾ ഇരിക്കുന്നതു് എന്നു എന്തിനു പരിഗണിക്കുന്നു? നിങ്ങൾ ഓരോരുത്തരും, സകലരും സ്വതന്ത്രരത്രെ. സ്വാതന്ത്ര്യബോധം കരസ്ഥമാക്കിയാൽ നിങ്ങൾ സന്തുഷ്ടരാകും.

ഒരു മനുഷ്യൻ തൻെറ മുമ്പിൽ നമസ്കരിക്കാഞ്ഞതിനാൽ ഏഷ്യായിലെ ഒരു രാജാവു് അവൻെറ പേരിൽ കുററംചുമത്തി അവനെ പിടിച്ചുകൊണ്ടുവന്നു. ജനങ്ങൾ തൻെറ മുമ്പിൽവന്നു വന്ദിക്കാതിരുന്നതിനാൽ ഈ കിഴവൻ രാജാവു പരിഭവിച്ചിരുന്നു. രാജാവു കുററവാളിയായ ആ മനുഷ്യനോടു പറഞ്ഞു:—"മൂഢ! ഞാൻ എന്തൊരു ശക്തിമാനും, കണിശക്കാരനും ആയ ചക്രവൎത്തിയാണെന്നു നിനക്കറിഞ്ഞുകൂടെയോ? ഞാൻ നിന്നെ ഹിംസിക്കുമെന്നു നിനക്കറിഞ്ഞുകൂടെയോ? നി ഇത്ര ധിക്കാരിയായിപ്പോയല്ലോ!" ആ മനുഷ്യൻ രാജാവിൻെറ മുഖത്തു തുപ്പി; അദ്ദേഹത്തിനു കഠിനകോപം വരത്തക്കവിധം തീക്ഷ്ണമായി തുറിച്ചുനോക്കി; ഇങ്ങിനെ മറുപടി പറഞ്ഞു:—"ഛേ! വിഡ്ഢിശ്ശുവമേ! എന്നെ കൊല്ലുവാനുള്ള അധികാരമോ, ശക്തിയോ നിനക്കില്ല. ഞാനെൻെറ നാഥനാണു്. നിൻെറ മുഖത്തു തുപ്പാൻ എനിക്കു ശക്തിയുണ്ടു്. നിന്നെ ആക്ഷേപിക്കാൻ എനിക്കു പ്രാപ്തിയുണ്ടു്. ഈ ശരീരം തൂക്കുമരത്തിലോ, കുരിശിലോ കയററാൻ എനിക്കു ശക്തിയുണ്ടു്. ഞാനെൻെറ ശരീരത്തിൻെറ അധിപതിയാണു്. നിൻെറ അധികാരം രണ്ടാംതരമാണു്; എൻെറ അധികാരം ആദ്യത്തേതാണു്."

അതുപോലെ, നിങ്ങൾ സദാ നിങ്ങളുടെ യജമാനനാണെന്നു ചിന്തിക്കയും ബോധിക്കുകയും ചെയ്യുക; നിങ്ങളുടെ ആത്മാവിന്റെ നിലയിൽനിന്നു എല്ലാസംഗതികളും വീക്ഷിക്കുക. അന്യരുടെ കണ്ണിൽക്കൂടിയല്ലാ നോക്കേണ്ടതു്. നിങ്ങളുടെ ആത്മാശ്രയത്വം അനുഭവപ്പെടുത്തുക; നിങ്ങൾ ദേവന്മാരുടെ ദേവനാണെന്നും, നാഥന്മാരുടെ നാഥനാണെന്നും ബോധിക്കുക. എന്തെന്നാൽ നിങ്ങൾ അദ്ദേഹമാണു്

ജനങ്ങൾ എന്തിനു കഷ്ടപ്പെടുന്നു? അവരുടെ സ്വന്തം സത്തയെ അറിയാത്തതുകൊണ്ടു അവർ കഷ്ടപ്പെടുന്നു. ഈ അജ്ഞാനം മൂലം അവർ സ്വന്തം ആത്മാവിനെ മറക്കുന്നു; അതു മൂലം അവർ അന്യന്മാർ അവരെ വിളിക്കുന്നതെന്തോ അതാണെന്നു ചിന്തിക്കാൻ പ്രേരിതരാകുന്നു. ഈ അജ്ഞാനം ഇരിക്കുന്നിടത്തോളം, മനുഷ്യൻ തന്റെ സ്വന്തം ഈശ്വരത്വം അനുഭവിക്കാത്തിടത്തോളം എല്ലായ്പോഴും കഷ്ടത ഉണ്ടായിരിക്കും.

അജ്ഞാനം എന്നതു അന്ധകാരം ആണു്. നിങ്ങൾ ഒരു ഇരുട്ടുമുറിയിൽ പോകുകയാണെങ്കിൽ ഭിത്തിയിൽ തല്ലുകയും, തല എന്തിലെങ്കിലും ഇടിക്കയും മററും ചെയ്യുമെന്നുള്ളതു തീർച്ചയാണു്. അഥവാ മറെറന്തെങ്കിലും വിധത്തിൽ തകരാറുപററും. അതു ഒഴിച്ചുനിൽക്കാൻ തരമില്ല; അതിനു നിവൃത്തിയുമില്ല. ഇൻഡ്യായിലെ ചില ദരിദ്രകുടിലുകളിൽ, ജനങ്ങളുടെ ദാരിദ്ര്യത്തിന്റെ ശക്തികൊണ്ടു, വിളക്കുകത്തിക്കാൻ നിവൃത്തിയില്ല. തെരുവുകളിൽക്കൂടി പോകുമ്പോൾ രാമൻ കണ്ടിട്ടുണ്ടു്. രാത്രിയിലെ ഇരുട്ടത്തു് വീട്ടിൽ കയറുമ്പോൾ ഗൃഹനാഥന്മാർ എല്ലായ്പോഴും വീട്ടിലുള്ള ഭാര്യയെയും മററും കുററപ്പെടുത്തിക്കൊണ്ടിരിക്കും. അവർ വിളിച്ചുപറയും:—"ഛെ! നിങ്ങളീ മേശ ഇവിടെ വെച്ചതെന്തിനു? ഞാനെന്റെ മുട്ടു അതിൽതല്ലി മുറിഞ്ഞു; നിങ്ങൾ ആ കസേര അവിടെ എന്തിൻവെച്ചു? ഞാനതിന്റെമേൽതട്ടി കയ്യുമുറിഞ്ഞു." ഇതുപോലെ മററു പരാതികളും അവർ പറയും. ഇതിനു പരിഹാരമുണ്ടോ? ഇല്ല; യാതൊന്നുമില്ല. എന്തെന്നാൽ ഭാര്യ മേശയും കസേരയും വേറെ ഒരു മുറിയിലോ, മൂലയിലോ വെച്ചാൽ, ഇരുട്ടത്തു മനുഷ്യർക്കു അവിടെയും പോകേണ്ടിവരും. അപ്പോഴും സംഘട്ടനവും മുറിവും മററും ഉണ്ടാകും. ഇരുട്ടുള്ളിടത്തോളം കാലോ, മുട്ടോ, കയ്യോ, കഴുത്തോ, തോളോ എവിടെയെങ്കിലും തട്ടിപ്പോട്ടും: തല മൂലയ്ക്കോ ഭിത്തിയിലോ തട്ടും. ഇതിനു പരിഹാരമില്ല. മുറിയിൽ വെളിച്ചം വെച്ചാൽ, സാധനങ്ങൾ

എവിടെയിരുന്നാലും, നിങ്ങൾക്കു സൈ്വരക്കേട്ട് ഉണ്ടാകയില്ല അപ്പോൾ ഒരിടത്തുനിന്നു മറ്റൊരിടത്തേയ്ക്കു ഒകട്ടുപറ്റാതെ പോകാം.

ലോകത്തിലും ഇങ്ങിനെതന്നെയാണ്. നിങ്ങളുടെ കഷ്ടത നീക്കാൻ, ചുററുപാടുകൾ ശരിപ്പെടുത്തിയാൽ മതിയാകുമെന്നു വിചാരിക്കരുത്. അഥവാ നിങ്ങളുടെ ജീവിതനിലകൊണ്ടു ശരിയാക്കാമെന്നും കരുതരുത്. ഉള്ളിലെ സൂര്യനെ യഥാസ്ഥാനത്തു നിർത്തുന്നതുകൊണ്ടുമാത്രം ഉണ്ടാകുന്ന പരിഹാരത്തെ ആശ്രയിക്കണം. ദേശ കസേരകൾ ശരിയാക്കിവെക്കുന്നതുപോലെയുള്ള അന്തരഞ്ജനപദ്ധതികൊണ്ടും, ലോകത്തിലെ അതും ഇതും ഒക്കെ ക്രമപ്പെടുത്തുന്നതുകൊണ്ടും, അഥവാ പണം സംഭരിക്കുന്നതിനാലും, ഉന്നതഹർമ്മ്യങ്ങൾ പണിയിക്കുന്നതിനാലും, മററൊരാളുടെ പക്കൽനിന്നു വസ്തു സമ്പാദിക്കുന്നതുകൊണ്ടും, സാമാനങ്ങൾ ഈ ക്രമത്തിലോ, ആ ക്രമത്തിലോ പ്രതിഷ്ഠിക്കുന്നതുകൊണ്ടും മററും കഷ്ടതകൾ നീക്കാമെന്നു എല്ലാവരും കരുതി പ്രയത്നിക്കുന്നു. എന്നാൽ ഇതുകൊണ്ടൊന്നും കഷ്ടത മാറുകില്ല. നിങ്ങളുടെ മുറിയിലേയ്ക്കു വെളിച്ചം കൊണ്ടുവരുന്നതുകൊണ്ട്, പ്രകാശം സമ്പാദിക്കുന്നതുകൊണ്ട്, നിങ്ങളുടെ ഹൃദയഗഹ്വരങ്ങളിൽ ജ്ഞാനം പ്രവേശിപ്പിക്കുന്നതുകൊണ്ടു മാത്രമേ കഷ്ടത നിക്കുകയോ, ത്യജിക്കുകയോ, പരിഹരിക്കയോ ചെയ്യാൻ സാധിക്കു. അന്ധകാരം പോകട്ടെ; യാതൊന്നും നിങ്ങളെ ദ്രോഹിക്കയില്ല.

ഒരുകാലത്തും തീപററിക്കാത്ത ഒരുക്കൂട്ടം കാട്ടുജാതിക്കാർ ഹിമാലയങ്ങളുടെ ഒരുഭാഗത്തു പാർത്തിരുന്നു. ലോകത്തിലെ പഴയ കാട്ടുജാതികൾ തീകത്തിച്ചിരുന്നില്ല. തീയുണ്ടാക്കാൻ അവർ പഠിച്ചിരുന്നില്ല. അവർ വെയിലത്തു ഉണങ്ങിയ മത്സ്യമാണ് ഭക്ഷിച്ചിരുന്നത്; സൂര്യാതപം കൊണ്ടല്ലാതെ അവർ ഭക്ഷണപാകം ചെയ്തിരുന്നില്ല. അതു് അവർ വെയിലത്തു ഉണക്കുകയായിരുന്നു പതിവ്. സന്ധ്യയ്ക്കുമുമ്പേ അവർ ഉറങ്ങിയിരുന്നു. സൂര്യോദയത്തിനു മേലേ അവർ എഴുനേല്ക്കു. തന്മൂലം ഭൗതികമായ ഇരുട്ടുകാണാൻ അവക്കു സന്ദർഭം ലഭിച്ചിരുന്നുമില്ല. അവർ താമസിച്ചിരുന്ന സ്ഥലത്തിനടുത്തു വലിയ ഒരു ഗുഹ ഉണ്ടായിരുന്നു. ആ ഗുഹയിൽ അവരുടെ പൂജ്യരായ പൂർവ്വികന്മാർ ചിലർ താമസിച്ചിരുന്നുവെന്നു ഈ കാട്ടുജാതിക്കാർ വിചാരിച്ചിരുന്നു. വാസ്തവത്തിൽ അവരുടെ പൂർവ്വികർ ചിലർ ഈ ഗുഹയിൽ കടന്നു മരിച്ചിട്ടും ഉണ്ടായിരുന്നു. ആ ഗുഹയിലെ ചെളിയും തലതല്ലിയാൽ

പൊട്ടിക്കുന്ന കല്ലുഭിത്തികളുംഎല്ലാം കാരണം അവർ മരിച്ചതായിരിക്കാം. ഈ ഗുഹ വളരെ പരിശുദ്ധവും പവിത്രവും ആണെന്നു അവർ പരിഗണിച്ചിരുന്നു. അന്ധകാരവുമായി യാതൊരു പരിചയവും ഇല്ലാതിരുന്ന ഇവർ ഗുഹയിലെ ഇരുട്ടു് ഒരു ഭയങ്കരപിശാചാണെന്നു കരുതി അതിനെ ഓടിക്കാൻ നിശ്ചയിച്ചു. (ചിരി). നിങ്ങളീഭോഷത്തംകേട്ടു ചിരിക്കുന്നു. എന്നാൽ ഇന്നത്തെ ജനങ്ങൾ ഇതിലും വലിയ ഭോഷത്തങ്ങൾ കാണിക്കുന്നുണ്ടു്. ചിലർ അവരോടു പറഞ്ഞുകൊടുത്തതു് വളരെ ഭക്തിബഹുമാനപുരസ്സരം—നമസ്കാരപൂർവ്വം ഗുഹയിൽ പോയാൽ പിശാചു പൊയ്ക്കൊളളുമെന്നാണു്. അതിനാൽ അവർ ബഹുകാലം ഗുഹയുടെ മുമ്പിൽചെന്നു് നമസ്കരിച്ചുനോക്കി. എന്നാൽ ഈ ഉപാസനകൊണ്ടു പിശാചു് ഗുഹവിട്ടുപോയില്ല. അതിനെ ഭയപ്പെടുത്തി അതുമായിട്ടു മല്ലുവെട്ടിയാൽ അതു പൊയ്ക്കൊള്ളുമെന്നു മറെറാരാൾ പറഞ്ഞുകൊടുത്തു. അതിനാൽ അവർ വില്ലും ശരങ്ങളും, വടിയും, പാറക്കഷണങ്ങളും, അവൎക്കു കിട്ടിയ മററായുധങ്ങളും കൊണ്ടു അന്ധകാരത്തെ എയ്യാനും, തല്ലാനും, എറിയാനും മററും തുടങ്ങി. എന്നിട്ടും ഇരുട്ടു മാറിക്കൊടുത്തില്ല. അതു പോയില്ല. വേറൊരാൾ പറഞ്ഞുകൊടുത്തു:—"ഉപവസിച്ചുനോക്കുക, വ്രതം നല്ലതാണു്. നിങ്ങൾ ഉപവസിച്ചാൽ ഇരുട്ടുമാറും; ഇതുവരെ നിങ്ങൾ വേണ്ടതുപോലെഒന്നും ചെയ്തില്ല. വ്രതമാണു് വേണ്ടതു്." സാധുക്കൾ പട്ടിണി കിടക്കാൻ തുടങ്ങി. എന്നാൽ എത്രയായിട്ടും അന്ധകാരം പോയില്ല. ധാരാളം ഭിക്ഷ കൊടുത്താൽ—ധൎമ്മം കൊടുത്താൽ—ഇരുട്ടിനെ അടിച്ചു് ഓടിക്കാമെന്നു പിന്നെയൊരാൾ പറഞ്ഞു. അവർ ഉടനെ തങ്ങൾക്കുണ്ടായിരുന്നതെല്ലാം വിതരണംചെയ്തു. ഇരുട്ടെന്നിട്ടും ഗുഹയിൽനിന്നുപോയില്ല. അവസാനം ഒരു മനുഷ്യൻവന്നു് തന്റെ ഉപദേശപ്രകാരം ചെയ്താൽ ഇരുട്ടു പോകുമെന്നു പറഞ്ഞുകൊടുത്തു. എന്താണുപദേശമെന്നു അവർ ചോദിച്ചു അയാൾ പറഞ്ഞു:—"എന്റെപക്കൽ കുറെ നീളമുള്ള മുളംകമ്പുകൾ കൊണ്ടുവരുക; അവ കൂട്ടിക്കെട്ടുന്നതിനു കുറെ ഉണങ്ങിയ പുല്ലും, കുറെ മത്സ്യത്തിന്റെ എണ്ണയും." അല്പം വയ്ക്കോലും മററുംകൂടെ കത്തിക്കാൻ കൊണ്ടുവരാനും പറഞ്ഞു. മുളകമ്പുകളുടെ അററത്തു അയാൾ ഇതെല്ലാം വെച്ചുകെട്ടി. ഒരു കല്ലുകൊണ്ടു വേറൊന്നിൽ തട്ടിച്ചുകടഞ്ഞു തീയുമുണ്ടാക്കി മുളയുടെ്റത്തെ വയ്ക്കോലിൽ തീപിടിപ്പിച്ചു.

തീയുണ്ടാക്കി; ഇതു ആ മലമൂഢന്മാൎക്കു വളരെ ആശ്ചൎയ്യമായിരുന്നു. അവർ അന്നു ആദ്യമായിട്ടാണു് തീ കണ്ടതു്. ആ

൦

മുളംകൂട്ട എടുത്തുംകൊണ്ട ഗുഹയിലേയ്ക്കു ഓടാൻ അയാൾ അവരോട്ട പറഞ്ഞുകൊടുത്തു. അതുകൊണ്ട പിശാചിന്റെ ചെവികളിൽ പിടിക്കയും, അതിനെ ബന്ധിച്ചു വലിച്ചെടുത്തു പുറത്തുകൊണ്ടുവരുകയും ചെയ്യണം. അതിനെ കണ്ടെങ്കിൽ അങ്ങിനെ ചെയ്യാൻ അയാൾ പറഞ്ഞു. ആദ്യം ഈ നിൎദ്ദേശം അവൎക്ക പിടിച്ചില്ല. അതു ശരിയായിരിക്കയില്ലെന്നു അവർ പറഞ്ഞു എന്തെന്നാൽ അവരുടെ പൂൎവ്വന്മാർ പറഞ്ഞിരുന്നതു് ഗുഹയ്ക്കു മുമ്പിൽ നമസ്കരിക്കണമെന്നും, വ്രതം കയ്ക്കൊള്ളണമെന്നും, ധൎമ്മം കൊടുക്കണമെന്നും ഒക്കെയായിരുന്നു. അതെല്ലാം അവർ വളരെക്കാലം ചെയ്യണമെന്നും ആണു് പറയപ്പെട്ടതു്. അങ്ങിനെ ചെയ്കയുംചെയ്തു. എന്നിട്ടും പിശാചു പോയില്ല. അവർ പറഞ്ഞു:—"ഇപ്പോഴിതാ! ഒരു അന്യൻ വന്നിരിക്കുന്നു. ഇയ്യാൾക്കെന്തറിയാം? അയാൾക്ക നമ്മെ ശരിയായി ഗുണദോഷിക്കാൻ നിശ്ചയമായും സാധിക്കയില്ല. അയാളുടെ ഉപദേശം സാരമില്ല. നമുക്കതു കേൾക്കാൻ തരവുമില്ല. തീൎച്ചതന്നെ." അവർ അതിനാൽ തീ കെടുത്തിത്തുടങ്ങി. എന്നാൽ അവരിൽചിലർ അത്ര നിൎബ്ബന്ധക്കാരായിരുന്നില്ല. അവർ വെളിച്ചം എടുത്തു ഗുഹയ്ക്കകത്തു പോയി. ഹാഹാ! ഭൂതങ്ങളൊന്നും അവിടെ കാണപ്പെട്ടില്ല. അവർ ഗുഹയ്ക്കകത്തുകടന്നു് എല്ലാസ്ഥലത്തും നോക്കി. അതൊരു ദീൎഘമായ ഗുഹയായിരുന്നു. എന്നിട്ടും പിശാചിനെ കണ്ടില്ല. ഗുഹയിലെ വിടവുകളിലും, വിള്ളലുകളിലും പിശാചു് ഒളിച്ചിരിക്കയാണെന്നു അവർ വിചാരിച്ചു. എല്ലാദ്വാരങ്ങളിലും അവർ പരിശോധിച്ചു. എന്നാൽ ഒരിടത്തും പിശാചു കാണപ്പെട്ടില്ല. അതു് ഒരിക്കലും അവിടെയെങ്ങും ഉണ്ടായിരുന്നതായി തോന്നിയുമില്ല.

ഇതുപോലെ, അജ്ഞാനമാണു് പിശാചു്—അന്ധകാരം. അതു നിങ്ങളുടെ ഹൃദയമാകുന്ന ഗുഹയിൽ പ്രവേശിക്കുന്നു. അവിടെ സകല തകരാറുകളും ഉണ്ടാക്കുന്നു; അതിനെ ഒരു നരകമാക്കുന്നു. എല്ലാ ഉൽക്കണ്ഠയും, അസ്വാസ്ഥ്യവും, കഷ്ടതയും, വേദനയും നിങ്ങളിൽതന്നെ—ഉള്ളിൽതന്നെ—കിടക്കുന്നു. ഒരിക്കലും പുറത്തല്ല. ആരെങ്കിലും നിങ്ങളെ ചീത്തപറയുന്നു; കുറപ്പെടുത്തുന്നു എന്നിരിക്കട്ടെ. ഭക്ഷിച്ചാൽ നിങ്ങൾക്ക ദൂഷ്യംചെയ്യുന്ന ഭക്ഷണം അയാൾ ഉണ്ടാക്കിവെയ്ക്കുന്നു. അതു എന്തായാലും നിങ്ങൾ ഭക്ഷിക്കാനും, സ്വന്തമാക്കാനും തുടങ്ങാത്തപക്ഷം അതു നിങ്ങളെ പ്രകോപിപ്പിക്കയോ, ഇളക്കുകയോ ചെയ്കയില്ല. രാമൻ

യാതൊരു സംഗതിയും സ്വീകരിച്ചു സ്വന്തമാക്കാറില്ല. തെരുവുകളിൽക്കൂടി പോകുമ്പോൾ പലരും പല പ്രതികൂലാഭിപ്രായങ്ങളും പുറപ്പെടുവിക്കുന്നതു കേൾക്കാറുണ്ടു്. എന്നാൽ അവയെ സ്വീകരിച്ചു സത്യമാണെന്നു വിശ്വസിക്കാത്തപക്ഷം ആ വാക്കുകൾക്കു ഒരു ഫലവും ഉണ്ടാകുന്നില്ല.

വേദാന്തദൃഷ്ട്യാ, മുക്തനായ ഒരു മനുഷ്യൻ വിഷമയമായ യാതൊരു സത്യവും സ്വീകരിച്ചു സ്വന്തമാക്കാൻ തെല്ലും ബുദ്ധിമുട്ടുന്നില്ല. അത്തരം മനുഷ്യനു് ആക്ഷേപമോ, അസ്വാസ്ഥ്യമോ കൊണ്ടുള്ള യാതൊരു കഷ്ടപ്പാടും സംഭവിക്കുന്നുമില്ല.

നിങ്ങൾ നിങ്ങളുടെ യഥാർത്ഥസത്ത, നിങ്ങളുടെ ദിവ്യത്വം ആയിത്തീരുക. അന്യന്മാരെ കുറ്റപ്പെടുത്തുകയോ, അപകീർത്തിപ്പെടുത്തുകയോ ചെയ്യുന്നവനിൽ കാരുണ്യം ഉണ്ടാകട്ടെ; അവനോടു സഹതപിക്കുക. നിങ്ങളോടു മര്യാദകേടുകാണിച്ചുവെന്നു ചിന്തിക്കയേ അരുതു്. നിങ്ങളെ ചവിട്ടിത്തേച്ചുകളഞ്ഞെന്നോ, അധഃപതിപ്പിച്ചു കളഞ്ഞുവെന്നോ ഗണിക്കരുതു്. നിങ്ങളുടെ ദിവ്യത്വം ബോധിക്കുക, അനുഭവിക്കുക. ദിവ്യത്വത്തിൽ ജീവിക്കുക. പിന്നെ, നരകം സൃഷ്ടിക്കുന്നതു് സകലതും അന്ധകാരം—അകത്തെ അന്ധകാരം—അജ്ഞാനം ആണു് എന്നു മനസ്സിലാക്കുക. ഈ ഇരുട്ടു നീക്കുന്നതിനു നിങ്ങൾ എന്തെല്ലാം ശ്രമംചെയ്താലും, മററുവിധത്തിൽ പോയാൽ, ഫലപ്പെടുകയില്ല.

കോടാനുകോടിക്രിസ്തുക്കൾ ലോകത്തിൽ അവതരിച്ചാലും ഒരു പ്രയോജനവും ഉണ്ടാകയില്ല; നിങ്ങളുടെ അകത്തെ അന്ധകാരം നീക്കാൻ പ്രയത്നിക്കയാണു വേണ്ടതു്. അന്യരെ തീരെ ആശ്രയിക്കരുതു്. ആ പള്ളിയിൽ ചേരുന്നതും, ഈ പള്ളിയിൽ ചേരുന്നതും, ആ സംഘത്തിലും ഈ സംഘത്തിലും ചേരുന്നതും, ആ ക്രിസ്തുവിനെയോ ഈ കൃഷ്ണനെയോ ആരാധിക്കുന്നതും, ആ അസംബന്ധമോ, ഈ അസംബന്ധമോ അംഗീകരിക്കുന്നതും ആയ പദ്ധതികളെല്ലാം നിഷ്പ്രയോജനമാണു്. നിങ്ങൾക്കു തോന്നിയതു എന്തുചെയ്താലും ഫലമില്ല. പരിഹാരം പ്രകാശം ഒന്നുമാത്രമാണു്. പ്രകാശം എന്നാൽ സജീവജ്ഞാനമാണു്; ദിവ്യത്വത്തിൽ സജീവശ്രദ്ധാവിശ്വാസമുണ്ടാകുകയാണു്. അതാണു പരിഹാരം; വേറെയാതൊന്നും ഇല്ല.

മഹതീമഹാന്മാരുടെ രൂപത്തിലുള്ള ഈശ്വരത്വമേ! സകലരുടെയും സ്വരൂപത്തിലുള്ള എന്റെ യഥാർത്ഥചൈതന്യമേ! ഈ സകല ശരീരങ്ങളുടെയും വേഷത്തിൽ ഇരിക്കുന്ന എന്റെ സ്വന്തം

പ്രിയപ്പെട്ട പരമാത്മാത്മാവേ! ഈ സകല ദേഹങ്ങളുടെയും രൂപത്തിൽ ഇരിക്കുന്ന അനുഗ്രഹീതമാതാവേ! കാണപ്പെടുന്നതായി തോന്നുന്ന ദേഹങ്ങളും രൂപങ്ങളും വെറും ശൂന്യമായി—ഇല്ലാത്തതായി—വരത്തക്കവിധം അത്രമാത്രം സത്യം ബോധിക്കുന്നതാണ് പ്രകാശം.

പ്രകാശം അഥവാ സത്യത്തിന്റെ യഥാർത്ഥാനുഭവം ഈ ശരീരങ്ങളെയെല്ലാം മിഥ്യയാക്കി, പ്രത്യേക വ്യക്തിത്വങ്ങളെ നിസ്സാരങ്ങളാക്കിത്തീർക്കുന്നു. ഒരു ആറം എങ്ങിനെ കാണപ്പെട്ടാലും, സാക്ഷാൽക്കാരം സിദ്ധിച്ച ഒരു മനുഷ്യൻ ചെറിയ അഹംഭാവത്തെ—പ്രത്യക്ഷശരീരത്തെ—ഒരിക്കലും കാണുന്നില്ല; ദിവ്യത്വം മാത്രമേ കാണുന്നുള്ളു. ഈ പ്രത്യേക ശരീരവും സ്വരൂപവും അവനു വെറുംമായയാണ്, അന്ധകാരമാണ്, അജ്ഞാനമാണ്.

അജ്ഞാനദൂരീകരണം എന്നാൽ ഈശ്വരനെ—യഥാർത്ഥമായ ആത്മാവിനെ—സത്യം മാത്രം—ഈശ്വരത്വം മാത്രം കാണുന്നതും, സകല ഭീതികളിലും ദുഃഖങ്ങളിലും നിന്നു മുക്തനാകുന്നതും ആണ്

ഹാ! ഈശ്വരത്വമേ! ദൈവമേ! ഹാ! എന്റെ സ്വന്തം പ്രിയപ്പെട്ട, ഏററവും പ്രിയപ്പെട്ട—ഈ ശരീരങ്ങളിലെല്ലാം ഉള്ള പ്രിയ പരമേശ്വരാ! അന്യന്മരുടെ ദൃഷ്ടിയിൽ ശത്രുക്കളെന്നു കണ്ടു വിളിക്കപ്പെടുന്നവർ എല്ലാം എന്റെ യഥാർത്ഥ ചൈതന്യമാണ്; അന്യദൃഷ്ടിയിൽ ഇഷ്ടന്മാരെന്നു കാണപ്പെടുകയും പറയപ്പെടുകയും ചെയ്യുന്നവർ എന്റെ യഥാർത്ഥസത്തയാണ്. ബാഹ്യവ്യക്തിത്വം ഒരിക്കലും കാണരുതു്. 'ചെറിയ ഞാൻ' എന്നുള്ളഭാവം വീക്ഷിക്കാതിരിക്കുക. സകല ശരീരങ്ങളിലും മാത്രമല്ല, നിങ്ങളുടെ ശരീരത്തിലും ദൈവത്തെ കാണുന്നതാണു് വെളിച്ചം. അതു നിങ്ങളും ഈശ്വരനും ഏകവും അഭേദ്യവും ആണെന്നു കാണിച്ചുതരുന്നു. എന്റെ യഥാർത്ഥസത്തയുടെ മറെറാരു പര്യായമാണ് ദിവ്യത്വം, ആ 'ഞാൻ' യഥാർത്ഥസത്യം എല്ലായിടത്തും ഉണ്ടു്. അതു അനുഭവപ്പെടുത്തുക, അതു ധ്യാനിക്കുക, അതുപജീവിക്കുക; എല്ലാ ഭീതികളും, എല്ലാ പ്രയാസങ്ങളും, എല്ലാ തടസ്സങ്ങളും, എല്ലാ പ്രതിബന്ധങ്ങളും ഓടിയൊളിക്കും. ഇതെന്തൊരത്ഭുതം! എന്തൊരുസത്യം! എന്തൊരു മഹനീയ വസ്തു! അതിനെ വർണ്ണിക്കാൻ അശക്യമായിപ്പോയതു പരിതാപകരം! വാക്കുകൾക്കതിനെ പ്രാപിക്കാൻ കഴിവില്ല;

ഭാഷയ്ക്കതിനെ ചിത്രീകരിക്കാൻ കെല്പില്ല. അതു ഒരു പരമാൎത്ഥമാണു് നിങ്ങൾക്കു അതു് ആവശ്യമുണ്ടെങ്കിൽ—നിങ്ങളതിനെ അപേക്ഷിക്കുന്നുവെങ്കിൽ—അതു നിങ്ങളിൽ വരുന്നു.

നാം ഗണിതശാസ്ത്രം പഠിക്കുമ്പോൾ ആ ശാസ്ത്രസംബന്ധമായ ഗണനക്രിയ ചെയ്യണം. ഭിന്നഭിന്നനക്ഷത്രങ്ങളുടെ ദൂരങ്ങളും, വലിപ്പങ്ങളും നിശ്ചയിക്കുവാൻ ഗണനക്രിയചെയ്യുമ്പോൾ അനേകം അനേകം മഹൽ സംഖ്യകൾ നാം കണ്ടുമുട്ടുന്നു; അപ്പോൾ ഈ ഭൂമിയെ വെറും ഒരു ഗണിതശാസ്ത്രബിന്ദു (Mathematical Point) മാത്രമായി—ഒരു പോയിൻറു മാത്രമായി പരിഗണിക്കുന്നു.

അതുപോലെ, സത്യസാക്ഷാൽക്കാരം അനുഭവിച്ചു തുടങ്ങുമ്പോൾ, പ്രകാശങ്ങളുടെ പ്രകാശവും, സൂൎയ്യന്മാരുടെ സൂൎയ്യനും, ദേവന്മാരുടെ ദേവനും, ഈശ്വരന്മാരുടെ ഈശ്വരനും ആയി സ്വയം നിങ്ങൾ ആസ്വദിക്കാൻ തുടങ്ങുമ്പോൾ, ജ്യോതിൎമ്മയങ്ങളായ ഈ താരങ്ങളും, അതിമഹത്തായ ആകാശഗംഗയും എല്ലാം തുച്ഛങ്ങളായ അണുക്കളായിത്തീരും. നിങ്ങൾ അതു അനുഭവിക്കുമ്പോൾ, നിങ്ങളതു ചിന്തിച്ചു ബോധിക്കുമ്പോൾ, ഹാ! നിങ്ങളുടെ ലൌകികമായ കുട്ടുകുടുക്കുകൾക്കു നിങ്ങളെ സ്പൎശിക്കാൻ എങ്ങനെ കഴിയും?

ഈ മഹാതാരങ്ങളുടെ സാന്നിധ്യത്തിൽ ഈ ഭൂമി ശൂന്യമായി ഭവിക്കുന്നുവെങ്കിൽ, സൂൎയ്യസൂൎയ്യൻെറ—ജ്യോതിഷാം ജ്യോതിസ്സിൻെറ—സന്നിധാനത്തിൽ—എൻെറ യഥാൎത്ഥസത്തയുടെ മുമ്പിൽ—ലൌകികമായ കഷ്ടതകളും, അസ്വസ്ഥതകളും എന്തെങ്കിലും വലിപ്പം ഉള്ളതാകുമോ?

സത്യം അനുഭവപ്പെട്ടുക; അതു ധ്യാനിക്കുക; അതുപജീവിക്കുക; പൂൎണ്ണശക്തിയിൽ നിങ്ങളതു് സാക്ഷാൽക്കരിക്കുമ്പോൾ, യാതൊന്നും—യാതൊന്നും—നിങ്ങളെ ചലിപ്പിക്കുന്നില്ല ലക്ഷോപലക്ഷം സൂൎയ്യന്മാർ നാശഗൎത്തത്തിൽ എറിയപ്പെടട്ടെ! സംഖ്യാതീതമായ ചന്ദ്രസംഘങ്ങൾ ഉരുകി ശൂന്യതയിൽ ലയിക്കട്ടെ!—സാക്ഷാൽക്കാരം പ്രാപിച്ച ഒരു മനുഷ്യൻ—പ്രകാശം കരസ്ഥമാക്കിയ ഒരു മനുഷ്യൻ— പാറപോലെ സുസ്ഥിരനായിരിക്കുന്നു. അവനു് എന്തുപദ്രവം വരാൻ സാധിക്കും? അവനു ദ്രോഹങ്ങൾ ഉണ്ടാക്കാൻ ആൎക്ക്, എന്തിനു കഴിയും?

ഹാ ഹാ! ആശ്ചൎയ്യത്തിലും ആശ്ചൎയ്യം! അത്ര മഹത്തായ, അത്ര അപരിമിതമായ, അത്ര അഭേദ്യമായ പ്രഭാവം! അതാണു്

നിങ്ങളുടെ യഥാർത്ഥ ജീവൻ! ജനങ്ങൾ അതിനെയാണ് വിഗ ണിച്ചു തള്ളുന്നതു്!

ആ സൂര്യനെ—അപരിമേയനായ ആ സൂര്യനെ—കണ്ണിന ടുപ്പിച്ചു ഒരു മൂടുപടം കെട്ടിമറച്ചുവെച്ചുംകൊണ്ടു്, ലോകം മുഴു വനും തള്ളി പുറത്താക്കുന്നു. ഇത്ര ചെറുതും, തുച്ഛവും, ക്ഷുദ്രവും ആയ അജ്ഞാനംകൊണ്ടു് അത്ര പ്രഭാപൂർണ്ണനും, ഗംഭീരനും ആയ പരമാത്മ ജീവനെ പുറം തള്ളുന്നു. ഹാ! കഷ്ടം! കഷ്ടം!! ക്ഷീണി പ്പിക്കുന്ന, അവശീകരിക്കുന്ന അത്തരം അജ്ഞാനം ദൂരെയെറിയുക! അതു പാഞ്ഞു പറന്നു പോകട്ടെ! "ഞാൻ ഈശ്വരന്മാരുടെ ഈശനും, പ്രകാശങ്ങളുടെ പ്രകാശവും, അഭേദ്യവും, അവർണ്ണ്യ വും" ആണ് എന്നു സാക്ഷാൽക്കരിക്കുക. നിങ്ങൾ അതാണു്; നിങ്ങൾ അതുതന്നെയാണ്. (തത്ത്വം അസി). ഹാ ഹാ! എത്ര സ്പഷ്ടം! ആ വസ്തുത നിങ്ങൾ സാക്ഷാൽക്കരിക്കുമ്പോൾ സകലതും എത്രമാത്രം വ്യക്തമായി വരുന്നു?

രാമൻ ചരിത്രത്തിൽ നിന്നു യാതൊന്നും എടുത്തു പറയു ന്നില്ല; മഹാന്മാരുടെ ജീവിതത്തിൽ നിന്നു യാതൊന്നും പരാമർശി ക്കുന്നില്ല. രാമൻ പറയുന്നതു് സ്വന്തം വ്യക്തിപരമായ അനു ഭവങ്ങളിൽ നിന്നാണു്; അതു നിങ്ങൾക്കും അനുഭവിച്ചറിയാവു ന്നതും ആണ്..

നിങ്ങൾ സത്യം ഗ്രഹിക്കയും, പരമാത്മം സാക്ഷാൽക്കരി ക്കയും ചെയ്യുമ്പോൾ ലോകം നമുക്കു ഒരു യഥാർത്ഥ സ്വർഗ്ഗമായി രൂപാന്തരപ്പെടുമെന്നു രാമൻ പ്രഖ്യാപിക്കുന്നു. അപ്പോൾ ശത്രു ക്കളില്ലാ, ഭയങ്ങളില്ലാ, കഷ്ടപ്പാടുകളില്ലാ, വ്യാകുലതകളില്ലാ, വേദ നയില്ലാ,—സത്യമായിട്ടും, സുനിശ്ചിതമായിട്ടും ഇതു വാസ്തവ മാണു്.

നാം വലിയ ഒരു ഔന്നത്യത്തിൽ കയറി നില്ക്കുമ്പോൾ, താഴെയുള്ള പദാർത്ഥങ്ങളുടെ അല്പസ്വല്പ നിമ്നോന്നതാവസ്ഥകൾ കാണാതെയാകുന്നു. താഴെ നിന്നു നോക്കുമ്പോൾ ഈ കെട്ടിടം വളരെ ഉയർന്നു കാണുന്നു; അങ്ങേപുറത്തെ കെട്ടിടം താഴ്ന്നും ഇരിക്കുന്നു; ആ തെരുവു് ഉയർന്നിരിക്കുന്നു; മറ്റേതെരുവു് താഴ്ന്നി രിക്കുന്നു. എന്നാൽ വളരെ ഉയർന്ന പർവ്വതത്തിൽ കയറിനിന്നു നാം ചുററും നോക്കുമ്പോൾ, ഈ വ്യത്യാസങ്ങൾ സ്പഷ്ടമായി കാണുന്നില്ല. അതുപോലെ, നിങ്ങൾ ആദ്ധ്യാത്മികപ്രഭാവ ത്തിൻെറ ഔന്നത്യങ്ങളിൽ കയറിനില്ക്കയും, യഥാർത്ഥാത്മാവിനെ അനുഭവപ്പെടുത്തി, അകത്തെ സത്യം സാക്ഷാൽക്കരിക്കയുംചെയ്യു

മ്പോഠം, അപ്പോഠം, മിത്രാമിത്രഭേദം, രക്ഷിതാരക്ഷിതത്വഭേദം, എന്നിങ്ങനെയുള്ള ചില്ലറ ഭേദങ്ങളെല്ലാം നിങ്ങഠക്കു ഇല്ലാതെയാകും. ഈ ചെറു ഭിന്നതകളെ കാണുന്നതുകൊണ്ടാണു് നമുക്കു് അസ്വാസ്ഥ്യവും, തൽഫലമായ അസുഖഫലങ്ങളും ഉണ്ടാകുന്നതു്. അവയുടെ എല്ലാം മുകളിൽ പ്രവേശിക്കുക: പരമാൎത്ഥം പരമാൎത്ഥമായിക്കാണപ്പെടട്ടെ; ഭിന്നതകഠ അസ്തമിക്കട്ടെ! ഇതാണു് ഏകത്വം എന്നു വേദാന്തം പറയുന്നതു്. ഈശ്വരൻ പരമാൎത്ഥസത്തയാണു്; സംസാരം അഥവാ സംഭവപരമ്പര വെറും മായയും ആണു്

ഇങ്ങിനെ നിങ്ങളുടെ സ്വന്തസത്തയെ, ആത്മാവിനെ അത്രയ്ക്കു സാക്ഷാൽക്കരിച്ചു് ഈ ലോകം അയഥാൎത്ഥവും, ഈശ്വരൻ അഥവാ യഥാൎത്ഥദിവ്യത്വം—നിങ്ങളുടെ ഉള്ളിലുള്ളതു്—പരമാർത്ഥവും ആയി വരട്ടെ! ഹാ! കഷ്ടം! നിങ്ങളുടെ സഹോദരനെ ഒരു മനുഷ്യനെന്നു വിളിക്കയും, അവന്റെ ഉള്ളിലുള്ള ഈശ്വരത്വം സാക്ഷാൽക്കരിക്കാതിരിക്കയും ചെയ്യുന്നതു് എന്തൊരു മഹാപരാധമാണു്?

മാതൃഹത്യ, പിതൃഹത്യ, മനുഷ്യഹത്യ എന്നിങ്ങനെ കുററങ്ങഠ പല പേരുള്ളവയാണു്; എന്നാൽ ഓരോരുത്തനിലും, എല്ലാത്തിലും ഉള്ള ദൈവത്തെ കാണാതെ, ദൈവഹത്യ അഥവാ ഈശ്വരഹത്യ എന്ന അപരാധം നിങ്ങഠ ചെയ്യുന്നു. ഒരുത്തനെ അച്ഛൻ, സഹോദരൻ, മകൻ, സ്നേഹിതൻ, ശത്രു എന്നെല്ലാം വിളിക്കുമ്പോഠ—അവന്റെ ഉള്ളിലെ ഈശ്വരനെ ബോധിക്കാതിരിക്കുമ്പോഠ—ഈശ്വരനെ കൊല്ലത്തക്കവിധം നിങ്ങഠ ആ വാക്കുകഠ അത്രമാത്രം പ്രയോഗിക്കുന്നു. മായാകല്പിതങ്ങളായ ശരീരം, സ്വരൂപം മുതലായ ബാഹ്യവസ്തുക്കഠ സുപ്രധാനങ്ങളായി തീരുമ്പോഠ, അകത്തെ ഈശ്വരനെ വിസ്മരിക്കയും, നിങ്ങഠ നഷ്ടനാകയും ചെയ്യുന്നു. നിങ്ങളിലുള്ള ദൈവത്തെ കൊല്ലുമ്പോഠ ജീവിതത്തിൽ നിങ്ങഠ തോല്ക്കുന്നു. ഇങ്ങിനെ ഈശ്വരനെ കൊല്ലുന്നതു് അജ്ഞാനമാണു്. ഈ അജ്ഞാനം ആണു് ഈ ലോകത്തിലെ സകലകഷ്ടതകഠക്കും കാരണം. ജനങ്ങഠ അഭ്യസിക്കാത്തപക്ഷം ഈശ്വത്വം ഒരു സ്വപ്നം മാത്രമായിരിക്കും. അതൊരു സത്യമാണു്; അതു സാക്ഷാൽക്കരിച്ചു് നിങ്ങഠ ആനന്ദപൂൎണ്ണരാകുക. അതു ബോധിക്കുക; അതു് അനുഷ്ഠാനത്തിൽ വരുത്തി ജീവിക്കുക. അപ്പോഠ നിങ്ങഠ

അത്ഭുതസംഭവങ്ങളാൽ നിബിഡമായ ഒരു ലോകത്തിൽ ജീവിക്കുന്നതായി കാണും; സകലശക്തികളും നിങ്ങളെ സേവിക്കുന്നതായി കാണും. അതു ധ്യാനിക്കുക. സകല സൂര്യന്മാരും, നക്ഷത്രങ്ങളും, ചന്ദ്രന്മാരും നിങ്ങളുടെ ആജ്ഞകൾ അനുസരിക്കും. നിർബ്ബന്ധപൂർവ്വമായ അഭ്യാസംകൊണ്ടു് നിങ്ങൾക്കിതു അനുഭവപ്പെടും.

നിഖിലവുമായിട്ടു് തനിക്കുള്ള ഏകത്വവും, തന്റെ യഥാർത്ഥ ദിവ്യത്വവും സദാ കാണുന്ന, അനുഭവിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ!

ഒരു സംസ്കൃതശ്ലോകമുണ്ടു്. അതിന്റെ കൃത്യമായ അക്ഷരാർത്ഥം ഇങ്ങിനെയാണു്:—"ഗുഹകളിൽ ശതാബ്ദങ്ങളായി സംഭരിക്കപ്പെട്ടിരിക്കുന്ന അന്ധകാരം പ്രകാശം വരുമ്പോൾ പെട്ടന്നു ഓടിയൊളിക്കുന്നതുപോലെ, ആജന്മം അന്ധത സംഭരിച്ച മനുഷ്യന്റെയും സ്ഥിതി ഇരിക്കുന്നു. അവന്റെ ഹൃദയഗുഹയിൽ ദിവ്യപ്രകാശം—പരമാത്മതത്വം—തിളങ്ങുമ്പോൾ അന്ധതയെല്ലാം പറന്നു പോകുന്നു."

രാമൻ തന്റെ ദിനംപ്രതിയുള്ള സ്വന്ത അനുഭവംകൊണ്ടു ഇതു് വ്യക്തമായി കാണുന്നു; അതായതു്, തന്റെ അടുക്കൽ വരുന്ന മനുഷ്യരിലുള്ള ഈശ്വരത്വം കാണുകയും, അവരുടെ ശരീരങ്ങളെ ദൈവത്തെപ്പോലെ പരിഗണിക്കയും, അതായതു്, അവരുടെ വ്യക്തി പ്രത്യേകതകൾ കാണാതെ അവരിലെ യഥാർത്ഥത്വം കാണുകയും ചെയ്യുമ്പോൾ, തനിക്കു യാതൊരു കഷ്ടപ്പാടും അറിയാനിടയില്ലാതെ വരുന്നതായി രാമൻ കാണുന്നു. എന്നാൽ അവരുടെ ശരീരങ്ങൾമാത്രം—വ്യക്തിവിശേഷതകൾ മാത്രം കാണുമ്പോൾ രാമൻ കഷ്ടത അനുഭവിക്കുന്നതായും കാണുന്നു. പക്ഷേ മുൻകാലങ്ങളിലെ തെററുകളും, വിജയങ്ങളും മൂലം രാമൻ ഇപ്പോൾ ഇത്രയ്ക്കു ബുദ്ധിമാനായി ഭവിച്ചിരിക്കുന്നു. അതായതു്, രാമനു് സ്വപ്നത്തിൽപോലും ആരെയെങ്കിലും ഈശ്വരനായിട്ടല്ലാതെ മററുവിധത്തിൽ കാണാനുള്ള സാദ്ധ്യത ഒരിക്കലും, ഒരിക്കലും ശേഷിച്ചിട്ടില്ല. നിങ്ങളെ യഥാർത്ഥസത്തയായി ഗണിക്കയും, നിങ്ങൾ തന്റെ സ്വന്താത്മാവെന്നും, ഈ ശരീരങ്ങളെല്ലാം തന്റേതാണെന്നും, ഈ ശരീരങ്ങളെല്ലാം തന്റേതു മാത്രമാണെന്നും സാക്ഷാൽക്കരിക്കയും ചെയ്യുമ്പോൾ, നിങ്ങളും അതേവിധം ധ്യാനിക്കുന്നതാണെന്നും രാമൻ കണ്ടുവരുന്നു.

മജ്നൂൺ എന്ന ഒരു മനുഷ്യൻ ഉണ്ടായിരുന്നു. അയാൾ പ്രേമികളുടെ രാജാവാണെന്നു പറയപ്പെട്ടിരിക്കുന്നു. അവനെ പ്പോലെ വേറാരും പ്രേമിച്ചിട്ടില്ല. എന്നാൽ അവന്റെ പ്രേമം വ്യക്തിവിശേഷത്തിനു്, കാമിനിയുടെ ശരീരത്തിനുവേണ്ടിയുള്ള തായിരുന്നു. അതുകൊണ്ടു അവനു് അവളെ കാണ്മാൻ പാടി ല്ലാതെയായി.

നിങ്ങൾക്കു് ആഗ്രഹങ്ങൾ ഉണ്ടായിരിക്കയും, അവയെ പ്രാപിക്കണമെന്നു നിങ്ങൾ ആവശ്യപ്പെടുകയും ചെയ്യുന്നുവെങ്കിൽ, നിങ്ങൾ ആ ആഗ്രഹങ്ങളെ ത്യജിക്കയും, അവയ്ക്കതീതനായിത്തീ രുകയും ചെയ്യണമെന്നു രാമൻ പറയുന്നു. കൊള്ളാം! ഈ പാവം—മജ്നൂൺ—ഈ രഹസ്യം സമ്പാദിച്ചിരുന്നില്ല. എന്നിട്ടും അയാൾ ലോകത്തിലെ മുന്തിയ പ്രേമിയായിരുന്നു. അയാൾക്കു് ഭ്രാന്തുപിടിച്ചു്, നിരാശതകൊണ്ടു ബുദ്ധിഭ്രമം പിടി പെട്ടുപോയി എന്നു പറയപ്പെട്ടിരിക്കുന്നു. ഈ പാവപ്പെട്ട ഭ്രാന്ത രാജകുമാരൻ അച്ഛന്റെ കൊട്ടാരത്തിൽനിന്നു പുറത്തേയ്ക്കു പുറ പ്പെട്ടു വനാന്തരങ്ങളിൽ അലഞ്ഞുനടന്നു. ഒരു റോസാപ്പൂ കണ്ടാൽ അതു തന്റെ പ്രേമസർവ്വസ്വം ആണെന്നുകരുതി ഓടിച്ചെല്ലും; അശോകവൃക്ഷം കണ്ടു് അതു തന്റെ കാമിനിയാണെന്നുവെച്ചു അതിനെ താലോലിക്കും; മാനിനെക്കണ്ടു് അതു തന്റെ പ്രിയതമ യാണെന്നു വ്യാമോഹിക്കും. അങ്ങിനെയിരുന്നു അയാളുടെ മനോ വികാരം. അയാൾ തന്റെ പ്രിയതമയുടെ ശരീരം എല്ലായിടത്തും കണ്ടു് മററുള്ളതെല്ലാം അതുതന്നെയാണെന്നു പരിഗണിച്ചു പോയി അവന്റെ പ്രേമവിഷയം ഭൗതികമായിരുന്നു; തന്മൂലം അവൻ കഷ്ടപ്പെട്ടു.

രാമൻപറയുന്നു:—"അവൻ പ്രേമിച്ചതുപോലെ പ്രേമി ക്കുക: എന്നാൽ നിങ്ങളുടെ പ്രേമവിഷയം യഥാർത്ഥവസ്തു—ഈ ശ്വരൻ—ദിവ്യതം ആയിരിക്കട്ടെ." ലോകവാസികൾ മുഴുവൻ സുഖത്തിന്റെ പുറകേ ഭ്രാന്തുപിടിച്ചു്, കിറുക്കുപിടിച്ചു് ഓടു ന്നില്ലേ? ഈ സാധുക്കൾ യഥാർത്ഥസുഖം അഥവാ ഈശ്വരൻ എവിടെ കാണുമെന്നു അറിഞ്ഞിരുന്നുവെങ്കിൽ ഇങ്ങിനെ വരികി ല്ലായിരുന്നു. അവർ പക്ഷേ അതു് അറിയുന്നില്ല. ആ മജ്നൂണിനെ പ്പോലെ, തന്റെ പ്രിയതമ വൃക്ഷങ്ങളിലും, മൃഗങ്ങളിലും, പുഷ്പങ്ങ ളിലും മററും ഉണ്ടെന്നു ചിന്തിച്ചവനെപ്പോലെ, സത്യത്തെ സാക്ഷാൽക്കരിക്കുന്നവൻ അനുഗ്രഹീതനാണു്. ആ പാവപ്പെട്ട മജ്നൂൺ ഒടുക്കം വനത്തിൽ മോഹാലസ്യപ്പെട്ടുവീണു;

അവൻെറ അച്ഛൻ അവനെ അന്വേഷിച്ചു് അവൻ കിടന്നിരുന്നിടത്തു ചെന്നപ്പോൾ ആ സാധുക്കുട്ടിയെ അദ്ദേഹം എടുത്തു് അവൻെറ മുഖം തുടച്ചുകൊണ്ടു ചോദിച്ചു:—"ഹാ! എൻെറ ഓമനമകനേ! നീയെന്നെ അറിയുന്നോ?" മജ്ഞുണൻ കണ്ണും തുറന്നു് അന്ധനായി, ശൂന്യമായി നോക്കി; അവൻ വീണ്ടും വീണ്ടും നോക്കി. എന്നാൽ അവനു് ലോകത്തിൽ യാതൊന്നും ശേഷിച്ചിരുന്നില്ല. അവൻെറ ശരീരം മുഴുവനും ഇപ്രകാരം വിളിച്ചു പറഞ്ഞതായി തോന്നി.—"അച്ഛൻ എന്താണു്? അച്ഛനെന്നാലെന്തു്?" അച്ഛൻ പറഞ്ഞു:—"ഓമന മകനേ! ഞാൻ നിൻെറ അച്ഛനാണു്. നീയെന്നെ അറിയുന്നില്ലയോ?" അവൻ പറഞ്ഞു:—"അച്ഛൻ എന്നാലെന്തു്?" ഈ ലോകത്തിൽ എൻെറ പ്രാണപ്രേയസി ഒഴിച്ചു് എന്താണുള്ളതു് എന്നാണിതിൻെറ താല്പര്യം.

ഈ മനുഷ്യനു് ഭൌതികപദാർത്ഥത്തിനോടും—മാംസത്തോടും തൊലിനോടും—ഉണ്ടായിരുന്നതുപോലുള്ള പ്രേമം സത്യത്തോടു ഉണ്ടാകുന്നതാണു് സാക്ഷാൽക്കാരം. ദിവ്യപ്രേമത്തിൻെറ ആ ഔന്നത്യത്തിൽ നിങ്ങൾ എത്തിച്ചേരുമ്പോൾ, നിങ്ങളുടെ അച്ഛനിലും, അമ്മയിലും, എല്ലാവരിലും നിങ്ങൾ ഈശ്വരനെയല്ലാതെ വേറൊന്നും കാണാത്ത നിലയിലേയ്ക്കു നിങ്ങൾ ഉയരുമ്പോൾ, ഭാര്യയിൽ ഭാര്യയെ അല്ലാതെ പ്രിയപ്പെട്ട ഈശ്വരനെ നിങ്ങൾ കാണുമ്പോൾ, അപ്പോൾ തക്കാക്രടാതെ നിങ്ങൾ ദൈവമായിത്തീരുന്നു; അപ്പോൾ തീർച്ചയായും നിങ്ങൾ ഈശ്വരസാന്നിധ്യത്തിൽ സ്ഥിതിചെയ്യുന്നു.

മജ്ഞുണൻ ജീവിച്ചിരുന്നിടത്തോളംകാലം അയാൾക്കുതൻെറ പ്രണയിനിയെ കാണ്മാൻ നിവൃത്തിയില്ലായിരുന്നു. അയാൾ ദൈവസാന്നിധ്യത്തിൽ കൊണ്ടുപോകപ്പെട്ടുവെന്നും, ദൈവം ഇങ്ങിനെ പറഞ്ഞുവെന്നും കവിവര്യൻ വിവരിക്കുന്നു:—"അല്ലയോ! മണ്ടശ്ശിരോമണി! നീയെന്തിനു് ഒരു ഭൌതികവസ്തുവിനെ, ലൌകികവിഷയത്തെ ഇത്രമാത്രം കാമിച്ചു? നി നിൻെറ പ്രാണനാഥയ്ക്കുവേണ്ടി ചെലവാക്കിയ പ്രേമദാർഢ്യത്തിൻെറ പത്തുലക്ഷത്തിൽ ഒരു അംശംകൊണ്ടു നീ എന്നെ സ്നേഹിച്ചിരുന്നുവെങ്കിൽ, ഞാൻ നിന്നെ സ്വർഗ്ഗത്തിലെ ദേവപ്രമുഖനാക്കുമായിരുന്നു." മജ്ഞുണൻ ദൈവത്തോടു ഇങ്ങിനെ മറുപടി പറഞ്ഞുവെന്നു എഴുതപ്പെട്ടിരിക്കുന്നു:—"അല്ലയോ! ദൈവമേ! ഞാൻ ഈ തെററിനു അവിടുത്തേയ്ക്കു മാപ്പുതരുന്നു. എന്നാൽ ഞാൻ അങ്ങയെ സ്നേഹിക്കണ

മെന്നു അങ്ങു വാസ്തവത്തിൽ ഉൽക്കണ്ഠാ വഹിച്ചിരുന്നുവെങ്കിൽ അങ്ങു് എന്തുകൊണ്ടു എന്റെ പ്രാണനായികയുടെ രൂപത്തിൽ എന്റെ അടുത്തുവന്നില്ല? ആരാധിക്കപ്പെടുവാൻ അങ്ങു് ആഗ്രഹിച്ചിരുന്നുവെങ്കിൽ, അങ്ങു് അതിനു വിഷയമായ എന്റെ പ്രാണനാഥയുടെ സ്ഥാനത്തു വരേണ്ടിയിരുന്നു.” ഈ മനുഷ്യൻ സംഗതികൾ കീഴ്മേൽ മറിച്ചുകളഞ്ഞു. ആ ഗാഢപ്രേമം സത്യത്തോടു ഉണ്ടാകണമെന്നും, നിങ്ങൾ ആത്മാവിനെ സ്നേഹിക്കണമെന്നും, അതുതന്നെ പ്രിയതമം എന്നു ചിന്തിക്കണമെന്നും രാമൻ പറയുന്നു. അതിനെ പ്രേമിക്കുക. മജ്ഞുനൻ ചെയ്തതുപോലെ അത്ര ശക്തിപൂർവ്വം ഈശ്വരനെ പ്രേമിക്കുക; അതു അനുഭവിക്കുക; സാക്ഷാൽക്കരിക്കുക. ഏററവും പ്രിയപ്പെട്ട സത്യത്തെപ്പോലെ അവതരിക്കപ്പെടാത്തതു യാതൊന്നും നിങ്ങളുടെ പക്കൽ വരരുതു് ദിവ്യത്വം അല്ലാതെ മറെറാന്നും നിങ്ങൾ വീക്ഷിക്കരുതു്.

“ഇതിലെന്തു് പ്രയോജനം? ഞങ്ങൾക്കതു സാക്ഷാൽക്കരിക്കേണ്ട കാര്യമില്ല; ഞങ്ങളുടെ ഈ നരകത്തിൽ ഞങ്ങൾ സന്തുഷ്ടരാണു്” എന്നു് ഇപ്പോൾ നിങ്ങൾ പറയുന്നു. രാമൻ പറയുന്നു:—“നിങ്ങൾ സന്തുഷ്ടരായിരിക്കാം. എന്നാൽ നിങ്ങളുടെ ലക്ഷ്യം അതാണു്. അതിനാൽ സമയം വൃഥാ ചെലവാക്കി റോഡ്ഢുവഴി ഇഴയുന്നതെന്തിനു്? ആ പതനത്തിലേയ്ക്കു നിങ്ങൾ എത്തണം. തീർച്ചതന്നെ. എന്നാൽ ചെളിയിൽക്കൂടെ ഇഴയരുതു്. പൊക്കമുള്ള തീവണ്ടിയിൽ കയറുക; വൈദ്യുതശകടങ്ങളിൽ കയറി സഞ്ചരിക്കുക; പോരാ, ചിറകുകൾ ഉപയോഗിക്കുക; റോഡുവഴികളിൽ കിടന്നു സമയം കൊല്ലരുതു്.”

നിങ്ങളുടെ ദൈനംദിനസാഹചര്യങ്ങൾ പരിശോധിച്ചുനോക്കുക; എന്താണു് സംഭവിക്കുന്നതു്? ആ ലക്ഷ്യത്തിൽ നിങ്ങൾ എത്തണമെന്നാണു് പ്രകൃതിയുടെ പ്ലാൻ—ഉദ്ദേശം—എന്നു നിങ്ങൾ കാണും. ഇതാണു് സംഭവിക്കുന്നതു്. അതൊരു പ്രകൃതിസംഭവമാണു്. ഒരു മനുഷ്യൻ സ്വസ്ഥവും, ശാന്തവും, സന്തുഷ്ടവും ആയ മനോഭാവത്തിൽ എത്തിയാൽ, കുറെനേരം ആ ഭാവത്തിൽ ജീവിച്ചാൽ, എന്തെങ്കിലും നല്ലവർത്തമാനമോ, നല്ല മാററമോ, മററു നല്ലതെന്തെങ്കിലുമോ വരുന്നതു് അവൻ കാണും. യാതൊരു വ്യത്യാസവും കൂടാതെ അതു സദാ വന്നുചേരുന്നു.

ആ വിധമുള്ള അനുരഞ്ജക മനഃസ്ഥിതിയിൽ, സമാധാനവും ശാന്തിയും നിറഞ്ഞ ഭാവത്തിൽ ജീവിക്കുക; അപ്പോൾ വല്ല സ്നേഹിതനോ, പ്രിയപ്പെട്ട വല്ല സാധനമോ, നമ്മെ പുകഴ്ത്തു

ന്നതു എന്തെങ്കിലുമോ, വരുന്നതു നിങ്ങൾക്കു കാണാം. സാധാരണ സംഭവിക്കുംപോലെ ജനങ്ങൾ ഈ ജയംകൊണ്ടു ആഹ്ലാദിക്കയോ, പ്രത്യക്ഷമായി പ്രിയപ്പെട്ട ആ സാധനവുമായി പ്രധാനമമത്വം പ്രദർശിപ്പിക്കയോ ചെയ്യുകയും, ആ ഭൌതിക പദാർത്ഥം അവരുടെ ഹൃദയത്തിൽ ഒട്ടുകയും, അവർ അതിനെ പ്രബലമായി സ്വീകരിച്ചു് അതിനോടു സക്തരായി ഭവിക്കയും, അതിനെ ശക്തിയായി പ്രേമിക്കുകയും ചെയ്യുന്നുവെങ്കിൽ, യാതൊരു തർക്കവും, വ്യത്യാസവും കൂടാതെ, അവർണ്ണനീയമായ ഏതോ വന്നു് ആ സാധനത്തെ അവരിൽ നിന്നു് തട്ടിക്കൊണ്ടു പോകയോ, മറെറാരു മാററം വരുത്തുകയോ ചെയ്യുന്നതും അവർ കാണും. അതു് അപരിഹരണീയമത്രെ. അതാണു നിയമം.

അതിനെക്കുറിച്ചു പുസ്തകങ്ങൾ എഴുതപ്പെട്ടിട്ടില്ലെങ്കിലും. നിയമം അതാണു്. ഇങ്ങിനെ നിങ്ങൾ ആ പദാർത്ഥവുമായി കെട്ടുപെടുമ്പോൾ, നിങ്ങൾ അതിനെ അതികലശലായി പ്രേമിക്കുമ്പോൾ, ഏതാണ്ടൊന്നു സംഭവിച്ചു് അതിനെ എടുത്തു നീക്കിക്കളയുന്നു; നിങ്ങൾ സങ്കടത്തിലും, കഷ്ടതയിലും വീഴുന്നു. പിന്നീടു രണ്ടു തരം സംഭവങ്ങൾ ഉണ്ടാകുന്നു. ചില ജനങ്ങൾ തോൽവിക്കു ശേഷം പരിതഃസ്ഥിതികളെ കുററപ്പെടുത്തുവാനും, സാഹചര്യങ്ങളുമായി പടവെട്ടി വിമർശിക്കാനും തുടങ്ങുന്നു. അപ്പോൾ അവർക്കു കൂടുതൽ കുഴപ്പങ്ങൾ ഏല്പ്പെടുന്നു. അവർ നിലവിളിക്കും:—"കഷ്ടമേ! ആപത്തുകൾ ഒരിക്കലും ഒററയായിവരുകയില്ല." ഒരാപത്തിൻശേഷം സ്വാസ്ഥത പുനഃസ്ഥാപിക്കാതെ കുററം കണ്ടുപിടിക്കയും, വിമർശിക്കുകയും, നിസ്സാരസംഗതികളുമായി മല്ലിടുകയും (ഈ ആപത്തുകൾ ഒററയ്ക്കു വരുന്നില്ലല്ലോ!) ചെയ്യുന്ന ജനങ്ങൾ, കുറെകാലം കഷ്ടപ്പെട്ടതിനുമേൽ, അദൃഷ്ടശക്തിയോടു ഘടിപ്പിക്കപ്പെട്ട ഒരു മനഃസ്ഥിതിയിൽ എത്തിച്ചേരുന്നു. അപ്പോൾ ഒരു അനുരഞ്ജക മനോഭാവം, ഒരു വക ത്യാഗമനോഭാവം, ആഗ്രഹങ്ങളെ ത്യജിക്കുന്ന മനോഗതി, ഒരുവക സന്തൃപ്താവസ്ഥ, സാർവ്വലൌകിക ശാന്താവസ്ഥ വരുകയും, അപ്പോൾ മേഘങ്ങൾ സമസ്തവും ചിന്നിച്ചിതറിമാറി കൂടുതൽ ശോഭനമായ സ്ഥിതിഗതികൾ വന്നുചേരുകയും ചെയ്യുന്നു. വീണ്ടും അവർ ചിലപ്പോൾ തെററിനയിക്കപ്പെടുന്നു; ബാഹ്യപ്രകടനങ്ങളെമാത്രം ആശ്രയിച്ചുകൊണ്ടിരിക്കുന്നു; വീണ്ടും ബുദ്ധിമുട്ടുകൾ വന്നുകൊണ്ടിരിക്കുന്നു. കുറെ കാലം കഴിഞ്ഞു് അവർ മതത്തിലേയ്ക്കുവരുന്നു. ആപത്തുകൾ മതത്തിലേയ്ക്കു വഴികാണിക്കുന്നുവെന്നു പറയപ്പെടുന്നു.

ഇങ്ങിനെ നിങ്ങളുടെ പ്രതിദിനജീവിതത്തിൽ രാവും, പകലും ഉണ്ടു്. കഷ്ടപ്പാടുകളുടെ ഒരു പകലിനുശേഷം സന്തോഷത്തിന്റെ ഒരു രാത്രി; സന്തോഷകരമായ ഒരു രാത്രിക്കുമേൽ സന്താപം നിറഞ്ഞ ഒരു പകൽ—ഇങ്ങിനെയാണു്. നിങ്ങൾ വെറും മായാസ്വപ്നങ്ങളെ ആലിംഗനം ചെയ്തുകൊണ്ടിരുന്നാൽ, ഈ ഏററവും, ഇറക്കവും തുടർച്ചയായി, അനുസ്യൂതമായി, ഒന്നിനുപുറമേ ഒന്നായി വന്നുകൊണ്ടിരിക്കും. ശരി! ഈ ആത്യന്തരമായ ഉയർച്ചയ്ക്കും, താഴ്ചയ്ക്കും എന്താണുദ്ദേശം? ഈ ഉൽക്കർഷാപകർഷങ്ങളുടെ ഉദ്ദേശം നിങ്ങളെക്കൊണ്ടു ഉള്ളിലെ സൂര്യനെ സാക്ഷാൽക്കരിപ്പിക്കണം എന്നാണു്.

ഭൂമിയിൽ ദിനരാത്രങ്ങൾ ഉണ്ടു്; എന്നാൽ സൂര്യനിൽ സദാ പകൽ തന്നെയാണു്. ഭൂമി സൂര്യനു ചുററും കറങ്ങുന്നതുകൊണ്ടാണു് ദിനരാത്രങ്ങൾ ഉണ്ടാകുന്നതു്. സൂര്യനിൽ രാത്രിയേ ഇല്ല. അവിടെ പകൽ മാത്രം—ഈശ്വരപ്രകാശം മാത്രം—സദാ ഉണ്ടു്.

അത്യാഹിതങ്ങളും, ആപത്തുകളും, കഷ്ടതകളും നിങ്ങളുടെ അകത്തുള്ള സ്വർഗ്ഗത്തെ സാക്ഷാൽക്കരിക്കാൻ നിങ്ങളെ പ്രേരിപ്പിക്കാനാണു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അകത്തെ പ്രകാശപ്രകാശമായ സൂര്യസൂര്യനെ സാക്ഷാൽക്കരിപ്പാൻ അവ നിങ്ങളെ സഹായിക്കുന്നു. നിങ്ങൾ അതു സാക്ഷാൽക്കരിച്ചാൽ സംസാരദുഃഖങ്ങൾക്കും, ചാപല്യങ്ങൾക്കും, അതീതരായിത്തീരുന്നു. നിങ്ങൾ അപ്പോൾ അവയ്ക്കെല്ലാം മുകളിൽ, അപ്പുറത്തു കടക്കുന്നു.

എന്നാൽ ഇതുകളുടെ ഉദ്ദേശം നമ്മെ ഉദ്ധരിച്ചു സംസ്കരിക്കാനാണെന്നു എങ്ങിനെ പറയാം! നാം അകത്തെ ഈശ്വരതത്വത്തിൽ സംബന്ധപ്പെട്ടോ, മുഴുകിയോ ഇരിക്കുമ്പോഴാണു് സദാ ആത്യമായി നമുക്കാനന്ദം ഉണ്ടാകുന്നതു് എന്നു സൂക്ഷിച്ചാൽ കാണാം; ലോകത്തോടു് എല്ലാം സ്വയം നാം സംയോജിച്ചിരിക്കുമ്പോഴാണു് അതു് ഉണ്ടാകുന്നതു്; ജഗത്തിനോടൊക്കെ നാം രമ്യമായിട്ടിരിക്കുമ്പോഴാണു് നമുക്കു സന്തോഷമൊക്കെ ഉണ്ടാകുന്നതെന്നു അതു പറയുന്നു. അതെല്ലാം നമ്മുടേതാകണം; അതാണു് ചട്ടം. ഭൌതികവും, വ്യാമോഹപരവും, മായാരൂപവും ആയ പദാർത്ഥങ്ങളോടു സക്തിയും, ബന്ധവും ഉണ്ടായിപ്പോയാൽ, തുടരെ സദാ ദുഃഖസംഭവങ്ങൾ ഉണ്ടാകുമെന്നു ആ സംഭവങ്ങളും തെളിയിക്കുന്നു. ഭൌതികപദാർത്ഥങ്ങളോടു പററിപ്പിടിക്കയും, അവ പാരമാർത്ഥികങ്ങളാണെന്നു ഗണിക്കയും ചെയ്താൽ, വേദനയും,

സങ്കടവും, ദുഃഖവും ഉണ്ടാകുമെന്നു ഈ ദുഃഖങ്ങൾ നമ്മെ ഉൽബോധിപ്പിക്കുന്നു. അതിനാൽ ഭൌതിക വസ്തുക്കൾ യഥാൎത്ഥമല്ലെന്നും, നമ്മുടെ സമയവും ശക്തിയും ബാഹ്യലൌകീകഥായകൾക്ക വേണ്ടി ചെലവാക്കരുതെന്നും ദുഃഖം നമ്മോടുപദേശിക്കുന്നു. എല്ലാ സങ്കടങ്ങളും നമ്മെ ഈ പാഠം പഠിപ്പിക്കുന്നു. ലോകചരിത്രം മുഴുവനും ഉദ്ധരിച്ചു് ഈ നിയമം വിവരിക്കാൻ രാമനു സാധിക്കും. ഷേക്സ്പീയരുടെ "വെനീസിലെ വണിക്കു്" (The Merchant of Venice) എന്ന ഡ്രാമായിൽപോലും, പോർഷ്യായുടെ ശരീരത്തോടു ബസ്സാനിയോ അനുരക്തനായിരുന്നപ്പോൾ, അയാൾക്ക തോൽവിയല്ലാതെ ജയം കിട്ടിയില്ലെന്നും, പെട്ടികൾ തിരഞ്ഞെടുത്തപ്പോൾ, അയാൾ ഒരു അവൎണ്ണ്യസ്ഥിതിയിൽ—ശരീരബോധം തിരെ ഇല്ലാത്ത നിലയിൽ—ഇരുന്നിരുന്നുവെന്നും നിങ്ങൾക്കറിയാം. ഇവിടെ അയാൾ ഒരു ഉന്നതനിലയിൽ സ്ഥിതിചെയ്തിരുന്നു. ഡ്രാമായിൽ ഈശ്വരൻ, ദിവ്യത്വം, ദൈവദൂതന്മാർ ഇങ്ങിനെയുള്ള പദങ്ങൾ ഒന്നും പ്രയോഗിക്കപ്പെട്ടിട്ടില്ല എന്നാൽ സത്രുലം വായിച്ചുനോക്കിയാൽ, ബസ്സാനിയോയുടെ ആത്മാവു് ഈശ്വരനോടു ഐക്യപ്പെട്ടു് രമ്യമായിരുന്നപ്പോൾ അയാൾ വിജയിച്ചു എന്നു നിങ്ങൾക്ക കാണാം. ഷേക്സ്പീയർ ഇതു സുവ്യക്തമായി പ്രകടിപ്പിച്ചിട്ടില്ലെന്നുവരാം. കവികൾ അതു സ്പഷ്ടമായി വൎണ്ണിക്കുന്നില്ല. എന്നാൽ അതു പ്രതിദിവസം സംഭവങ്ങളാൽ തെളിയിക്കപ്പെടുന്ന ഒരു വസ്തുതയാണു്. നിങ്ങൾ സ്വസ്ഥതയിൽ ശാന്തമായിരിക്കണമെന്നു് എല്ലാസുഖാനുഭവങ്ങളും ഘോഷിക്കുന്നു. സൎവ്വസത്വത്തിനോടും ഐക്യപ്പെട്ടു്, അഖിലപ്രകൃതിയോടും സംയോജിച്ചു് നിങ്ങൾ വൎത്തിക്കേണ്ടതാണെന്നു അവ നമ്മോടു് ഉപദേശിക്കുന്നു. ലോകപദാൎത്ഥങ്ങളോടു ബന്ധിതരായി, അവ പരമാൎത്ഥികങ്ങൾ ആണെന്നു് പരിഗണിച്ചു്, നാം ഇരുന്നുകൂടാ എന്നു നമ്മോടു പറഞ്ഞുകൊണ്ടു് ദുഃഖങ്ങളും പ്രതിലോമവശം നമ്മെ പഠിപ്പിക്കുന്നു. സകലത്തിലും ഉള്ള ഈശ്വരനെ ഹിംസിക്കരുതെന്നു ദുഃഖങ്ങൾ പറയുന്നു. നിങ്ങൾ സ്വരൂപങ്ങളെയും, ആകൃതികളെയും പററിപ്പിടിച്ചുകൊണ്ടു് ഈശ്വരനെ വിസ്മരിക്കരുതെന്നു ദുഃഖങ്ങൾ താക്കീതു ചെയ്യുന്നു. എല്ലാസന്തോഷങ്ങളും വേദാന്തം പഠിപ്പിക്കുന്നു; എല്ലാസന്താപങ്ങളും അതുതന്നെ—വേദാന്തംതന്നെ—പഠിപ്പിക്കുന്നു. എല്ലാജനങ്ങളും അതു വിശ്വസിക്കുന്നില്ലെങ്കിൽ, അതുകൊണ്ടു വല്ല തെളിവുമാകുമോ? ലോകം ഇതു സാക്ഷാൽക്കരി

ക്കാത്തതിനാൽ സങ്കടപ്പെടുന്നു. സത്യം സാക്ഷാൽക്കരിക്കുക; നിങ്ങൾ സന്തുഷ്ടരായിത്തീരും.

നിങ്ങൾക്കു് ഈ നാട്ടിലുള്ള യന്ത്രസാമഗ്രികൾ ഒന്നും ഇൻഡ്യായിലെ ജനങ്ങൾക്കില്ല. കാലുകൊണ്ടു കളിമണ്ണു കുഴച്ചിട്ടാണു് മൺപാത്രങ്ങൾ ഉണ്ടാക്കുന്നതു്. കുഴിയുള്ള തൊട്ടികളിൽ ഇട്ടു കാലുകൊണ്ടു ചവിട്ടി മണ്ണു രൂപഭേദപ്പെടുത്തുന്നു. പിന്നീടു ഒരു ഇരട്ടപ്രയോഗം ആണു് നടത്തുന്നതു്. ഉൾവശത്തു ഒരുവക താങ്ങുവെച്ചു് മണ്ണു് അതിൽ സ്ഥാപിക്കുന്നു; പുറമേനിന്നു കൈകൊണ്ടു തല്ലിയടിച്ചു് കളിമണ്ണിനു പാത്രത്തിന്റെ രൂപം വരുത്തുന്നു.

അതുപോലെ, മുൻ നാം പരാമർശിച്ച ബാഹ്യതാഡനങ്ങൾ—കഷ്ടാനുഭവപീഡനങ്ങൾ—നിങ്ങളെ സംസ്കരിച്ചു പുരോഗമനത്തിൽ നയിക്കുന്നു; നിങ്ങളെ ഈശ്വരനാക്കുന്നു. ഇതും ഒരു ഇരട്ടപദ്ധതിയാണു്; അകത്തെ താങ്ങു് അവിടെത്തന്നെ നിർത്തിസൂക്ഷിക്കുക; ദുഃഖങ്ങൾ കഠിനതാഡനങ്ങളും, സന്തോഷം അകത്തെ താങ്ങും ആകുന്നു. സന്തോഷസന്താപങ്ങൾമൂലം സ്വഭാവം—ചാരിത്രം—പുഷ്ടിപ്പെടുന്നു. കർക്കശതാഡനങ്ങളെ സൂചിപ്പിക്കുന്ന സങ്കടങ്ങളും, അകമേനിന്നുള്ള താങ്ങിനെ സൂചിപ്പിക്കുന്ന സന്തോഷങ്ങളുംകൂടി നിങ്ങളിലുള്ള ഈശ്വരനെ—ദിവ്യത്വത്തിനെ രൂപവൽക്കരിക്കുന്നു. തോക്കുമുനയ്ക്കു മുമ്പിൽ നിങ്ങൾ ഈശ്വരത്വത്തിലേയ്ക്കുയരണമെന്നുള്ളതു് പ്രകൃതിനിയമമാണു്. നിങ്ങൾ അനുസരിക്കയില്ലെന്നു വരുകിൽ പിന്നെ അടിയ്ക്കുപുറമേ അടി, ഇടിക്കു പുറമേ ഇടി—ഇതാണു് അനുഭവം. അടികളും ഇടികളും കൂടാതെ രക്ഷപ്പെടണമെങ്കിൽ, നിങ്ങൾ ആത്മാവിനെ—യഥാർത്ഥസത്തയെ—സാക്ഷാൽക്കരിക്കുക: അതാണു് ലക്ഷ്യം.

ആനന്ദതുന്ദിലൻ, ആനന്ദതുന്ദിലൻ,
ആനന്ദതുന്ദിലനായ രാമൻ!
ശാന്തതാ, ഗാംഭീര്യ, സ്വസ്ഥതാ, സാമ്യാദി-
കാന്താന്തരംഗസ്വരൂപധാരി!
യാതൊന്നും, യാതൊന്നും എന്റെയാനന്ദത്തെ-
യേതും തടസ്സപ്പെടുത്തുന്നില്ലാ,
യാതൊന്നും, യാതൊന്നുമെന്റെപ്രയാണത്തെ-
യേതും തടുക്കുന്നതില്ലാതെല്ലും.
ദേവന്മാർ, മർത്ത്യന്മാർ, പക്ഷികൾ സർവ്വവും
കേവലമെൻവസ്ത്രഭൂഷണങ്ങൾ;

എൻപരമാനന്ദം വാചാമതീതസ്ഥം,
സാമ്പ്രതം, അപ്പോഴ്, മെല്ലായ്പ്പോഴും;
'എപ്പോൾ' എന്നുള്ളോരു ചോദ്യമില്ലാതുള്ളോം-
രെപ്പോഴും ഒന്നുപോൽ നിന്നിടുന്നു;
അത്രൈവ, തത്രൈവ, സർവ്വത്ര എന്നെന്നു
ചോദ്യമില്ലാതുള്ള സുസ്ഥാനസ്ഥൻ,
ഏതെ,ന്ത,തീയിതു 'മെന്തെ'ന്ന ചോദ്യത്തിൻ
മീതെ നില്ക്കുന്നതും ഞാനാകുന്നു.
ആദ്യവു, മന്ത്യവും, മധ്യവും, മേലതും,
ചോദ്യമ'ങ്ങെന്തിനെ'ന്നില്ലാത്തിടം;
ഒന്നു,ഞ്ഞു, നൂറെല്ലാം—എന്നല്ലാ സർവ്വമാ-
മെണ്ണത്തിനപ്പുറം നില്ക്കുന്നു ഞാൻ.
ദ്രഷ്ടാവും, ദൃശ്യവും, ജ്ഞാനവും, ദൃഷ്ടിയും-
കഷ്ടം! ഈ വർണ്ണനപോലും മോശം!
ഭൂതവും, ഭാവിയും, ഇപ്പോഴും 'ഭൂ'വെന്ന
ധാതുവിൻ വ്യാമോഹരൂപഭേദം!
മാധുര്യധാമം ഞാൻ, സത്യസ്വരൂപൻ ഞാൻ,
ഞാനില്ലാ, നീയില്ലവനമില്ലാ.

അതാണു യഥാർത്ഥവസ്തു; സർവ്വവും; എന്നിട്ടും വർണ്ണനാതീതം; അതു നിങ്ങൾ ആകുന്നു. ഈ പരമാർത്ഥം സാക്ഷാത്കരിക്കുക. ജനങ്ങൾവന്നു് രാമന്റെ ശരീരത്തെ വന്ദിക്കുമ്പോൾ രാമനു പരിഭവം—നീരസം—തോന്നുന്നു. രാമനു് ഉള്ളിൽനിന്നു തന്നെ സന്തോഷവും, ആനന്ദവും, സൌഭാഗ്യവും അവിരളമായിട്ടു് ഉണ്ടു്; പ്രശംസകൊണ്ടോ, സ്വത്തുക്കൾകൊണ്ടോ, മനുഷ്യർക്കുണ്ടാകുന്ന ആഹ്ലാദത്തിൽനിന്നു രാമനു തീരെ സ്വതന്ത്രനായിരിക്കാൻ തക്കവണ്ണം ആനന്ദം ഉണ്ടു്.

രാമന്റെ ആനന്ദം അനന്തവും, വർണ്ണനാതീതവും ആണു്. പേരിന്റെയോ, കീർത്തിയുടെയോ, സമ്പത്തിന്റെയോ പടിക്കൽ ചെന്നുമുട്ടി ആനന്ദം അന്വേഷിക്കേണ്ട ആവശ്യത്തിനു വളരെ ഉയരെ കയറി നില്ക്കാൻ രാമന്റെ ഉള്ളിലുള്ള ദിവ്യമായ ഉല്പത്തിസ്ഥാനം രാമനെ പ്രാപ്തനാക്കുന്നു. എന്നിൽ ആനന്ദം മതിയാവോളം ഉണ്ടു്.

ഹാ! ചിന്തിക്കുക! ചിന്തിക്കുക! സാക്ഷാൽക്കരിക്കുക! ഒരു മനുഷ്യനു് ലൌകികപ്രശംസ നേടാൻ പ്രേരണകൊടുക്കുന്ന യാചനാചൈതന്യത്തെ നശിപ്പിച്ചു് ഇതു നിങ്ങളെ സ്വതന്ത്രനാക്കും.

ഒമ്പതു മക്കളോടുകൂടിയ ഒരു സ്ത്രീ ഇൻഡ്യായിൽ ഉണ്ടായിരുന്നു. ഒരു ദിവസം ഒരു ഭിക്ഷക്കാരൻ അവളുടെ വീട്ടിന്നരികെ വരുകയും, അവൾ അവനു കുറെ ഭിക്ഷ കൊടുക്കുകയും ചെയ്തു. ഭിക്ഷക്കാരൻ വളരെ സന്തോഷിച്ചു് അവളെ അനുഗ്രഹിച്ചു. അവൻ പറഞ്ഞു:—"അനുഗ്രഹീതനായ സർവ്വേശ്വരാ! ഈ പുണ്യവതിയായ മഹതിക്കു ഏഴുകുട്ടികളുടെ മാതാവാകാനുള്ള ഭാഗ്യം പ്രദാനം ചെയ്യേണമേ!." നല്ലമനസ്സോടുകൂടി യാചകൻ അവളെ ഏഴുകുട്ടികളുടെ മാതാവാകണമെന്നു ഈശ്വരനോടു പ്രാർത്ഥിച്ചപ്പോൾ അവൾക്കു അസുഖംതോന്നി. എന്തെന്നാൽ അവൾക്കു മുമ്പുതന്നെ ഒമ്പതുകുട്ടികൾ ഉണ്ടായിരുന്നു; അനുഗ്രഹംകൊണ്ടു രണ്ടുകുട്ടികളുടെ നഷ്ടമാണു് വരുന്നതു്. വീണ്ടും തന്നെ അനുഗ്രഹിക്കണമെന്നു അവൾ ഭിക്ഷക്കാരനോടു അപേക്ഷിച്ചു. വീണ്ടും ഭിക്ഷക്കാരൻ അവൾ ഏഴുകുട്ടികളുടെ അമ്മയാകണമെന്നു പ്രാർത്ഥിച്ചു. സ്ത്രീയ്ക്കു ദേഷ്യംവന്നു. ജനങ്ങൾ സ്ഥലത്തു കൂട്ടംകൂടി. ബഹളത്തിന്റെ കാരണമെന്താണെന്നവർ ചോദിച്ചു. അനുഗ്രഹം അനുഗ്രഹമല്ലെന്നും, ശാപമാണെന്നും വന്നവർ അറിഞ്ഞു രസിച്ചു. അതുപോലെ രാമനു അവർണ്ണ്യമായ ആനന്ദം രാമന്റെ ഉള്ളിൽ തന്നെയുണ്ടു്. അതു എല്ലാവരും ആസ്വദിക്കട്ടെ. അതു നമ്മെ സ്വതന്ത്രരാക്കി ലൌകികവിഷയങ്ങളിൽനിന്നു നമ്മെ മുക്തരാക്കട്ടെ.

ഹിമാലയൻ ഹിമസംഹതികളിലെ ലളിതപ്രസൂനംപോലെ, ഈ ശരീരം—വ്യക്തിത്വം—അജ്ഞാതമായും ആരാലും അസന്ദൃഷ്ടമായും വികസിക്കട്ടെ. ഈ ശരീരം കുരിശിൽ തറയ്ക്കപ്പെടട്ടെ. അതിനെ തുറുങ്കിൽ തള്ളട്ടെ; അതിനെ സമുദ്രതരംഗങ്ങൾ ഭക്ഷിക്കട്ടെ. ഉഷ്ണമേഖലയിലെ അതിതീക്ഷ്ണമായ ആതപംകൊണ്ടു അതുണങ്ങിക്കരിയട്ടെ. അതിനെന്തും വരട്ടെ. ആ ആനന്ദത്തിനു കുറവുവരില്ല. ആ ആനന്ദം അനുഭവിക്കുക ഉള്ളിൽ പ്രശോഭിക്കുന്ന ആ പരമാനന്ദം! സകലവിധലൌകീകാഭിമാനങ്ങൾക്കും, ലൌകീകവിഡ്ഢിത്തങ്ങൾക്കും, സകല അന്ധകാരത്തിനും മുകളിൽ പ്രവേശിക്കുക. ഈശ്വരനായും, രാജാധിരാജനായും തീരുക അതു നിങ്ങളാണു്! അതു നിങ്ങളാണു്.

(തൽ ത്വം അസി;) ഓം! ഓം!

---

## ർ. സ്വൈരസംഭാഷണങ്ങൾ.

(സാൻഫ്റാൻസിസ്കോ, ഗോൾഡൻഗെററ്ഹാൾ, 1903 ജനവരി 22)

ചോദ്യം:—"നാം സ്വതന്ത്രരാകും" എന്നു സ്വാമി പറയുന്നതിൻെറ അൎത്ഥം എന്താണു്?

ഉത്തരം.—കൃത്യമായി പറയുമ്പോൾ "നാം സ്വതന്ത്രരാകും" എന്നു പ്രസ്താവിക്കുന്നതു വാസ്തവത്തിൽ തെററാണു്. നാം സ്വതന്ത്രരാകുകയല്ലാ, എന്തെന്നാൽ നാം ഈ ക്ഷണത്തിൽ—ഇപ്പോൾതന്നെ—സ്വതന്ത്രരാണു്; നാം മുമ്പേതന്നെ സ്വതന്ത്രരാണു്; നാം ഒരിക്കലും അടിമത്തത്തിലോ, ബന്ധനത്തിലോ ആയിരുന്നില്ല. അതിനാൽ "നാം സ്വതന്ത്രരാകും" എന്നു പറയുന്നതു്, കൃത്യമായി നോക്കിയാൽ, തെററാണു്. എന്നാൽ സാധാരണ പറയുന്ന അൎത്ഥത്തിൽ അതിൻെറ താല്പൎയ്യം ജ്ഞാനം അഥവാ ജ്ഞാനസമ്പാദനം എന്നു ആകുന്നു. ഈ ലോകത്തിലെ ജനങ്ങളെ വിട്ടുതൽ ചെയ്യാനും, ഉയൎത്താനും ഇടയാക്കുന്ന—ആവശ്യം ഉണ്ടാക്കിക്കൊടുക്കുന്ന—അടിമത്ത ശൃംഖല യഥാൎത്ഥത്തിലുള്ള അടിമത്തമല്ലെന്നു—പരമാൎത്ഥ അടിമത്തമോ ബന്ധനമോ അല്ലെന്നു—നിങ്ങൾക്കറിയാമല്ലൊ. അതു് ഒരു അബദ്ധചിന്ത—അജ്ഞാനം അഥവാ വ്യാജജ്ഞാനപ്രയോഗത്തിൻെറ ഫലം മാത്രമാണു്. വാസ്തവത്തിൽ അടിമത്തമോ, ബന്ധനമോ ഇല്ല. സത്യജ്ഞാനത്തിൻെറ പ്രാപ്തി—യഥാൎത്ഥസത്തയുടെ അഥവാ ആത്മാവിൻെറ സാക്ഷാൽക്കാരം പെട്ടെന്നു നിങ്ങളെ മുക്തരാക്കുന്നു. ശാശ്വതമായി മുക്തരാകുന്നു. ആ സ്വാതന്ത്ര്യം ഒരിക്കലും നഷ്ടമായിരുന്നില്ല. അതിനാൽ ഒരു ഭവിഷ്യൽകാലത്തു വരേണ്ടതാണു് നിങ്ങളുടെ മുക്തി എന്നു ചിന്തിക്കാനില്ല. എപ്പോഴും നിങ്ങളുടേതായിരുന്നതും, നിങ്ങളുടെ ജന്മാവകാശവും, നിങ്ങളുടെ സഹജപ്രകൃതിയും ആയ മുക്തിയെപ്പററി നമുക്ക ചിന്തിക്കാനേ ഉള്ളു.

ഒരുത്തനു് അവൻെറ കഴുത്തിൽ അമോഘമായ വലിയ ഒരു ആഭരണമുണ്ടായിരുന്നു. ഒരിക്കൽ അവൻ അതിനെപ്പററി തീരെ മറന്നുപോയി. കഴുത്തിൽ അതു കാണാഞ്ഞിട്ടു ആയാൾ വളരെ വ്യസനിച്ചു. അയാൾ അന്ധനായി അതന്വേഷിച്ചു

അങ്ങുമിങ്ങും ഓടിനടന്നു. എന്നാലതു കിട്ടിയില്ല. ആ മാല തന്റെ പക്കൽതന്നെ ഉണ്ടെന്നു ആരോ പറഞ്ഞു. അയാൾക്കു സന്തോഷമായി. ഇപ്പോൾ, ശരിയായ അർത്ഥത്തിൽ മാല കാണപ്പെടുകയുണ്ടായില്ല. എന്തെന്നാൽ അതു സദാ വാസ്തവത്തിൽ അവിടെത്തന്നെ ഉണ്ടായിരുന്നു. അതു നഷ്ടപ്പെട്ടുപോയിരുന്നില്ല; പക്ഷേ വിസ്മരിക്കപ്പെട്ടിരുന്നു. അതുപോലെ, നിങ്ങളുടെ യഥാർത്ഥമായ ആത്മാവു്—യഥാർത്ഥ 'ഞാൻ'—ഇന്നലെയും, ഇന്നും, എന്നും ഒരുപോലെയിരിക്കുന്നു. എന്നാൽ മനസ്സിനും ബുദ്ധിക്കും അജ്ഞാനത്തെ ജയിപ്പാനുണ്ടു്". "വിലയേറിയമാല കിട്ടിയെന്നു—പോയിട്ടില്ലെന്നു—മനസ്സു വിശ്വസിക്കുമ്പോൾ"—ഈ അർത്ഥത്തിൽ നിങ്ങൾ മുക്തി പുനഃസമ്പാദനം ചെയ്യുന്നുവെന്നു പറയാം. വാസ്തവത്തിൽ ഒരിക്കലും നഷ്ടപ്പെടാതിരുന്ന മാല—സുന്ദരമായ ആഭരണം—നിങ്ങൾ കണ്ടെത്തി, നിങ്ങൾക്കു ലഭിച്ചു.

ചോദ്യം:—"നാം നമ്മുടെ ആത്മാവിന്റെ വ്യക്തിപ്രത്യേകത തുടരുകയാണോ ചെയ്യുന്നതു്?"

ഉത്തരം:—അതിനെപ്പററിപ്പറയാം. 'ആത്മാവു്' എന്ന വാക്കിന്റെ അർത്ഥത്തിനെ അടിസ്ഥാനപ്പെടുത്തിയായിരിക്കും ഈ ചോദ്യത്തിന്റെ ഉത്തരം എന്നു നിങ്ങൾക്കറിയാമല്ലൊ. 'നമ്മുടെ സത്ത' എന്ന അർത്ഥത്തിൽ ആത്മാവു ജനിച്ചിട്ടില്ലാത്തതും, മരിക്കാത്തതും ആകുന്നു. മരണവുമില്ല. ജനനവുമില്ല; അതിനാൽ തുടർച്ചയ്ക്കു സംഭാവ്യതയുമില്ല. ആത്മാവെന്നു പറഞ്ഞാൽ നിങ്ങൾ അർത്ഥമാക്കുന്നതു് പുനർജ്ജന്മമെടുക്കുന്ന ശരീരം അഥവാ സൂക്ഷ്മശരീരം എന്നാണെങ്കിൽ, ജീവിതത്തിനു ഒരു തുടർച്ചയുണ്ടു്.

യാജ്ഞവൽക്യനു മൈത്രേയി എന്നും, കാർത്ത്യായനി എന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു. അദ്ദേഹം വലിയ ധനികനായിരുന്നു; ഇൻഡ്യായിലെ ധനപ്രഭുക്കന്മാരായിരുന്ന രാജാക്കന്മാരിൽ ഒരാളുടെ ഗുരുവായിരുന്നു. അക്കാലത്തു തന്റെ സ്വത്തുക്കളെ രണ്ടു ഭാര്യമാർക്കുമായി വിഭാഗിക്കണമെന്നു അദ്ദേഹം വിചാരിച്ചു. തദനന്തരം വനത്തിൽ പോകണമെന്നായിരുന്നു ആലോചന. മൈത്രേയി തന്റെ വീതം സ്വത്തു സ്വീകരിക്കാൻ വിസമ്മതിച്ചു; എന്തെന്നാൽ അവൾ പറഞ്ഞു:—"ഇതു്—ഈ സ്വത്തു്—അമരത്വത്തിലേയ്ക്കു നയിക്കുമായിരുന്നുവെങ്കിൽ—മോക്ഷത്തിനുതകുമായിരുന്നെങ്കിൽ—എന്റെ ഭർത്താവു് അതു പരിത്യജിക്കുമായിരുന്നില്ല."

തന്റെ പ്രിയതമൻ—ഇൻഡ്യായിലേയ്ക്കും വലിയ ഒരു ധനവാൻ—തന്റെ സ്വത്തെല്ലാം ഉപേക്ഷിച്ചുംവെച്ചു മറെറാരുതരം ജീവിതം സ്വീകരിക്കാൻ തീരുമാനിച്ചതു് എങ്ങിനെയാണെന്നുള്ള ചിന്ത മൈത്രേയിയുടെ ഹൃദയത്തിൽ ഉയൎന്നുവെന്നു നിങ്ങൾക്കു കാണാം. ഒരാൾ ഒരു മാതിരി ജീവിതം പരിത്യജിച്ചു മററാരു ജീവിതം അംഗീകരിക്കണമെങ്കിൽ തീൎച്ചയായും രണ്ടാമത്തെതിനു കൂടുതൽ സുഖമുണ്ടെന്നു അയാൾക്കു തോന്നിയിരിക്കണം. അതിനാൽ തന്റെ ഭൎത്താവു ഇപ്പോൾ സ്വീകരിക്കാൻ നിശ്ചയിച്ച ജീവിതക്രമം കൂടുതൽ ആനന്ദകരവും, ആസ്വാദ്യവും ആണെന്നു തെളിയുന്നു. അവർ ആലോചിച്ചു ഭൎത്താവിനോടു ചോദിച്ചു:—"ആദ്ധ്യാത്മികസമ്പത്തിൽ ലൌകീക സമ്പത്തിനെക്കാൾ അധികം ആനന്ദം ഉണ്ടോ? അതോ മറിച്ചാണോ?"

യാജ്ഞവൽക്യൻ മറുപടി പറഞ്ഞു:—"ധനികജനങ്ങളുടെ ജീവിതം ഒരു പ്രത്യേകതരമാണു്; എന്നാൽ അതിൽ യഥാൎത്ഥ സന്തുഷ്ടിയില്ല; പരമാൎത്ഥസുഖമില്ല. യഥാൎത്ഥസ്വാതന്ത്ര്യവും ഇല്ല." അപ്പോൾ മൈത്രേയി പറഞ്ഞു:—"യാതൊന്നിന്റെ സമ്പാദനംകൊണ്ടു നമുക്കു പൂൎണ്ണമോക്ഷവും, ലൌകീക മോഹാദികളിൽ നിന്നു സ്വാതന്ത്ര്യവും കിട്ടുമോ, അതു് എന്താണു്? ഈ ജീവാമൃതം എനിക്കുപദേശിച്ചു വ്യക്തപ്പെടുത്തിത്തരണം. അതെനിക്കാവശ്യമാണു്."

തന്റെ സ്വത്തുക്കളും സമ്പത്തും എല്ലാം അദ്ദേഹം കാൎത്ത്യായനിക്കു കൊടുത്തു. ഈ ഭാൎയ്യ മൈത്രേയിക്കു തന്റെ ആദ്ധ്യാത്മിക സമ്പാദ്യങ്ങളും അദ്ദേഹം കൊടുത്തു: ആ ആദ്ധ്യാത്മിക സ്വത്തു എന്താണു്?

"ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോഭവത്യാത്മനസ്തു
കാമായ പതിഃ പ്രിയോ ഭവതി,
ന വാ അരേ ജായായൈഃകാമായ ജായാ പ്രിയാഭവത്യാത്മനസ്തു
കാമായ ജായാ പ്രിയാ ഭവതി."
(ബൃഹദാരണ്യകോപനിഷത്തു്)

ഈ ഉദാഹരണത്തിനു പല അൎത്ഥങ്ങളുമുണ്ടു്. * മാക്സ്മൂള്ളർ ഒരു തരത്തിൽ അതു തൎജ്ജിമ ചെയ്തിരിക്കുന്നു; പല ഹിന്ദുക്കളും വേറൊരു തരത്തിൽ. തൎജ്ജിമകൾ രണ്ടും ശരിതന്നെയാണു്.

ഒരു വ്യാഖ്യാനം ഇങ്ങിനെയാണു്:—"ഭൎത്താവു ഭാൎയ്യയ്ക്കു പ്രിയപ്പെട്ടവനായിരിക്കുന്നതിന്റെ കാരണം അവനിൽ ചില

* ഒരു പാശ്ചാത്യസംസ്കൃതപണ്ഡിതൻ.

സൽഗുണങ്ങൾ ഉള്ളതോ, അഥവാ, ആകർഷകമായി അവനിൽ പ്രത്യേകമെന്തെങ്കിലും ഉള്ളതോ അല്ല. അവൻ തനിക്കൊരു കണ്ണാടിപോലെ പ്രയോജനപ്പെടുന്നതുകൊണ്ടു് ആണു് അവൻ പ്രിയപ്പെട്ടവൻ ആയിരിക്കുന്നതു്. നാം കണ്ണാടിയിൽ നാം തന്നെ പ്രതിബിംബിച്ചു കാണുന്നതുപോലെ, ഭാര്യ ഭർത്താവാകുന്ന കണ്ണാടിയിൽ അവളെത്തന്നെ പ്രതിബിംബിച്ചുകാണുന്നു. അതാണവൾ ഭർത്താവിനെ സ്നേഹിക്കുന്നതു്. അതാണു് ഭർത്താവു പ്രിയനായിരിക്കുന്നതും."

മറെറ വ്യാഖ്യാനം ഇങ്ങിനെയാണു്:—"ഭാര്യ ഭർത്താവിനു വേണ്ടി ഭർത്താവിനെ സ്നേഹിക്കുന്നില്ല; എന്നാലവൾ ഭർത്താവിൽ യഥാർത്ഥസത്തയെ—ഈശ്വരനെ—പരമാത്മവിഭൂതത്തെ കാണേണ്ടതാണു്."

പ്രേമത്തിനു പ്രതിപ്രേമമില്ലെങ്കിൽ—പകരം തിരിയെ പ്രേമം ലഭിക്കുന്നില്ലെങ്കിൽ—അതായതു് സ്നേഹിച്ചാൽ പകരം തിരിയെ സ്നേഹം ലഭിക്കയില്ലെങ്കിൽ—ആരും സ്നേഹിക്കുന്നതല്ലെന്നു നിങ്ങൾക്കറിയാം. അതിനാൽ അന്യന്മാരിൽക്കൂടെ പ്രതിബിംബിക്കുന്ന നമ്മെത്തന്നെയാണു് നാം സ്നേഹിക്കുന്നതെന്നുള്ളതു് കാണിക്കുന്നു. നമുക്കു ഉള്ളിലുള്ള ദൈവത്തെ—നമ്മുടെ സത്യമായ സത്തയെ—കാണണം; നാം യാതൊന്നിനെയും അതിൻെറ ആവശ്യത്തിനായി സ്നേഹിക്കുന്നില്ല.

ഇതാ! ഒരു ആശയം. അതു പരിശോധിക്കുക; സൂക്ഷിച്ചു പരിക്ഷിക്കുക. അതു ഇതാണു്:—"നമ്മുടെ യഥാർത്ഥമായ അസ്തിത്വംതന്നെയാണു് മററു സംഗതികളെ പ്രിയപ്പെട്ടതാക്കുന്നതിൻെറ കാരണം. നിങ്ങളുടെ അകത്തുള്ള യഥാർത്ഥസത്തയാണു് സകല മാധുര്യവും; ആ വികാരങ്ങളെ ദുരുപയോഗപ്പെടുത്തരുതു്. നിങ്ങളെ ഉയർത്താൻ ഉദ്ദേശിക്കപ്പെട്ട കോവണി നിങ്ങളുടെ അധഃപതനത്തിലേ്ാ, കഷ്ടതയിലേയ്ക്കും അജ്ഞാനത്തിലേയ്ക്കും, ഉള്ള വീഴ്ചയ്ക്കോ കാരണമാകാതെയിരിക്കട്ടെ. ഈ വിഷയം ചർച്ചചെയ്താൽ യഥാർത്ഥമായ മാധുര്യം—പരമാനന്ദം—വാസ്തവസുഖം എവിടെയിരിക്കുന്നുവെന്നു നിങ്ങൾക്കു കാണാം. അതു് ഈശ്വരനും, വാസ്തവാത്മാവുമായ നിങ്ങളുടെ സത്തയിൽ മാത്രമാണു് ഇരിക്കുന്നതു്. അതുകണ്ടു മുക്തനാകുക; അതറിഞ്ഞു ലൌകികമോഹങ്ങൾക്കപ്പുറം കയറുക; സ്വയം ഉദ്ധരിക്കുക; ഈ നിഷ്ഫലമായ കാമങ്ങൾക്കു മുകളിൽ സ്വയം ഉയർന്നുനില്ക്കുക. ഈശ്വരനോടു ഐക്യം അടയുക.

"ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാഭവന്ത്യാത്മനസ്തു
കാമായ പുത്രാഃ പ്രിയാ ഭവന്തി."

(ബൃഹദാരണ്യകം)

"തീൎച്ചയായും, പുത്രന്മാൎക്കുവേണ്ടിയല്ലാ പുത്രന്മാർ പ്രിയപ്പെട്ടവർ ആയിരിക്കുന്നതു്; എന്നാൽ സ്വന്തം ആത്മാവിനു വേണ്ടി പുത്രന്മാർ പ്രിയപ്പെട്ടവർ ആയിരിക്കുന്നു." "യഥാൎത്ഥ സത്തയ്ക്കു—സത്യമായ ആത്മാവിനു—വേണ്ടി പുത്രന്മാർ പ്രിയപ്പെട്ടവരായിരിക്കുന്നു." നിങ്ങളുടെ മക്കൾ നിങ്ങൾക്കെതിരാകുമ്പോൾ നിങ്ങൾക്കു ഉപദ്രവം ഉണ്ടാകുന്നു; നിങ്ങൾ അവരെ പുറത്താക്കുന്നു; ദൂരെത്തള്ളുന്നു. അഹോ, ആൎക്കുവേണ്ടിയാണു് മക്കൾ പ്രിയപ്പെട്ടവർ ആയിരിക്കുന്നതെന്നു ഇപ്പോൾ കാണുന്നുതോ?

ദൃഷ്ടാന്തത്തിനു്, നിങ്ങളുടെ മകനുവേണ്ടി കുറെ വസ്ത്രങ്ങൾ വാങ്ങാൻ നിങ്ങൾ ആവശ്യപ്പെടുന്നു എന്നിരിക്കട്ടെ. നിങ്ങൾ ആ വസ്ത്രങ്ങളെ വളരെ പ്രിയപ്പെടുന്നു. എന്നാൽ അവ അവയ്ക്കു വേണ്ടിയല്ലാ, മകനുവേണ്ടിയാണു് നിങ്ങൾക്കു പ്രിയമായിരിക്കുന്നതു്. മകൻ വസ്ത്രങ്ങളേക്കാൾ അധികം പ്രിയതരനാണു്. അതുപോലെ ഇവിടെ മകൻ തന്റെ സ്വന്താത്മാവിനുവേണ്ടിയാണു് പ്രിയപ്പെട്ടിരിക്കുന്നതു് എന്നു നാം കാണുന്നു. മകനിലേക്കാൾ ആത്മാവിൽ—യഥാൎത്ഥസത്തയിൽ—അധികം ആനന്ദം ഉണ്ടു്.

"ന വാ അരേ വിത്തസ്യകാമായവിത്തം പ്രിയം ഭവത്യാത്മനസ്തു
കാമായവിത്തം പ്രിയം ഭവതി—(5)

(ബൃഹദാരണ്യകം. അദ്ധ്യായം 2—ബ്രാഹ്മണം—4)

"തീൎച്ചയായും സ്വത്തു് അതിനുവേണ്ടിയല്ലാ പ്രിയമായിരിക്കുന്നതു്; സ്വാത്മാവിനുവേണ്ടി സ്വത്തു പ്രിയമായിരിക്കുന്നു." നിങ്ങൾ ഈ ദൈവത്തോടും, ആ ദൈവത്തോടും പ്രാൎത്ഥിച്ചുകൊണ്ടു പറയുന്നു:—"ഹേ! സർവ്വേശ്വരാ! അങ്ങു വളരെ ഉന്നതനാണു്; വളരെ മനോഹരനാണു്; വളരെ ദയാലുവും, സ്നേഹശാലിയും ആണു്. അങ്ങു സകലതും ചെയ്യുന്നു." എന്നും മററും. എന്തിനു നിങ്ങൾ ഇങ്ങിനെ ചെയ്യുന്നു? നിങ്ങളിലുള്ള യഥാൎത്ഥ—സത്യ—സത്തയെ—സ്വന്തം ആത്മാവിനെ ദൈവം സേവിക്കയും, നിങ്ങളുടെ ആവശ്യങ്ങളെ ദൈവം സാധിപ്പിക്കയും ചെയ്യുമെന്നു വിശ്വസിക്കുന്നതുകൊണ്ടു് നിങ്ങളുടെ സ്വന്തസത്തയ്ക്കുവേണ്ടി ദൈവം പ്രിയപ്പെട്ടവനായിരിക്കുന്നു; അല്ലാതെ ദൈവത്തിന്റെ സ്വന്തം ആവശ്യത്തിനുവേണ്ടിയല്ലാ. ഇതു ശ്രദ്ധിക്കുക.

യഥാർത്ഥാത്മാവാണ് എല്ലാ സൃഷ്ടിയുടെയും ആനന്ദത്തിന്റെയും ഉത്ഭവസ്ഥാനം. അതറിഞ്ഞു സാക്ഷാൽക്കരിക്കുക.

ഇൻഡ്യായിലെ പാവക്കൂത്തിൽ, ഒരു തിരശ്ശീലയ്ക്കുപിന്നിൽ ഒരു മനുഷ്യൻ ഇരുന്നു, പാവകളുടെ സ്ഥൂലശരീരങ്ങളുമായി ബന്ധമുള്ള ചെറിയ നിരവധികമ്പികൾ കയ്യിൽപിടിച്ചുകൊണ്ടിരിക്കുന്നു. കളികാണാൻ വരുന്നവർ വളരെ ചെറുതായ ആ കമ്പികൾ കാണുന്നില്ല; പുറകിൽ ഇരിക്കുന്ന—കമ്പികൾ വലിക്കുന്ന—മനുഷ്യനെയും കാണുന്നില്ല. അതുപോലെ, ഈ ലോകത്തിൽ സകല സ്ഥൂലശരീരങ്ങളും, സ്ഥൂലങ്ങളായ പാവകളെപ്പോലെയാണ്. സാമാന്യജനങ്ങൾ ഈ സ്ഥൂലശരീരങ്ങൾ യഥാർത്ഥത്തിൽ പ്രവർത്തിക്കുന്നവെന്നു പരിഗണിക്കുന്നു. അവ സ്വതന്ത്രപ്രവർത്തകരും, ഏജണ്ടുകളും ആണെന്നുകരുതി, പ്രത്യക്ഷവും, വ്യക്തിപരവും, ആപേക്ഷികവും ആയ ചൈതന്യത്തിന്റെ നിലയിൽനിന്നു, എല്ലാത്തിനെയും തെളിയിക്കുവാൻ നോക്കുന്നു. ശരീരമാണ് സ്വതന്ത്രപ്രവർത്തകൻ എന്നു അവർ ഗണിക്കുന്നു. അവരുടെ സ്നേഹിതനോ, ബന്ധുക്കളോ ഇഷ്ടമായ കാര്യം ചെയ്യുമ്പോൾ അവർ സന്തോഷിക്കുന്നു; പ്രതികൂലമായി പ്രവർത്തിക്കുമ്പോൾ അവരോടു അവർ നേരെമറിച്ച്, അതൃപ്തിയും, ദ്വേഷവും, ശണ്ഠയും, നിരാശതയും പ്രകടിപ്പിക്കുന്നു; സ്നേഹിതരെയും ബന്ധുക്കളെയും സ്നേഹിക്കുന്നതിനുപകരം വെറുക്കുന്നു. ഇതൊരുതരം ജനങ്ങളാണ്. വേറൊരുതരം ഉയർന്നക്ലാസ്സ ജനങ്ങൾ ഉണ്ട്. അവർ നൂലിനെ—സൂക്ഷ്മമായ കമ്പികളെ—വളരെ വിലമതിക്കുന്നു. ഇവർ അധികം ബുദ്ധിമാന്മാരും, തത്വജ്ഞരും, ആത്മീയപ്രകൃതിയുള്ളവരും ആണ്. അവർ പ്രാധാന്യം മുഴുവനും സൂക്ഷ്മമായ നൂലിനും കമ്പിക്കും കൊടുക്കുന്നു. യഥാർത്ഥകാരണം അശരീരിയായ അഭൗതികസ്വതന്ത്രപദാർത്ഥമോ, ആത്മാവോ—വേറൊരു ലോകത്തിലെ ആത്മാക്കളോ ആണെന്നും പരമാത്മാവു തന്നെയായ ചൈതന്യമല്ലെന്നും, സൂക്ഷ്മശരീരത്തോടു ഐക്യമാന്ന ചൈതന്യമാണെന്നും പരിഗണിക്കുന്നു.

ഈ കൂട്ടർ എത്രദൂരം പോകുന്നുവോ, അത്രത്തോളം അവർ പറയുന്നതു ശരിയാണ്. അവർ ഒരുകാര്യവും ഒരു കാരണവും കാണുന്നു. അവർ ചെറുകമ്പികളും, സ്ഥൂലദേഹങ്ങളിലുള്ള ഫലവും—സംഭവങ്ങളും—കാണുന്നു. എന്നാൽ, മനുഷ്യനെ സംബന്ധിച്ചിടത്തോളം, ശക്തി—യാഥാർത്ഥ്യം, അഥവാ തിരശ്ശീലയ്ക്കു പിന്നിലുള്ള ജീവി—ചെറിയ കമ്പികളെ വലിക്കുന്ന യഥാർത്ഥ

ചൈതന്യം വാസ്തവത്തിൽ വികാരങ്ങളുടെ സകല സ്വരൂപങ്ങളും—ഇവയെല്ലാംതന്നെ ആത്മാവെന്ന അവർണ്ണനീയശക്തിയാൽ നിയന്ത്രിക്കപ്പെടുന്നതായി നാം കാണുന്നു. ഈ ശക്തിക്കു കാരണമോ, കാലമോ, സ്ഥലമോ മൂലമുള്ള പരിമിതികൾ യാതൊന്നുമില്ല. അതാണു യഥാർത്ഥമായ അമർത്ത്യത്വം—യഥാർത്ഥസന്തോഷം—സുഖം—ആനന്ദം. അതു സകലതും ആണു്; അതു് ആത്മാവാണു്.

ഈ ലോകബന്ധങ്ങളും, ജനങ്ങളുടെ കുടുംബബന്ധങ്ങളും സമസ്തവും മനുഷ്യവംശത്തിനു ചില പാഠങ്ങൾ ആണെന്നു ഈ സൈ്വരക്കേടുകളെല്ലാം തെളിയിക്കുന്നു; അവ ജനങ്ങൾക്കു ഒരു വക പരിശീലനവസ്തുക്കൾ അത്രെ. നിങ്ങളുടെ പ്രാപഞ്ചികക്കെട്ടുകളും, ലോകവ്യാപാരങ്ങളും നിങ്ങളെ ആകർഷിച്ചുകൊണ്ടുപോയി പ്രതിഷ്ഠിക്കുന്ന അടുത്ത വലിയ സ്ഥാനം യഥാർത്ഥസത്തയുടെ സാക്ഷാൽകരണമാണു്. അതാണു് അരങ്ങുകളുടെ പുറകിൽ ഇരിക്കുന്ന ചരടുവലിക്കാരനായ ജീവി. നിങ്ങൾ സ്വയം സംഗതി മനസ്സിലാക്കി, യഥാർത്ഥാത്മാവിന്റെ പാരമാർത്ഥിക സ്വഭാവം ബോദ്ധ്യപ്പെട്ടു് അതു സകലത്തിന്റെയും പിന്നിൽ ഇരുന്നു് മനുഷ്യ ഹൃദയത്തെയും ശരീരത്തെയും ഭരിക്കയും നിയന്ത്രിക്കയും ചെയ്യുന്നുവെന്നു നിങ്ങൾ സാക്ഷാൽക്കരിക്കണമെന്നു് ഈ അസ്വാസ്ഥ്യങ്ങൾ തെളിയിക്കുന്നു. മനസ്സുകളും, ശരീരങ്ങളും എല്ലാം ഈ പരമശക്തിക്കു്, പരമാർത്ഥ പ്രേമത്തിനു്, ഉന്നതസത്യത്തിനു് കീഴ്പ്പെട്ടിരിക്കുന്നു.

ഇപ്രകാരം, നിങ്ങൾ ഒരു സ്നേഹിതനെ കാണുമ്പോൾ, അവന്റെ പശ്ചാൽഭാഗത്തുള്ള സത്യാത്മാവിനെ കാണുന്നുവെന്നു ഗ്രഹിക്കയും പരിഗണിക്കയും ചെയ്യണം. അവൻ സംസാരിച്ചു കേൾക്കുമ്പോൾ കേൾവിയെ പുറകിൽനില്ക്കുന്ന ആത്മാവു നിയന്ത്രിക്കുന്നു. ഒരു സ്നേഹിതന്റെ ശക്തി നിങ്ങൾ ശ്രദ്ധിക്കുമ്പോൾ അവന്റെ പിന്നിലുള്ള ദിവ്യത്വത്തെയാണു് നിങ്ങൾ ശ്രദ്ധിക്കുന്നതു്. നിങ്ങൾ ഈ ശക്തിയെപ്പററി ഗൌനിച്ചാൽ, നിങ്ങൾക്കു ചതിവു പററുകയില്ല; കഷ്ടതകൾ വരുകയില്ല; സൈ്വരക്കേടുകൾ സംഭവിക്കയില്ല. ജനങ്ങൾ സ്ഥൂലങ്ങളായ പാവകളെ കാണുന്നതുപോലെ, അവയുടെയെല്ലാം പുറകിൽ സത്യമായ ആത്മാവിന്റെ ശക്തി കളിയാടുന്നുവെന്നു അവർ അറിയുന്നു.

ജനങ്ങളുടെ പ്രവൃത്തികൾക്കു പിന്നിൽഉള്ള ശക്തിയെ വീക്ഷിക്കുക; അതിനെ ഗ്രഹിക്കുക; അതു നിങ്ങൾതന്നെയാണെ

ന്നറിയുക. സ്വരൂപവും വർണ്ണവും നിങ്ങൾ അറിയുന്ന അത്രമാത്ര മുള്ള ശക്തിയോടും ശ്രദ്ധയോടും അതിനെ സാക്ഷാൽക്കരിക്കുക:

ബ്രഹ്മതം പരാദാദ്, യോ / ന്യത്രാത്മനോ ബ്രഹ്മവേദ,
ക്ഷത്രം തം പരാദാദ്, യോ / ന്യത്രാത്മനോ ക്ഷത്രം വേദ,
ലോകാസ്തം പരാദുര്യോ / ന്യത്രാത്മനോ ലോകാൻവേദ,
ദേവാസ്തം പരാദുര്യോ / ന്യത്രാത്മനോ ദേവാൻവേദ,
ഭൂതാനിതം പരാദുര്യോ / ന്യത്രാത്മനോ ഭൂതാനിവേദ,
സർവ്വം തം പരാദാദ്, യോ / ന്യത്രാത്മനോ സർവ്വംവേദ,
ഇദം ബ്രഹ്മ, ഇദം ക്ഷത്രം, ഇമേലോകാഃ, ഇമേദേവാഃ, ഇമാനി ഭൂതാനി, ഇദം സർവ്വം, യദയമാത്മാ...... (6)
(ബൃഹദാരണ്യകം. അദ്ധ്യായം 2. ബ്രാഹ്മണം. 4)

"ആത്മാവിൽ അല്ലാതെ ബ്രാഹ്മണവർണ്ണത്തെ നോക്കുന്ന വനെ ബ്രാഹ്മണവർണ്ണം പരിത്യജിക്കുന്നു.; ആത്മാവിലല്ലാതെ ക്ഷത്രിയവർണ്ണത്തെ നോക്കുന്നവനെ ക്ഷത്രിയവർണ്ണം ഉപേക്ഷി ക്കുന്നു; ആത്മാവിലല്ലാതെ ലോകങ്ങളെ നോക്കുന്നവനെ ലോക ങ്ങൾ പരിത്യജിക്കുന്നു; ആത്മാവിലല്ലാതെ ദേവന്മാരെ നോക്കു ന്നവനെ ദേവന്മാർ ഉപേക്ഷിക്കുന്നു; ആത്മാവിലല്ലാതെ ഭൂത ങ്ങളെ—സൃഷ്ടികളെ—നോക്കുന്നവനെ സൃഷ്ടികൾ ഉപേക്ഷി ക്കുന്നു; ആത്മാവിലല്ലാതെ സർവ്വത്തെയും നോക്കുന്നവനെ സർവ്വ വും ഉപേക്ഷിക്കുന്നു. ഈ ബ്രഹ്മവർണ്ണവും, ക്ഷത്രിയവർണ്ണവും, ലോകങ്ങളും, ദേവന്മാരും, സൃഷ്ടികളും, സർവ്വവും എല്ലാം ആത്മാ വാണു്."

ഇവിടെ ഈശ്വരതത്വത്തിനെ വെളിവായും വ്യക്തമായും വിവരിച്ചിരിക്കുന്നു. ഇതു നിങ്ങളുടെ ഹൃദയത്തിൽ പതിഞ്ഞുറ യ്ക്കട്ടെ; നിങ്ങൾ മുക്തരാണെന്നു സാക്ഷാൽക്കരിക്കും; നിങ്ങളുടെ ജന്മാവകാശം തിരിച്ചുകിട്ടും. "ബ്രാഹ്മണജാതിയും, വേദങ്ങളും സമസ്തവും ഈ ആത്മാ—സത്ത—ആണു്."

ഇവിടെയാണു് ദിവ്യനിയമം. ഒരു ഭൌതികപദാർത്ഥത്തിനെ അതിനുമാത്രം വേണ്ടി നിങ്ങൾ ആശ്രയിക്കയോ താങ്ങുകയോ ചെയ്യാൻ തുടങ്ങുമ്പോൾ നിങ്ങൾ പരാജയം അടയണമെന്നു നിയ മവും വേദങ്ങളും പ്രഖ്യാപിക്കുന്നു. നിങ്ങൾ നിങ്ങളുടെ കാമ്യവിഷ യങ്ങൾക്കു മുകളിൽ നില്ക്കണം. അതാണുചട്ടം. നിങ്ങൾ ഒരു വലിയ ആളിൻെറ, ശക്തിമാനായ ഭരണാധിപൻെറ മുമ്പിൽ പോയി, അയാളുടെ ശരീരത്തിലോ വ്യക്തി പ്രത്യേകതയിലോ

ആശ്രയിച്ചു താങ്ങി നില്ക്കാൻ തുടങ്ങുമ്പോൾ, നിങ്ങൾ ഒരു ബല ഹീനമായ പുൽക്കൊടിയിലാണു് ചാരുന്നതെന്നും, നിങ്ങൾ ഉരുണ്ടു വീഴുമെന്നും വേദം ഘോഷിക്കുന്നു; നിങ്ങൾ തന്മൂലം ഒരു പാപവും ചെയ്യുന്നു. എന്തെന്നാൽ അയാളുടെ യഥാർത്ഥ ചൈതന്യമായ ഈശ്വരനെവിട്ടു ശരീരത്തിനെ അധികം വിലമതിക്കുന്നു. വാസ്തവ വസ്തുവിന്റെ സ്ഥാനത്തു നിങ്ങൾ വ്യാജരൂപങ്ങളും, വലയങ്ങളും പ്രതിഷ്ഠിക്കുന്നു; ഉള്ളിലെ ദിവ്യത്വത്തിനെ, യഥാർത്ഥതയെ നിങ്ങൾ നിഷേധിക്കുന്നു. നിങ്ങൾ അപ്പോൾ വിഗ്രഹാരാധന ചെയ്യുന്നു; നിങ്ങൾ ശരീരമാകുന്ന സ്വരൂപത്തെ വന്ദിക്കുന്നു. നിങ്ങൾ ചെയ്യുന്ന വന്ദന നിഴലിനെ വന്ദിക്കുകയാണു്; ഈശ്വരനെ വന്ദിക്കുകയല്ല. ഫലമോ, നിങ്ങൾ വേദനയും കഷ്ടതയും അനുഭവിക്കുക എന്നതാണു്. ഇതാണു് നിയമം. നിങ്ങൾ ലൌകികജോലികൾക്കുപോകുമ്പോൾ അകത്തെ ഈശ്വരനെ—ആത്മാവിനെ—വീക്ഷിക്കണമെന്നു വേദങ്ങൾ പറയുന്നു. • ജനങ്ങളുമായിട്ടുള്ള ലോകവ്യവഹാരങ്ങൾക്കു രണ്ടാം പ്രാധാന്യമേ സങ്കല്പിക്കാവൂ. അതു് ഒരു തനി സ്വപ്നംപോലെ പരിഗണിക്കണം. അന്തർല്ലീനമായ പരമാർത്ഥത്തിന്റെയോ, സത്യത്തിന്റെയോ നിലയിൽ അതിനു പ്രാധാന്യം കൊടുക്കരുതു്. പരമാർത്ഥതത്വം വ്യക്തിത്വത്തെക്കാൾ വലിയതാണെന്നു ബോധിക്കുക: ഒരു സ്നേഹിതന്റെ പടത്തിനെ സ്നേഹിക്കയോ വിലമതിക്കയോ ചെയ്യുന്നതു് പടത്തിനു വേണ്ടിയല്ല, സ്നേഹിതൻ കാരണമാണു്. സ്നേഹിതൻ പടത്തെക്കാൾ പ്രിയതരനാണു്. വിഷയപദാർത്ഥങ്ങളെക്കാൾ അവയിലെ സത്തായ സത്തയെ ദർശിക്കുക. അപ്പോൾ പ്രാപഞ്ചിക ബന്ധങ്ങളും, ലോകവ്യവഹാരങ്ങളും സുഗമമായി, മൃദുവായി, ലഘുവായി പുരോഗമിക്കും. അല്ലാഞ്ഞാൽ തടസ്സവും, സൈ്വരക്കേടും, ഉപദ്രവങ്ങളും നേരിടും. അതാണു ചട്ടം.

നമുക്കിവിടെ ഒരു കഥ പറയാം. ഒരു ചെറുഗ്രാമത്തിൽ ഒരിക്കൽ ഒരു ഭ്രാന്തസ്ത്രീ താമസിച്ചിരുന്നു. അവൾക്കു ഒരു പൂവൻകോഴിയുണ്ടായിരുന്നു. ഗ്രാമവാസികൾ അവളെ അസ്വസ്ഥപ്പെടുത്തുകയും, ചീത്തപറകയും, വളരെ ഉപദ്രവിക്കയും ചെയ്തുവന്നിരുന്നു, സമീപത്തുള്ള ഗ്രാമജനങ്ങളോടു അവൾ പറഞ്ഞു:—"നിങ്ങൾ എന്നെ വളരെ ഉപദ്രവിക്കുന്നു, അലട്ടുന്നു കഠിനമായി ദ്രോഹിക്കുന്നു. ഇപ്പോളിനി ഞാൻ വെറുതെ നോക്കിയിരിക്കയില്ല. നോക്കിക്കൊള്ളുവിൻ! ഞാൻ ഇതിനു പകരം

ഘോഷിക്കും.'' ആദ്യം ജനങ്ങൾ ഇതു ശ്രദ്ധിച്ചതേ ഇല്ല. അവൾ വിളിച്ചുപറഞ്ഞു:—''ഗ്രാമനിവാസികളേ! സൂക്ഷിച്ചിരിപ്പിൻ! നിങ്ങൾ കരുതിയിരിപ്പിൻ! ഞാൻ നിങ്ങൾക്ക വളരെ കഠിനമായി പ്രതികാരം ചെയ്യും.'' അവൾ എന്തു ചെയ്യുമെന്നു അവർ ചോദിച്ചു. അവൾ പറഞ്ഞു:—''ഞാൻ ഈ ഗ്രാമത്തിൽ സൂര്യൻ ഉദിക്കാൻ സമ്മതിക്കയില്ല''. അവൾ അതെങ്ങിനെയാണ് ചെയ്യാൻ പോകുന്നതു് എന്നു അവർ ചോദിച്ചു. അവൾ മറുപടി പറകയായിരുന്നു.—''എൻെറ കോഴിക്രൂകുമ്പോഴാണ് സൂര്യൻ ഉദിക്കുന്നതു്. നിങ്ങളെന്നെ ദ്രോഹിക്കാൻ തുടരുകയാണെങ്കിൽ, ഞാൻ എൻെറ കോഴിയെ വേറൊരു ഗ്രാമത്തിൽകൊണ്ടുപൊയ്ക്കളയും. അപ്പോൾ ഈ ഗ്രാമത്തിൽ സൂര്യൻ ഉദിക്കുന്നതല്ല.''

കോഴി ക്രൂകിയപ്പോൾ സൂര്യൻ ഉദിച്ചു എന്നതു ശരിയാണ്. എന്നാൽ സൂര്യോദയത്തിനു കോഴിയുടെ ക്രൂകൽ കാരണമല്ല. തീർച്ചയായും അല്ല. ആകട്ടെ; അവൾ ഗ്രാമംവിട്ടു വേറൊരു ഗ്രാമത്തിൽപോയി. എന്തെന്നാൽ അവൾക്ക വീണ്ടും വളരെ ഉപദ്രവം ഉണ്ടായി. അവൾ ചെന്നുചേൻ ഗ്രാമത്തിൽ കോഴിക്രൂകി; ആ ഗ്രാമത്തിൽ സൂര്യൻ ഉദിക്കയും ചെയ്തു. എന്നാൽ അവൾ ഉപേക്ഷിച്ച ഗ്രാമത്തിലും സൂര്യൻ ഉദിച്ചു. ഇതുപോലെ, കോഴിയുടെ ക്രൂകൽ നിങ്ങളുടെ ആഗ്രഹങ്ങളുടെ, യാചിക്കയും കെഞ്ചുകയും ചെയ്യുന്ന, പ്രകൃതിയാണ്. നിങ്ങളുടെ കാമങ്ങൾ കോഴിക്രൂകുന്നതുപോലെയാണ്. കാമ്യവിഷയങ്ങൾ നിങ്ങൾക്കവരുന്നതു് സൂര്യൻ ഉദിക്കുന്നതുപോലെയും ആണ്. ആഗ്രഹങ്ങൾക്ക വിഷയമായ സാധനങ്ങളോടുള്ള ആർത്തിയും, ആവേശവും അപരിമേയാത്മാവാകുന്ന ഏകസൂര്യനാൽ സൃഷ്ടിക്കപ്പെടുന്നതും, ഭരിക്കപ്പെടുന്നതും, നിയന്ത്രിക്കപ്പെടുന്നതും ആണ്. പ്രഭാതവും, സന്ധ്യയും, രാവും, പകലും ഉണ്ടാക്കുന്നതു് ഭരണകർത്താവായ സൂര്യൻ—യഥാർത്ഥസത്ത—ആണ്. യഥാർത്ഥാത്മാവായ അപരിമിതമാണ് സകലലോകവ്യവഹാരങ്ങളെയും ഭരിച്ചു നിയന്ത്രിക്കുന്നതു്. അതു ഇന്ദ്രിയങ്ങളിൽ ചുഴിഞ്ഞുകയറുന്നു. ചരടുവലിക്കുന്നവനെ നിയന്ത്രിക്കുന്നതു ആ പ്രകാശപ്രകാശവും സൂര്യസൂര്യനുമാണ്. അതോൎമ്മിക്കുക.

ഇതെല്ലാം ക്ഷുദ്രമായ, കെഞ്ചുന്ന, യാചിക്കുന്ന സ്വാർത്ഥപരവ്യക്തിത്വം മൂലമാണെന്നു സാമാന്യജനങ്ങൾ പ്രായേണ പരിഗണിക്കുന്നു. ആ തെററു ചെയ്യരുതു്. അതിൽനിന്നു ശ്രദ്ധാപൂർവ്വം ഒഴിഞ്ഞുനില്ക്കുക. ഒന്നുപരിശോധിച്ചു നോക്കുക. ഒരേ

സൂര്യനാണ് പ്രഭാതത്തെ അലങ്കരിപ്പിക്കുന്നതും, കോഴിയുടെ കണ്ണുകളിൽക്കൂടി ചുഴിഞ്ഞുകയറുന്നതും, അതിന്റെ തൊണ്ടതുറപ്പിക്കുന്നതും, കൂകുവാൻ പ്രേരിപ്പിക്കുന്നതും; കോഴിയുടെ കൂകലും, പ്രഭാതോദയവും സൂര്യന്റെ സുഖകരമായ ചൂടും ശക്തിയുമാണ് വാസ്തവത്തിൽ നിയന്ത്രിക്കുന്നതു്; വാസ്തവത്തിൽ വരുത്തുന്നതു്. ഈ സജീവപദാർത്ഥങ്ങളെ ഒരു പുറത്തുനോക്കുക; നിങ്ങളുടെ സ്വന്ത ചിന്തകളെ മറുപുറത്തും. എല്ലാം ഭരിക്കുന്നതും, നിയന്ത്രിക്കുന്നതും, പ്രേരിപ്പിക്കുന്നതും, സൂര്യസൂര്യനും, പ്രകാശപ്രകാശവും, യഥാർത്ഥസത്യവും, വാസ്തവസത്തയും ആയ ആ ആത്മാവുതന്നെ. അതിനെ അറിഞ്ഞു സ്വതന്ത്രനാകുക. വ്യാജമായ ആരോപണങ്ങൾ ചെയ്യരുതു്. പിഴച്ച വ്യാഖ്യാനങ്ങൾ ചെയ്യരുതു്. പദാർത്ഥങ്ങൾ സ്വയം യഥാർത്ഥമാണെന്ന പരിഗണിക്കരുതു്. ഭൌതിക പദാർത്ഥങ്ങൾ സ്വയം സങ്കടത്തിനും, വേദനയ്ക്കും യഥാർത്ഥ കാരണങ്ങളാണെന്ന ചിന്തിക്കുന്നതു് വ്യാജവിശ്വാസം മാത്രമാണ്. അതറിയുക; അതു ഗ്രഹിക്കുക. എല്ലാകാര്യങ്ങളും, ഒരു വലിയ നേരമ്പോക്ക—മനോജ്ഞമായ ഒരു നാടകപ്രകടനം ആയി പരിഗണിക്കുക. ഒരാൾ *ക്ലിയോപാട്രായുടെയോ, മാക്ബത്തി * ന്റെയോ ഭാഗം അഭിനയിച്ചേക്കാം. എന്നാൽ അവൻ വാസ്തവത്തിൽ ആത്മഹത്യയോ, മനുഷ്യഹത്യയോ ചെയ്യാത്തവനാണ്; അവൻ ഒരു രാജാവോ, രാജ്ഞിയോ അല്ല. അവൻ ഒരു നടൻ മാത്രമാണ്. എന്നുമാത്രമല്ലാ അവൻ ഇന്നിന്ന മാന്യനമാണ്. അതു പോലെ, നിങ്ങൾ പല കർമ്മങ്ങളും ചെയ്യാം. എന്നാൽ നിങ്ങളുടെ സത്യാത്മാവു് പരമാത്മാവാണെന്നുള്ളതു് മറക്കരുതു്. ആ 'സോഹം' (ഞാനതെന്നുള്ളതു്) അഭിന്നനും, സർവ്വാനന്ദവും, സകല സന്തുഷ്ടിയും ആണെന്നറിയുക. അതു മറക്കരുതു്; അതു ചിന്തിക്കുക; എന്നിട്ടു മുക്തനാകുക.

"സ യഥാ ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാഞ്ഛബ്ദാഞ്ഛക്നു
യാൽ ഗ്രഹണായ, ദുന്ദുഭേസ്തു ഗ്രഹണേന ദുന്ദുഭ്യാഘാതസ്യവാ
ശബ്ദോ ഗൃഹീതഃ"
(ബൃഹദാരണ്യകം)

"ചെണ്ടയിൽ അടിക്കുമ്പോൾ പുറപ്പെടുന്ന ശബ്ദങ്ങളെ അവയെക്കൊണ്ടുതന്നെ ബാഹ്യമായി പിടിക്കാൻ സാധിക്കയില്ല; എന്നാൽ ചെണ്ടയെയോ, ചെണ്ട അടിക്കുന്നവനെയോ പിടിച്ചാൽ ശബ്ദങ്ങൾ പിടിക്കപ്പെടുന്നു."

* ഷേക്സ്പീയരുടെ രണ്ടു നാടകപാത്രങ്ങൾ.

പ്രാപഞ്ചികവസ്തുക്കളായ സകല കാമവിഷയങ്ങൾക്കും കാരണഭൂതനും, അവയുടെ ജന്മസ്ഥാനവും ആയ അവനെ പിടിച്ചാൽ അവയെയും പിടികൂടാവുന്നതാണ്.

"സ യഥാ ശംഖസ്യ ധ്മായമാനസ്യ ന ബാഹ്യാഞ്ഛബ്ദാൻ ശക്നുയാൽ ഗ്രഹണായ, ശംഖസ്യ തു ഗ്രഹണേന ശംഖധ്മസ്യ വാ ശബ്ദോ ഗൃഹീതഃ (8

"ഊതപ്പെടുന്ന ശംഖിന്റെ ശബ്ദം അതുകൊണ്ടുതന്നെ പിടിക്കാൻ അസാധ്യമാണ്. ശംഖിനെയോ, ഊതുന്നവനെയോ പിടിച്ചാൽ ശബ്ദം പിടിക്കപ്പെടുന്നു."

ബ്രഹ്മത്തോടു ഐക്യമാർന്നവന് സകല ആഗ്രഹങ്ങളും പ്രാപ്തമാകുന്നു. ആരും ഒരിക്കലും അവനെ ചതിക്കയില്ല. വേദനയോ കഷ്ടതയോ അവനൊരിക്കലും വരുകയുമില്ല.

"സ യഥാ സർവ്വാസാമപാം സമുദ്രമേകായനം, ഏവം സർവ്വേഷാം സ്പർശാനാം ത്വഗേകായനം, ഏവം സർവ്വേഷാംഗന്ധാനാം നാസികേ ഏകായനം, ഏവം സർവ്വേഷാം രസാനാം ജിഹ്വൈകായനം, ഏവം സർവ്വേഷാം രൂപാണാം ചക്ഷുരേകായനം, ഏവം സർവ്വേഷാം ശബ്ദാനാം ശ്രോത്രമേകായനം, ഏവം സർവ്വേഷാം സങ്കല്പാനാം മന ഏകായനം, ഏവം സർവ്വാസാം വിദ്യാനാം ഹൃദയമേകായനം, ഏവം സർവ്വേഷാം കർമ്മണാം ഹസ്താവേകായനം, ഏവംസർവ്വേഷാം ആനന്ദാനാം ഉപസ്ഥ ഏകായനം, ഏവം സർവ്വേഷാം വിസർഗ്ഗാണാം വായുരേകായനം, ഏവം സർവ്വേഷാമധ്വനാം പാദാവേകായനം, ഏവം സർവ്വേഷാം വേദാനാം വാഗേകായനം" (11,

"എല്ലാ ജലങ്ങളും സമുദ്രത്തിലും, എല്ലാ സ്പർശങ്ങളും ത്വക്കിലും, എല്ലാ രസങ്ങളും നാക്കിലും, എല്ലാഗന്ധങ്ങളും മൂക്കിലും, എല്ലാരൂപ(നിറ)ങ്ങളും കണ്ണിലും, എല്ലാ ശബ്ദങ്ങളും ചെവിയിലും, എല്ലാ സങ്കല്പങ്ങളും മനസ്സിലും, എല്ലാവിദ്യകളും ഹൃദയത്തിലും, എല്ലാകർമ്മങ്ങളും കൈകളിലും, എല്ലാസഞ്ചാരങ്ങളും പാദങ്ങളിലും, എല്ലാവേദങ്ങളും വാക്കിലും അവയുടെ കേന്ദ്രം ദർശിക്കുന്നു."

ഇങ്ങിനെ സംസാരവും, ലോകപദാർത്ഥങ്ങളും സമസ്തവും അവയുടെ കേന്ദ്രം ആത്മാവിൽ കാണുന്നു. സകല ശബ്ദങ്ങളും, വർണ്ണങ്ങളും, രസങ്ങളും പ്രവൃത്തികളും, ഇന്ദ്രിയങ്ങളിൽക്കൂടിയുള്ള സകല വ്യാപാരങ്ങളും അദ്വയാത്മാവിൽ അവയുടെ കേന്ദ്രം ദർശിക്കുന്നു. അതിൽനിന്നു സകലതും പുറപ്പെടുന്നു.

"സ യഥാസൈന്ധവഖില്യ ഉദകേപ്രാസ്ത ഉദകമേവാനവിലീയേത, നഹാസ്യോദ് ഗ്രഹണായേവസ്യാൽ, യതോയതസ്ത്വാദദീതലവണ മേവ;ഏവം വാ അര ഇദം മഹദ്ഭൂത മനന്തം അപാരം വി- ജ്ഞാനഘന ഏവ, ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായതാന്യേ വാനവിനശ്യതിന പ്രേത്യസംജ്ഞാസ്തീത്യരേബ്രവീമി, ഇതിഹോ വാചയാജ്ഞവല്ക്യഃ" (12)

"ഒരുകട്ട ഉപ്പ് വെള്ളത്തിൽ വീണാൽ അതിൽ അലിയു കയും, തിരിയെ എടുക്കാൻ പാടില്ലാതാകയും ചെയ്യുന്നു. എന്നാൽ രുചിച്ചുനോക്കുന്ന വെള്ളത്തിലെല്ലാം ഉപ്പുരസം ഉണ്ട്. ഇതു പോലെ, ഹേ! മൈത്രേയി! നിശ്ചയമായും ഈ മഹാസത്വം—അ ന്തമില്ലാത്ത, അതിരില്ലാത്ത, ജ്ഞാനമല്ലാതെ വേറൊന്നുമല്ലാത്ത ഈ ജീവി—ഭൂതങ്ങളിൽനിന്നു ഉദിക്കയും, വീണ്ടും അവയിൽ തന്നെ നശിക്കയും ചെയ്യുന്നു. അദ്ദേഹംപോയിക്കഴിഞ്ഞാൽ പിന്നെ ജ്ഞാനമില്ല (പേരില്ല) എന്നു ഞാൻ പറയുന്നു." യാജ്ഞ വൽക്യൻ ഇങ്ങിനെ പറഞ്ഞു.

ഈ തത്വങ്ങൾ സാക്ഷാൽക്കരിച്ച മനുഷ്യൻ അതുമാ യിട്ടു—ദിവ്യത്വവുമായിട്ടു സംയോജിക്കുന്നു; അവൻ പിന്നെ നാമ ങ്ങളെയും രൂപങ്ങളെയും ആശ്രയിക്കയില്ല.

സാഹോവാചമൈത്രേയി, അത്രൈവ മാ ഭഗവാൻ മുമൂഹദ്
ന പ്രേത്യസംജ്ഞാസ്തി ഇതി."

"അപ്പോൾ മൈത്രേയി പറഞ്ഞു:—ഇവിടെ അങ്ങെന്നെ വ്യാമോഹിപ്പിച്ചു; ഭഗവാനേ! അതുപോയാൽ പിന്നെ ജ്ഞാനമി ല്ലെന്നു പറഞ്ഞപ്പോൾ അതാണ് സംഭവിച്ചതു്."

മൈത്രേയിയുടെ ഹൃദയത്തിൽ ശങ്ക ഉണ്ടായി. ഈ സത്ത എല്ലാ ഉപദ്രവവും ഉണ്ടാക്കിയെങ്കിൽ ശോകത്തിൻെറയും, സങ്കട ത്തിൻെറയും, സൈ്വരക്കേടിൻെറയും നിദാനം അതായിരുന്നു എങ്കിൽ, നമ്മുടെ മനസ്സും വ്യക്തിസത്തയും നശിച്ചാൽ നാം സമ്പൂൎണ്ണം നഷ്ടമാകുന്നു. അവൾ പറയുന്നു:—"എനിക്കു നാശം വേണ്ട; നാശവും, മരണവും, അവസാനവും ആയ—അങ്ങു പറ യുന്നസത്ത—എനിക്കു വേണ്ട. ഞാനെല്ലാം നഷ്ടപ്പെടണമെങ്കിൽ എനിക്കതു വേണ്ടാ."

"സഹോവാച, നവാ അരേ/ഹം മോഹം ബ്രവീമ്യലം വാ, അരേ
ഇദം വിജ്ഞാനായ (13)

യത്രഹി ദ്വൈതമിവ ഭവതി, തദിതര ഇതരം ജിഘ്രതി, തദിതര ഇതരം പശ്യതി, തദിതര ഇതരം ശൃണോതി, തദിതര ഇതരം അഭിവദതി തദിതര ഇതരം മനുതേ, തദിതര ഇതരം വിജാനാതി, യത്രവാം അസ്യസർവ്വമാത്മൈവാ ഭൂത, തത് കേന കംജിഘ്രേൽ, തത്കേനകം പശ്യേൽ, തത്കേനകം ശൃണുയാൽ, തത്കേനകം അഭിവദേത, തത്കേന കം മന്വീത, തത്കേന കം വിജാനീയാൽ യേനേദം സർവ്വം വിജാനാതിതംകേനവിജാനീയാൽ? വിജ്ഞാതാരമരേ കേനവിജാനീയാൽ—(14)

എന്നാൽ യാജ്ഞവൽക്യൻ പറഞ്ഞു:—"ഹേ! മൈത്രേയി! വ്യാമോഹിപ്പിക്കുന്നതൊന്നും ഞാൻ പറയുന്നില്ല. ഹേ! പ്രിയതമേ! വിജ്ഞാനത്തിനു ഇതുമാത്രം മതി.

"എന്തെന്നാൽ ദ്വൈതം—രണ്ടു്—ഉണ്ടെന്നുവെച്ചാൽ, ഒന്നു മററതിനെ കാണുകയും, മണക്കുകയും, കേൾക്കുകയും, പറക്കുകയും, ചിന്തിക്കുകയും, അറിയുകയും ചെയ്യുന്നു. എന്നാൽ സർവ്വവും ആത്മാമാത്രമാണെങ്കിൽ, അവൻ എങ്ങിനെ മററൊന്നിനെ മണക്കുന്നു, എങ്ങിനെ കാണുന്നു, എങ്ങിനെ കേൾക്കുന്നു, എങ്ങിനെ വന്ദിക്കുന്നു, എങ്ങിനെ ചിന്തിക്കുന്നു, എങ്ങിനെ അറിയുന്നു? യാതൊന്നിനാൽ ഇതെല്ലാം അറിയപ്പെട്ടുന്നുവോ അതിനെ അവനെങ്ങിനെ അറിയും? ഹേ! പ്രിയതമേ! അവൻ ജ്ഞാതാവായ തന്നെത്തന്നെ എങ്ങിനെ അറിയണം."

കേൾക്കാത്തതു് രണ്ടുകാരണംകൊണ്ടാകാം. ഒന്നുകിൽ ഒരുത്തൻ മൂകനും ബധിരനും ആകകൊണ്ടു ആയേക്കാം; അല്ലെങ്കിൽ അയാളുടെ പുറമേ ശബ്ദം ഇല്ലാത്തതുകൊണ്ടായേക്കാം. കാണായ്കു രണ്ടു കാരണം കൊണ്ടാകാം. ഒരുപക്ഷേ നിങ്ങൾ കുരുടനാകാം, അഥവാ നിങ്ങളല്ലാതെ കാണത്തക്കതൊന്നും ഇല്ലായിരിക്കാം. മണക്കാത്തതും രണ്ടുകാരണംകൊണ്ടു് ആകാം. ഒന്നുകിൽ നിങ്ങൾക്കു മണം അറിഞ്ഞുകൂടാ; അല്ലെങ്കിൽ മണക്കപ്പെട്ടവാൻ നിങ്ങളിൽനിന്നു അന്യമായിട്ടു ഒന്നുമില്ലായിരിക്കാം. അതാണു് മൈത്രേയി ഇവിടെ ഉന്നയിച്ച പൂർവ്വപക്ഷം. യഥാർത്ഥവും സത്യവും ആയ ആത്മാമുഖേന നാം കേൾക്കുകയും, കാണുകയും, രുചിക്കയും വേണമെങ്കിൽ നാം പരമാർത്ഥത്തിൽ മൂകരും, ബധിരരും, കുരുടരും ആയിരിക്കേണ്ടതല്ലേ? ഇതിന്റെ ഉത്തരം ഇങ്ങിനെയാണു്:—അകത്തു യഥാത്ഥാത്മാവിനെ കാണുന്നതുകൊണ്ടല്ലായിതു്; പിന്നയോ, അപരിമേയാത്മാവായ നിങ്ങളെ കൂടാതെ നിങ്ങൾക്കു കാണ്മാൻ വേറൊന്നുമില്ലാത്തതിനാലാണു്. ശബ്ദം

എന്നതിന്റെ രത്നച്ചുരുക്കം. "എങ്ങിനെ, എപ്പോൾ, എവിടെ നീ ഈ സംസാരം സൃഷ്ടിച്ചു?" എന്നു ബുദ്ധിക്കു ഈശ്വരനോടു അഥവാ ആത്മാവോടു ചോദിക്കാവതല്ല; അതിനു സധൈര്യം ചോദിക്കാവതല്ല.

അപരിമേയത്തോടു ഐക്യം പ്രാപിക്കുന്നതിന്, പരമാർത്ഥവസ്തുവിന്റെ യഥാർത്ഥസമുദ്രമായ, നിയന്ത്രിക്കയും, ഭരിക്കയും ചെയ്യുന്ന ശക്തി ആയ, ഈ ആത്മാവിനെ ഗ്രഹിക്കുകയും, അറിയുകയും, കാണുകയും, ചിന്തിക്കുകയും, സാക്ഷാൽക്കരിക്കയും ചെയ്യേണ്ടതാകുന്നു. ഈ സത്യാത്മാവിനെയാണ് 'സോഹം' എന്നു പറയുന്നത്. ഈ സത്യസത്ത, കേവലമായ ഞാൻ, കാരണത്തിനും കാലത്തിനും സ്ഥലത്തിനും അതീതനാണ്. ഈ കേവലപരമാർത്ഥാത്മാവിനെയാണു പ്രണവം—ഓങ്കാരം—പ്രതിനിധീകരിക്കുന്നത്. 'ഓം' എന്നതിന്റെ അർത്ഥം 'സോഹം' (ഞാനാകുന്നു) എന്നാകുന്നു. 'ഓം' എന്നു ജപിക്കുമ്പോൾ നിങ്ങൾ വേറാരെയും സംബോധന ചെയ്യുന്നില്ല. 'ഓം' ജപിക്കുമ്പോൾ നിങ്ങളിൽനിന്നു ഭിന്നമായ വേറൊരു ബാഹ്യവസ്തുവിനെ വിളിക്കുന്നു എന്നു സ്മരിക്കരുത്. 'ഓം' ജപിക്കുമ്പോൾ ഈ യഥാർത്ഥ 'സോഹം'—'ഞാനാകുന്നു'—എന്നതിനോട് നിങ്ങൾ ഏകമാണെന്നു ബോധിക്കുക. ബലവത്തായ ഈ ബോധംമൂലം മനസ്സ യഥാർത്ഥതയിൽ ലയിക്കുന്നു. ശക്തമായ ഈ വിശ്വാസംകൊണ്ടു്, മനസ്സിന്റെ ഈ സജീവജ്ഞാനംകൊണ്ടു് മനസ്സ് ഒരു കുമിളപോലെയായി അതു പൊട്ടി ബലമായ സമുദ്രത്തിൽ—സത്തയാകുന്ന വാരിധിയിൽ—ലയിച്ചുപോകുന്നു. ഇതാണ് അനുഭവസിദ്ധിക്കുള്ള മാർഗ്ഗം. ഈ പ്രബലചിന്ത—സജീവജ്ഞാനം—മനസ്സിൽ വരുമ്പോൾ അതു നിങ്ങളെ പിടികൂടി വ്യാജവ്യക്തിത്വത്തിന്റെ വഞ്ചനയിൽനിന്നു നിങ്ങളെ മോചിപ്പിച്ചുകൊള്ളും. ഇതാണ് സത്യസമ്പാദനത്തിന്, നിങ്ങളെ മുക്തനാക്കാൻ, ഉള്ള മാർഗ്ഗം.

ഈ ദേഹത്തിലും, ആ ദേഹത്തിലും യഥാർത്ഥ'സോഹം' കാണപ്പെടുന്നു. മഹത്തും, ശക്തിമത്തും ആയ സമുദ്രത്തിൽഎന്നതുപോലെ, കാരണകർത്താവും, നിയന്ത്രകനും, നാഥനും ആയ ആ അപരിമേയാത്മാവ്—സത്യ'സോഹം'—ഒരേപ്രകാരം ഏററവും ചെറിയ അണുവിലും ഉണ്ടു്; എല്ലാകാലവും, എല്ലാസ്ഥലത്തും, എല്ലാകാര്യങ്ങളിലും ഒരുപോലെയുണ്ടു്. അതു അനുഭവപ്പെടുത്തുക. നിങ്ങൾ ആ യഥാർത്ഥ 'സോഹം' ആണെന്നും

സാക്ഷാൽക്കരിക്കുക. അപരിമാണമായി അനശ്വരമായിട്ടുള്ള ആത്മാവാണു് നിങ്ങളെന്നു ഗണിക്കുക. നിങ്ങളുടെ നിലയ്ക്കു എന്തൊരു ഗംഭീരമായ ഭേദം—വ്യത്യാസം—ആണു് അപ്പോൾ വരുന്നതു്? നിങ്ങൾ സകല ഇടത്തിലും വ്യാപിക്കുന്നു, സകലകാലത്തിലും നിറയുന്നു; സകല സ്ഥലത്തെയും താങ്ങുന്ന ആത്മാ നിങ്ങളാണു്; അതിരില്ലാത്ത ഇടത്തിൽ നിങ്ങൾ വ്യാപിക്കുന്നു എന്നു ചിന്തിക്കിൻ! അപരിമിതസ്ഥലം, അപരിമിതകാലം, അപരിമിതകാരണം, അപരിമിതബലം, അപരിമിതതേജസ്സ്, ശക്തി—അതു് ഞാനാകുന്നു. ഈ വസ്തുത അജ്ഞാനവിഷയമല്ല. ഞാൻ സ്വയം എന്തെല്ലാമാണെന്നു ചിന്തിച്ചാലും അതിന്റെ കാരണം പരമാർത്ഥസത്തയിലാണിരിക്കുന്നതു്. അതു സദാ നിങ്ങളുടേതുമാണു്. ഇതു വിചാരിക്കുക! നിങ്ങൾ ഉദ്ധരിക്കപ്പെടുന്നു; സ്വാർത്ഥപരമായ സകല ഉദ്ദേശങ്ങളിലുംനിന്നു നിങ്ങൾ മുക്തനായിത്തീരുന്നു. അതു വിശ്വസിക്കുക. സകല സങ്കടങ്ങളും ഉത്കണ്ഠകളും അതു ഛിന്നഭിന്നമാക്കുന്നു. നിങ്ങൾ സ്വൽയ്യരീതനാകുന്നു. കോപത്തിനും അസ്വാസ്ഥ്യത്തിനും സ്വൈരക്കേടിനും മുകളിലേയ്ക്കു നിങ്ങൾ ഉയർത്തപ്പെടുന്നു. ആ 'സോഹം' നിങ്ങളാണെന്നു ഭാവനചെയ്യു. നിങ്ങൾ അതുതന്നെയാണു്. തത്ത്വം അസി.

നിങ്ങളുടെ ബുദ്ധിയ്ക്കു് അതിന്റെ ഫലത്തിന്റെ കാരണം ചോദിക്കാൻ അവകാശമില്ല; കാരണവും അതും ഒന്നാണെന്നു ഗണിക്കാനവകാശമില്ല.

ഈ കൈലേസ്സ് കഷണം എടുക്കുക. അതു എന്തെങ്കിലും ആയിട്ടു് ഐക്യം ഭാവിക്കുന്നുവെങ്കിൽ, അതു് പട്ടായിട്ടു്—അതിനെ സൃഷ്ടിക്കാനുപയോഗിച്ച പട്ടായിട്ടു്—അഥവാ അതെന്തിൽ സന്നിഹിതമായിരിക്കുന്നുവോ അതു് ആയ പട്ടായിട്ടു്—ഐക്യം ഭാവിക്കണം. 'അല്ലാതെ അതിന്റെ നീളവും വീതിയും ഘനവും ആയിട്ടു് അതിന്റെ ഐക്യം ഭാവിക്കാൻ അതിനധികാരമില്ല.

അതുപോലെ, ബുദ്ധി എന്തെങ്കിലും ഒന്നുമായിട്ടു ഐക്യം ഭാവിക്കുന്നുവെങ്കിൽ, അതിന്റെ യഥാർത്ഥസത്തായ, വാസ്തവപ്രകൃതവുമായി ഐക്യം ഭാവിക്കണം. അതൊരു കുമിളയാകണം. ശക്തസമുദ്രമായ ആത്മാവോടു്—'സോഹം—'അഹം അസ്മി'—എന്നതിനോടു അതു പൊട്ടിത്തകർന്നു ഐക്യം അടയണം. അതു

ശരീരവുമായി ഐക്യം സ്വീകരിക്കരുതു്. ശരീരമെന്നതു് ഒരു ഫലം മാത്രമാണു്. അതിനാൽ ബുദ്ധിയ്ക്കു ശരീരവുമായി ഐക്യം ഭാവിക്കാൻ അധികാരമില്ല.

അല്ലയോ! യഥാൎത്ഥമായ ഈശ്വരത്വമേ! ഈ അത്യുന്നത ശക്തിയായ ആത്മാവിനു് സംസാരബന്ധങ്ങളും, ലൌകിക കാൎയ്യങ്ങളും ആയിട്ടു ഐക്യം അടയുവാൻ അധികാരമില്ല. നിങ്ങൾ ആ അത്യുന്നതദിവ്യത്വം—ആ യഥാൎത്ഥസത്ത—ആണു്. അതിനെ അറിയുക; അതിനെ ധ്യാനിക്കുക; അതിനെ സാക്ഷാൽക്കരിക്കുക; സകല സങ്കടങ്ങളുടെയും, ഉപദ്രവങ്ങളുടെയും അപ്പുറത്തേയ്ക്കു് ഉയരുക.

ഓം! ഓം!!

---

## ൫ നിങ്ങളുടെ കുടുംബങ്ങളെ ആനന്ദമയമാക്കുന്നതെങ്ങനെ?

(സാൻഫ്റാൻസിസ്കോ, Academy of science-ൽ 1902 ഡിസംബർ 30 ൽ ചെയ്ത പ്രസംഗം)

മഹൎഷിമഹാന്മാരുടെ രൂപത്തിലുള്ള എന്റെ സ്വന്തം ആത്മാവേ,

നമുക്കിനു് അനേകം കടലാസുകൾ നമ്മുടെ പക്കലുണ്ടു്. ഒരു വക്കീൽ കോടതിയിൽപോകുമ്പോൾ തന്റെകൂടെ നിരവധി കേസ്സുകൾകൊണ്ടു പോകുന്നു. എന്നാൽ എല്ലാകേസ്സുകളും അന്നു തന്നെ കേൾക്കുന്നില്ല. ഇത്രവളരെ കടലാസ്സുകൾ ഇന്നു സായാഹ്നത്തിൽ നോക്കാനോ, ഉത്തരം പറയാനോ സാദ്ധ്യമല്ല. ഇവയിൽ പലതും എടുക്കാതിരിക്കാൻ വേറൊരു കാരണവും ഉണ്ടു്. അവയെല്ലാം അടുത്തലോകമായ ആദ്ധ്യാത്മികലോകത്തെക്കുറിച്ചുള്ളവയാണു്. ഇപ്പോൾ നിങ്ങൾ ഈ ലോകത്തിലാണല്ലോ ജീവിക്കുന്നതു്. നിങ്ങൾക്കിപ്പോൾ താല്പൎയ്യമില്ലാത്ത ഒന്നിനെപ്പറ്റി പ്രതിപാദിക്കുന്നതിനെക്കാൾ നിങ്ങളുടെ തൊഴിലിനും, ഹൃദയത്തിനും പറ്റിയ ഒരു പ്രമേയത്തെക്കുറിച്ചു അല്പം ചൎച്ചചെയ്യുന്നതാണു് അധികം നല്ലതു്.

മൂന്നാം പറഞ്ഞ സംഗതി നമുക്കു തുടരാം. അതു വളരെ പ്രധാനമാണു്. "വിവാഹിതനായ ഒരുത്തനു് മുക്തിസമ്പാദിക്കാൻ യുക്തിയുക്തമായി ആഗ്രഹിക്കാമോ?" ഇതു് ഒരു നീണ്ട വിഷയമാണു്, ഇന്നത്തെ പ്രസംഗംകൊണ്ടു അതു തീർക്കാൻസാധിക്കയില്ല. ഇന്നു് ഇതിനെപ്പററി എന്തു പഠിക്കാമെന്നുനോക്കാം.

വളരെ ക്രൂരനും, രസികനും ആയ ഒരു യജമാനൻ ഇൻഡ്യായിൽ ഉണ്ടായിരുന്നു. അയാൾ ഭൃത്യന്മാരെ ഏററവും കൌതുകകരമായ വിധത്തിൽ പീഡിപ്പിക്കാറുണ്ടായിരുന്നു. ഒരിക്കൽ അയാളുടെ അരിവയ്പുകാരൻ ബഹുസ്വാദുള്ള ഒരു വിശേഷപദാർത്ഥം യജമാനനു പാകംചെയ്തുവെച്ചു. ആ ഭൃത്യൻ ഇതിൻെറ പങ്കു ഭക്ഷിക്കുമെന്നു യജമാനൻ കരുതി. അതു രാത്രിയിലാണു് ഉണ്ടാക്കപ്പെട്ടതു്. യജമാനൻ പറഞ്ഞു:—"നാം ഇപ്പോൾ ഇതു തിന്നുന്നില്ല; നമുക്കതു കാലത്തേ ഭക്ഷിക്കാം. നീ ഉടനെപോയി കിടക്കു്! നമുക്കതു നാളെ രാവിലെ തിന്നാം." കാലത്താകുമ്പോഴേയ്ക്കു തനിക്കു നല്ല വിശപ്പുവരുകയും, ആ സാധനം മുഴുവനും തിന്നാൻ തനിക്കു സാധിക്കയും ചെയ്യുമെന്നായിരുന്നു അയാളുടെ യഥാർത്ഥമായ പ്രതീക്ഷ. രാത്രി അതു കഴിക്കാതെയിരുന്നാൽ പിറെറന്നു രാവിലെ അതു മുഴുവനും തിന്നുകയും ഭൃത്യനു ഒട്ടും കൊടുക്കാതെ കഴിക്കയും ചെയ്യാം. അതായിരുന്നു ഈ യജമാനൻെറ വാസ്തവത്തിലുള്ള ഉന്നം. വേലക്കാർ എച്ചിലും, തൂകുന്നതും എല്ലാംകൊണ്ടു കഴിഞ്ഞുകൊള്ളണമെന്നായിരുന്നു അയാളുടെ വിചാരം. എന്നാൽ ഇതു ഭൃത്യനോടു തുറന്നുപറയാനും തരമില്ലായിരുന്നു. അയാൾ ഭൃത്യനോടു പറഞ്ഞു:—"പോയിക്കിടക്കു്! നമ്മളിൽ ആരു് അധികം മനോഹരമായ സ്വപ്നം കാണുന്നുവോ—ഏററവും മധുരമായ സ്വപ്നം കാണുന്നുവോ—അയാൾക്കു് കാലത്തു് ആ പലഹാരം തിന്നാം. വെളിച്ചമാകുമ്പോഴേയ്ക്കു് നീ അതിവിശേഷമായ സ്വപ്നം കാണുന്നപക്ഷം അതു മുഴുവനും നിനക്കു തിന്നാം; അല്ലെങ്കിൽ അതു മുഴുവൻ എനിക്കു തരണം; ഞാൻ തിന്നുകൊള്ളാം. നിനക്കിപ്പോൾ തൂകുന്നതും, എച്ചിലും മാത്രമേ കിട്ടുകയുള്ളു." നേരം പ്രഭാതമായി; ഭൃത്യനും യജമാനനും കൂടി അടുത്തുവന്നു. സ്വപ്നംകണ്ടതു് എന്താണെന്നു പറയാൻ ഭൃത്യനോടു യജമാനൻ ചോദിച്ചു; ഭൃത്യൻ പറഞ്ഞു:—"പ്രഭോ! അവിടുന്നു യജമാനനല്ലേ? അവിടുന്നാണു് ആദ്യം പറയേണ്ടതു്. അങ്ങയുടെ സ്വപ്നം എന്തായിരുന്നുവെന്നു ആദ്യം പറയണം. പിന്നെ ഞാനെൻെറ സ്വപ്നത്തിൻെറ കഥ പറയാം." ഈ നിര

ക്ഷൗരകക്ഷിയും, അജ്ഞനും, സാധുവുമായ ഭൃത്യൻ മനോഹരമായ സ്വപ്നങ്ങളെ ഭാവനചെയ്യാൻ ശക്തനാകയില്ലെന്നു കരുതി യജമാനൻ പറഞ്ഞു:—"സ്വപ്നത്തിൽ ഞാൻ ഇൻഡ്യാചക്രവൎത്തിയായി. യൂറോപ്യനും, അമേരിക്കനും ആയ സകല ശക്തികളും ഇൻഡ്യാചക്രവൎത്തിക്കു കീഴ്പ്പെട്ടു. ആ ചക്രവൎത്തിയെന്ന നിലയിൽ ഞാൻ ലോകം മുഴുവനും ഭരിച്ചു." ഇങ്ങിനെയെല്ലാമായിരുന്നു ആ നിഷ്ഠുരനായ യജമാനന്റെ സ്വപ്നം എന്നു അറിയുക. രാജാക്കന്മാരെന്ന മാംസപിണ്ഡങ്ങളെ മുമ്പിൽവെച്ചു പൂജിക്കുന്ന ബാലിശമായ നടപ്പുതുടരണമെന്നു യഥാൎത്ഥഭാരതീയർ അഭിലഷിക്കുന്നില്ല. ആ ദുഷ്ടയജമാനന്റെ സ്വപ്നം ഇതായിരുന്നുവെന്നുമാത്രം ഇപ്പോൾ മനസ്സിലാക്കുക. അയാൾ ഇൻഡ്യായുടെ സിംഹാസനത്തിൽ ഇരുന്നു് ലോകം അശേഷം ഭരിക്കുന്നതായിട്ടു സ്വപ്നത്തിൽ പരിഗണിച്ചു! എല്ലാരാജ്യങ്ങളിലെയും രാജാക്കന്മാർ അയാളുടെ മുമ്പിൽചെന്നുനിന്നു് അയാളെ വന്ദിച്ചതായും അയാൾ കണ്ടു. മാത്രമല്ലാ അയാളുടെ സ്വപ്നത്തിൽ സകല ദേവന്മാരും പുണ്യവാന്മാരും അയാളുടെ ആസ്ഥാനമണ്ഡപത്തിൽ വന്നു് അയാളുടെ ഇടത്തോ വലത്തോ വശത്തു് ഇരുന്നു. (ഇടത്തോ, വലത്തോ എന്നു രാമൻ മറന്നുപോയി!) ഇങ്ങിനെ തന്റെ സ്വപ്നത്തെ വൎണ്ണിച്ചശേഷം ഭൃത്യന്റെ കഥ—സ്വപ്നം—എന്തെന്നു പറയാൻ അയാൾ ആജ്ഞാപിച്ചു.

പാവപ്പെട്ട ആ ഭൃത്യൻ ആപാദചൂഡം വിറച്ചുകൊണ്ടു പറഞ്ഞുതുടങ്ങി:—"പ്രഭോ! അങ്ങുന്നേ! അങ്ങയെപ്പോലുള്ള സ്വപ്നമൊന്നും ഞാൻകണ്ടില്ല."യജമാനനു് ഉത്സാഹമായി; വളരെ തൃപ്തിയായി. രുചികരമായ ഭക്ഷ്യപദാൎത്ഥം മുഴുവനു തനിക്കു കിട്ടുമല്ലൊ എന്നു അയാൾ ആഹ്ലാദിച്ചു. സ്വപ്നത്തിൽ താൻ ഒരു ഭയങ്കര ഭൂതത്തെ കണ്ടുവെന്നും, വളരെ വൃത്തികെട്ടതും, ബീഭത്സവും ആയ ഒരു പിശാചായിരുന്നു അതു് എന്നും, അതു കയ്യിൽ വാളും വീശിക്കൊണ്ടു ഇരുന്നുവെന്നും ഭൃത്യൻ പറഞ്ഞു. മാസ്റ്റർ ചോദിച്ചു:—"എന്നിട്ടോ! പിന്നെയെന്തായി?." ഭൃത്യൻ പ്രതിവദിച്ചു:—"പ്രഭോ! ആ ഭൂതം എന്റെ പുറകേ ഓടി; എന്നെ ഹിംസിക്കാൻ തുടങ്ങി." യജമാനൻ മന്ദസ്മിതം ചെയ്തു. ഇതൊരു ആശാവഹമായ ലക്ഷണമാണല്ലൊ. ഭൃത്യൻ തുടൎന്നു:—"അതെന്നെക്കൊല്ലാൻ ഭാവിച്ചു; അതെന്നെ വെട്ടിക്കൊല്ലാൻ ആരംഭിച്ചു."

"ആട്ടെ! നീയെന്തുചെയ്തു? നിന്നെ എന്തിനു കൊല്ലാൻ ഭാവിച്ചു?." എന്നു യജമാനൻ ചോദിച്ചു. ഭൃത്യൻ മറുപടി

പറഞ്ഞു:—പ്രഭോ! ആ സ്വാദേറിയ ഭക്ഷണസാധനം ഞാൻ തിന്നണമെന്നും, അല്ലാത്തപക്ഷം ഞാൻ മരിക്കണമെന്നും അതു് എന്നോടാവശ്യപ്പെട്ടു." "അതിനുശേഷം നീയെന്തുചെയ്തു?" എന്നു യജമാനൻ. "ഞാൻ അടുക്കളയിൽപോയി അതെല്ലാം തിന്നു". എന്നു ഭൃത്യൻ. യജമാനൻ ഉടനെചോദിച്ചു:—"നീ എന്തുകൊണ്ടെന്നെ വിളിച്ചില്ല?." ഭൃത്യൻ പറഞ്ഞു:—"അവിടുന്നേ! അങ്ങു ലോകത്തിന്റെ മുഴുവൻ ചക്രവർത്തിയായിരുന്നു. അങ്ങയുടെ മുമ്പിൽ വളരെ വലിയ ഭീമമായ ആൾക്കൂട്ടവും, പീരങ്കികളും, വാളുകളും എല്ലാം തയ്യാറാക്കി വെച്ചിരുന്ന ജനങ്ങളും ഉണ്ടായിരുന്നു. ഞാൻ അങ്ങുന്നിന്റെ—തിരുമനസ്സിലെ—അടുത്തുവരാൻ ഭാവിച്ചെങ്കിൽ, അവരെന്നെക്കൊല്ലുമായിരുന്നു. അതാണു് ഞാൻ വന്നു് എന്റെ ഭയങ്കരാവസ്ഥ അറിയിക്കാതിരുന്നതു്. അതുകൊണ്ടു ആ സ്വാദേറിയ ഭക്ഷണം മുഴുവനും ഞാൻതന്നെ ഭക്ഷിക്കാൻ നിർബ്ബന്ധിതനായിപ്പോയി."

നിങ്ങൾ വാഗ്ദത്തം ചെയ്യപ്പെട്ട പറുദീസായെക്കുറിച്ചു്, വാഗ്ദത്തസ്വർഗ്ഗത്തെപ്പററി, അഥവാ പ്രതീക്ഷിക്കപ്പെടുന്ന അടുത്ത ലോകങ്ങളെക്കുറിച്ചു സ്വപ്നംചെയ്തുകൊണ്ടിരിക്കുന്നതായി രാമൻ പറയുന്നു. ഇതുകൾ നിങ്ങൾ സ്വപ്നംകാണുകയാണു്; സ്വപ്നങ്ങൾ! ബഹുമനോഹരസ്വപ്നങ്ങളുമത്രെ. ഇതേലോം മധുരമായ സ്വപ്നങ്ങൾ! ഈ സ്വപ്നങ്ങളിൽ നിങ്ങൾ ആകാശസൌധങ്ങൾ—കോട്ടകൾ—പണിയിക്കുന്നു. ഇങ്ങിനെ മനോരാജ്യത്തിൽ കോട്ടകൾ പണിതുകൊണ്ടു് അതും ഇതും നിങ്ങൾ ചിന്തിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ പിശാചിനെയും, ദൈവത്തേയും പേടിക്കുന്നു. നിങ്ങൾ അങ്ങിനെയോ, ഇങ്ങിനെയോ പെരുമാറിയില്ലെങ്കിൽ, ദൈവദൂതൻ നിങ്ങളെ നരകത്തിൽനിന്നു സ്വർഗ്ഗത്തിൽ പോകാൻ അനുവദിക്കയില്ലെന്നും മററും—ഇതെല്ലാം സ്വപ്നംകാണുന്നു. എന്നാൽ ഭൂതത്തെക്കണ്ടു ഭയപ്പെട്ട ആ ഭൃത്യനെപ്പോലെ, മധുരഭക്ഷ്യം ഇപ്പോൾത്തന്നെ തിന്നുകളഞ്ഞ ഭൃത്യനെപ്പോലെ; ഇരിക്കുന്നതാണു് അധികം നല്ലതു് എന്നു രാമൻ നിങ്ങളോടു പറയുന്നു. അതാണു് ഉത്തമം. അതു ഇപ്പോഴത്തെ—വർത്തമാനകാലത്തെ—സംബന്ധിക്കുന്ന ഒരു കാര്യമാണു്. അതു് ഇപ്പോൾ പരമാർത്ഥമായ ഒരു സംഗതിയാണു്. നിങ്ങളുടെ ഹൃദയത്തിനടുത്തുള്ളതും, നിങ്ങളുടെ തൊഴിലിനും മനസ്സിനും സമീപസ്ഥമായതും ആയ സംഗതികളെപ്പററി ഇപ്പോൾ ചിന്തിക്കയും, അടുത്ത ലോകത്തെ—സ്വപ്നലോകത്തെ—പററി ഗൌനിക്കാതിരിക്കയും

ചെയ്യുന്നതാണു് അധികം ആശാസ്യമായിട്ടുള്ളതു്. ധൎമ്മം—ഒരു ഭാൎയ്യം—വീട്ടിലാണു് ആരംഭിക്കുന്നതു്. ആദ്യം ഭവനത്തിൽനിന്നു തുടങ്ങുക.

നിങ്ങളെയെല്ലാവരെയും ബാധിക്കുന്ന പ്രമേയത്തിലേയ്ക്കു രാമൻ ഇപ്പോൾ പ്രവേശിക്കുന്നു. ആ പ്രമേയം ഇതാണു്:—"വിവാഹബന്ധം കഷ്ടതയിലും, ഉൽക്കണ്ഠയിലും, സങ്കടത്തിലും, വേദനയിലും അകപ്പെടാതെ എങ്ങിനെ ദാമ്പത്യജീവിതം നയിക്കാം?" പലരും പറയുന്നു:—"ഹാ! ദൈവമേ! യേശുരാജാവേ! ഞങ്ങളുടെ കഷ്ടതകൾ നീക്കിത്തരണമേ! എന്റെ സങ്കടങ്ങളെ പരിഹരിക്കേണമേ! കൃഷ്ണാ! ബുദ്ധഭഗവാനേ! എന്റെ കഷ്ടപ്പാടുകളെ നശിപ്പിക്കേണമേ!" മരണാനന്തരം ഇവരെല്ലാം നിങ്ങളുടെ കഷ്ടതകളും ദുഃഖങ്ങളും നീക്കുകയോ, നീക്കാതിരിക്കയോ ചെയ്യേക്കാം എന്നു രാമൻ പറയുന്നു. എന്നാൽ ഈ ജീവിതത്തിൽ ആരാണു് നിങ്ങളുടെ സങ്കടങ്ങൾ നീക്കുന്നതു്? ഈ ജീവിതത്തിൽ ഭാൎയ്യയുടെ ക്രിസ്തു ഭൎത്താവും, ഭൎത്താവിന്റെ ക്രിസ്തു ഭാൎയ്യയും ആയിരിക്കണം. എന്നാൽ നടക്കുന്നതങ്ങിനെയല്ലാ; ഓരോ ഭാൎയ്യയും ഭൎത്താവിന്റെയും, ഓരോ ഭൎത്താവും ഭാൎയ്യയുടെയും യൂദാസ് ഇസ്കാറിയററു് * ആണു്. കാൎയ്യങ്ങൾ ശരിയായ നിലയിൽ—ശരിയായ സ്ഥാനത്തു്—ഭംഗിയായ കരാറിൽ—വ്യവസ്ഥകളിൽ—എങ്ങിനെ സ്ഥാപിക്കാം? ഓരോ ഭാൎയ്യയും, ഓരോ ഭൎത്താവും ത്യാഗത്തെ ആശ്ലേഷിക്കണം. ക്രിസ്ത്യാനിലോകത്തിന്റെ—ക്രിസ്തുമതാവലംബികളുടെ—ദൃഷ്ടിയിൽ ക്രിസ്തു ത്യാഗത്തിന്റെ ചിത്രം—മൂൎത്തി—ആണെന്നു നിങ്ങൾക്കറിയാം. അതിനാൽ ഓരോ ഭാൎയ്യയും ത്യാഗമൂൎത്തിയായാൽ ഭൎത്താവിനെ രക്ഷിക്കാം. ത്യാഗമെന്ന പേരു കേൾക്കുമ്പോൾ സകലരും ഞെട്ടാനും, വിറയ്ക്കാനും, ഭയചകിതരാകാനും തുടങ്ങുന്നു. ആ വാക്കു കേട്ടാൽ സകലരും നടുങ്ങുന്നു. എന്നാൽ ത്യാഗം കൂടാതെ നിങ്ങളുടെ കുടുംബങ്ങളിൽ സ്വൎഗ്ഗരാജ്യം കൊണ്ടുവരാൻ സാധ്യതയില്ല. ത്യാഗപദത്തെപ്പററി വലിയ തെററിദ്ധാരണകൾ ഉണ്ടു്. ഈ വാക്കു മുൻപ്രസംഗങ്ങളിൽ അത്യധികമായിട്ടു് ഉപയോഗിക്കപ്പെട്ടിരുന്നു. അതിന്റെ യഥാൎത്ഥതാല്പൎയ്യം വിവരിക്കാൻ കാലം കടന്നുപോയി. ഹിമാലയങ്ങളിലെ ഗഹനവനങ്ങളിൽ പോകണമെന്നു ത്യാഗം ആവശ്യപ്പെടുന്നില്ല; നിങ്ങൾ ഉടുക്കുന്ന വസ്ത്രമെല്ലാം പറിച്ചുകളഞ്ഞു നഗ്നരായി നടക്കണമെന്നു ത്യാഗം നിൎബ്ബന്ധിക്കുന്നില്ല. കാലും തലയും നഗ്നമാക്കി

* യേശുക്രിസ്തുവിനെ ചതിച്ചുപിടിപ്പിച്ച ഒരു ശിഷ്യൻ—ബൈബിളിലെ കഥ.

വെച്ചുകൊണ്ടു നടക്കണമെന്നു ത്യാഗം ഉപദേശിക്കുന്നില്ല. ത്യാഗമെന്നാൽ അതൊന്നും അല്ല. അതാണ് ത്യാഗപദത്തിന്റെ അർത്ഥമെങ്കിൽ, ദാമ്പത്യത്തിൽപെട്ട ഇരുകക്ഷികളും എങ്ങിനെ ത്യാഗം അഭ്യസിക്കും? അവർ ഭാര്യാഭർത്താക്കന്മാരായി ജീവിക്കുന്നു; അവർക്കൊരു കുടുംബവും വസ്തുക്കളുമുണ്ട്. അവർക്കെങ്ങിനെ ത്യാഗശാലികളായിരിക്കാം? ഹിന്ദുമതഗ്രന്ഥങ്ങളിൽ കൊടുത്തിരിക്കുന്ന ത്യാഗചിത്രം—ത്യാഗമാതൃക—ശ്രീശിവനും പാർവതിഭഗവതിയും ചുററും കുടുംബാംഗങ്ങളും ഒന്നുചേർന്നു ജീവിച്ചിരിക്കുന്നതാണ്. ശ്രീപരമേശ്വരനും ഭാര്യ ശ്രീപാർവതിയും—ഭാര്യാഭർത്താക്കന്മാരായി അവരുടെ കടമകളോടും, കുടുംബാംഗങ്ങളോടുംകൂടി ഇരിക്കുന്നു. ഹിന്ദുമതഗ്രന്ഥങ്ങളിലെ ത്യാഗചിത്രം അതാണ്. വനാന്തരങ്ങളിൽപോയി സമുദായത്തിൽ നിന്നു ദൂരെ ജീവിക്കയും, സമസ്തവും സന്ത്യജിക്കയും, എല്ലാത്തിനെയും വെറുക്കുകയും ചെയ്യുന്നതാണ് ത്യാഗമെന്നവാക്കുകൊണ്ടു ഹിന്ദുക്കൾ വിവക്ഷിക്കുന്നതെന്നു ജനങ്ങൾ മനസ്സിലാക്കുന്നു. ഹിന്ദുക്കളുടെ നോട്ടത്തിൽ അതല്ലാ ആ വാക്കിന്റെ അർത്ഥം. കുടുംബജീവിതത്തിൽപോലും ത്യാഗത്തെ പ്രവേശിപ്പിക്കണമെന്നാണ് ഹിന്ദുക്കൾ ഉദ്ദേശിക്കുന്നതും ശ്രമിക്കുന്നതും. ഈ വേദാന്തം—ഈ തത്വജ്ഞാനപദ്ധതി—ഈ സത്യം—വനങ്ങളിൽ പോകുന്ന ചെറു ന്യൂനപക്ഷത്തിനുമാത്രമേ പ്രയോജനമുള്ളുവെങ്കിൽ അതുകൊണ്ടെന്തുഗുണം? നമുക്കു അതാവശ്യമില്ല. അതു ഗംഗാനദിയിൽ എറിഞ്ഞുകളയാം. നമുക്കു അതു വേണ്ട. ഹിന്ദുക്കൾ ഉൽഘോഷിക്കുന്ന ഈ ത്യാഗം സകലർക്കും അത്യാവശ്യമാണ്. ഹിന്ദുക്കൾ ചിത്രീകരിച്ചു കാണിക്കുന്നതരത്തിലുള്ള ത്യാഗമാണ് വിജയത്തിന്റെ രഹസ്യം. ത്യാഗിയായ ഒരു പുരുഷനല്ലാതെ ഒരു യുദ്ധവീരനാകാൻ തരമില്ല; ത്യാഗിയായ മനുഷ്യനല്ലാത്ത ഒരു കവിയും കവിതയെഴുതുന്നില്ല. ബഹുദുന്നടത്തക്കാരനെന്നു പറഞ്ഞു് ഇംഗ്ലണ്ടിൽനിന്നു ബഹിഷ്കരിക്കപ്പെട്ട ബൈറൺ പ്രഭുവിനെപ്പററി നിങ്ങൾ പറയാറുണ്ടല്ലോ. ബൈറന്റെ പ്രതിഭാവിലാസവും ത്യാഗത്തിന്റെ ഫലമാണെന്നു വേദാന്തം പ്രഖ്യാപിക്കുന്നു. രാമൻ വിവരിക്കാൻപോകുന്ന ത്യാഗതത്വം ബഹുവിചിത്രമാണെന്നു തോന്നാം. വാഷിംഗ്ടൺ * ഒരു ത്യാഗമൂർത്തിയത്രെ. അദ്ദേഹത്തിനു ത്യാഗത്തിന്റെ യഥാർത്ഥചൈതന്യം ഇല്ലാതിരുന്നുവെങ്കിൽ അദ്ദേഹം വിജയശ്രീലാളിതനാകയില്ലായിരുന്നു.

* ഒരു അമേരിക്കൻ മഹാൻ.

ഇതു പക്ഷേ വിസ്മയകരമായി തോന്നപ്പെട്ടാം. നെപ്പോലിയൻ ബോണപ്പാർട്ടു്, വാഷിംഗ്ടൺ, വെല്ലിംഗ്ടൺ, അലക്സാണ്ടർ, സീസർ—അഥവാ ആരും വിജയിയാകണമെങ്കിൽ, രാഷ്ട്രങ്ങളുടെ അധിപതിയാകണമെങ്കിൽ, സൈന്യഗണങ്ങളെ നയിക്കാൻ ശക്തനാകണമെങ്കിൽ, താൻ സ്വയം പ്രായോഗികമായി ലോകത്തിനു മുകളിൽ—സക്തിയ്ക്കപ്പുറം—നില്ക്കണം എന്നു നിങ്ങൾ കാണുന്നില്ലയോ? അവന്റെ മനസ്സു അചഞ്ചലമാകണം; സമാധാനത്തിലും, ശാന്തതയിലും, സ്വാസ്ഥ്യത്തിലും അതു നില്ക്കണം. എല്ലാ ശക്തികളും കേന്ദ്രീകരിച്ചു് അവൻ ഒരൊററ സംഗതിയിൽ—ബിന്ദുവിൽ—നിൽക്കണം. മററു സാഹചര്യങ്ങൾ അയാളെ ശല്യപ്പെടുത്തരുതു്. അതിന്റെ അർത്ഥം എന്താണു്? മററു സകല വിഷയങ്ങളും ത്യജിക്കണം എന്നു തന്നെയാണിതിന്റെ താല്പര്യം. ഈ ത്യാഗത്തിന്റെ തോതനുസരിച്ചു് അവൻ മഹാനായിരിക്കും. * നെപ്പോലിയൻ രണഭൂമിയിൽവന്നു 'Halt!' (നില്ക്കുക!) എന്നൊരുവാക്കു പറഞ്ഞു്, തന്നെ ജയിക്കാൻ വന്ന നിരവധി ആയിരം ജനങ്ങളെ തടുക്കുന്നു. അതെങ്ങിനെ? ഈ ശക്തിയെല്ലാം എവിടെ നിന്നുവരുന്നു? നെപ്പോലിയന്റെപ്രത്യേക വ്യക്തിത്വം പരമാത്മചൈതന്യത്തിൽ—അകത്തെ ഈശ്വരത്വത്തിൽ—യഥാർത്ഥാത്മാവിൽ വിലയിച്ചു് നശിക്കുന്നതുകൊണ്ടാണു് ഈ ശക്തി വരുന്നതു്. ഈ ശക്തി അതിൽ നിന്നു് ഉണ്ടാകുന്നു. അവൻ അറിഞ്ഞോ അറിയാതെയോ അതുവരാം. അയാൾ ശരീരത്തിനും, മനസ്സിനും, എല്ലാത്തിനും മുകളിൽ നില്ക്കുന്നു; ലോകം അയാൾക്കു ലോകമല്ല. അതുപോലെ, ഏററവും വലിയ ധിഷണാശാലി—സർ ഐസക്ക് ന്യൂട്ടൺ എന്നപോലെ—തന്റെ തത്വശാസ്ത്രവും, സയൻസും കൊണ്ടു ലോകത്തിനെ സമ്പന്നമാക്കണമെങ്കിൽ ഒരുവൻ ഈ ത്യാഗം പ്രായോഗികമായി അനുഷ്ഠിക്കണം. അയാൾ ശരീരത്തിനും, മനസ്സിനും, മറെറല്ലാത്തിനും അതീതൻ ആകണം. അവൻ അവന്റെ വീട്ടിൽ ഇരിക്കുന്നു; എന്നാൽ അവനു വീടു വീടല്ല. ഇഷ്ടന്മാർ ഇഷ്ടന്മാരല്ല. എന്തൊരു ശൂന്യാവസ്ഥ! അവൻ ഒന്നും ചെയ്യുന്നില്ലെന്നു ജനങ്ങൾ പറയും; എന്നാൽ ഒന്നും ചെയ്യുന്നില്ലെന്നു പറയുമ്പോഴാണു് അവൻ തന്റെ പ്രവൃത്തിയുടെ അത്യുച്ചാവസ്ഥയിൽ ഇരിക്കുന്നതു്. അയാൾ ഒരു നിഷ്ക്രിയാവസ്ഥയിൽ ഇരിക്കുന്നു എന്നു തോന്നാം. അയാൾ സമസ്തവും ത്യജിച്ചു; എന്നാൽ

* ഫ്രഞ്ചുകാരുടെ രാജാവായിത്തീർന്ന ഒരു മഹാവിപ്ലവകാരി.

അപ്പോഴാണ് അയാൾ അത്യുച്ചസ്ഥിതിയിൽ ആകുന്നതു്. ഇവർ— ഈ വീരന്മാർ— ഈ ധിഷണാസിംഹങ്ങൾ— അറിയാതെ തന്നെ ത്യാഗത്തിൽ ചാടിവീണുപോകുന്നു. അവർ അറിയാതെ പ്രയോഗിക്കുന്നതും, യാതൊന്നിൽക്കൂടി അവർ ഉയർന്ന പ്രശസ്തരായി ത്തീരുന്നുവോ അതും ആയ തത്വം നിങ്ങളുടെ മുമ്പിൽ ക്രമാനുസരണം അവതരിപ്പിക്കണമെന്നാണ് ഹിന്ദുതത്വജ്ഞാനത്തിന്റെ ഉദ്ദേശം. ശരിയായമാർഗ്ഗത്തിൽ, ശാസ്ത്രീയമായി, ചട്ടങ്ങളും നിബന്ധനകളും വ്യാഖ്യാനിച്ചു്, അതിനെ നിങ്ങൾക്കു മനസ്സിലാക്കണമെന്നു ഹൈന്ദവതത്വശാസ്ത്രം ആഗ്രഹിക്കുന്നു. അതിലേയ്ക്കു നിങ്ങളെ നയിക്കുന്ന മാർഗ്ഗങ്ങൾ അതു പ്രകാശിപ്പിക്കുന്നു.

ഈ ത്യാഗത്തെ ഹിന്ദുക്കൾ ജ്ഞാനമെന്നു വർണ്ണിക്കുന്നു. അതായതു്, അറിവു്. ത്യാഗവും, ജ്ഞാനവും ഒന്നേ ഒന്നു തന്നെയാണ്. ത്യാഗമെന്ന പദം ജ്ഞാനമെന്ന പദത്തോടു തുല്യമായ അർത്ഥം വഹിക്കുന്നു. എന്നാൽ അതു കേവലം ഭൌതികപദാർത്ഥങ്ങളെപ്പററി മാത്രം സ്ഥാപിതമായ വിജ്ഞാനമല്ല. ശരി! തീർച്ചയായും അതും നിങ്ങളെ വളരെയൊക്കെ സഹായിക്കുന്നുണ്ടു്; എന്നാൽ അതു പരമാർത്ഥജ്ഞാനമല്ല; അതുമാത്രം വിചാരിച്ചാൽ നിങ്ങൾക്കു മനഃശാന്തി പ്രദാനം ചെയ്വാൻ ശക്തമല്ല. ത്യാഗത്തിന്റെ താല്പര്യം വിവക്ഷിക്കുന്ന ജ്ഞാനം സത്യത്തെപ്പററിയുള്ള ജ്ഞാനമാണ്; യഥാർത്ഥാത്മാവിനെ— നിങ്ങൾ വാസ്തവത്തിൽ എന്താണെന്നു— കാണിക്കുന്ന ജ്ഞാനമാണ്. നിങ്ങൾ വാസ്തവത്തിൽ എന്താണെന്നുള്ള അറിവു് ഇപ്പോൾ നിങ്ങൾക്കു ബുദ്ധിമുഖേന ഉണ്ടാകാം. അതുമതിയോ? കുറെദൂരംമാത്രം; എന്നാൽ പൂർണ്ണമായിട്ടു് അതുമതിയാകില്ല. നിങ്ങൾ ഒരു ജ്ഞാനിയാകുന്നതിനു്— മുക്തനാകുന്നതിനു്, ഈ ജീവിതകാലത്തുതന്നെ മുക്തനാകുന്നതിനു്, ഈ ലോകമശേഷം നിങ്ങൾക്കു ഒരു സ്വർഗ്ഗമായിത്തീരുന്നതിനു്, ഈ ദിവ്യജ്ഞാനം— നിങ്ങൾ ദൈവം തന്നെയാണെന്നും ദിവ്യതത്വമാണെന്നും, നിങ്ങൾ അവ്യക്തിപരമായ പരമശക്തി, ഓജസ്സു് (എന്തുപേരു പറഞ്ഞാലും വേണ്ടതില്ല) ആണെന്നും, പരമേശ്വരനായ പരമാത്മാവാണെന്നും ഗ്രഹിച്ചു നിങ്ങൾ സാക്ഷാൽക്കാരമടയണം. ബുദ്ധിപരം മാത്രമല്ലാ, വികാരപരവുംകൂടി ആയ മാർഗ്ഗങ്ങളിലും, നിങ്ങളുടെ പ്രവൃത്തിയിലും, രക്തത്തിലും, സിരകളിലും, ഹൃദയസ്പന്ദനത്തിലും കൂടിയും നയിക്കപ്പെടുന്ന ഈ ജ്ഞാനം— നിങ്ങളിലേയ്ക്കു ബലേന അടിച്ചുകയററപ്പെടേണ്ട ഈ ജ്ഞാനം നിങ്ങളെ ജീവന്മുക്തനാക്കുന്നു. ഈ

ജ്ഞാനം ത്യാഗമാണ്; ആ ജ്ഞാനം സമ്പാദിക്കുക; അപ്പോൾ നിങ്ങൾ ഒരു ത്യാഗിയായ മനുഷ്യനാണ്.

വനാന്തരങ്ങളിലേയ്ക്കു പിൻവാങ്ങുന്നതു് ഒരു കാൎയ്യസാദ്ധ്യത്തിനായിട്ടുള്ള ഒരുമാൎഗ്ഗംമാത്രമാണ്; സൎവ്വകലാശാലയിൽ—പാഠശാലയിൽ—പോകുന്നതുപോലെ തന്നെയുള്ള ഒരുപാധിയാണ്. സൎവ്വകലാശാലയിൽ നിന്നു നാം അറിവു സമ്പാദിക്കുന്നു. എന്നാൽ എന്നെന്നും അവിടെത്തന്നെ താമസിക്കണമെന്നു ഗണിക്കപ്പെട്ടന്നില്ല. അതുപോലെ, ജ്ഞാനസമ്പാദനത്തിനു കുറെക്കാലം നിങ്ങൾ കാട്ടിൽപോയി വേണമെങ്കിൽ ഇരിക്കാം. എന്നാൽ കാട്ടിൽതന്നെപോയി താമസിക്കുന്നതു മാത്രമാണ് ത്യാഗം എന്നു വേദാന്തതത്വജ്ഞാനം പറയുന്നില്ല. ത്യാഗപരിശീലനത്തിനു നിങ്ങളുടെ സ്ഥലമോ, സ്ഥാനമോ, ശാരീരിക കൎമ്മങ്ങളോ ആയിട്ടു യാതൊരു ബന്ധവും ഇല്ല; അതുമായി അവയ്ക്കു ഒരു കാൎയ്യവുമില്ല. ത്യാഗം നിങ്ങളെ നിങ്ങളുടെ ഉച്ചസ്ഥാനത്തു്—കേന്ദ്രത്തിൽ—വളരെ ഫലപ്രദമായ നിലയിൽ നിൎത്തുന്നു. അതു നിങ്ങളുടെ ശക്തികളെ വൎദ്ധിപ്പിക്കയും, ഓജസ്സും, ബലവും ഉത്തേജിപ്പിച്ചു നിങ്ങളെ ഈശ്വരനാക്കുകയും ചെയ്യുന്നു. അതു നിങ്ങളുടെ സങ്കടമെല്ലാം—ഉൽക്കണ്ഠയെല്ലാം—ഭയമെല്ലാം—ദൂരീകരിക്കുന്നു. അതിനാൽ നിങ്ങൾ നിൎഭയനും, സുഖിയും ആയിത്തീരുന്നു.

വിവാഹിതനായ ഒരു മനുഷ്യനു് ഈ ത്യാഗം എങ്ങിനെ സാക്ഷാൽക്കരിക്കാം? ഭാൎയ്യയും ഭൎത്താവും പരസ്പരം സുഖം ഉണ്ടാക്കിക്കൊടുക്കാമെന്നു് സമ്മതിച്ചാൽ ഇപ്പോൾതന്നെ—ഇന്നുതന്നെ—സംതൃപ്തിക്കൊരുക്കാം വരുത്താം. ഭാൎയ്യാഭൎത്താക്കന്മാർ അന്യോന്യംസംരക്ഷകന്മാർ—ക്രിസ്തുക്കൾ—ആകണമെന്നു നിശ്ചയിക്കാത്തപക്ഷം, ബൈബിളൊന്നും യാതൊരു സഹായവും ചെയ്യുകയില്ല. ഒന്നു നോക്കുക. ജനങ്ങൾ മതപ്രസംഗങ്ങൾ കേൾക്കാൻ പോകുമ്പോൾ, "സകലതും ത്യജിക്കുക; ശരീരവും സ്വത്തുക്കളും ഈശ്വരന്റേതാണെന്നു പരിഗണിക്കുക"—ശരീരങ്ങളല്ലാ ഈശ്വരനാണ് നാം എന്നു കരുതുക"—ഇങ്ങിനെയെല്ലാം അവരോടു പറയപ്പെടുന്നു. ഇങ്ങിനെയൊക്കെയാണ് പ്രസംഗങ്ങളുടെ ഗതി. അവൎക്കു കുറെ ജ്ഞാനംലഭിക്കുന്നു. എന്നാൽ 'അവർ വീട്ടിൽ ചെല്ലുമ്പോൾ എന്താണുണ്ടാകുന്നതു്? ഭാൎയ്യവരുന്നു; അവൾ പറയുന്നു:—"മിസ്റ്റർ! എനിക്കു ഒരു വലിയ ഉടുപ്പുവേണം." "എന്റെ കയ്യിൽ പണമില്ല" എന്നവർ. അതിന്റെ അൎത്ഥമെന്താണ്? കുട്ടിവന്നു പറയുന്നു:—"അപ്പാ! ഹാ! പ്രിയപ്പെട്ട അപ്പാ! അകത്തു

വരു!" 'ഹാ! എന്റെ കുട്ടി! എന്റെ ഭാര്യ, എന്റെ മകൾ, എന്റെ സഹോദരി' എന്നിങ്ങനെ പറയാൻ തുടങ്ങുന്നു.

പള്ളിയിൽവെച്ചു അതേ മക്കളെയും, സഹോദരിയെയും, വസ്തുവും വീടും, കുടുംബവും എല്ലാം ഈശ്വരനിൽ സമർപ്പിച്ചു; വീട്ടിൽ വന്നപ്പോൾ അവയെല്ലാം ഈശ്വരനിൽനിന്നു തിരിയെ എടുത്തു. അവയെല്ലാം 'എന്റേതു്', 'എന്റേതു്' എന്നു ആകുന്നു. ഈശ്വരന്റേതല്ലാ. "ഈശ്വരാ! ഞാൻ നിന്റേതാണു് ഞാൻ നിന്റേതാണു്; സകലതും നിന്റേതാണു്; ഞാൻ സമസ്തവും നിന്നിലേയ്ക്കു ത്യജിക്കുന്നു." എന്നു ഒരു ക്ഷണനേരത്തേയ്ക്കു ഉണ്ടായ ചിന്ത പൊട്ടുന്നു, പൊയ്ക്കളയുന്നു. ഭാര്യാപുത്രാദികളുടെ മുഖം കാണുമ്പോൾ അതു ഓടി ഒളിക്കുന്നു.

ഇപ്പോൾ നടപ്പിലിരിക്കുന്ന മട്ടുനോക്കിയാൽ ആത്മീയപുരോഗതിയും കുടുംബജീവിതവും തമ്മിൽ ഒരു പൊരുത്തവും ഇല്ലാതെ അവ പരസ്പരവിരുദ്ധമായിരിക്കുന്നു; അന്യോന്യമത്സരികളാണു് എന്നത്രെ നിങ്ങൾ കാണുന്നതു്. പള്ളിയിൽവെച്ചു ചെയ്തതിനെ വീട്ടിൽവന്നു ത്യജിക്കുന്നു; പക്ഷേ ത്യജിക്കുക മാത്രമല്ലാ അതിൽ അധികവും നടക്കുന്നു. ഗ്രീക്കു പുരാണവനിതയായ പെനിലൊപ്പിയെപോലെതന്നെ; പകൽ മുഴുവനും അവൾ തുണി ചുററുകയും രാത്രിമുഴുവനും അതു അഴിക്കുകയും ആയിരുന്നു അവളുടെ തൊഴിൽ. അതുപോലെ, പള്ളികളിൽ ആത്മീയപുരോഗതിക്കുവേണ്ടി പ്രസംഗങ്ങളിലും പ്രാർത്ഥനകളിലും മററുമായി കെട്ടിസംഭരിക്കുന്നതു് വീട്ടിൽ വന്നാലുടൻ അഴിച്ചു ദൂരെക്കളഞ്ഞു കളിക്കുന്നു. ഇങ്ങിനെയാണു് കാര്യങ്ങൾ പോകുന്നതെങ്കിൽ യാതൊരാശയുമില്ല. നിങ്ങൾ ഈശ്വരനുമായി കളിക്കാൻ വിചാരിക്കുന്നില്ലെങ്കിൽ, നിങ്ങളുടെ പ്രാർത്ഥനകൾ വെറും നേരമ്പോക്കാകരുതെങ്കിൽ, നിങ്ങൾ ശരിയായവഴിക്കു കാര്യത്തിൽ ശ്രദ്ധ വെക്കണം. ആത്മീയപുരോഗതിയെ തടയുന്ന കാരണങ്ങളെ നിങ്ങൾ നീക്കണം; വീട്ടിലെ സംഗതികൾ നന്നാക്കണം. ഓരോ ഭാര്യയും ഭർത്താവിന്റെ ക്രിസ്തുവാകണം; ഓരോ ഭർത്താവും ഭാര്യയുടെ രക്ഷിതാവാകണം. "പ്രിയേ! ഞാൻ നിന്നെ പ്രേമിക്കുന്നു; ഞാൻനിന്നെ പ്രേമിക്കുന്നു" എന്നു ജനങ്ങൾ പറയുന്നു. എന്തൊരു കപടത! നിങ്ങൾ വാസ്തവത്തിൽ ഭർത്താവിനെയോ, ഭാര്യയെയോ സ്നേഹിക്കുന്നുണ്ടെങ്കിൽ അവനോ, അവൾക്കോവേണ്ടി എന്തെങ്കിലും ത്യാഗംചെയ്യാൻ നിങ്ങൾ തയ്യാറായിരിക്കണം. വാസ്തവത്തിൽ നിങ്ങൾ അവനെയോ, അവളെയോ, സ്നേഹിക്കുന്നുണ്ടെങ്കിൽ

നിങ്ങൾ എന്തെങ്കിലും ത്യജിക്കാൻ തയ്യാറാകണം. എന്നാൽ നിങ്ങൾ അങ്ങിനെ തയ്യാറാണോ? അല്ല; അല്ല. ഭാര്യക്കു ഭർത്താവിനേയും, ഭർത്താവിനു ഭാര്യയേയും സ്വായത്തമാക്കണം; സ്വന്തമാക്കണം; അചേതനവസ്തുക്കളേയും. സ്വത്തുക്കളേയുംപോലെ തൻെറ സ്വന്തം അടിമയാക്കണം; ഒരാൾക്കു മറെറാരാളിനെ ആശ്രിതനോ, ആശ്രിതയോ ആക്കണം. നിങ്ങൾ പരസ്പരം യഥാർത്ഥമായി സ്നേഹിക്കുന്നുവെങ്കിൽ അന്യോന്യം നന്മ വർദ്ധിപ്പിക്കാൻ ശ്രമിക്കണം. നിങ്ങൾ അങ്ങിനെ ചെയ്യുന്നോ? ഉണ്ടെന്നു നിങ്ങൾ വിചാരിക്കുന്നു. എന്നാൽ നിങ്ങൾ വിചാരിക്കുന്ന രീതി തെററിപ്പോകുന്നു. സഹോദരാ! വിഷയവികാരങ്ങളെ പ്രീണിപ്പിക്കാൻ ശ്രമിക്കുന്നതു് അവനോ അവൾക്കോ യഥാർത്ഥസുഖം ഉണ്ടാക്കുകയല്ലാ; ഒരിക്കലും അല്ല. ആനന്ദപ്രാപ്തിക്കു അതു മാത്രമാണു് മാർഗ്ഗമെങ്കിൽ എല്ലാകുടുംബങ്ങളും ആനന്ദപൂർണ്ണമായിരുന്നേനെ. അങ്ങിനെയാണോ അവ ഇരിക്കുന്നതു്? കുടുംബങ്ങൾ സന്തോഷസന്തൃപ്തികൾ നിറഞ്ഞവയാണോ? ആയിരങ്ങളിൽ ഒന്നില്ല. എന്തുകൊണ്ടാണവ സന്തൃപ്തരല്ലാത്തതു്? പരസ്പരം ആനന്ദം വർദ്ധിപ്പിക്കാനും, നന്മ വർദ്ധിപ്പിക്കാനും അവർ അറിയാത്തതുകൊണ്ടു്; അതവക്കറിഞ്ഞുകൂടാ. മൃഗീയമോഹങ്ങളെ തൃപ്തിപ്പെടുത്തിയാൽമാത്രം ആനന്ദം പുരോഗമിക്കുമെന്നവർ കരുതുന്നു. പരസ്പരം ദുരഭിമാനത്തെ പ്രീണിപ്പിക്കുന്നതുകൊണ്ടു ഒരു യഥാർത്ഥ ഗുണവും വന്നുചേരുകില്ല. "പ്രേമിക്കുക എന്നതു് സങ്കടവുമായിട്ടു വ്യാപാരക്കരാർ ചെയ്യുകയാണു്" എന്നു ആരോ പറയുന്നു. നോവലെഴുത്തുകാർ, ചരിത്രകാരന്മാർ, ഇതരലോകജനങ്ങൾ ഇവരുടെ മിക്കവരുടെയും അനുഭവം ഒന്നുതന്നെയാണ്. "സ്നേഹിക്കുന്നതു് സങ്കടവുമായിട്ടു വ്യാപാരക്കരാർ ചെയ്യുകയാണു്."എന്നാൽ സങ്കടം ജനിപ്പിക്കത്തക്കതായി സ്നേഹത്തിൽ കേടുള്ളതെന്തെങ്കിലും ഉണ്ടോ? ഇല്ല. സ്നേഹത്തെ നിങ്ങൾ പ്രയോഗിക്കുന്ന രീതിയിൽ എന്തോ തെററുണ്ടു് അതാണു് അതിൻെറ കൂടെ സങ്കടങ്ങളെക്കൊണ്ടു വരുന്നതു്.

ഇൻഡ്യായിലെ പുരാണങ്ങളിൽ ഒരു കഥയുണ്ടു്. ഇൻഡ്യായിലെ ക്രിസ്തുവും, അവിടത്തെ ഒരു സുപ്രസിദ്ധദേവനും ആയ ശ്രീകൃഷ്ണഭഗവാനെ, ഒരു മഹാപിശാചു്—ഒരു അസുരശ്രേഷ്ഠൻ—പെരുമ്പാമ്പിൻെറ രൂപത്തിൽവന്നു വിഴുങ്ങാൻ ആരംഭിച്ചു. അദ്ദേഹം ഒരു കുന്തം കയ്യിൽ എടുത്തിരുന്നു. അസുരൻ അദ്ദേഹത്തിനെ വായ്ക്കകത്താക്കി വിഴുങ്ങിക്കളഞ്ഞു. അസുരൻെറ വയ

ററിൽചെന്ന ഉടനെ അദ്ദേഹം വയറു കുത്തിക്കീറിക്കളഞ്ഞു; ഹൃദയം പിളർന്നുകളഞ്ഞു; ഹൃദയംപൊട്ടി അസുരൻ മരിച്ചു. ഭഗവാൻ പുറത്തുപോരുകയും ചെയ്തു. അതാണ് ശരിയായ സംഭവം. സ്നേഹമെന്നാലെന്ത്? കൃഷ്ണനാണ് സ്നേഹം. സ്നേഹം എന്നതു ഈശ്വരൻ ആണെന്നാണ് അതിൻെറ അർത്ഥം. സ്നേഹമാണ് ദൈവം. അതു ഹൃദയത്തിൽ പ്രവേശിക്കുന്നു; വിഷയവികാരങ്ങൾ നിറഞ്ഞ മനുഷ്യഹൃദയത്തിൻെറ അന്തർഭാഗത്തു അതു പ്രവേശിക്കുന്നു. അതു ഹൃദയത്തിൽ കടന്ന് ഒരു സ്ഥാനം കരസ്ഥമാക്കുമ്പോൾ, ഹൃദയഗുഹയിൽ അതിനു ഒരു നിലകിട്ടുമ്പോൾ, അത് ഒരു കുത്തുകൊടുക്കുന്നു. ഫലമെന്താണ്? ഹൃദയഭേദനം, ഹൃദയം തകരുക, കഠിനയാതന, വേദന, ഇതാണ് ഫലം. പ്രാപഞ്ചിക സ്നേഹങ്ങളിൽ എല്ലാം കുരച്ചിലും; പല്ലുകടിയും, ദുഃഖവും ഉണ്ടാകുന്നു. അതാണ് വഴി. അതാണ് സംഭവിക്കുന്നത്. അങ്ങിനെയാണു നിയമം. നിങ്ങൾ ഏതെങ്കിലും ഒരു ലോകവിഷയവുമായി ആസക്തിനേടുക; ഏതെങ്കിലും ലൌകികപദാർത്ഥത്തെ അതിനുവേണ്ടി പ്രേമിക്കുക—അപ്പോൾ ശ്രീകൃഷ്ണഭഗവാൻ നിങ്ങളിൽ കടന്നു നിങ്ങളെ കുത്തുന്നു, നിങ്ങളുടെ ഹൃദയം തകൎക്കുന്നു; നിങ്ങൾ പരിതപ്തരായി ഭവിക്കുന്നു; നിങ്ങൾ മുറുമുറുക്കുകയും, കരയുകയും ചെയ്യുന്നു: "ഹാ! കഷ്ടം! ഈ സ്നേഹം വളരെ കൎക്കശമാണ്; അത് എന്നെ നശിപ്പിച്ചുകളഞ്ഞു!"

ഈ ലോകത്തിൽ ആരെങ്കിലും ഏതെങ്കിലും വ്യക്തിയോടോ, ലൌകികപദാർത്ഥത്തോടോ സ്നേഹബദ്ധനായി ഭവിച്ചാൽ അതിനു അയാൾ കഷ്ടപ്പെടേണ്ടിവരുമെന്നു ഖണ്ഡിതമായ ഒരു നിയമമുണ്ട്. ഒന്നുകിൽ ആ സ്നേഹിതനോ, സാധനമോ അവനിൽനിന്നു വേർപെടണം: അഥവാ ഒന്നു മരിക്കും; അഥവാ തമ്മിൽ പിണക്കമേർപ്പെടും. ഇത് നിഷ്ഠുരമായ ഒരു നിയമമാണ്. ശ്രദ്ധനിത്താതെ പ്രസംഗം കേൾക്കരുതേ! ഇതു ഹൃദയത്തിൻെറ അടിത്തട്ടിലേയ്ക്കു താഴ്ന്നിറങ്ങട്ടെ. ഇതു മനസ്സിൽ തുളച്ചുകയറട്ടെ. ഏതെങ്കിലും ലൌകികവിഷയത്തോടു ഒരുവൻ അനുരക്തനായി; ഏതെങ്കിലും പദാർത്ഥത്തിനെ അതിനുവേണ്ടി ഒരുവൻ സ്നേഹിച്ചു; അതിൽ നിന്നു സന്തോഷം കിട്ടുമെന്നു വിചാരിച്ച് അവൻ അന്വേഷിച്ചു തുടങ്ങുമ്പോൾ അയാൾ വഞ്ചിക്കപ്പെടുന്നു; അയാൾ ഇന്ദ്രിയങ്ങളുടെ ചതിയിൽ പെട്ടതായി തന്നെത്താൻ കാണും. ലൌകികവിഷയങ്ങളുമായി പററിപ്പിടിക്കുന്നതുകൊണ്ടു നിങ്ങൾക്കു ആനന്ദം ലഭിക്കയില്ല.

അതാണു നിയമം. ലൌകികവിഷയാസക്തികൾ ഹൃദയത്തെ പിളൎക്കുന്ന ഫലത്തിൽ അവസാനിക്കുന്നു. വേറൊരു ഫലവുമില്ല. പ്രബലമായ ഡോളറി * ൽ വിശ്വസിക്കരുതു്. ഈശ്വരനിൽ വിശ്വസിക്കുക. ആ പദാൎത്ഥമോ, ഈ പദാൎത്ഥമോ വിശ്വസിക്കരുതു്. ഈശ്വരനെ വിശ്വസിക്കുക. നിങ്ങളുടെ സ്വന്തം ആത്മാവിൽ വിശ്വസിക്കുക. ലൌകികവിഷയാസക്തികൾ വിഗ്രഹാരാധനയാകയാൽ, അവയെല്ലാം കഷ്ടതകൾ ഉണ്ടാക്കുന്നു. സുന്ദരപ്രതിമകളും, വിഗ്രഹങ്ങളും ഉണ്ടു് ഈ ശരീരങ്ങൾ എല്ലാം വെറും ബിംബങ്ങൾ—പ്രതിമകൾ—അത്രെ; ചിത്രങ്ങളും, പടങ്ങളും, ഛായകളും അത്രെ. നിങ്ങൾ ഒരു പടത്തിനെ അതിനുവേണ്ടി സ്നേഹിക്കയും, അതു് ആരുടെ പടമാണോ അവനെ വിഗണിക്കയും ചെയ്താൽ നിങ്ങൾ വെറും വിഗ്രഹാരാധന ചെയ്കയല്ലയോ? നിങ്ങളുടെ സ്നേഹിതന്മാരിൽ ഒരാളുടെ ഒരു ചിത്രമുണ്ടെങ്കിൽ അതു നിങ്ങൾ സൂക്ഷിച്ചുവെച്ചു് അതിനെ സ്നേഹിച്ചു്, അതിനെ ലാലോലിച്ചു്, സകല സ്നേഹപ്രകടനങ്ങളും അതിൽ കാണിച്ചു് ഇരിക്കുകയും, ആ സ്നേഹിതൻ നിങ്ങളുടെ വീട്ടിൽ വരുമ്പോൾ അയാളെ വിഗണിച്ചുപമാനിക്കയും ചെയ്താൽ അതു മൎയ്യാദയാണോ? ആ സ്നേഹിതൻ പടം നിങ്ങളുടെ പക്കൽ വിട്ടുംവെച്ചുപോകുമോ? ഇല്ലാ; ഇല്ല. അയാളെ സ്മരിക്കാനായിട്ടാണു് അയാൾ പടം തന്നതു്; വിസ്മരിക്കാനായിട്ടല്ലാ പടം തന്നതു്. ആ പടം ആരാധനാ വിഷയം ആക്കാൻ പാടില്ലാതിരുന്നു. പടത്തിനുവേണ്ടിമാത്രമായി അതിനെ പ്രേമിക്കുന്നതു് വിഗ്രഹാരാധനയാണു്. നിങ്ങൾക്കു ഈശ്വരനെ—യജമാനനെ—പടത്തിന്റെ ഉടമസ്ഥനെ സ്നേഹിക്കേണ്ടിയിരിക്കുന്നു. അതുപോലെ ലോകത്തിലെ സകല വിഷയങ്ങളും വെറും ചിത്രങ്ങൾ മാത്രമാണു്; ഈശ്വരന്റെ ചിത്രങ്ങൾ—ചിഹ്നങ്ങൾ—അടയാളങ്ങൾ. ഭാൎയ്യമാരും ഭൎത്താക്കന്മാരും ചിത്രങ്ങൾക്കു് ഇരയായി പതിക്കുന്നു; അവർ പ്രതിമാരാധനകൊണ്ടു വിഗ്രഹങ്ങൾക്കു അടിമകളായിത്തീരുന്നു. പ്രതിമകൾവെച്ചു പൂജിക്കരുതെന്നും, ദൈവത്തിനു ബിംബങ്ങൾ ഉണ്ടാക്കരുതെന്നും, വിഗ്രഹാരാധന ചെയ്യരുതെന്നും നിങ്ങളുടെ ബൈബിൾ പ്രതിപാദിക്കുന്നു. "വിഗ്രഹാരാധന" എന്ന വാക്കുകൊണ്ടു ഈ പ്രതിമകളെ ആരാധിക്കരുതെന്നു വിവക്ഷിക്കപ്പെട്ടിരുന്നില്ല. ഈ സജീവപ്രതിമകൾ ആണെന്നുമാത്രമാണു് വിവക്ഷിക്കപ്പെട്ടിരുന്നതു്. അസലിനെ മറന്നു്

* Mighty Dollar—പണം ആണു് ശക്തി എന്നു അൎത്ഥം വരുന്ന അമേരിക്കൻ ചൊല്ലു്.

പകർപ്പുകൾ (പ്രതിമകൾ) എടുക്കരുതെന്നു മാത്രമേ അർത്ഥമുണ്ടായിരുന്നുള്ളു.

ഇൻഡ്യായിലെ ഒരു ശവക്കല്ലറയിൽ രാമൻ താഴെക്കാണും വിധമുള്ള ഒരു ശിലാലിഖിതം കണ്ടിട്ടുണ്ടു്:—

"ഇപ്പാരിലെൻ ഹൃദയവിഗ്രഹമായ കുഞ്ഞു്-
പൊയ്പ്പോയൊരോമനയിതൈവ ശയിച്ചിടുന്നു.
നല്ലാണു് ന്യായനിധി ദൈവമെനിക്കു ചെയ്ത-
തല്ലോ്, വിയോഗമിതുവേണ്ടതുതന്നെ, യുക്തം."

ഇതൊരു സ്ത്രീ എഴുതിവെച്ചതാണു്. അവൾ ആ കുഞ്ഞിനെവിഗ്രഹമാക്കിക്കളഞ്ഞു. യാഥാർത്ഥ്യത്തെക്കാൾ—അസലിനെക്കാൾ—വെറും പടമായിരുന്ന കുഞ്ഞിനെ അവൾ അധികം വിലമതിച്ചു. കുഞ്ഞു് അപ്പോൾ അപഹരിക്കപ്പെടേണ്ടതായി. അതാണു് നിയമം; അതാണു് നിബന്ധന. ചിത്രങ്ങളെ വേണ്ടതുപോലെ ഉപയോഗിച്ചാൽ അവ നിങ്ങളുടെ പക്കൽ ഇരിക്കും; അവയെ ദുർവ്വിനിയോഗപ്പെടുത്തിയാൽ അവ വേർപിരിയും; സങ്കടവും, വ്യാകുലതയും, ഭയവും ഉണ്ടാകും. ശരിയായിട്ടവയെ ഉപയോഗിക്കുക; പടം നമുക്കു നമ്മോടുകൂടി സൂക്ഷിക്കാം. പടത്തെക്കാൾ അതിന്റെ അസലിനെ സ്നേഹിക്കുകമാത്രം ചെയ്യണം. അപ്പോഴേ പടം നമ്മുടെ പക്കൽ സൂക്ഷിക്കാൻ കഴിയൂ. അല്ലാതെ സാധ്യമല്ല. അതാണു് നിയമം; അതാണു് ത്യാഗം.

ഓരോ വീട്ടിലും ത്യാഗം അഭ്യസിക്കേണ്ടമാർഗ്ഗം ഇതാണു്. ഇതിനെ ഇനിയും ക്രുടതലായും, വിശദമായും വിവരിക്കാം. നോക്കുക! ഇതാ! ഇവിടെ നിങ്ങൾ—ഒരു പുരുഷനോ, സ്ത്രീയോ, മാന്യനോ, മാന്യയോ, ദേവനോ, ദേവിയോ ആരെങ്കിലും ആകട്ടെ. അവിടെ നിങ്ങളുടെ പ്രേമവിഷയമുണ്ടു്. നിങ്ങളെ വശീകരിക്കുന്നതു്, ആകർഷിക്കുന്നതു്, വ്യാമോഹിപ്പിക്കുന്നതു് എന്താണു്? അയാളുടെ ശരീരം, അയാളുടെ ചർമ്മം, അയാളുടെ കണ്ണുകൾ, മൂക്കു, ചെവികൾ മുതലായതു് ആണോ? അല്ല; ഒട്ടും അല്ല. കവികളെക്കാൾ നിങ്ങൾ അധികം ബുദ്ധിമാന്മാരും, യുക്തിശാലികളും ആയിരിക്കുവിൻ! ഇവയൊന്നും അല്ലാ നിങ്ങളെ ആകർഷിക്കുന്നതു്. ഇവയാണു് നിങ്ങളുടെ പ്രേമത്തിനു വിഷയമെങ്കിൽ, ഇവയിൽ എന്തെങ്കിലും മനോഹാരിത്വം ഉണ്ടായിരുന്നു എങ്കിൽ, ശരീരം മുതലായ ഇതുകൾ മരിച്ചാലും അവ ആകർഷകമായിരിക്കണം. ആൾ മരിക്കുമ്പോൾ, ആ സ്ഥിതിയിലും ശരീരം നിങ്ങളെ ആകർഷിക്കാൻ കെല്പുള്ളതായിരിക്കണം. എന്നാൽ അപ്രകാരം നിങ്ങൾ

ആകർഷിക്കപ്പെടുന്നില്ല. അപ്പോൾ ആകർഷണം ഇരുന്നതു് എന്തിലാണു്? ആ വശീകരണശക്തിയും, മനോഹരതയും, ആകർഷകത്വവും ഉണ്ടാക്കിയതു് ആരു്? അതു് അപ്പോൾ ആ ചൈതന്യം—അകത്തെ ജീവൻ—ഉള്ളിലെ ശക്തി—അകത്തെ ആത്മാവു് ആണു്; മററൊന്നും അല്ല. എല്ലാവരുടെയും കണ്ണുകളിൽ കൂടി നിങ്ങളോടു സംഭാഷണം ചെയ്യുന്നതു് അകത്തെ ഈശ്വരനാണു്. അകത്തെ ഈശ്വരൻെറ പടം—ചിത്രം—ഡ്രസ്സ്—ആണു് ശരീരം. മനുഷ്യനെക്കാൾ അധികമായി ഉടുപ്പിനെ സ്നേഹിക്കരുതു്. ഉടുപ്പിട്ട ചൈതന്യത്തെക്കാൾ ഉടുപ്പിനെ സ്നേഹിക്കരുതു്. ആലോചിച്ചുനോക്കുക; മനസ്സിലാകും.

മററു പലരെയുംകാൾ അധികം ആകർഷകത്വവും ഭംഗിയും ഉള്ള ചില ആളുകൾ ഉണ്ടു്. ഇവിടെ കീഴ്വഴക്കമില്ലാത്തവിധം ചില പ്രമേയങ്ങളെപ്പററി രാമൻ ചിലതെല്ലാം പറയുമ്പോൾ നിങ്ങൾ ക്ഷമിക്കണം. നമ്മുടെ ഹൃദയത്തിൻെറ അടിത്തട്ടിൽ പററിക്കിടക്കുന്ന—നമുക്കേററവും രസവും, താല്പര്യവും ഉള്ള—കാര്യങ്ങളെ നാം ശ്രദ്ധിക്കുന്നില്ലെന്നുള്ളതു് വിസ്മയകരമാണു്. ഈ വിഷയത്തെക്കുറിച്ചു പറയുന്നതു് ഇവിടുത്തെ ഒരു ആചാരമര്യാദയല്ല. എന്നാൽ അതു സുപ്രധാനവും, നിങ്ങളെ വാസ്തവത്തിൽ ബാധിക്കുന്നതുമാകയാൽ, പ്രത്യേകിച്ചും മററാരും ഇതൊന്നും പറയാത്തതുകൊണ്ടു്,—ആ കാരണത്താൽ മാത്രം—രാമൻ അതു പറയുന്നതാണു്.

ശരി! ആ ആകർഷകത്വത്തിൻെറ കാരണം അഴകു് ആണു്. ഈ അഴകു്—ഭംഗി—എവിടെനിന്നു വരുന്നു! ഈ അഴകും, ചലനവും, ഉത്സാഹശീലവും എന്താണു്? അതെന്താണു്? അതു കണ്ണും, മൂക്കും, ചെവിയും കാരണമാണോ? അല്ല. അതു കണ്ണുകളിലും, ചെവികളിലും, മററും കാണപ്പെടുന്നു. ഈജിപ്ററിൽ ക്ലിയോപ്പാട്രാ എന്ന ആഫ്രിക്കൻ കാപ്പിരി ബാലികയെപ്പററി നിങ്ങൾ കേട്ടിരിക്കാം. മാക്കു് ആൻറണി എന്ന ചക്രവർത്തിയെ അവൾ ആകർഷിച്ചു; വശീകരിച്ചു് മോഹിപ്പിച്ചു. അതു അഴകു്—സൌന്ദര്യം മൂലം ആയിരുന്നു. അകത്തെ ദിവ്യത്വത്തിൽ നിന്നാണു് അഴകും ലാളിത്യവും ഉണ്ടാകുന്നതു്. വേറൊന്നിലും നിന്നല്ല. അതാണു് ഉത്സാഹം. ഉത്സാഹം, ഓജസ്സു്, ചലനശക്തി—ഇതിൻെറ ഹേതുവെന്തു്? സൂക്ഷിച്ചുനോക്കുക. നിങ്ങൾക്കു മലയിൽ, പർവ്വതത്തിൽ കയറാം; നിങ്ങൾക്കു ദേശംതോറും സഞ്ചരിക്കാം. ഇഷ്ടം പോലെ എവിടെയെങ്കിലും നടക്കാം. എന്നാൽ ശരീരം മരിച്ചാൽ

അതു് എന്തായിപ്പോകുന്നു? ശരീരം നശിക്കുമ്പോൾ ഈ ഉത്സാഹം, അത്രവളരെ പൊക്കത്തിൽ നിങ്ങളെകൊണ്ടുപോയ ഉള്ളിലെ ഈശ്വരൻ, പണ്ടത്തെപ്പോലെ അതിനെ സഹായിക്കുന്നില്ല. അപ്പോൾ മാംസപേശികളെ ചലിപ്പിക്കയും, രോമങ്ങളെ വളൎത്തുകയും, രക്തസഞ്ചാരം ചെയ്യിക്കയും ചെയ്യുന്ന ഉള്ളിലെ ആത്മാവാരാണു്? അതെന്താണു്? ശരീരാവയവങ്ങൾക്കു കൎമ്മംചെയ്യാനുള്ള ശക്തിയും, ചലനവും, ഓജസ്സും കൊടുക്കുന്നതു് എന്താണു്? അതു് എന്തു്? അതു് ആ ഏകസാൎവ്വലൌകികശക്തി, ആ ഏകസൎവ്വജഗദീശ്വരൻ, നിങ്ങളുടെ പരമാൎത്ഥജീവനും, ആത്മാവും ആയ ഏക ബ്രഹ്മാണ്ഡനായകൻ അത്രേ. ഒരു മനുഷ്യൻ മരിച്ചാൽ അവനെ ശവക്കല്ലറയിലോ, ശ്മശാനത്തിലോ കൊണ്ടുപോകാൻ കുറെ ആളുകൾ വേണം; അവൻ ജീവിച്ചിരുന്നപ്പോൾ അനവധിരാത്തൽ തൂക്കമുള്ള അവനെ വഹിച്ചുകൊണ്ടു മലകളിലും, പൎവ്വതങ്ങളിലും കയററിയതാരു്? അദൃശ്യവും, അവൎണ്ണ്യവും ആയ ഏതാണ്ടു്—അതു് അവിടെ ഉണ്ടു്. അതു നിങ്ങളിലെ ദിവ്യത്വം—സകലരിലും ഉള്ള ഈശ്വരൻ—സകലത്തിനും പ്രവൃത്തി ശക്തിയും തേജസ്സുംകൊടുക്കുന്ന ഈശ്വരൻ ആണു്. ഓരോ മനുഷ്യനും ചലനസൌന്ദൎയ്യവും ലാവണ്യവും കൊടുക്കുന്നതു് ഈശ്വരനാണു്. ഒരു മനുഷ്യൻ ഉറങ്ങുമ്പോൾ കണ്ണുകൾ കാണുന്നില്ല, ചെവികൾ കേൾക്കുന്നില്ല. അവൻ മരിക്കുമ്പോൾ കണ്ണുകൾ ഉണ്ടെങ്കിലും കാണുന്നില്ല. ചെവികളുണ്ടെങ്കിലും കേൾക്കുന്നില്ല. എന്തുകൊണ്ടു്? അകത്തെ ഈശ്വരൻ—ആത്മാവു്—മുമ്പിലത്തേപോലെ സഹായിക്കാത്തതുകൊണ്ടു്; അകത്തെ ദൈവമാണു് കണ്ണുകളിൽകൂടി കാണുന്നതും, ചെവികളിൽകൂടി ശ്രവിക്കുന്നതും: അകത്തെ ഈശ്വരൻ മൂക്കുകൊണ്ടു ഘ്രാണിക്കുന്നു, ശരീരത്തിലെ മാംസപേശികൾക്കു ശക്തികൊടുക്കുന്നു. പ്രത്യക്ഷമായി തോന്നുന്ന സകല സൌന്ദൎയ്യത്തിൻെറയും കഴമ്പു് — സാരം — അകത്തെ ഈശ്വരനാണു്; അകത്തെ ദൈവമാണു. അതു ഓൎമ്മിക്കുക. അതു നോട്ടുചെയ്തുവെക്കുക. നിങ്ങൾ ഒരാളിനെ നോക്കുമ്പോൾ, നിങ്ങളെ അഭിമുഖീകരിച്ചു നേരെ കണ്ണിലേയ്ക്കു നോക്കുന്നതു് ആരു? അകത്തെ ഈശ്വരൻ ബാഹ്യചക്ഷുസ്സുകളും, ചൎമ്മവും, ചെവികളും എല്ലാം കേവലം ഡ്രസ്സ്—വേഷം—മാത്രമാണു്; ബാഹ്യവസ്ത്രങ്ങൾ മാത്രമാണു്; വേറൊന്നും അല്ല.

ഈ ലോകത്തിലെ ജനങ്ങൾ ഓരോ പദാൎത്ഥങ്ങളെ കാമിക്കയും, മോഹിക്കയും ചെയ്യുമ്പോൾ അവർ വെറും ഡ്രസ്സിനെ—വസ്ത്രാലങ്കാരത്തെ—സ്നേഹിക്കുന്നു. അകത്തെ യഥാൎത്ഥ്യത്തെക്കാൾ

ബാഹ്യവേഷത്തെ സ്നേഹിക്കുന്നു. എന്നാൽ ആ യാഥാർത്ഥ്യമാണ് ഡ്രസ്സിൽക്കൂടി പ്രകാശിക്കുന്നതു്. അകത്തെ സത്യമാകുന്ന അസലിനെ—യഥാർത്ഥതയെ—ക്കാൾ അവർ ഡ്രസ്സിനെ—വേഷത്തെ—പ്രതിമയെ അധികം ആരാധിക്കുന്നു. ഈ പാപത്തിന്റെ ദുഷ്ഫലങ്ങൾ അവർ അനുഭവിക്കുന്നതിങ്ങനെയാണു്. ഇങ്ങിനെതന്നെയാണു്. അതിനപ്പുറം കടക്കുക; മുകളിൽ കയറി നില്ക്കുക. ഓരോ ഭാര്യാഭർത്താക്കന്മാരും പരസ്പരം ഉള്ളിലുള്ള ദൈവത്തെക്കാണട്ടെ അകത്തെ ഈശ്വരനെ കാണുവിൻ! ഉള്ളിലെ സർവ്വേശ്വരനെ വണങ്ങുവിൻ!

സകലത്തും നിങ്ങൾക്കു ദിവ്യമായിത്തീരണം നരകത്തിലേയ്ക്കു വിസ്താരമായി തുറന്നുകിടക്കുന്ന ഒരു വാതിലാകാതെ ഭാര്യ ഭർത്താവിന്നു് ഈശ്വരനെ കാണാൻ ഉപകരിക്കുന്ന ഒരു കണ്ണാടിപോലെയാകണം. അതുപോലെ ഭർത്താവും ഭാര്യയ്ക്കു ദിവ്യദർശനത്തിനുള്ള ഒരു കണ്ണാടിയായിത്തീരണം.

സദ്വശക്തികളുടെയും ഈ വേദാന്തപരമായ സമാധാനത്തിലേയ്ക്കു— ദിവ്യത്വത്തിലേയ്ക്കു— സാക്ഷാൽക്കാരത്തിലേയ്ക്കു ഭാര്യയ്ക്കോ ഭർത്താവിനോ തന്റെ ഇണയെ എങ്ങിനെ ഉയർത്താം? അവർക്കെങ്ങിനെ അതു ചെയ്യാം?

ബാഹ്യമാലിന്യങ്ങളിൽനിന്നു ഭർത്താവിനെ ആദ്യമായി രക്ഷിച്ചാലേ ഒരു ഭാര്യ ഭർത്താവിന്റെ രക്ഷിതാവാകയുള്ളൂ. വിവാഹത്തിനുമുമ്പേ അവൻ വിവിധചാപല്യങ്ങളിൽ വീണുപോകാൻ ഇടയുണ്ടായിരുന്നു; അമരം പിടിത്തം ഇല്ലാത്ത ഒരു ബോട്ടുപോലെ സകല കാററിനും കൊടുങ്കാററിനും അടിമയായി, എവിടെനിന്നു ഊതിയാലും അവൻ ആടിപ്പോകുമായിരുന്നു. ദിവ്യജ്ഞാനമില്ലാത്ത ഒരുവൻ അവിവാഹിതനായിരിക്കുമ്പോൾ എല്ലാപുറത്തുനിന്നും വരുന്ന മലിനീകരണശക്തികളെ സഹിക്കേണ്ടതായിട്ടുണ്ടാകാം. വിവാഹത്തോടുകൂടി ആദ്യമായിട്ടു ഭാര്യ ഈ മാലിന്യങ്ങളിൽനിന്നു അവനെ രക്ഷിക്കണം. ആട്ടെ! ഇപ്പോൾ സാധാരണ ഇവിടെ എന്താണു സംഭവിക്കുന്നതു്? സാധാരണ ഭാര്യമാർ ഭർത്താക്കന്മാരെ ഈ പരീക്ഷകളിൽനിന്നു രക്ഷിക്കുന്നില്ല. അതു മാത്രമല്ല, അവർതന്നെ ഭർത്താക്കന്മാരുടെ ചുമലിൽ ഒരു ഭാരമായി പതിക്കുന്നു. ഒരു മനുഷ്യൻ ഡോളർനാണയം സകലതും കൊടുത്തു് അതുകൊണ്ടു് ഒരു വലിയ വിലയുള്ള കടലാസുനോട്ടു വാങ്ങുന്നതുപോലെതന്നെയാണിതു്. മററു വശീകരണങ്ങളുടെ ഭാരമെല്ലാം ഒരുവിധം നീങ്ങുന്നുണ്ടു്. എന്നാൽ ഇപ്പോൾ വന്നിരി

ക്കുന്ന പരാശ്രയത്വം പഴയ അപമാനങ്ങളെക്കാളൊക്കെ ഘനം കൂടിയതാണു.' പണ്ടത്തെത്തരം ചാപല്യങ്ങൾക്കവനിപ്പോൾ അടിമയല്ലാ. എന്നാൽ ഈ ഒരു ചാപല്യം അഥവാ അധഃപതനം മാത്രം അവനു മതിയാകും.

രക്ഷമോഹിച്ചു് ഒരു മനുഷ്യന്റെ അടുക്കൽ എത്തിച്ചേർന്ന കുതിരയുടെ കഥപോലെയാണിതു്. ഒരുകാലത്തു മനുഷ്യരും കാട്ടുകളിൽതന്നെ ജീവിച്ചിരുന്നുവെന്നു നിങ്ങൾക്കറിയാമല്ലോ. കുതിരയും കാട്ടിൽ ജീവിച്ചിരുന്നു. കലയും, മാനും എല്ലാം കാട്ടിൽ തന്നെ ഇപ്പോഴത്തെപ്പോലെ പാർത്തിരുന്നു. ഒരു കുതിര ഒരു കല മാനുമായിട്ടു യുദ്ധംചെയ്തു തോററുപോയി. കല കൊമ്പുകൾ കൊണ്ടു് അതിനെ കുത്തിക്കളഞ്ഞു. സഹായത്തിനുവേണ്ടി കുതിര മനുഷ്യനെ സമീപിച്ചു. മനുഷ്യൻ പറഞ്ഞു:—"ശരിതന്നെ, ഞാൻ സഹായിക്കാം. എന്റെ കയ്യിൽ അസ്ത്രങ്ങളുണ്ടു്. നീയെന്നെ പുറത്തുകയററിക്കൊണ്ടു പോയാൽ, ഞാൻകൂടെവന്നു് ശത്രുക്കളെ നശിപ്പിക്കാം." മനുഷ്യൻ കുതിരയുടെ പുറത്തു സവാരി തുടങ്ങി. കാട്ടിൽവെച്ചു കലയെകൊന്നു. അവർ വിജയപതാക പാറിച്ചു തിരിച്ചുവന്നു. കുതിരയ്ക്കു വളരെ ആഹ്ളാദമായി. അതു പോകാൻതുടങ്ങി. മനുഷ്യനോടു വളരെ കൃതജ്ഞതപറഞ്ഞു:— "പ്രിയപ്പെട്ട സ്നേഹിതാ! ഞാൻ നിങ്ങളെ വന്ദിക്കുന്നു. ഇനി ഞാൻ നിങ്ങളെ പിരിയട്ടെ." മനുഷ്യൻ വന്നുപറഞ്ഞു:—"ഫേ! കുതിരേ! കുതിരേ! നിനക്കെവിടെ പോകണം? നിന്നെക്കൊണ്ടു എത്രമാത്രം ഉപയോഗമുണ്ടെന്നു ഞാനറിഞ്ഞപ്പോൾ ഞാൻ നിന്നെ വിട്ടയ്ക്കയില്ല. നീ എന്റെ ഭൃത്യനായിരിക്കണം, അടിമയായിരിക്കണം!." കാട്ടിലെ കല, മാൻ, മററു മൃഗങ്ങൾ—ഇവയിൽനിന്നല്ലാം കുതിര രക്ഷപ്പെട്ടു. എന്നാൽ അതിന്റെ സ്വാതന്ത്ര്യവും അതോടുകൂടി പോയി. ബാഹ്യമായി വിജയമെന്നു തോന്നിയതിൽനിന്നു് അടിമത്തം ഉണ്ടായി. ഈ അടിമത്തം കേവലം സ്വാതന്ത്ര്യനാശത്തെക്കാൾ കഠിനതരമായിരുന്നു.

ഇങ്ങിനെതന്നെയാണു് മനുഷ്യനും; വിവാഹാനന്തരം നിരവധി പൂർവ്വചാപല്യങ്ങളിൽ നിന്നും രക്ഷകിട്ടി. അപ്പോൾ ഒരു വശീകരണശക്തി—ഭാര്യാസംബന്ധമായ ഒരു പ്രബലശക്തി അവനെ പരാധീനതയിലും, പരാശ്രയത്തിലും കൊണ്ടുപോയി തള്ളിയിട്ടു. മനുഷ്യന്റെ പക്കൽനിന്നു കുതിരയ്ക്കുണ്ടായ പെരുമാററവും ഇതുപോലെ തന്നെയാണു്.

ഭാര്യ പുരുഷന്റെ രക്ഷിതാവാകുന്നതെങ്ങിനെയാണ്? മററ് ആകർഷണങ്ങളിലും ചപലതകളിലും നിന്ന് അവൾ അവനെ തടയുന്നു എന്നുള്ളതു് ഒന്ന്. ഇതു നല്ലതുതന്നെ; അത്രത്തോളം അതുകൊള്ളാം. ഇനി അടുത്തകാര്യം, അവൾ അവനെ അടിമപ്പെടുത്തുന്നുവെന്നുള്ള ദോഷത്തിനു പരിഹാരമാണു് വേണ്ടതു്. ഫിലിപ്പൈൻ രാജ്യക്കാരെ പിടിച്ചടക്കിയെന്നു അമേരിക്കർ പറയുന്നുണ്ടു്; എന്നാൽ അവർ സൂക്ഷിച്ചിരിക്കാത്തപക്ഷം അവർ തന്നെ അടിമപ്പെടുന്നതാണ്. ഇതെങ്ങിനെ സാധിക്കാം? ഭാര്യ ഭർത്താവിനെ അടിമപ്പെടുത്താതിരിക്കയും, ഭർത്താവു ഭാര്യയെ ആശ്രിതയാക്കാതിരിക്കയും ചെയ്യണം. ഇതാണു അടുത്ത പടി. ഇതു സാധിച്ചാൽ വളരെ ആശംസക്കു വകയുണ്ടു്; ഇല്ലെങ്കിൽ യാതൊരാശംസക്കും വകയില്ലതാനും. ഇതു അപൂർവ്വമായി നിങ്ങളുടെ ശ്രദ്ധയിൽപെടുത്തപ്പെടുന്ന ഒരു സംഗതിയാണ്. പക്ഷേ ഈ സംഗതി യഥാർത്ഥമാണ്. ക്രിസ്തു മനുഷ്യജാതിയുടെ രക്ഷിതാവാണെന്നു നിങ്ങൾ അറിയുന്നു. അദ്ദേഹം ജഗത്തിനെ—ജഗദ്വാസികളെ—എല്ലാം രക്ഷിക്കുമെന്നു പറയപ്പെടുന്നു. അദ്ദേഹം സകല പാപവും നശിപ്പിക്കും; ഭൂമിയിൽ സ്വർഗ്ഗരാജ്യം കൈവരുത്തും. എന്നാൽ നിങ്ങളുടെ ബൈബിളുകളും, കുറാൻകളും, വേദങ്ങളും എല്ലാം ഉണ്ടായിരുന്നിട്ടും—ഇതെല്ലാം ഉണ്ടായിട്ടും—ലോകം പണ്ടത്തെപ്പോലെ മതഹീനമായിരിക്കുന്നു. എന്താണ് കാരണം? പാപത്തിന്റെ യഥാർത്ഥ കാരണം നീക്കാഞ്ഞിട്ടു്; വാസ്തവത്തിൽ ഉള്ള വിഘ്നങ്ങൾ ഗാർഹികവൃത്തങ്ങളിലാണ് കിടക്കുന്നതു്. ഭാര്യ ഭർത്താവിന്റെയും, ഭർത്താവു ഭാര്യയുടെയും പരമാർത്ഥനന്മ വർദ്ധിപ്പിക്കാൻ ശ്രമതലപ്പെടാത്തടത്തോളംകാലം മതം അഭിവൃദ്ധിപ്പെടുകയില്ല; മതത്തിനു ആശയില്ല.

ഇക്കാലം ആവിയുടെയും, വിദ്യുച്ഛക്തിയുടെയും കാലമാണല്ലോ. മതം ഭാണ്ഡംമുറുക്കി ഓടിക്കളയണം! ഹേ! ക്രിസ്ത്യാനികളേ!, ഹേ! ഹിന്ദുക്കളേ!, അല്ലയോ! മുസ്സൽമാൻമാരെ! ഈ ലോകത്തിലെ കഷ്ടതകൾ നീക്കണമെന്നു നിങ്ങൾ ആത്മാർത്ഥമായി ആഗ്രഹിക്കുന്നുവെങ്കിൽ, മനുഷ്യവംശത്തിന്റെ സങ്കടങ്ങൾ നീക്കാൻ നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ, നിങ്ങളിക്കാര്യത്തിൽ ശ്രദ്ധചെലുത്തണം. വൈവാഹിക ബന്ധങ്ങൾ ന്യായവും, മര്യാദയും ആയ വ്യവസ്ഥകളിൽ സ്ഥാപിക്കണം. ഓരോ ഭാര്യയിലും, ഭർത്താവിലും താൻ തന്റെ ഭർത്താവിനോടും ഭാര്യയോടും യേശുക്രിസ്തുവായിത്തെളിയിക്കപ്പെടേണ്ട കടമയുണ്ടെന്നു പ്രബലമായി ഉൽബോധിപ്പിച്ചുറപ്പിക്കണം. ഇതു ചെയ്യേണ്ടതു് നമ്മുടെ

ശക്തിമത്തും, സുപ്രധാനവും ആയ ഒരു ബാധ്യതയാണു്; ക്രിസ്തുവിനെ സ്പഷ്ടീകരിക്കേണ്ടതു് നമ്മുടെ കടമയാണു്. അതെങ്ങിനെ ചെയ്യാം? ഭാര്യയ്ക്കു തൻെറ ഭർത്താവിനെ അടിമപ്പെടുത്തുകയോ, ഭർത്താവിനു തൻെറ ഭാര്യയെ ആശ്രിതയാക്കുകയോ ചെയ്യേണ്ട ആവശ്യമില്ലെന്നു വരുത്തുന്നതുകൊണ്ടു അതു സാധിക്കാം. സകലത്തെയും നിങ്ങളിൽനിന്നു സ്വാതന്ത്ര്യമാക്കിവിടുക; നിങ്ങൾ അപ്പോൾ സ്വാതന്ത്ര്യനായിത്തീരും—ഇതാണു് നിയമം. "അഘാതവും, പ്രത്യാഘാതവും തുല്യബലവും പരസ്പരവിരുദ്ധവും ആണു്." അവളെ നിങ്ങളുടെ ആശ്രിതയാക്കുക: അവളെ നിങ്ങളുടെ അടിമയാക്കുക; ഉടൻ നിങ്ങളും അടിമയായിത്തീരും. ഹാ! ഇതൊരു വല്ലരെ ഭയങ്കരമായ പ്രസംഗമാണു്! സത്യം സദാ രസിക്കാത്തതും, ഭയങ്കരവും ആണു്. ക്രിസ്തു ഭയാവഹമായ ആ സത്യം പഠിപ്പിച്ചു; അദ്ദേഹത്തിനെ പീഡിപ്പിച്ചു് കുരിശിൽ തറച്ചു. സോക്രട്ടീസും അവതരിച്ചു; അദ്ദേഹത്തിനും അതേ ഫലം. ജനങ്ങൾ സത്യത്തെ സന്തോഷസമേതം സ്വീകരിക്കാറില്ല. ഇതൊരു ഭയങ്കര പ്രസ്താവനയാണെന്നു തോന്നാം. എന്നാൽ വാസ്തവം അങ്ങിനെയാണു്. സൂക്ഷിച്ചു ശ്രദ്ധിക്കുക.

ഒരു മനുഷ്യൻ ഒരു കയറിൻെറ അററം ഒരു കാളയുടെ കഴുത്തിലും, കൊമ്പുകളിലും ആയികെട്ടി മറേറ അററം തൻെറ കയ്യിൽ പിടിക്കുന്നു. കാള തൻെറ അടിമയും, സേവകനും ആണെന്നു അവൻ കരുതുന്നു. എന്നാൽ കാള അവൻെറ അടിമയായിരിക്കുന്നിടത്തോളം അത്രയ്ക്കു് അവൻ കാളയുടെ അടിമയും അത്രെ. കാള തൻെറ സ്വന്തമാണെന്നു പറയാൻ അവനു് എന്തവകാശമുണ്ടു? കാള അവനെ വിടുകയില്ലെന്നുള്ളതു് ആയിരിക്കാം! ഇപ്പോൾ ശ്രദ്ധിച്ചുനോക്കുക. കാള അവനെ വിടുകയില്ലെന്നുള്ളതു് മാത്രമാണു് അവൻെറ അവകാശത്തിനു കാരണമെങ്കിൽ, കാളയെ അവനും വിട്ടുംവെച്ചു പൊയ്ക്കൂടയുകയില്ലെന്നു നമുക്കു പറയാം. കാള അവനെ വിടാത്തതു് അവൻ കാളയെ വിടാത്തതുകൊണ്ടാണു്. അവൻ കാളയെ വിട്ടുവെങ്കിൽ, അവൻ സ്വതന്ത്രനായെങ്കിൽ, അവൻ കാളയുടെ അടിമയല്ലായിരുന്നുവെങ്കിൽ, കാള അവൻെറ അടിമയും ആയിരിക്കയില്ലായിരുന്നു. അതാണു നിയമം.

സകല കുടുംബങ്ങളും സങ്കടപ്പെടുകയാണെന്നു നിങ്ങൾ കാണുന്നില്ലയോ? അതു് ഒരു വസ്തുതയല്ലയോ? ഈ ലോകത്തിലെ മിക്ക കുടുംബങ്ങളും—അതു യൂറോപ്പിലോ, അമേരിക്കായിലോ,

ഇൻഡ്യായിലോ, ജപ്പാനിലോ, പിന്നെ എവിടെയെങ്കിലുമോ ആകട്ടെ—മിക്കവാറും എല്ലാ കുടുംബങ്ങളും കഷ്ടപ്പെടുകയാണു് ചെയ്യുന്നതു് എന്നു പറയുമ്പോൾ അതു വാസ്തവമല്ലയോ? "സൌഭാഗ്യമുള്ളഭവനം, സൌഭാഗ്യമുള്ളഭവനം" എന്നു ജനങ്ങൾ പറയുന്നു. എന്തൊരു വഞ്ചന! എന്തൊരുപേരു! വെറുംപേരു! വെറും സ്വപ്നം! ജനങ്ങൾ കഷ്ടപ്പെടുകയും, കുടുംബങ്ങൾ സുഖഹീനമായിരിക്കയും ചെയ്യുന്നതു് എങ്ങിനെ? എന്തുകൊണ്ടു്? കുടുംബങ്ങൾ സുഖകരമായിരിക്കണമെന്നു നിങ്ങൾ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നു ആഗ്രഹിക്കുന്നുണ്ടെന്നുള്ളതു ശരിയല്ലേ? നിങ്ങൾക്കു സുഖത്തിനാശയുണ്ടെങ്കിൽ, നിങ്ങൾക്കു ആത്മാർത്ഥത ഉണ്ടായിരിക്കണം; കുടുംബം ഒരു വലിയ തമാശയാക്കരുതു്. സശ്രദ്ധരായിരിക്കുക, ആത്മാർത്ഥതാപൂർണ്ണരായിരിക്കുക. കാരണം കണ്ടുപിടിക്കാൻ ശ്രമിക്കുക. അതിനെ പരിശോധിക്കുക. പരീക്ഷിക്കുക, പര്യവേക്ഷണം ചെയ്യുക. പ്രകൃതിനിയമങ്ങളെ അറിയാത്തതും അജ്ഞാനവും ആണു് കുടുംബത്തിൽ കലഹങ്ങളും, യോജിപ്പുകേടും ഉണ്ടാകാനുള്ള ഏകകാരണമെന്നു നിങ്ങൾക്കപ്പോൾ കാണാം. അവർ അജ്ഞാനപ്പിശാചിനാൽ ബാധിതരാണു്. പ്രകൃതിയുടെ പ്ലാൻ എന്തെന്നോ, പരിണാമഗതിയുടെ രേഖ ഏതെന്നോ അവർ അറിയുന്നില്ല. അതു് അവർ അറിയുന്നില്ല. പരിണാമഗതി സഞ്ചരിക്കയും, ഈ പ്രകൃതി അശേഷവും പണി എടുക്കയും ചെയ്യുന്നമാർഗ്ഗം നിർദ്ദേശിക്കുന്നതു് ഓരോരുത്തരും പടിപ്പടിയായും, സാവധാനത്തിലും അവരുടെ ഉള്ളിലുള്ള ഈശ്വരനെ സാക്ഷാൽക്കരിക്കുന്നതിനോടു അടുത്തടുത്തു ചെല്ലണമെന്നാണു് എന്നു രാമൻ നിങ്ങളോടു പറയുന്നു. ഈ പ്രപഞ്ചത്തിലെ സകല സംഭവങ്ങളുടെയും ചലനഗതി—സഞ്ചാരം ഈ മാർഗ്ഗത്തിൽ കൂടെയാണു്. തന്നിൽ ഉള്ള ഈശ്വരനെ എല്ലാവരും സാക്ഷാൽകരിക്കണം. ഓരോരുത്തരും പരിപൂർണ്ണാത്മാവായി വരണം; അകത്തെ ഈശ്വരത്വത്തെ സാക്ഷാൽക്കരിച്ചു പരിപൂർണ്ണദൈവമായിത്തീരണം. ജനങ്ങൾ ഇതു സാക്ഷാൽക്കരിക്കാത്തതുകൊണ്ടാണു് ഈ ജീവിതമത്സരമെല്ലാം ഉണ്ടായിക്കൊണ്ടിരിക്കുന്നതു്.

ശരിയായ മാർഗ്ഗത്തിൽക്കൂടെ പുരോഗമനവും, പ്രകൃത്യനുസൃതമായ പ്ലാനനുസരിച്ചു പ്രവൃത്തികളും നടക്കത്തക്കവിധം ദാമ്പത്യബന്ധങ്ങളെ സ്ഥാപിച്ചുറപ്പിക്കണം. പ്രകൃതിയുടെ ആന്തരമന്ത്രം സ്വാതന്ത്ര്യം, സ്വാതന്ത്ര്യം, സ്വാതന്ത്ര്യം തന്നെയാണു്

നിങ്ങൾ ഭാൎയ്യയെ സ്വതന്ത്രയാക്കുക; അപ്പോൾ നിങ്ങൾ ‘അവളിൽ’ നിന്നു സ്വതന്ത്രനാകും; അതിന്റെ അൎത്ഥമെന്തു്? സകല ബന്ധങ്ങളും, കെട്ടുകളും, വ്യാപാരങ്ങളും ഉടനെ പൊടിച്ചുതകൎക്കണമെന്നാണോ ഇതിന്റെ അൎത്ഥം? അതാണോ ഇതിന്റെ താല്പൎയ്യം? സകല പുരുഷന്മാരും, സകല സ്ത്രീകളും ഈ ലോകത്തിൽ പരിപൂൎണ്ണസ്വാതന്ത്ര്യമുള്ള ജന്തുക്കളാകണമെന്നാണോ ഇതിന്റെ അൎത്ഥം? അല്ലാ; ഒരിക്കലുമല്ല; ഒരിക്കലും അല്ല അ വഴിക്കു സ്വാതന്ത്ര്യം ഒട്ടുംലഭിക്കയുമില്ല. അതു വീണ്ടും ബന്ധനം—അടിമത്തം—തന്നെയാണു്. സ്വാതന്ത്ര്യം കൊടുക്കുക എന്നു പറഞ്ഞതിന്റെ അൎത്ഥം ഇതാണു്:—“ഓരോ ദാമ്പത്യബന്ധത്തിലെ കക്ഷിയും തന്റെ ഭാൎയ്യയേയോ, ഭൎത്താവിനെയോ തന്റെ ശരീരത്തിൽ വിശ്വസിക്കാതെ തന്നിലുള്ള ഈശ്വരനിൽ വിശ്വസിപ്പിക്കുക. പരസ്പരം സ്നേഹിക്കുമ്പോൾ അന്യോന്യം ഉള്ളിലുള്ള ഈശ്വരനെ വിശ്വസിക്കയും വിശ്വസിപ്പിക്കയും ചെയ്യുക” ഇതാണു് താല്പൎയ്യം. യേശുക്രിസ്തുവിൽ തങ്ങൾ വിശ്വസിക്കുന്നുവെന്നു ജനങ്ങൾ പറയാറുണ്ടു്. നിങ്ങളുടെ ഭാൎയ്യമാരിലും, ഭൎത്താക്കന്മാരിലും വിശ്വസിക്കണമെന്നു രാമനും പറയുന്നു എന്നാൽ രാമൻ ഇതുംകൂടിപ്പറയുന്നു:—“ദമ്പതികൾ പരസ്പരം അവരുടെ മാംസപിണ്ഡങ്ങളിൽ വിശ്വസിക്കരുതു്; ശരീരങ്ങളിൽ വിശ്വസിക്കരുതു്; ഉള്ളിലുള്ള ഈശ്വരനിൽ വിശ്വസിക്കണം.” ഈ ബാഹ്യമാംസവും ചൎമ്മവും ഒരു കട്ടൻ—മൂടുപടം—പഡുതാ—പോലെ കാണുകയും, പരിഗണിക്കയും, അതിൽകൂടി അകത്തുള്ള ഈശ്വരനെ വീക്ഷിക്കയും ചെയ്യണം.

അടുത്ത മരക്കൊമ്പത്തെ ചെറുചുള്ളിക്കമ്പിൽ പെട്ടന്നു പറന്നു ചെന്നിരിക്കുന്ന ഒരു പക്ഷിയെപ്പോലെ നമുക്കു പെരുമാറാം. കമ്പു് വളയുന്നുവെന്നു അറിയാമെങ്കിലും തനിക്കു ചിറകുണ്ടെന്നുള്ള ധൈൎയ്യംകൊണ്ടു പക്ഷി നിൎഭയം ഇരുന്നു സോല്ലാസം പാടുന്നു. മരക്കൊമ്പു മേലും കീഴും ആടിക്കൊണ്ടേ ഇരിക്കുന്നു; എന്നാലും പക്ഷിക്കു ഭയമില്ല. എന്തെന്നാൽ, കമ്പിലാണു് ഇരിക്കുന്നതെങ്കിലും, അതു തന്റെ ചിറകുകളിലാണു് ഇരിക്കുന്നതെന്നു പറയാം. താൻ കമ്പിനെ വിശ്വസിക്കുന്നില്ലെന്നും, സ്വന്തപക്ഷങ്ങളെയാണു് വിശ്വസിക്കുന്നതെന്നും അതിനറിയാം, അതാണു് മാൎഗ്ഗം. താനിരിക്കുന്ന കമ്പിലല്ലാ അതിന്റെ വിശ്വാസം; അതു സ്വന്തം ചിറകുകളെ ആശ്രയിച്ചിരിക്കുന്നു.

അതുപോലെ, നിങ്ങളെവിടെയിരുന്നാലും, ഭാര്യയോടോ, കുട്ടിയോടോ എത്രമാത്രം അനുരക്തനായിട്ടിരുന്നാലും അവിടെങ്ങും വിശ്രമം തേടരുതു്; ഹൃദയം അവിടെയെങ്ങും പ്രതിഷ്ഠിച്ചുകളയരുതു്. ഹൃദയം ദൈവത്തോടുകൂടെയിരിക്കട്ടെ. ഉള്ളിലെ ഈശ്വരനിൽ മനസ്സിരിക്കട്ടെ; അതാണുവഴി. ഇപ്രകാരം നിങ്ങൾ സ്വയം പെരുമാറുകയും, ഭാര്യാപുത്രാദികളെ അങ്ങിനെ പെരുമാറാൻ പഠിപ്പിക്കയും ചെയ്യുക. അപ്പോൾ അവരിൽനിന്നു നിങ്ങൾക്കു സ്വതന്ത്രനാകാം. അവർ നിങ്ങളിൽനിന്നു സ്വതന്ത്രരാകയും ചെയ്യും. ആശ്രിതാശ്രയിഭാവങ്ങൾ ഇല്ലാതാകും. മുഴുവനും സ്വാതന്ത്ര്യം, മുക്തിതന്നെയാകും. ഓരോ അമേരിക്കനും ഇങ്ങിനെ മുക്തനാകാം.

പ്രസംഗത്തിലെ രസകരമായ ഭാഗം ഇതാ! വരുന്നു. ഒരിടത്തു വളരെ മനോഹരമായ ഒരു ചിത്രമുണ്ടായിരുന്നു. ആ ചിത്രത്തിൽ ഹൃദയാവർജ്ജകമായ ഒരു കട്ടിൽ കിടന്നിരുന്നു. കട്ടിലിൽ മനോജ്ഞമായ ഒരു രാജകീയപട്ടാംബരംകൊണ്ടുണ്ടാക്കിയ മെത്തയും തലയിണകളും എല്ലാം കിടന്നു. സൌന്ദര്യധാമമായ ഒരു റാണി അതിൽ ശയിക്കുന്നുണ്ടായിരുന്നു. അതിന്റെ ഒരുവശത്തു കുട്ടികൾ ഇരിക്കുന്നുണ്ടായിരുന്നു; മറുവശത്തു ഒരു കസേരയിൽ രാജാവും ഇരുന്നു. അതേററവും രസകരമായ, വശ്യമായ, മനോഹരമായ ഒരു പടമായിരുന്നു. റാണി വളരെ കലശലായ ദീനത്തിൽ കിടക്കുകയായിരുന്നു; ആസന്നമരണയായിക്കാണപ്പെട്ടു. ഭർത്താവായ രാജാവു കണ്ണുനീർ ഒഴുക്കുകയും, മകനും മകളും നെടുവീർപ്പിട്ടു കരഞ്ഞുകൊണ്ടിരിക്കയും ചെയ്തു. ഹാ! അതു ബഹുവിസ്മയകരമായ ഒരു വിചിത്രചിത്രം തന്നെയായിരുന്നു. നിങ്ങൾക്കു് ആ പടംവേണമോ? നിശ്ചയമായും അതു് നിങ്ങൾക്കു ഓരോരുത്തർക്കും വേണം! നിങ്ങൾ അതു കണ്ടെങ്കിൽ ഉടനെ അതു വാങ്ങുമായിരുന്നു. അതു അത്രയ്ക്കു ആകർഷകമായിരുന്നു. എന്താണ് ആ പടം നിങ്ങൾക്കു അഭിലഷണീയമായിത്തോന്നിയതു്? നിങ്ങളെ അതു്ഭുതപരതന്ത്രരാക്കുന്ന ഒരു വശീകരണശക്തി അതിനുണ്ടു്. എന്നാൽ മരിക്കാൻ പോകുന്ന ആ രമണീമണിയായ രാജ്ഞി ആയിരിപ്പാൻ നിങ്ങൾക്കു മോഹമുണ്ടോ? സദയം മറുപടി പറയുവിൻ! ആ റാണിയാകാൻ നിങ്ങൾക്കാഗ്രഹമുണ്ടോ? അവൾ വളരെ സമ്പന്നയായിരുന്നു. പക്ഷേ അവൾ മരിക്കാൻ ഭാവിക്കയായിരുന്നു; ആട്ടേ! കരയുന്ന ആ ഭർത്താവു്—രാജാവു്—ആയിരിക്കാൻ—അഥവാ നിലവിളിക്കുന്ന കുട്ടികൾ ആയിരിക്കാൻ നിങ്ങൾക്കിഷ്ടമുണ്ടോ? ഇല്ല.

നിങ്ങളുടെ കുടുംബങ്ങളിൽ, നിങ്ങളുടെ ഗൃഹങ്ങളിൽ, ഈശ്വരന്റെ നിലയിൽ—നിങ്ങളുടെ ഭവനങ്ങളിൽ ഒരു സാക്ഷിയുടെ സ്ഥാനത്ത്—അവ്യക്തിപരമായ ഈശ്വരത്വത്തിന്റെ ഭാവത്തിൽ—സക്തിയും മമത്വവും കൂടാതെ, ഒരു വിധത്തിലും ബന്ധനമോ, മഗ്നതയോ കൂടാതെ, ജീവിക്കണമെന്നു വേദാന്തം നിങ്ങളോടാവശ്യപ്പെടുന്നു. മനസ്സു സദാ ശാന്തതയിൽ, സദാ വിരക്തിയിൽ സൂക്ഷിച്ചുവെച്ചു പാലിക്കുക. ഹൃദയവും മനസ്സും അനവരതം അകത്തെ ഈശ്വരനിൽ അചഞ്ചലമായി പ്രതിഷ്ഠിക്കുക; സകല കുടുംബവ്യാപാരങ്ങളെയും, ആ ചിത്രത്തിൽ നിങ്ങൾ നോക്കുമ്പോഴത്തെപ്പോലെ വീക്ഷിക്കുക. ഒരു സാക്ഷിയെപ്പോലെ ആ ചിത്രത്തിൽ നോക്കുമ്പോൾ, അതു ഒരു ആനന്ദപ്രദമായ കാഴ്ചയാണെന്നു നിങ്ങൾക്കറിയാമല്ലോ. നിങ്ങൾ അതിൽ മേളിച്ചു പോയാൽ—ആ ചിത്രം സൂചിപ്പിക്കുന്ന സംഭവത്തിൽ പങ്കെടുത്തുപോയാൽ—അതു സങ്കടകാരണവുമാണു്. ഈ പ്രാപഞ്ചിക സംഭവങ്ങളിൽ ഇടപെട്ടു ബന്ധിതനായിപ്പോയാൽ ഞാൻ പരിതാപകരമായ സ്ഥിതിയിൽ പതിക്കുന്നു. അവ്യക്തിപരമായ നിലയിൽ വെറും ഒരു സാക്ഷിയെപ്പോലെ ഞാനതു നോക്കുമ്പോൾ ഞാൻ ആനന്ദിക്കുന്നു. അതു അപ്പോൾ രസജനകമാണു്. അതുപോലെ, ഉള്ളിലെ ഈശ്വരനെ സാക്ഷാൽകരിക്കുക. രാമന്റെ പ്രസംഗങ്ങൾ മുഴുവനും കേൾക്കുക. ക്രമാനുഗതമായ പുരോഗമനംകൊണ്ടു നിങ്ങൾക്കു് ബോധ്യംവരും. ലോകത്തിൽ ആരെങ്കിലും രാമന്റെ പ്രസംഗങ്ങൾ എല്ലാം കേൾക്കുന്നപക്ഷം സകല ശങ്കകളും തീരുമെന്നും, തന്റെ ഈശ്വരത്വത്തിൽ സമ്പൂർണ്ണവിശ്വാസം വരുമെന്നും രാമൻ ഉറപ്പുപറയുന്നു. ആദ്യമേതന്നെ നിങ്ങളുടെ ദിവ്യസ്വഭാവത്തിൽ—ഈശ്വരത്വത്തിൽ—ബലമായ ബോധ്യം കൈവരുത്തുക; അതു സമ്പാദിക്കുക. പിന്നീടു് രാമൻ പറഞ്ഞും കാണിച്ചും തരുന്ന പരിപാടി അനുസരിച്ചു്—അഭ്യാസപദ്ധതിപ്രകാരം നിങ്ങളെത്തന്നെ ആ ദിവ്യത്വത്തിൽ കേന്ദ്രീകരിച്ചു സ്ഥാപിക്കുക; അതുതന്നെ ആയിത്തീരുക; നിങ്ങൾതന്നെ ഈശ്വരനാണെന്നു സാക്ഷാൽക്കരിക്കുക. സനാതനനും, സർവ്വശക്തനും ആയ ഈശ്വരൻ! ഞാൻ അതുതന്നെ, അതുതന്നെ; അതു അനുഭവത്തിൽ വരുത്തുക. നിങ്ങളുടെ കുടുംബവ്യവഹാരങ്ങളും, മററു കാര്യങ്ങളും എല്ലാം ആ ചിത്രത്തിലെ സംഭവങ്ങളെപ്പോലെ, നിങ്ങൾക്കു ബന്ധനജനകമായ താല്പര്യമില്ലാത്തതുപോലെ, പരിഗണിക്കുക. ഇതു പരസ്പരവിരുദ്ധവും, സ്വയം നിഷേധകവും ആണെന്നു തോന്നിയേക്കാം. ഈ ജാലവിദ്യകളിൽ—പ്രാപഞ്ചിക

മായ വ്യാപാരങ്ങളിൽ ...ത്തപക്ഷം പുരോഗതി സാധ്യമല്ലെന്നു ജനങ്ങൾ പറയുന്നു. അഹോ! കഷ്ടം! നിങ്ങൾക്കു തെററു പററി. ഇക്കാര്യങ്ങളിൽ നിങ്ങൾക്കു ബന്ധം ഭവിക്കുന്ന ആ നിമിഷം നിങ്ങളുടെ പുരോഗതി നിലയ്ക്കുന്നതാണ് പ്രത്യക്ഷമായ ഫലം. നിങ്ങൾ എഴുതിക്കൊണ്ടിരിക്കുമ്പോൾ എഴുത്തുജോലി അവ്യക്തിപരമായി നടക്കുന്നു. ആ സമയം നിങ്ങൾ നിങ്ങളുടെ 'അഹം'ഭാവന—നിങ്ങളുടെ ചെറിയസത്ത—കപടമായ അഹംകാരം—അസന്നിഹിതമാണ്. സ്വമേധയാ, യാന്ത്രികമെന്നതുപോലെ, ജോലി നടക്കുന്നു. അതു് ഒരുവക സ്വയം പ്രവൎത്തനമാണ്; കയ്യ് സ്വയമായി എഴുതിക്കൊണ്ടിരിക്കുന്നു. എന്തുകൊണ്ടു്? നിങ്ങളുടെ ചെറുസത്തയെ—സ്വാത്ഥപരമായ 'അഹം' ചിന്തയെ നിങ്ങൾ അതിൽ കത്തിക്കയറാത്തതുകൊണ്ടു. "ഹാ! ഞാൻ ഭംഗിയായി എഴുതി; വിസ്മയകരമായിട്ടെഴുതി" എന്ന വിചാരം മനസ്സിൽ കടക്കുന്നപക്ഷം, ആ നിമിഷത്തിൽ, നിങ്ങൾക്കു അബദ്ധം പററുന്നു.

ക്ഷുദ്രമായ സ്വാത്ഥപരഭാവനപോയെങ്കിലേ ശരിയായി ജോലിനടത്താൻ സാധിക്കുകയുള്ളുവെന്നു ഇങ്ങിനെ നാം കാണുന്നു. ആ വ്യക്തിപരമായ സത്തയെ സ്ഥാപിക്കുന്ന ക്ഷണത്തിൽ നിങ്ങളുടെ പണി തകരാറിലാകുന്നു. അവ്യക്തിപരമായി ചെയ്യപ്പെടുന്ന പണിയാണ് അത്യുത്തമമായ പണി. ത്യാഗം എന്നതു് ഈ ചെറിയ വ്യക്തിപരമായ, സ്വാത്ഥപരമായ 'അഹം'ഭാവനയെ ത്യജിക്കുക—വ്യാജമായ 'ഞാൻ' എന്ന ചിന്ത ഉപേക്ഷിക്കുക—ആണ്. സൂൎയ്യൻ പ്രകാശിക്കുന്നു. താൻ പണിയെടുക്കുന്നുവെന്നുള്ള ചിന്ത സൂൎയ്യനിലില്ല; സൂൎയ്യൻ അവ്യക്തിഭാവനാകയാൽ, ഇത്ര ആകൎഷകനായും ചേതോഹരനായും പ്രശോഭിക്കുന്നു. നദികൾ പ്രവഹിക്കുന്നു. ഈ പ്രവാഹത്തിൽ ക്ഷുദ്രവ്യക്തിപരഭാവനയില്ല. മുറയ്ക്കു ജോലിനടക്കുന്നു. വിളക്കു കത്തുന്നു. "ഞാൻ വലിയവൻ, ഞാൻ എരിഞ്ഞുകൊണ്ടിരിക്കുന്നു, ഞാൻ പ്രകാശം ചിതറുന്നു" എന്നുള്ള വ്യക്തിപരമായ സത്തയല്ലാ കത്തിക്കുന്നതു്. പുഷ്പങ്ങൾ വിടൎന്ന് നാലുപാടും മധുരസൌരഭ്യം പ്രസരിക്കുന്നു; അവ വളരെ ആസ്വാദ്യവും മനോഹരവും ആണെന്നുള്ള ഭാവന അവയ്ക്കില്ല.

അതുപോലെ, നിങ്ങളുടെ തൊഴിൽ അവ്യക്തിപരമായിരിക്കട്ടെ; സ്വാത്ഥപരമായ അഹംഭാവനയുടെ ഛായയിൽനിന്നു അതു സ്വതന്ത്രമാകട്ടെ. നിങ്ങളുടെ പണി നക്ഷത്രങ്ങളുടെയും,

സൂൎയ്യൻെറയും പണിപോലെതന്നെ നടക്കട്ടെ. അപ്പോൾമാത്രമേ നിങ്ങളുടെ ജോലി വിജയകരമാകയുള്ളു. ലോകത്തിൽ നിങ്ങൾ കുഴപ്പാതെ എന്തെങ്കിലും യഥാൎത്ഥമായിച്ചെയ്യാൻ കഴിയൂ. എല്ലാ വീരന്മാരും, ഉത്തമപ്രതിഭാശാലികളും ഈ രഹസ്യം അറിഞ്ഞിരുന്നു; ഈ വിശേഷപ്പെട്ട താക്കോൽ കരസ്ഥമാക്കിയിരുന്നു. അവർ അവ്യക്തിപരമായ സ്ഥിതിയിൽ അങ്ങു പ്രവേശിച്ചിരുന്നു. അപ്പോൾമാത്രമാണു് അവരുടെ പ്രവൃത്തി അഭിവൃദ്ധികരമായതു്. അതാണു് വ്യവസ്ഥ. ഏതെങ്കിലും സംഗതിയിൽ കടന്നു ബന്ധിതനാകാതെയിരുന്നാൽ പുരോഗതി ഉണ്ടാകയില്ലെന്നുള്ള അബദ്ധചിന്തയെ ഉപേക്ഷിക്കുക. അങ്ങിനെ വിശ്വസിക്കുന്നതു തെററാണു്.

ഒരു മനുഷ്യൻ സദാസമയവും മനഃസമാധാനത്തിലും, ശാന്തിയിലും, സ്വസ്ഥതയിലും ഇരിക്കണമെന്നും, ശരീരം സദാ പ്രവൃത്തികൊണ്ടു ചലിച്ചുകൊണ്ടിരിക്കണമെന്നും ആണു് നിയമം; ആഭ്യന്തരസത്ത എപ്പോഴും പ്രശാന്തഗംഭീരമായും, ശരീരം സദാ പ്രവൃത്തിചെയ്തുകൊണ്ടും ഇരിക്കണം. മനസ്സു നിവൃത്തിനിയമങ്ങൾക്കും (Laws of Statics), ശരീരം പ്രവൃത്തിനിയമങ്ങൾക്കും (Laws of Dynamics) വിധേയമായിരിക്കണം. അതാണു നിയമം; സ്വതന്ത്രമായിരിക്കുക; പ്രകൃതിയിലെ കാൎയ്യങ്ങൾ സൌമ്യമായി കണ്ണിൽ പതിക്കുന്നതുപോലെ സകല സംഗതികളും യഥാൎത്ഥമായും എന്നാൽ മൃദുവായും കിടക്കട്ടെ. ഈ കാൎയ്യങ്ങൾ കണ്ണുകളിൽ യഥാൎത്ഥമായും, പൂൎണ്ണമായും, സാകല്യേനയും പതിക്കുന്നു. എന്നാൽ എത്ര മൃദുവായിട്ടാണു്! അതു കണ്ണുകളെ ഭാരപ്പെടുത്തുന്നില്ല. പ്രകൃതി കണ്ണിൽ പതിക്കുന്നു; എന്നാൽ കണ്ണുകൾ സ്വതന്ത്രമാണു്; ഭാരം സഹിക്കാനിടയാകാതിരിക്കുന്നു. ഇങ്ങിനെതന്നെ നിങ്ങളുടെ ഗാൎഹികകാൎയ്യങ്ങളിലുള്ള നിങ്ങളുടെ സ്ഥിതിയും ഇരിക്കട്ടെ; കുടുംബകാൎയ്യങ്ങളിലോ, ലൌകികജീവിതത്തിലോ, എല്ലാം ഈ നില നിങ്ങൾക്കുണ്ടായിരിക്കട്ടെ. ഈ സംഭവങ്ങളെല്ലാം നിങ്ങൾക്കു കാണാം. എന്നാൽ നിങ്ങൾ അവയിൽ മഗ്നനാകാതെ സ്വതന്ത്രനായിരിക്കുക. ഈ സ്വാതന്ത്ര്യം യഥാൎത്ഥാത്മാവിനെപ്പററിയുള്ള ജ്ഞാനവും, പൂൎണ്ണസത്യമായ വേദാന്തം സാക്ഷാൽക്കരിക്കുന്നതുംകൊണ്ടുമാത്രം ലഭിക്കേണ്ടതാണു്. വാസ്തവമായ ദിവ്യത്വം അറിയുക; എല്ലാ താരങ്ങളും ഗ്രഹങ്ങളും നിങ്ങളുടെ കല്പനകളെ അനുസരിക്കും. നിശ്ചയം!

ദിവസകരന്മാരേ! താരസംഘമേ! നിങ്ങൾ
വിവിധമുരുളുവിൻ! ഉരുണ്ടുഗമിക്കുവിൻ!
തേജസ്സുകൾക്കു സർവ്വം തേജസ്സായ് തിളങ്ങുന്നോ-
രോജസ്സിൻ കണങ്ങളീ നിങ്ങളൊക്കയും നൂനം.
സൂര്യന്മാർക്കെല്ലാം സൂര്യനാകിയോരെന്നിൽതന്നെ
പര്യടനങ്ങൾ ചെയ്യിൻ ഉരുണ്ടുതിരിഞ്ഞു താൻ!
ഉന്നതനിമ്നങ്ങളായ് വിസ്താരമാർന്നുപൊങ്ങി-
ട്ടന്നൊരംബുധിയാകുമെന്നിലെത്തരംഗങ്ങൾ—
കേവലം കല്ലോലങ്ങൾ ആകിയഗോളങ്ങളെ!
വിവിധജ്യോതിർഗ്രഹ ജാലമേ! ഭ്രമിച്ചോടിൻ!
താഴുവിൻ! ഉയരുവിൻ! ഉരുണ്ടുകറങ്ങുവിൻ!
വീഴുവിൻ! എഴുന്നേല്പിൻ! സർവ്വദാ നിരാമയം,
ചുററുവിൻ! ലോകഗ്രഹ ചക്രാളികളേ! മമ
ചുററുമെന്നംശങ്ങളേ! നമ്മുടെ ഭാഗങ്ങളെ!
ഓജസ്സിൻ പ്രഭാവത്തെ യാസ്വദിച്ചനാരതം,
രാജിച്ചു നൃത്തംചെയ്യു ഗ്രഹസംഘമേ! നിങ്ങൾ
എന്നെയെല്ലാരുംചേർന്നു പ്രസ്പഷ്ടമാക്കിക്കൊണ്ടു
മിന്നുവിൻ! വെളിപ്പെട്ടുത്തീടുവിൻ! കറങ്ങുവിൻ!
നക്ഷത്രങ്ങളേ! ഭൂഗോളങ്ങളേ! സൂര്യന്മാരേ!
ശിക്ഷയായംഭോനിധി വർഗ്ഗമേ! ചുററീടുവിൻ!
എന്നുടെ സ്വപ്നങ്ങൾതൻ ഛായകൾ, നിഴലുകൾ
തന്നെ നിങ്ങളെല്ലാരും, വിവിധം ലസിക്കുവിൻ!
ഞാൻതന്നേ ചരിക്കുന്നു, ഞാൻതന്നെ തിരിയുന്നു,
ഞാൻതന്നേ വന്നീടുന്നു, ഞാൻതന്നെ ഗമിക്കുന്നു.
ചലിപ്പിച്ചീടുന്നതും, ചലിക്കുന്നതും പിന്നെ,
ചലനക്രിയയതും ഞാൻതന്നെ നിസ്സംശയം;
വിശ്രമമില്ലാ; നാസ്തിചലനം; നിനക്കൊട്ടും
നിശ്ചയമെനിക്കുമല്ലീവക യൊന്നുംതന്നെ.
ഒരുകാലത്തുമെന്നെ വർണ്ണിപ്പാൻ ഒരുത്തർക്കു
മരുതി,ല്ലവാക്കുകൾ അതിനു കെല്പുള്ളതായ്
ചെറുതാരകങ്ങളേ! മിന്നുവിൻ! മിന്നീടുവിൻ!
കുറുനേത്രങ്ങൾ തുറന്നങ്ങിനെ മിന്നീടുവിൻ!
വിളിക്കുന്നല്ലോ തുറിച്ചെന്നൊയി നിങ്ങൾ കണ്ണാൽ;
വിളിക്കുന്നല്ലോ, ബഹുസുന്ദരതാരവൃന്ദം.
ആദ്യമായെന്നാലെൻെറ ചോദ്യത്തിൻ മറുപടി-
സദ്യോചൊന്നാലും നിങ്ങൾ; ഞാനതൊന്നുകേൾക്കട്ടേ.

അടയാളങ്ങൾ കാട്ടിനിങ്ങളെവിടെ വിളിക്കുന്നു?
ചടുലനേത്രങ്ങളിൽ നിങ്ങളിൽ കണ്ടിടുന്ന
തിളക്കം ഞാൻ താനല്ലോ; മറെറാന്നുമല്ലാ ദൃഢം;
കളിയെന്നോടുക്കേണ്ടാ; സത്യമിച്ചൊൽവതെല്ലാം.
നിങ്ങളിൽ പരിലസിച്ചീടുന്ന ജീവച്ഛക്തി-
യിങ്ങഹമേകൻതന്നെ സകലം സുഖമയം.

അതാണു് നിങ്ങളുടെ പരമാർത്ഥാത്മാവു്; നിങ്ങൾ വാസ്തവത്തിൽ അതാണു്. അതിനെ സാക്ഷാൽകരിച്ചു മുക്തിയടയുക. അതു ബോധിച്ചാൽ നിങ്ങൾ ബ്രഹ്മാണ്ഡകടാഹത്തിന്റെ നാഥനായിത്തീരും. അതു അനുഭവപ്പെടുത്തിയാൽ നിങ്ങളുടെ തൊഴിൽകാര്യങ്ങളും, സമസ്തസംഗതികളും ഏററവും അഭിലഷണീയമായ മാർഗ്ഗത്തിൽ നിങ്ങളുടെ മുമ്പിൽ സ്വമേധയാതന്നെ വന്നുചേരുന്നതായി നിങ്ങൾ കാണും. വിജയം നിങ്ങളെ തേടിപ്പിടിച്ചു വന്നെത്തുമെന്നും, നിങ്ങളതിനെ അന്വേഷിച്ചു ക്ലേശിക്കേണ്ടതില്ലെന്നും നിങ്ങൾക്കു കാണാറാകും. ഉള്ളിലെ ഈശ്വരതത്വത്തിൽ പ്രതിഷ്ഠിക്കപ്പെടുന്ന ഈ വിശ്വാസം—അകത്തെ ദൈവത്തെ പ്രാപിക്കുന്ന ഈ സാക്ഷാൽക്കാരം—സമഗ്രലോകത്തെയും നിങ്ങളുടെ അടിമയാക്കുന്നു; ലോകത്തിലെ സകലതിനെയും നിങ്ങൾക്കു കീഴ്പ്പെടുത്തിത്തരുന്നു. വിജയവും ഐശ്വര്യവും നിങ്ങളെ പിന്തുടരുന്നതായും, നിങ്ങൾക്കവയെ അന്വേഷിച്ചു കഷ്ടപ്പെടേണ്ട കാര്യമില്ലെന്നും നിങ്ങൾ കാണും. "പർവ്വതം മുഹമ്മദിന്റെ സമീപത്തു വരാത്തപക്ഷം, മുഹമ്മദു പർവ്വതത്തിന്റെ സമീപത്തു പൊയ്ക്കൊള്ളും." സാംസാരികവിഷയങ്ങളിൽനിന്നു ആനന്ദം ലഭിക്കുമെന്നു നാം പ്രതീക്ഷിക്കുന്ന ഏർപ്പാടു നിർത്തുന്ന ആ ക്ഷണത്തിൽ—നിങ്ങൾ മുക്തനാകുന്ന ആ നിമിഷത്തിൽ—അകത്തെ സർവ്വേശ്വരനെ സാക്ഷാൽക്കരിക്കുന്ന ആ സെക്കണ്ടിൽ നിങ്ങൾ മുഹമ്മദിന്റെ അടുക്കൽ പോകേണ്ട കാര്യമില്ലാതെയാകുന്നു; മുഹമ്മദു നിങ്ങളുടെ അടുക്കലേയ്ക്കു വന്നുതുടങ്ങുന്നു. അതാണു് നിയമം; അതാണു രഹസ്യം. ഈ ലോകത്തെ ഭരിക്കുന്ന, ഒളിച്ചുകിടക്കുന്ന പരമരഹസ്യം ഇതാണു്. നിങ്ങൾ ആ തത്വമാണു്. നിങ്ങളതു ബോധിക്കുക. നിങ്ങളുടെ ഭാര്യയെയും, കുട്ടികളെയും അതു സാക്ഷാൽക്കരിക്കാൻ പ്രേരിപ്പിക്കുക. നിങ്ങൾ സ്വതന്ത്രരായിക്കൊണ്ടു അവരെ മോചിപ്പിക്കുക. യഥാർത്ഥമായ ഒരു തുരുമ്പിനെ നിങ്ങൾ തന്മൂലം സ്വർഗ്ഗരാജ്യമാക്കുന്നു; നിങ്ങളുടെ ഗൃഹങ്ങളിൽ നിങ്ങൾക്കു പറുദീസാ ലഭിക്കുന്നു.

ശണ്ഠയും വഴക്കും നി[illegible]ന്ത ക[illegible]ങ്ങളിൽ നിങ്ങൾ സൌഭാഗ്യകരമായ ഭവനങ്ങൾ [illegible]ണ്ടാക്ക[illegible]വേറെ യതൊരു മാർഗ്ഗവുമില്ല. അഭേദ്യവും കർക്കശവും അ[illegible] നിയമത്തിൽനിന്നു തെററിപ്പിഴക്കാൻ വേറെ വഴിയി[illegible]താണു മാർഗ്ഗം. ഇതൊന്നേ കതകു തുറപ്പിക്കാൻ വഴിയായിട്ടുള്ളൂ. ഈ ലോകത്തിലെ സകല നിധികളും സമ്പാദിക്കാനുള്ള പൂട്ടുതുറക്കാൻ ഈ ഒരു സുശക്തമായ താക്കോലേ ഉള്ളൂ. നിങ്ങളുടെ അകത്തുള്ള സർവ്വേശ്വരനെ സാക്ഷാൽക്കരിക്കാമെങ്കിൽ നിങ്ങൾ മുക്തരാകും. അതിനെ സാക്ഷാൽക്കരിക്കാൻ ഇതരന്മാരെ സഹായിക്കുവിൻ!

ഓം! ഓം!!

## ൩. ദാമ്പത്യജീവിതവും ആത്മസാക്ഷാൽക്കാരവും.

സാൻഫ്രാൻസിസ്കോയിൽ 1903 ഫെബ്രുവരി 1-ാം-ഞായറാഴ്ച വൈകിട്ടു ചെയ്ത പ്രസംഗം

വിവാഹിതനായ ഒരു മനുഷ്യനു് ആത്മാവിനെ സാക്ഷാൽക്കരിക്കാമെന്നു ആഗ്രഹിക്കാമോ?

ഈ ചോദ്യം കുറെ മുമ്പു രാമനോടു ചോദിക്കപ്പെടുകയും, അപ്പോൾ പൂർണ്ണമായി ഉത്തരം പറയപ്പെടുകയും ചെയ്തിട്ടുണ്ടു്

രാമൻ ഇന്നു ഈ പ്രമേയം എടുത്തു ചർച്ച ചെയ്യുന്നില്ല. എന്നാൽ ഏതാണ്ടു് അതുപോലുള്ള ഒരു വിഷയത്തെപ്പററി പ്രതിപാദിക്കാം.

ആശകളുടെ പ്രകൃതത്തെക്കുറിച്ചു അന്നു പരാമർശിക്കയുണ്ടായി:—"ആഗ്രഹം എന്നാൽ എന്തു്? ഉദ്ദേശങ്ങൾ മനുഷ്യപ്രകൃതിയെ എങ്ങിനെ ബാധിക്കുന്നു? സാധിക്കപ്പെടുന്ന ആശകൾ എങ്ങിനെ ആനന്ദം ഉണ്ടാക്കുന്നു? സാധിക്കാത്ത മോഹങ്ങൾ എങ്ങിനെ അസന്തുഷ്ടിയുണ്ടാക്കുന്നു?—എന്നും മററും ഉള്ളതു്." ഇതു ബഹുദുർഗ്രഹവും, കുഴപ്പമേറിയതും ആയ ഒരു പ്രശ്നമാണു്; രാമനിതിനെപ്പററി വളരെ ആത്മാർത്ഥവും ഉത്സാഹവും ആയ വിചാരം ചെയ്തിട്ടുണ്ടു്. രാമന്റെ ഗവേഷണഫലം "മനസ്സിന്റെ

ചലനാത്മകത്വം" എന്ന (Dynamics of the Mind)* പുസ്തകരൂപത്തിൽ സംഗ്രഹിക്കപ്പെട്ടുന്നതാണു്.

ഗൃഹസ്ഥാശ്രമിയായ ഒരു മനുഷ്യനു്, ഭാര്യാപുത്രാദികളോടും, അഥവാ ബന്ധുമിത്രാദികളോടുംകൂടി ജീവിക്കുന്ന ഒരു മനുഷ്യനു്, മററുവിധം പറഞ്ഞാൽ, ഈ ലോകത്തിലെ ഒരു സാധാരണ മനുഷ്യനു്, സത്യത്തെ അല്ലെങ്കിൽ, യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിക്കാൻ എപ്പോഴെങ്കിലും കഴിയുമോ? ഇതാണു് പ്രശ്നം.

ഈ പ്രശ്നത്തിൻെറ ഒരു വശം നമുക്കു പര്യാലോചിക്കാം. വേദാന്തം ഇങ്ങിനെ ലഘുവായി ചോദിക്കുന്നു:—"ഒരു വാളിനു് നിങ്ങളുടെ ശത്രുക്കളെ ഹനിക്കാൻ കഴിയുമോ?"

ഈ ചോദ്യത്തിനു അനുലോമഭാവത്തിൽ—ആകാം' എന്നു ഉത്തരം പറയാമെങ്കിൽ "ലൌകികനായ ഒരു ഗൃഹസ്ഥാശ്രമിക്കു സത്യത്തെ സമ്പൂർണ്ണമായി സാക്ഷാൽക്കരിക്കാമോ? "എന്ന ചോദ്യത്തിനും അതുപോലെ അനുലോമമായിട്ടു മറുപടി പറയാം. വാളിനെ, അഥവാ, കുടുംബബന്ധങ്ങളെ ഉപയോഗിക്കുന്ന രീതിയെ ആശ്രയിച്ചാണു് അതെല്ലാമിരിക്കുന്നതു്. വാൾകൊണ്ടു നമ്മെത്തന്നെ കൊല്ലാനും, പുറമേനിന്നുള്ള ആക്രമങ്ങളെ തടുത്തു നമ്മെ രക്ഷിക്കാനും നമുക്കു സാധ്യമാണു്. അതുപോലെ ഗാർഹികബന്ധങ്ങളും, കുടുംബബന്ധങ്ങളും ദുർവ്വിനിയോഗിച്ചു ഒരു മനുഷ്യനു് തന്നത്താൻ ഹനിക്കയോ, ആധ്യാത്മികപുരോഗതിയെ തടസ്സപ്പെടുത്തുകയോ ചെയ്യാം. അവയെ സദുപയോഗപ്പെടുത്തിയാൽ അവനു സ്വയം ഉയരുകയും ഉള്ളിലെ ഈശ്വരനെ സാക്ഷാൽക്കരിക്കയും ചെയ്യാം. ഇങ്ങിനെ ഈ ചോദ്യത്തിനും ഒരുപോലെ ഉത്തരം പറയാം.

നമ്മുടെ സഞ്ചാരം, പ്രതിദിനസവാരി സന്തോഷവും, വിശ്രമവും തരുന്ന ഒരു കാര്യമാകാം; അതു ശരിയായിട്ടുപയോഗിച്ചാൽ സൽഫലങ്ങൾക്കും, സംസ്കാരത്തിനും കാരണമാകാം; നാമതിനെ ദുരുപയോഗപ്പെടുത്തിയാൽ അതു ക്ഷീണത്തിനും, പാരവശ്യത്തിനും, രോഗത്തിനും കാരണമായും ഭവിക്കാം. അതു

* ഈ പുസ്തകം അന്തിമരൂപത്തിൽ പ്രസിദ്ധീകരിക്കാൻ സാധിക്കാഞ്ഞതിൽ വ്യസനിക്കുന്നു. താഴൻ തന്റെ അവസാനകാലങ്ങളിൽ കുറിച്ചിട്ടിരുന്ന ഏതാനും ചില കുറിപ്പുകൾ മാത്രമേ കിട്ടിയിട്ടുള്ളു. തന്റെ അകാലമരണം മൂലം രമണന്റെ മനോഹരമായ ഈ ഗ്രന്ഥത്തിന്റെ ഒരു പ്രകാശനം നമുക്കു ലഭിക്കാതെ പോയതു് നിർഭാഗ്യം തന്നെ. പ്രസാധകൻ.

പോലെതന്നെ ഗാൎഹികബന്ധങ്ങളും; അവ നമ്മെ ഉദ്ധരിക്കയും, സഹായിക്കയും, സുഖപ്പെടുത്തുകയും, അതുപോലെതന്നെ നശിപ്പിക്കയും ചെയ്യാം.

അത്യന്തം ദുഷ്ടനും, മൂർഖനും ആയ ഒരു ഭൃത്യനെ വെച്ചിരുന്ന ഒരു നല്ല മനുഷ്യൻ ഉണ്ടായിരുന്നു. ഭൃത്യൻ സകല കാൎയ്യങ്ങളും അബദ്ധമായിട്ടല്ലാതെ ചെയ്യാറില്ല. യജമാനന്റെ കല്പനകളെ അവൻ ബഹുവിചിത്രമായിട്ടാണു് അനുസരിക്കാറുള്ളതു്. ഏററവും ഗംഭീരനായ മനുഷ്യനെപ്പോലും അന്ധാളിപ്പിക്കുന്ന വിധത്തിലായിരുന്നു വാസ്തവത്തിൽ അവന്റെ നടപടികൾ. എന്നാൽ ഭൃത്യവാത്സല്യം തികഞ്ഞ ഈ യജമാനനു് ഒരിക്കലും അവനോടു വെറുപ്പു തോന്നിയിരുന്നില്ല. അയാൾ ഭൃത്യനോടു തുലോം വിനോദകരമായ വിധത്തിൽ സദാ പെരുമാറിയിരുന്നു. ഒരിക്കൽ അതിഥികളിൽ ഒരാൾ ആ ഭൃത്യനെതിരായി പല കുററങ്ങളും ഉന്നയിച്ചു പ്രതിപാദിച്ചു; അയാൾ ഈ ഭൃത്യന്റെ നടപടിയിൽ വളരെ വെറുത്തു. അവനെ പിരിച്ചയക്കണമെന്നു യജമാനനോടു ആവശ്യപ്പെട്ടുപറകയും ചെയ്തു. യജമാനൻ ഇങ്ങിനെ മറുപടിപറഞ്ഞു:—"നിങ്ങൾ പറഞ്ഞുതന്ന ഉപദേശം വളരെ നല്ലതാണു്; ഒന്നാംതരം സന്മനസ്സോടും, നല്ല ഉദ്ദേശത്തോടും കൂടെയാണു് നിങ്ങൾ പറഞ്ഞതും. എനിക്കു നന്മവരണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെന്നും എനിക്കറിയാം. എന്റെ ജോലിയും തൊഴിലും അഭിവൃദ്ധിപ്പെടണമെന്നു നിങ്ങൾക്കാഗ്രഹമുണ്ടെന്നു എനിക്കു നിശ്ചയമുണ്ടു്. അതാണു് നിങ്ങൾ എന്നോടു ഇങ്ങിനെ ഉപദേശിക്കുന്നതു്. എന്നാൽ എനിക്കു അല്പംകൂടെ കൂടുതലായിട്ടറിയാം. എന്റെ തൊഴിൽ താറുമാറാകുന്നതും, അതിനു കേടുവരുന്നതും ഞാനറിയുന്നുണ്ടു. ഈ ഭൃത്യൻ അവിശ്വാസ്യനും, ദുഷ്ടനും ആണെന്നുള്ള വസ്തുതയും, കാരണവും മാത്രം കൊണ്ടാണു് ഞാൻ അവനെ ഇവിടെവെച്ചിരിക്കുന്നതു്. അവന്റെ ദുൎന്നടപടികളും, ദുഷ്ടസ്വഭാവങ്ങളും ആണു് അവനെ എനിക്കു പ്രിയപ്പെടുത്തിക്കൊണ്ടിരിക്കുന്നതു്. അവൻ പാപിയും, ദുഷ്ടനും, അവിശ്വാസപാത്രവും ആയ ഭൃത്യനാകയാലാണു് ഞാൻ അവനെ അധികം സ്നേഹിക്കുന്നതു്." ഈ ഉത്തരം അത്യന്തം അത്ഭുതകരമായിട്ടിരിക്കുന്നു.

ആ യജമാനൻ വീണ്ടും പറഞ്ഞു:—"ലോകത്തിൽ ഉള്ളതോ, ഞാൻ ഇടപെട്ടിട്ടുള്ളതോ ആയ സകലതിലുംവെച്ചു് ഈ ഒരു ഭൃത്യൻ മാത്രമേ എന്നെ അനുസരിക്കാതെയിരിക്കുന്നുള്ളൂ.

എനിക്ക ദോഷമായും, അപമാനകരമായും, പ്രതികൂലമായും ഇവൻ മാത്രമേ പ്രവൎത്തിക്കുന്നുള്ളൂ. ഞാൻ സമ്പൎക്കംചെയ്യുന്ന മററു എല്ലാവരും വളരെ ദയാലുക്കളും, മൎയ്യാദക്കാരും, സ്നേഹശീലരും ആണു്. അവരാരും എന്നെ ശല്യപ്പെടുത്തുന്നില്ല. അതിനാൽ ഈ ഒരു ഭൃത്യൻ എനിക്ക സാധാരണക്കാരനല്ല. എന്റെ ആത്മീയസത്തയ്ക്ക പ്രത്യേകപരിശീലനത്തിനു ഉതകുന്ന ഒരു വക വ്യായാമോപകരണമായിട്ടാണു് അവൻ തീൎന്നിരിക്കുന്നതു്. പലയാളുകളും, കുട്ടികളും ശരീരവ്യായാമത്തിനായിട്ടു വിവിധയന്ത്രങ്ങളും, ഭാരക്കട്ടികളും, മററുപകരണങ്ങളും തയ്യാറാക്കിവെക്കയും, അവയെ ഉപയോഗിച്ചു ശരീരബലം വൎദ്ധിപ്പിക്കയും, ശരീരായാസം ചെയ്കയും ചെയ്യുന്നതുപോലെ, എന്റെ ആത്മീയ ശരീരത്തിനു ശക്തിവൎദ്ധിപ്പിക്കാൻ ഈ ഭൃത്യൻ ഒരു വ്യായാമപദാൎത്ഥമായി ഭവിക്കുന്നു. ഇവൻ മൂലം എനിക്ക ആത്മീയബലം വൎദ്ധിക്കുന്നു. ഇവനുമായിട്ടു ഒരു വക മല്ലുപിടുത്തം നടത്താൻ ഞാൻ നിൎബ്ബന്ധിതനാകുന്നതാണു്. അതുകൊണ്ടു് എനിക്ക ശക്തി വൎദ്ധിക്കുന്നതേയുള്ളൂ."

ഇതു കേവലം തെററല്ല. അതുകൊണ്ടു് ഇതു്—ഈ വസ്തുത—രാമൻ നിങ്ങളുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കയും, അതിനെപ്പററി ആലോചിക്കാൻ നിങ്ങളെ ക്ഷണിക്കയും ചെയ്യുന്നതാണു്. നിങ്ങളുടെ കുടുംബബന്ധങ്ങൾ നിങ്ങൾക്ക തടസ്സവും വിഘാതവും ഉണ്ടാക്കുന്നുവെന്നു നിങ്ങൾ കരുതുന്നുവെങ്കിൽ തന്നെ നിങ്ങൾക്ക വെറുപ്പുണ്ടാകേണ്ടതില്ല. വിശ്വസ്തനായ ഈ യജമാനന്റെ ദൃഷ്ടാന്തം നിങ്ങൾക്കനുകരിക്കാം. ബുദ്ധിമുട്ടുകളും, വൈഷമ്യങ്ങളും കൂടുതൽ ബലത്തിനും, ശക്തിക്കും ആധാരമാക്കിവെക്കാമല്ലൊ.

* സോക്രട്ടീസിനു ഒരു ഭാൎയ്യയുണ്ടായിരുന്നു; ലോകത്തിലേയ്ക്കും അനാശാസ്യയായിരുന്ന ഒരു ഭാൎയ്യ. ഒരു ദിവസം അദ്ദേഹം അത്യഗാധമായി എന്തോ ചിന്തിച്ചുകൊണ്ടിരിക്കയായിരുന്നു. ഭാൎയ്യ പതിവുപോലെ അടുത്തുവന്നു്. അത്യന്ത കഠിനവും, ആഭാസവും ആയ ഭാഷയിൽ ചീത്തവാക്കുകൾ പറഞ്ഞു; അവൾ അദ്ദേഹത്തെ ശകാരിച്ചു; അപമാനിച്ചു; അക്രമവാക്കുകൾ പറഞ്ഞു; പറയുന്നതു കേൾക്കാൻ അവൾ അദ്ദേഹത്തെ നിൎബ്ബന്ധിച്ചു; അതും ഇതും എല്ലാം ചെയ്യണമെന്നവൾ പറഞ്ഞു. എന്നാൽ സോക്രട്ടീസു്

* ഗ്രീസ്സിലെ പുരാതന പ്രസിദ്ധതത്വജ്ഞാനി.

അതൊന്നും വകവെക്കാതെ ധ്യാനിച്ചുകൊണ്ടേ ഇരുന്നു; ഏതെങ്കിലും ഒരു പ്രശ്നമെടുത്താൽ അതാവസാനിപ്പിക്കുന്നതുവരെ അതു മാററിവെക്കുന്ന പ്രകൃതം അദ്ദേഹത്തിനില്ലായിരുന്നു

ഭാൎയ്യ അലറി ബഹളംകൂട്ടി; അദ്ദേഹം അശേഷം കലുങ്ങിയില്ല. അന്നേരം അവൾ കോപകാലുഷ്യംകൊണ്ടു മതിമറന്നു് വൃത്തികെട്ട വെള്ളം ഇരുന്ന ഒരു പാത്രമെടുത്തു് അതിലെ മലിനജലമെല്ലാം അദ്ദേഹത്തിൻെറ തലവഴി ഒഴിച്ചു. സോക്രട്ടിസിനു അസ്വാസ്ഥ്യമോ, വെറുപ്പോ ഉണ്ടായോ? ലവലേശമില്ല. അദ്ദേഹം ഒന്നു മന്ദസ്മിതം ചെയ്തു; ഭംഗിയായി ചിരിച്ചു. തദനന്തരം ഇങ്ങിനെ പറഞ്ഞു:—"'ഇടിവെട്ടുമ്പോൾ പലപ്പോഴും മഴ പെയ്യുന്നു' എന്ന പറച്ചിൽ ഇന്നു സത്യമാണെന്നു തെളിയിക്കപ്പെട്ടു." അവൾ സദാ അലറിക്കൊണ്ടു ഇരുന്നിരുന്നു; പക്ഷെ മഴ പെയ്യാറുണ്ടായിരുന്നില്ല. ഇന്നവൾ ഗൎജ്ജിക്കയും ബഹളംകൂട്ടുകയും ചെയ്തു. അതോടുകൂടി മഴയുംപെയ്തു. ഇങ്ങിനെ പ്രസ്താവിച്ചുകൊണ്ടു അദ്ദേഹം ആലോചന തുടൎന്നു.

തങ്ങളുടെ കോപപ്രകൃതം ജയിക്കാൻ അസാധ്യമാണെന്നു വെച്ചു ജനങ്ങൾ ഹതാശരാകേണ്ടതില്ലെന്നു ഇതു തെളിയിക്കുന്നു. സോക്രട്ടിസ് എന്ന ഒരു മനുഷ്യനു് അതിനെ നിയന്ത്രിക്കാൻ കഴിഞ്ഞുവെങ്കിൽ, എല്ലാവൎക്കും അതു സാധിക്കാം. ഇക്കാലത്തും സ്വയം നിയന്ത്രണം ചെയ്ത സ്വഭാവവും, ശീലവും നന്നാക്കുന്നവർ ധാരാളമില്ലയോ? ഏററവും നിശ്ചയമായിട്ടു അത്തരക്കാർ ഉണ്ടു്. നിങ്ങൾക്കും ഇതു അഭ്യാസംകൊണ്ടു് പരിശോധിച്ചു നോക്കാവുന്നതാണു്.

സത്യപ്രാപ്തിയ്ക്കു, ഈശ്വരൈക്യസമ്പാദനത്തിനു്, സൎവ്വസ്വവുമായി ഏകത്വമടയുന്നതിനു്, മുഴുലോകവും നിങ്ങളുമായി സാത്മ്യം നേടുന്നതിനു്, സ്വന്തസത്ത ഈശ്വരസത്തയാണെന്നുള്ളതു സാക്ഷാൽക്കരിക്കുന്നതിനു്, ഉതകുന്ന മാൎഗ്ഗം, നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ, നിങ്ങളുടെ കുടുംബംമുഖേന വളരെ സുഗമമാക്കിത്തീൎക്കാം. ഇഹലോകത്തിലെ ഓരോന്നിനും, എല്ലാത്തിനും ഉള്ള ഏകലക്ഷ്യവും ഉദ്ദേശവും, പരിണാമഗതിയുടെ അന്തിമോദ്ദേശവും, ഓരോ വ്യക്തിയും ഉള്ളിലെ ഈശ്വരനെ സാക്ഷാൽക്കരിക്കണം എന്നാണു്. ഈശ്വരനുമായി സാത്മ്യം പ്രാപിക്കുന്നതുവരെ, ദിവ്യത്വവുമായി സായൂജ്യം അടയുന്നതുവരെ, നമ്മുടെ ചെറിയ സത്ത—'അഹം'—പരിചയവും, പരിശീലനവും സമ്പാദിച്ചു ശേഖരിക്കണം. അചിലതയുടെ മുനയിൽ നിന്നപോലെ,

അതു സാക്ഷാൽക്കരിക്കപ്പെടണം; അതാണു ലക്ഷ്യം. സാധാരണ മനുഷ്യനു് കുടുംബബന്ധങ്ങൾ തടസ്സമായിട്ടിരിക്കുന്നുവെങ്കിൽ പോലും, ഭാര്യയും മക്കളും നിങ്ങൾക്കു സഹായമായിട്ടിരിക്കാമെന്നു രാമൻ പ്രസ്താവിക്കുന്നു.

ഭൂമി സൂര്യനെ പ്രദക്ഷിണം വെക്കുന്നു; ഭൂമി ചുററിക്കൊണ്ടിരിക്കണം. ചന്ദ്രൻ ഭൂമിയോടു സംയോജിക്കാൻ ആഗ്രഹിക്കുന്നു. ഭൂമി ചെയ്യേണ്ടതു എന്താണു്? ഭൂമിക്കു ചന്ദ്രനെയും ഉപഗ്രഹങ്ങളെയും തൻെറകൂടെ ചേർത്തുകൊണ്ടു സൂര്യനു ചുററും സഞ്ചരിക്കാം.

അതിനാൽ അല്ലയോ! പുരുഷന്മാരേ! സ്ത്രീകളേ! നിങ്ങൾ സൂര്യന്മാരുടെ സൂര്യനോടു ആകർഷിക്കപ്പെടുവാൻ തയ്യാറാകുമെങ്കിൽ, നിങ്ങളുടെ ഇണയെക്കൂടി കൂടെക്കൊണ്ടുപോകുക. ഭൂമി ചന്ദ്രനെക്കൂടി കൊണ്ടുപോകുംപോലെ, ചന്ദ്രൻതന്നെയായ ഇണയെക്കൂടി നിങ്ങൾ സൂര്യസൂര്യൻെറ—ജ്യോതിസ്സുകളുടെ ജ്യോതിസ്സിൻെറ ചുററും സഞ്ചരിക്കുവിൻ! അതിനാൽ ഈ ചെറു ശരീരം—ചെറു വ്യക്തിമാത്രം സൂര്യൻെറ മാഹാത്മ്യവും, പ്രഭയും, തേജസ്സും ആസ്വദിക്കാതെ, നിങ്ങളുടെ കുടുംബാംഗങ്ങളും കൂട്ടുകാരുംകൂടി ആ സൂര്യൻെറ പ്രഭാവം അനുഭവിക്കട്ടെ! ഒരാത്മാവിനെമാത്രം ആകർഷിക്കാനിടകൊടുക്കാതെ, മററാത്മാക്കളെയും കൂടി ആകർഷിക്കാൻ സന്ദർഭം ഉണ്ടാക്കുവിൻ! ഒരു ശരീരംമാത്രം മുഖേന പണിയെടുക്കാതെ, നിങ്ങൾക്കു പല ശരീരങ്ങളുമായി വേലചെയ്യാം. അവയെല്ലാം നിങ്ങളുടേതാണു്. (നിങ്ങൾക്കു ഒരു ശരീരം ഉള്ളതുപോലെ.) ഈശ്വരനു് എല്ലാ ശരീരങ്ങളും ഉണ്ടായിരിക്കാവുന്നതാണു്. എല്ലാ ശരീരങ്ങളും ഈശ്വരനെ മഹത്വപ്പെടുത്താം. ഒരുത്തൻ ഒരുസ്ഥലത്തു പോകുമ്പോൾ അവൻെറ ശരീരംമാത്രം കൊണ്ടുപോയാലും, അവൻെറ തല, കൈകൾ, മൂക്കു, കണ്ണു, ചെവി എന്നിവയെല്ലാം വിട്ടുംവെച്ചു പോകുന്നില്ല; അതുകൾകൂടി പോകുന്നു. അതുപോലെ, നിങ്ങൾ സ്വർഗ്ഗത്തെപ്പററിയുള്ള ജ്ഞാനത്തോടടുക്കുമ്പോൾ, നിങ്ങൾ സത്യത്തെ പ്രാപിക്കുമ്പോൾ നിങ്ങളുടെ ഒന്നാകൃതിമാത്രം കൊണ്ടുപോകാതെ, മുഴുവനും എടുത്തുകൊണ്ടു പോകേണ്ടതാണെന്നു വേദാന്തം ശാസിക്കുന്നു. നിങ്ങൾ ഭാര്യാപുത്രാദികളെക്കൂടി—അതായതു് തലയും, ഹൃദയവും, കൈകളും എല്ലാംകൂടി കൊണ്ടുപോകണം.

നിങ്ങൾ നിങ്ങളുടെ ഈശ്വരനുമായി ഐക്യവും സാത്മ്യവും പ്രാപിക്കുമ്പോ നിങ്ങളുടെ ഭാര്യയും മക്കളുമായി ആദ്യമേ

ഐക്യം പ്രാപിക്കണം. തന്റെ കുടുംബാംഗങ്ങളുമായിട്ട ഐക്യം പ്രാപിക്കാത്ത ഒരുത്തനു് എങ്ങിനെ സർവ്വസ്വവുമായി സാത്മ്യം അടയാൻ സാധിക്കും?

വേദാന്തം നിർദ്ദേശിച്ചുതരുന്ന പ്രകൃതിസിദ്ധമായ പദ്ധതി നിങ്ങളോടു ബന്ധപ്പെട്ടവരുമായി ആരംഭിക്കേണ്ടതാണു്. നിങ്ങൾക്ക സമീപസ്ഥരിലും, പ്രിയപ്പെട്ടവരിലും ആയി നിങ്ങളുടെ ആത്മാവു് ആദ്യമേ ലയിക്കട്ടെ; നിങ്ങളുടെ താല്പൎയ്യങ്ങളും, അവരുടെ താല്പൎയ്യങ്ങളും ഏകീഭവിക്കട്ടെ; എല്ലാ ശരീരങ്ങളും ഒരേ ഒരു ശരീരമായി രൂപാന്തരം പ്രാപിക്കട്ടെ; അവയെല്ലാം ഒരേ ഒരു നദിയായിത്തീരട്ടെ. പിന്നീടു അഭ്യാസം തുടങ്ങുക. തദനന്തരം നിങ്ങൾക്ക മററുകുടുംബങ്ങളെക്കൂടി എടുക്കാം. ഇങ്ങിനെ ക്രമാനുസാരമായി സകല കുടുംബങ്ങളും നിങ്ങളുടെ സ്വന്ത ശരീരമാകും. സകലശരീരങ്ങളും നിങ്ങളുടേതായി ബോധ്യപ്പെടുമ്പോൾ, നിങ്ങൾ ഈശ്വരനുമായി ഐക്യം അനുഭവിക്കും. നിങ്ങൾക്ക സകലരെയും നിങ്ങളോടുകൂടെ കൊണ്ടുപോകാം.

ക്രിസ്തു സ്നേഹിച്ചിരുന്ന ശിഷ്യൻ വിശുദ്ധജോണിനെപ്പററി നിങ്ങൾ ബൈബിളിൽ വായിക്കുന്നില്ലെ. ക്രിസ്തു ലോകം മുഴുവനും സ്നേഹിച്ചിരുന്നു. "ക്രിസ്തു സ്നേഹിച്ചിരുന്ന ശിഷ്യൻ" എന്ന പറച്ചിൽ കുറെ ഭേദപ്പെടുത്തി പറയണം. "ക്രിസ്തുവിനെ സ്നേഹിച്ച ശിഷ്യൻ" എന്ന രൂപത്തിൽ അതു അപ്പോൾ വന്നുചേരുന്നു. "ക്രിസ്തുവിൽക്കൂടെ മോക്ഷം" എന്നുള്ള ക്രിസ്ത്യൻ സിദ്ധാന്തത്തിന്റെ രഹസ്യം ഇതാണു്.

"ആഘാതവും പ്രത്യാഘാതവും സമവും പരസ്പരപ്രതികൂലവും ആണു്." ക്രിസ്തു തന്റെ ശിഷ്യനെ സ്നേഹിച്ചുവെങ്കിൽ, ശിഷ്യൻ ക്രിസ്തുവിനെയും സ്നേഹിച്ചിരുന്നിരിക്കണം. ഇതു സത്യമല്ലെങ്കിൽ ക്രിസ്തു അവനെ തുടൎച്ചയായി സ്നേഹിക്കുമായിരുന്നില്ല. എന്തെന്നാൽ അതാണു് പ്രകൃതിയുടെ ഏററവും അഭേദ്യമായ നിയമം. "ആഘാതവും, പ്രത്യാഘാതവും സമവും പരസ്പരവിരുദ്ധവും ആണു്." ക്രിസ്തു ഒരു മുക്തപുരുഷനായിരുന്നു. അദ്ദേഹം വിശ്വസ്വരൂപിയായ പിതാവിനോടു ഐക്യം പ്രാപിച്ചിരുന്നു. തന്റെ മനസ്സും ബുദ്ധിയും, വ്യക്തിത്വവും എല്ലാം ഈശ്വരത്വത്തിൽ ലയിപ്പിച്ചിരുന്ന ആളാണു് അദ്ദേഹം.

യേശുക്രിസ്തുവുമായി സമ്പൎക്കംചെയ്തതുകൊണ്ടു്, അദ്ദേഹത്തെ സ്നേഹിച്ചു് (സ്നേഹവും, വാത്സല്യവും കൊണ്ടാണു് ബന്ധമുണ്ടാകുന്നതു്) അദ്ദേഹവുമായി ഐക്യം പ്രാപിച്ച ശിഷ്യന്മാ

രായ ജോൺ, പീററർ, പോൾ—അഥവാ മററു ശിഷ്യർ—ഇവരെല്ലാം ക്രിസ്തുവിൻെറ ദിവ്യത്വത്തിൻെറ പങ്കു പ്രകൃത്യാതന്നെ അനുഭവിച്ചിരുന്നു.

വൈദ്യുതീകരിക്കപ്പെട്ട ഒരു പദാർത്ഥം നമുക്കിവിടെ ഉണ്ടെന്നു ഊഹിക്കാം. ഈ പദാർത്ഥവുമായി തൊട്ടു വേറൊന്നുവെച്ചാൽ, ഇതിൽനിന്നു അതിലേയ്ക്കു വിദ്യുത്ത് പകരുന്നതാണ്. അതുപോലെ അക്കാലത്തെ ശിഷ്യന്മാർ ക്രിസ്തുവിനോടുള്ള പ്രേമം കൊണ്ടു ക്രിസ്തുവിൻെറ പ്രകൃതത്തിൽ പങ്കുകൊണ്ടു. ഇങ്ങിനെ ക്രിസ്തു സ്വയം രക്ഷിക്കുന്നുവെങ്കിൽ മററുള്ളവർ ആ പ്രേമത്തിൽ കൂടെ രക്ഷിക്കപ്പെടണം.

വേദാന്താനുസാരം ഒരുത്തൻെറ അസ്തിത്വം മുഴുവനും സാർവ്വലൌകിക പ്രേമത്തിൽ മഗ്നമാകാതെ, അവനു ഈശ്വരസാക്ഷാൽക്കാരം സാദ്ധ്യമല്ല. ലോകമശേഷവും അവൻ അവൻെറ സ്വന്ത ശരീരമായി പരിഗണിക്കണം. സത്യത്തെയോ, ആത്മാവിനെയോ സാക്ഷാൽക്കരിക്കാനുള്ള ആദ്യപടി അതാണ്; സമസ്ത ലോകവും ആയിത്തീരുകയെന്നതാണ് അതു്. അടുത്തപടി അതിനും അങ്ങേപ്പുറത്തു കടക്കുന്നതാണ്.

ഇന്നാൾ ഒരു പ്രസംഗത്തിൽ രണ്ടുതരം മായയെപ്പററി പരാമർശിച്ചതു് നിങ്ങൾ ഓർമ്മിക്കുന്നുണ്ടല്ലൊ; ബാഹ്യമെന്നും, ആഭ്യന്തരമെന്നും (Extrinsic & Intrinsic) രണ്ടുതരം മായാസ്വരൂപങ്ങൾ.

പ്രത്യേകം, പ്രത്യേകമായി ഭിന്നഭിന്ന വ്യക്തികൾ ഉണ്ടെന്നും, അവ പരസ്പരം വ്യത്യസ്തങ്ങളാണെന്നും ഉള്ള ഭാവനയും, ഓരോന്നിലും എല്ലാത്തിലും ഈശ്വരനെ കാണ്മാൻ ഇടകൊടുക്കാത്ത അന്ധതയും ആഭ്യന്തരമായ മായാപ്രയോഗം കാരണം ഉണ്ടാകുന്നു. ലോകത്തിലെ സമസ്തപദാർത്ഥങ്ങളിലും ഉള്ള ഐക്യം അനുഭവിക്കുന്നതിനു തടസ്സം ചെയ്യുന്ന മാനസികരോഗത്തിൻെറ കാരണം ഇതാണ്. സ്വരൂപവും, പേരും സംബന്ധിച്ച മായോപാധി—ബാഹ്യമായ ഭിന്നതകൾ തോന്നിക്കുന്നതു്—ബാഹ്യമായാപ്രയോഗം മൂലമാണ്.

ലൌകിക മനുഷ്യനിൽ നിന്നു ഇങ്ങിനെ രണ്ടു വിധം മായാപ്രയോഗങ്ങൾ ദൂരീകരിക്കാനുണ്ടു്. എല്ലാ ശരീരങ്ങളുടെയും ഐക്യബന്ധം ആദ്യമായി ഗ്രഹിക്കേണ്ട ആവശ്യമുണ്ടു്. രണ്ടു വിധമായുള്ള മായാപ്രവർത്തനങ്ങളെയും ജയിക്കാൻ ഉദ്ദേശിക്കുന്ന മനുഷ്യൻ ആദ്യം പ്രപഞ്ചത്തിലെ സകലതിലും താൻ തന്നെ

ആണെന്നു ഗ്രഹിക്കണം. സമസ്തമനുഷ്യരിലും, സസ്യലോകത്തിലും, വൃക്ഷങ്ങളിലും, നദികളിലും, സകല പ്രാണികളിലും, പുഴക്കളിലും ഉള്ള ആത്മാവു തന്റെ ആത്മാവു തന്നെയാണെന്നു സാക്ഷാൽക്കരിക്കണം. ഇതാണു് സാക്ഷാൽക്കാരത്തിന്റെ ഒരു പതനം. പ്രാരംഭകാലങ്ങളിൽ ഭാൎയ്യയും പുത്രരുമായി തനിക്കുള്ള ഐക്യം അനുഭവിക്കുന്നതു് മനുഷ്യനു് ഒരു വലിയ സഹായമായിത്തീരുന്നു. അവൻ ലോകം മുഴുവനുമായി ഐക്യം പ്രാപിക്കുന്നതു് ഒരു പതനമാകുന്നു്. സകല സ്വരൂപങ്ങളും, നാമങ്ങളും വേഷങ്ങളും (ബാഹ്യമായതു്) നശിച്ചു് മായ സമ്പൂൎണ്ണമായി മാറുന്നതു് അടുത്ത പതനമാണു്. അപ്പോൾ കേവലം ശരീരമായിരുന്ന—ഭൌതികപദാൎത്ഥമായിരുന്ന—ലോകം അശേഷം നീങ്ങിപ്പോകുന്നു; വിഗണിക്കപ്പെടുന്നു. പിന്നീടു അതു സമസ്തവും ചൈതന്യത്തിൽ വിലയം പ്രാപിക്കുന്നു.

ലോകം സമഗ്രമായി നമ്മുടെ ശരീരമാണെന്നു ആദ്യം സാക്ഷാൽക്കരിക്കണം; പിന്നീടു ആ ലോകം അശേഷം വിഗണിക്കപ്പെട്ടു് എന്റെ സത്ത തന്നെയായ പരമചൈതന്യത്തിൽ ലയിച്ചു മഗ്നമായി ഭവിക്കണം.

സാക്ഷാൽക്കാരം സിദ്ധിച്ച ഒരു മനുഷ്യൻ ആദ്യം മുഴുവൻ ലോകവും ആയിത്തീരുന്നു; അവൻ അങ്ങിനെ സമസ്തലോകത്തിന്റെയും രക്ഷിതാവായിത്തീരുന്നു. ഇങ്ങിനെ നിങ്ങൾ നിങ്ങളുടെ സ്വന്തം രക്ഷിതാവാണു്. ഇതാണു വേദാന്തത്തിന്റെ താല്പൎയ്യം.

"ക്രിസ്തുവിൽക്കൂടി നാം ഈശ്വരനെ പ്രാപിക്കുന്നു" എന്ന പ്രതിജ്ഞയുടെ അൎത്ഥം, സ്വന്തസത്ത പ്രപഞ്ചം മുഴുവനും ആണെന്നു ഭാവനചെയ്യുന്ന പതനമായ ആ അവസ്ഥയിൽക്കൂടി കടന്നു്, അതായതു്, ക്രിസ്തുപതനത്തിൽക്കൂടി കടന്നു് അനശ്വരവും, ശാശ്വതവും ആയ ചൈതന്യത്തിലേയ്ക്കു നിങ്ങൾ പ്രവേശിക്കുന്നു എന്നാണു്. ഇങ്ങിനെ സത്യസാക്ഷാൽക്കാരം സാധിക്കും മുമ്പു്, അവിനാശിയും, സകല വാക്കുകളെയും വൎണ്ണനകളെയും തോല്പിക്കുന്നതും, സകല ഭാഷയ്ക്കും അതീതവും, യാതൊരു ഭിന്നതകളും, സ്വരൂപങ്ങളും, നാമങ്ങളും ഇല്ലാത്ത അവസ്ഥയും, ആയ പരമസത്തയെ—പരമാത്മാവിനെ പ്രാപിക്കുന്നതിനു മുമ്പു്, ആ പരമേശ്വരാവസ്ഥയിൽ എത്തുംമുമ്പു്, തന്റെ യഥാൎത്ഥാത്മാവു് സകല നാമരൂപങ്ങളിലും വ്യാപിച്ചു സന്നിധാനം ചെയ്യുന്നതായി നിങ്ങൾ കാണുന്ന ഒരു അവസ്ഥയിൽക്കൂടി നിങ്ങൾക്കു കടക്കാനുണ്ടു്. ആ അവസ്ഥയാണു് ക്രിസ്തുവിന്റെ അവസ്ഥ—അഥവാ

ക്രിസ്തുപദവി, ഇങ്ങിനെ ക്രിസ്തുപദവിയിൽക്കൂടി നിങ്ങൾ ദൈവത്തിലേയ്ക്കു പ്രവേശിക്കുന്നു. ക്രമാനുഗതമായി സർവ്വസ്വരൂപമൊത്തു നിങ്ങളുടെ ഐക്യഭാവം വളർത്തുന്നതുകൊണ്ടു് ഈ പദവി കൈവരുന്നു. നിങ്ങൾ അച്ഛനോടും, അമ്മയോടും, പിന്നീടു ഭാര്യയോടും, കുട്ടികളോടും, സ്നേഹിതന്മാരോടും ഐക്യഭാവം പ്രാപിക്കാൻ ശ്രമിക്കുമ്പോൾ ഇതു നിങ്ങളെ പഠിപ്പിക്കാനുള്ള പ്രായോഗിക പ്രാരംഭപാഠങ്ങൾ തുടങ്ങുന്നു. അനുക്രമമായി നിങ്ങൾ നിങ്ങളുടെ മുഴുവൻ രാജ്യവുമായും, പിന്നെ ലോകം സമസ്തവുമായും ഇങ്ങിനെ പടിപ്പടിയായി നിങ്ങളുടെ ഐക്യഭാവന വികസിച്ചുവരുന്നു. ഇതൊരു വിഷമമേറിയ പണിയാണെന്നു തോന്നിപ്പോകാം. എന്നാൽ അതു അത്ര പ്രയാസപ്പെട്ട ജോലിയൊന്നും അല്ല. ആരംഭംമാത്രമാണു് അല്പം പ്രയാസം; പക്ഷേ സ്വല്പം കഴിയുമ്പോൾ അഭിവൃദ്ധി വളരെ വേഗത്തിൽ ഉണ്ടാകുന്നതാണു്. ഒരു മനുഷ്യൻ വേറൊരു മനുഷ്യനുമായി ഐക്യം പ്രാപിച്ചു ലയിച്ചാൽ, ക്ഷണത്തിൽ അയാൾ ഓരോന്നും, സർവ്വസ്വവും ആയിട്ടു ഏകഭാവത്തിൽ എത്തിച്ചേരുന്നു. ലോകത്തിലെ സകല സ്നേഹവും ഏതോ അഭേദ്യമായ ഒരു പ്രകൃതിനിയമം കാരണം, സ്നേഹത്തിനു പാത്രമായ പദാർത്ഥത്തെ കേവലം ബാഹ്യലോകത്തു വെക്കാതെയുള്ള ഒരു അവസ്ഥയിലേയ്ക്കു—ബാഹ്യവസ്തുവോ, സ്വരൂപമോ, ലക്ഷ്യങ്ങളോ, പ്രകൃതിയോ ആയിരിക്കാതെയും, എന്നാൽ അകത്തെ ആത്മാവിൽ—അന്തര്യാമിയായ യഥാർത്ഥ സത്തയിൽ—അധികമധികമായി നമ്മെ പ്രതിഷ്ഠിക്കുന്നതായും ഉള്ള ഒരു അവസ്ഥയിലേയ്ക്കു—നാം നയിക്കപ്പെടുന്നുവെന്നു ഇവിടെ സാക്ഷാൽക്കാരപദ്ധതി പ്രായോഗികമായി തെളിയിക്കുന്നു.

ഈ പ്രസ്താവനയുടെ സൂക്ഷ്മസ്ഥിതിയെപ്പററി സ്വന്തം അനുഭവത്തിൽനിന്നും ഓരോരുത്തക്കും വല്ലതും ചിലതു പറയാൻ ഉണ്ടായിരിക്കാം. നാം പ്രായംകൊണ്ടു വളരുമ്പോൾ, നമ്മുടെ വാത്സല്യവിഷയം അധികമധികം സംസ്കരിക്കപ്പെട്ടുവരുന്നതായി കാണപ്പെടുന്നു; പ്രേമകേന്ദ്രം മേൽക്കുമേൽ മിനുസമായും, മൃദുവായും, ലളിതമായും, സൂക്ഷ്മമായും ഭവിക്കുന്നു. ക്രൂരതലോ കുറവോ ആയിട്ടെങ്കിലും സകലയാളുകളും അവരുടെ സ്വന്ത ജീവിതത്തിൽ ഇതു കണ്ടിട്ടില്ലയോ? സ്നേഹവിഷയമായ സാധനത്തിൽ ഉള്ള മുഖത്തെ രേഖകളും, മുഖഭാവത്തിലേയും, സൌന്ദര്യത്തിലേയും ക്രമവിരുദ്ധതകളും നാം ശ്രദ്ധിക്കാതെയും, ബാഹ്യസൂചനകളും, ലക്ഷ്യങ്ങളും, ജരാനരകളും സാക്ഷിക്കാതെയും ഇരിക്കുന്ന

സമയം വരുന്നുണ്ട്. ഉള്ളിലെ ആത്മാവിനെ, അകത്തെ പ്രേമത്തെ, ഉള്ളിലെ ഹൃദയത്തിനെ, അകത്തെ പരിശുദ്ധമായ സ്നേഹത്തെ നാം പ്രേമിക്കുന്നു. എല്ലാവൎക്കും ഇതു ദൃഷ്ടിക്കും, അനുഭവത്തിനും ഗോചരമായിട്ടില്ലയോ? നമ്മുടെ സ്നേഹപാത്രത്തിൽ ഉള്ള ബാഹ്യഗോഷ്ഠികളും, ശരീരദൂഷ്യങ്ങളും നാം പലപ്പോഴും ഗണിക്കാറില്ലെന്നു നാമെല്ലാവരും കണ്ടിട്ടില്ലയോ? നാം സൌന്ദൎയ്യംമാത്രമേ കാണുന്നുള്ളൂ. ബീഭത്സതകളെ കാണാതെ നാം അന്ധരായിഭവിക്കുന്നു. ആ പ്രേമവിഷയത്തിലോ, പ്രിയപ്പെട്ട ആളിലോ, അഥവാ, പ്രേമാസ്പദമായ പദാൎത്ഥത്തിലൊ യഥാൎത്ഥസ്നേഹമുണ്ടെങ്കിൽ നമ്മുടെ ഹൃദയം അലിയുന്നു; അതു അതിലേയ്ക്കാകൎഷിക്കപ്പെടുന്നു. നമ്മുടെ പ്രേമകേന്ദ്രം അധികം സൂക്ഷ്മവും, ഭൌതികവും ബാഹ്യവുമായ വൎണ്ണം, ഭംഗി, ലക്ഷ്യങ്ങൾ, അടയാളങ്ങൾ ഇവയെക്കാൾ കൂടുതൽ സംസ്കൃതവും ആയിത്തീരുന്ന ഒരുകാലം പിന്നീടു വരുന്നു. അപ്പോൾ മുമ്പോട്ടുള്ള അഭിവൃദ്ധിയിൽ—ഉയൎച്ചയിൽ—ഒരു പടികൂടി നാം കടക്കുന്നു. അവിടെ ബാഹ്യചിഹ്നങ്ങളിൽനിന്നു്, ഘനശരീരങ്ങളിൽനിന്നു്, സംസ്കൃതീകരിക്കപ്പെട്ട—മൃദുലീകരിക്കപ്പെട്ട വികാരങ്ങളിലേയ്ക്കു നിങ്ങൾ ഉയൎത്തപ്പെടുന്നു. ഇതിലും അപ്പുറത്തു കൂടുതൽ ഉയൎന്ന ഒരു പതനത്തിലേയ്ക്കു നിങ്ങൾ പിന്നീടു ഉയരുന്നു. അവിടെ പ്രേമകേന്ദ്രം വികാരങ്ങളോ, ക്ഷോഭങ്ങളോ, മനഃശുദ്ധിയോ പ്രേമവിഷയത്തിന്റെ പ്രത്യക്ഷീഭാവമോ അല്ല. പിന്നെയോ, അവിടെ ഉള്ളിലെ ദിവ്യതയെ—ഈശ്വരനെ നാം സ്നേഹിക്കുന്നു. യഥാൎത്ഥാത്മാവായ അകത്തെ സത്തയെ നാം കാണുന്നു. ഇരിക്കട്ടെ! ഈ പതനത്തിൽ നാം എത്തുമ്പോൾ, ലോകപദാൎത്ഥങ്ങൾ വെറും ചിത്രങ്ങൾ, വെറും പടങ്ങൾ ആയിഭവിക്കുമ്പോൾ, നാം പദാൎത്ഥങ്ങളെ കാണാതെ അവയുടെയെല്ലാം പിന്നിലുള്ള സുസ്ഥിരചൈതന്യത്തെമാത്രംകാണുമ്പോൾ, നമ്മുടെ വീക്ഷണങ്ങൾ ആ സാധനത്തിലും ഈ സാധനത്തിലും തട്ടാനിടയായി അവയിലുള്ള യഥാൎത്ഥാത്മാവിനെ—ദൈവത്തെ—കാണ്മാൻ ഹൃദയത്തിനെ പ്രാപ്തമാകുമ്പോൾ, ആ സ്ഥിതിയെ നാം പ്രാപിക്കുമ്പോൾ, ലോകം സമഗ്രമായിചേരുന്ന ഐക്യത്തെ—ഏകഭാവത്തെ—സാക്ഷാൽക്കരിക്കാൻ മനുഷ്യനു എളുപ്പമാകുന്നു. അതാണു് ക്രിസ്തുപദവി. ആ ക്രിസ്തുപദവിയിൽ കുറച്ചുകാലം ഇരുന്നതിനുശേഷം ഉണ്ടാകുന്ന ഉന്നതതരമായ നിലയിൽ നിങ്ങൾ പൂൎണ്ണമായി ഈശ്വരത്വത്തിൽ ലയിച്ചുപോകുന്നു. നിങ്ങൾ അപ്പോൾ ഒരു മൂൎച്ഛാഭാവത്തിൽ—ഐക്യത്തിലും, മഗ്നതയിലും, ലയത്തിലും കലൎന്ന ഒരു സ്ഥിതിയിൽ—ഈശ്വരാവസ്ഥയിൽ

ആയിത്തീരുന്നു. ഹൃദയത്തിൽ സ്പന്ദനമോ, എതിർപ്പോ, തടസ്സമോ, ഉരസലോ യാതൊന്നും ഇല്ലാത്ത ആ അവസ്ഥയ്ക്ക് നിർവ്വാണം അല്ലെങ്കിൽ സമാധി എന്നു ഞങ്ങൾ പറയുന്നു.

നമ്മുടെ ലൌകികബന്ധങ്ങളും, വേഴ്ചകളും ക്രമംക്രമമായി നമ്മളെ ഈ അവസ്ഥയിലേയ്ക്കു തള്ളിക്കൊണ്ടുപോകാൻ സഹായിക്കത്തക്കവിധം നമുക്കവയെ എങ്ങിനെ വിനിയോഗിക്കാം?

റോമൻ കത്തോലിക്കർ ഈശ്വരാരാധന ചെയ്യുന്നതുപോലെ ആരാധിക്കുന്നവർ ഇൻഡ്യായിൽ ഉണ്ട്. അവർ വിഗ്രഹങ്ങളും ബിംബങ്ങളും മുഖേന ഈശ്വരനെ വന്ദിക്കുന്നു. ഈശ്വരൻെറയും, രാമൻെറയും, കൃഷ്ണൻെറയും പ്രതിമകൾ ആരാധിക്കപ്പെടുന്നുണ്ട്. രാമനും, കൃഷ്ണനും ഇന്ത്യായിലെ ക്രിസ്തുക്കൾ ആണ്.

ഒരു വൃദ്ധസ്ത്രീ ഇൻഡ്യായിൽ ഒരു സന്യാസിയുടെ അടുക്കൽ ചെന്ന് തൻെറ വീടും കുടുംബവും മററും ഉപേക്ഷിച്ച് (ഇൻഡ്യായിലെ) വൃന്ദാവനത്തിൽ, കൃഷ്ണൻ ജനിച്ച സ്ഥലത്ത്, പോയി താമസിക്കുന്നതു ആശാസ്യമായിരിക്കയില്ലയോ എന്നു ഗുണദോഷം ചോദിച്ചു. തൻെറ സകല കുടുംബബന്ധങ്ങളും ഛേദിച്ച്, ഓരോന്നും സകലതും ആയിട്ടു അവൾക്കുള്ള കെട്ടുപാടുകൾ ഖണ്ഡിച്ച്, ഇൻഡ്യായിലെ യരുശലേം ആയ വൃന്ദാവനമെന്ന മനോഹരസ്ഥലത്തു പോകുന്നതു അവൾക്കു അഭിലഷണീയമല്ലയോ?

അവളുടെകൂടെ അവളുടെ പൌത്രൻ ഉണ്ടായിരുന്നു. സന്യാസി പറഞ്ഞു:—"ദയവായി നോക്കൂ! ശ്രദ്ധിക്കൂ! നിങ്ങളുടെ പൌത്രൻെറ കണ്ണുകളിൽകൂടി നിങ്ങളുടെ കണ്ണുകളിലേയ്ക്കു നോക്കുന്നതെന്താണ്? ഈ കുഞ്ഞിൻെറ സകല രോമകൂപങ്ങളിലുംകൂടെ നിങ്ങളെ നോക്കുന്ന ആ ശക്തി—ആ ചൈതന്യം—ആ ദിവ്യത്വം എന്താണ്?" സ്ത്രീ പറഞ്ഞു:—"അതു ഈശ്വരചൈതന്യം ആയിരിക്കണം. ഈ ചെറിയ ഓമനക്കുട്ടിയിൽ ദുഷ്ടവിചാരമോ, ദുരാകർഷണചിന്തയോ ഇല്ല. ഈ പൈതൽ നിരപരാധിയും, പരിശുദ്ധനുമാണ്. അവൻ കരയുമ്പോൾ ആ ശബ്ദം ഈശ്വരശബ്ദം തന്നെയാണ്; മറെറാന്നുമല്ല." വീണ്ടും സന്യാസി പറഞ്ഞു:—"നിങ്ങൾ വൃന്ദാവനത്തിൽ പോകുമ്പോൾ കൃഷ്ണൻെറ ഒരു പ്രതിമയോടു ചേർന്നാലെന്നപോലെ ഒരു ബന്ധം നിങ്ങൾക്കുണ്ടാകും. അവിടെ, ഇൻഡ്യായിലെ യരുശലേമിൽ, അവിടെ ഈശ്വരൻെറ ആ പ്രതിമയിൽ നിങ്ങൾ ഈശ്വരനെ

വന്ദിക്കണം. കുഞ്ഞിന്റെ ശരീരം കൃഷ്ണന്റെ ഒരു ബിംബം പോലെനല്ലതല്ലയോ? ഇൻഡ്യായിലെ യരുശലേമിലുള്ള, നിങ്ങൾക്കു കാണ്മാൻ കഴിയുന്ന, ബിംബത്തെപ്പോലെ നല്ലതല്ലയോ?". വൃദ്ധസ്ത്രീയ്ക്കു കുറെ ആശ്ചൎയ്യംതോന്നി. അല്പം പൎയ്യാലോചിച്ചു് ചിന്തിച്ചു നോക്കിയശേഷം, കുഞ്ഞിന്റെ ശരീരത്തിൽക്കൂടി കൃഷ്ണനെ ആരാധിക്കുന്നതിൽ ആക്ഷേപമില്ലെന്നു അവൾക്കു തീൎച്ചയായി. കുഞ്ഞിനെ കൃഷ്ണന്റെ ഒരവതാരമായി ഗണിക്കുന്നതിൽ വിരോധമില്ല. എന്തെന്നാൽ കുഞ്ഞിന്റെ നേത്രങ്ങളിൽക്കൂടി നോക്കുന്നതു ഈശ്വരനാണു്; കുഞ്ഞിനു ശക്തികൊടുക്കുന്നതു ഈശ്വരനാണു്; കുഞ്ഞിന്റെ ചെവികളിൽക്കൂടി പ്രവൎത്തിക്കുന്നതു ഈശ്വരനാണു്; കുഞ്ഞിന്റെ മുടി വളൎത്തുന്നതു ഈശ്വരനത്രെ; അതിന്റെ ശരീരത്തിലെ സകല രോമകൂപങ്ങളിലുംക്കൂടി പ്രവൎത്തിക്കുന്നതു ഈശ്വരൻതന്നെ; അതെല്ലാം ഈശ്വരചൈതന്യംതന്നെ.

സന്യാസിയുടെ മാൎഗ്ഗനിൎദ്ദേശം അനുസരിച്ചു് ആ വൃദ്ധസ്ത്രീ മേലാൽ തന്റെ പൌത്രനെ പൌത്രനെന്നു പരിഗണിക്കരുതു്; അവളുമായിട്ടു അവനു ഏതുവിധം ബന്ധമെങ്കിലും ഉള്ളതായി കണക്കാക്കരുതു്. അവനെ ഈശ്വരനായി കരുതുകയും അങ്ങിനെ സകല കുടുംബബന്ധങ്ങളും, സംസാരബന്ധങ്ങളും ഛേദിക്കയും ചെയ്യണം. ഈശ്വരത്വത്തിന്റെ അഥവാ ദിവ്യത്വത്തിന്റെ ഒരേ ഒരു ബന്ധമേ ഉണ്ടായിരിക്കാൻ പാടുള്ളൂ. ഇതാണു് ത്യാഗത്തിലേയ്ക്കുള്ള മാൎഗ്ഗം.

ത്യാഗം എന്നതു വെറും മുനിചൎയ്യയല്ലാ. ത്യാഗം സമസ്തത്തെയും പരിശുദ്ധമാക്കുന്നു. കുഞ്ഞിനെ ത്യജിക്കുകയെന്നാൽ അതുമായിട്ടുള്ള സകല ബന്ധങ്ങളും ഖണ്ഡിക്കുകയെന്നൎത്ഥമില്ലാ. അതിനെ—ആ പൌത്രനെ—ഈശ്വരനായി ഗണിക്കുകയെന്നാണൎത്ഥം. ഓരോന്നിലും സമസ്തത്തിലും ഈശ്വരനെ കാണുകയും സാക്ഷാൽക്കരിക്കയും ചെയ്യുക. വേദാന്തതത്വപ്രകാരം ഇതാണു് ത്യാഗം. നിങ്ങളുടെ ഭാൎയ്യയെയോ ഭൎത്താവിനെയോ, മററുബന്ധുക്കളെയോ ത്യജിക്കാൻ വേദാന്തം നിങ്ങളോടാവശ്യപ്പെടുന്നു. അതു പ്രസ്താവിക്കുന്നു:—"നിങ്ങളോടു ബന്ധപ്പെട്ട നിലയിൽനിന്നു ഭാൎയ്യയെ ഉപേക്ഷിക്കുക; ഭാൎയ്യയെ ഭാൎയ്യയെന്ന നിലയിൽനിന്നു ത്യജിക്കുക. എന്നാൽ അവളുടെ ഉള്ളിൽ പരിലസിക്കുന്ന ഈശ്വരനെ—യഥാൎത്ഥാത്മാവിനെ—സാക്ഷാൽക്കരിക്കുക. ശത്രുവിനെ ശത്രുവിന്റെ നിലയിൽനിന്നുപേക്ഷിക്കുക; ശത്രുവിൽ

ഈശ്വരനെമാത്രം കാണുക. സ്നേഹിതനെ സ്നേഹിതന്റെ നിലയിൽനിന്നു പരിത്യജിക്കുക; അവനിലെ ഈശ്വരചൈതന്യം—ഈശ്വരത്വം—അനുഭവപ്പെടുത്തുക."

സ്വാർത്ഥപരവും, വ്യക്തിപരവും ആയ ബന്ധങ്ങളെ ത്യജിച്ചുംവെച്ച് ഓരോന്നിലും, എല്ലാത്തിലും ഉള്ള ഈശ്വരത്വം കാണുക; സകലത്തിലും വർത്തിക്കുന്ന ദിവ്യത്വം ദർശിക്കുക. ഓരോ ഭാര്യയും ഭർത്താവും അനുഷ്ഠാനത്തിൽ സ്വീകരിച്ചു ജീവിക്കണമെന്നു ഹിന്ദുമതഗ്രന്ഥങ്ങൾ നിർബ്ബന്ധിക്കുന്ന തത്വം ഇതാണ് രാമൻ തന്റെ ഗാർഹികബന്ധങ്ങളിൽ, നടപ്പാക്കിയിരുന്ന—അനുസരിച്ചിരുന്ന—മതഗ്രന്ഥങ്ങളിലെ വിധികൾ പ്രകാരം, ഭാര്യ എന്നും പ്രഭാതത്തിൽ ഉറക്കമെഴുന്നേൽക്കേണ്ടതുണ്ടായിരുന്നു. രാമൻ ധ്യാനത്തിൽ മഗ്നനായിട്ടിരിക്കുമ്പോൾ, രാമൻ ഈശ്വരത്വം അനുഭവിക്കയും, സാക്ഷാൽക്കരിക്കയും ചെയ്തുകൊണ്ടിരിക്കുമ്പോൾ, രാമൻ ഈശ്വരനിലേയ്ക്കു നഷ്ടനായിരിക്കുമ്പോൾ, രാമൻ ശരീരത്തിനും മനസ്സിനും അതീതനായിരിക്കുമ്പോൾ, സുമധുരമായ അമൃതത്വത്തിന്റെ പീയൂഷം രാമൻ ആസ്വദിച്ചുകൊണ്ടിരിക്കുമ്പോൾ—അപ്പോൾ രാമന്റെ ഭാര്യവന്ന്, റോമൻകത്തോലിക്കർ അവരുടെ വിഗ്രഹങ്ങൾ വന്ദിക്കുന്നതുപോലെ, ശരീരത്തെ വിഗണിച്ചു രാമനെ വീക്ഷിക്കാറുണ്ടായിരുന്നു. ഇവിടെ രാമൻ ശരീരത്തെ വിഗണിച്ചു ഭൌതികത്വത്തിൽനിന്നു മുകളിൽ പ്രവേശിച്ച്, ഈശ്വരനുമായിട്ടു ഐക്യം പ്രാപിച്ചിരുന്നപ്പോൾ, അതുപോലെ ഭാര്യ ദൈവത്തിനെയല്ലാതെ വേറൊന്നും കണ്ടിരുന്നില്ല. ഇങ്ങിനെ, രാമന്റെ ശരീരത്തിൽനിന്നു കുറെ അകലത്തിൽഇരുന്നുകൊണ്ടു അവൾ രാമന്റെ നെററിയിൽ അവളുടെ കണ്ണുകൾ ഉറപ്പിച്ചിരുന്നു. അവൾ ആത്മീയചര്യകളിൽ വളരെ പുരോഗമിച്ചിട്ടില്ലാതിരുന്നതിനാൽ ഈ ശരീരത്തെപ്പററി ചിന്തിക്കയും, ഓങ്കാരം ജപിച്ചുകൊണ്ടു ഈ ശരീരം അവളുടെ മനസ്സിൽ പ്രബലമായി പ്രതിഷ്ഠിക്കയും, മററു ചിന്തകളെല്ലാം ബഹിഷ്കരിക്കയും ചെയ്തിരുന്നു; അവളുടെ സ്വന്ത ശരീരത്തെക്കുറിച്ചുള്ള വിചാരം സമ്പൂർണ്ണം നശിച്ചിരുന്നു. അവൾ സ്വയം രാമന്റെ ശരീരത്തിൽ പൂർണ്ണമായി ലയിച്ച് രാമശരീരമായിത്തന്നെ ഭാവനചെയ്തിരുന്നു. എന്നാൽ ചൈതന്യത്തിന്റെ കഥയെന്ത്? അവൾ അവളുടെ സ്വന്തസത്ത—ചൈതന്യം—ജീവൻ രാമന്റെ ആത്മാവായി ഗണിക്കയും, അനുഭവിക്കയും ചെയ്തിരുന്നു. രാമൻ ധ്യാനിക്കുന്നതായിട്ടല്ലും, ഈശ്വരബോധ

ത്തിൽ നശിച്ചതായിട്ടല്ലാ, പിന്നെയോ അവർ ഈശ്വരബോധ ത്തിൽ നശിച്ചതായിട്ട അവർ പരിഗണിക്കയും സാക്ഷാൽക്കരിക്കയും ചെയ്തു. രാമൻെറ ധ്യാനം അവളുടെയും ധ്യാനമായിരുന്നു; അവൾ സമസ്തലോകവുമായി ഏകത്വമാൎന്നതുപോലെ ഭാവന ചെയ്തു. സമഗ്രപ്രപഞ്ചത്തിൻെറയും ചൈതന്യവും, സത്തയും അവൾ തന്നെ ആയിരുന്നുവെന്നു അവൾ ചിന്തിച്ചു ഭാവനചെയ്തു. ഇപ്രകാരം അവൾ രാമനു സഹായിയായിരുന്നു. രാമൻ അവൾക്കും സഹായിയായിരുന്നു. ആട്ടെ! അവൾ എങ്ങിനെ സഹായിയായി? ഒരു ഭാൎയ്യ ഭൎത്താവിനെ ഈശ്വരനായി പരിഗണിച്ചു്, അത്തരം ചിന്തകളും, അത്തരം ശക്തിപ്രവാഹങ്ങളും മൂലം ഭൎത്താവിനെ ഈശ്വരനാക്കുമ്പോൾ അവളുടെ മാനസിക ശക്തികൾ ആ വിധം പ്രയോഗിക്കപ്പെട്ട ഭൎത്താവിനെ ഈശ്വരൻ തന്നെയാക്കുകയില്ലയോ? തൻെറ സ്വന്തസത്ത ഈശ്വരൻ തന്നെയാണെന്നു സാക്ഷാൽക്കരിക്കാൻ അതു ഭൎത്താവിനെ സഹായിക്കയില്ലയോ? ഏററവും നിസ്തൎക്കമായി സഹായിക്കും.

നമ്മുടെ ഇച്ഛയ്ക്കൊത്തതുപോലെ മറെറാരുവനെക്കൊണ്ടു ചിന്തിപ്പിക്കാമെന്നു ക്രിസ്ത്യൻ സയൻസ് (Christian Science) പഠിച്ച പണ്ഡിതന്മാൎക്കറിയാം. ഇതാ! ഒരു ഭാൎയ്യ—അവൾ അത്തരം ദിവ്യചിന്തകളെ പ്രസരിപ്പിച്ചുകൊണ്ടു്, തൻെറ ഭൎത്താവു ദൈവമാണെന്നുള്ള വിചാരവീചികളെ പ്രയോഗിച്ചു കൊണ്ടു ഇരിക്കുമ്പോൾ, ആ ചിന്തകൾ ഭൎത്താവിനെ സഹായിച്ചു് ഈശ്വരൈക്യം പ്രാപിപ്പിക്കുന്നു. അതുപോലെ, ഭൎത്താവു് ഈശ്വരനുമായി ഐക്യമടയുമ്പോൾ ഭാൎയ്യയ്ക്കും സഹായമാകുന്നു. അഹോ! എന്തൊരു ഉത്തമമായ കൈവല്യമാണതു്? എത്ര ഉൽകൃഷ്ടബന്ധമാണതു്? ഇരുവരും പരസ്പരം സഹായം ചെയ്കയും സ്വീകരിക്കയും ചെയ്യുന്നു. ഈ വിധം ആത്മീയബന്ധങ്ങളിൽ അടിസ്ഥാനപ്പെടുത്തിയ പ്രേമമോ, വിവാഹമോ ലോകത്തിൽ അത്യന്തം സൌഭാഗ്യകരമാണു്. മുഖത്തിൻെറ നിറത്തോടും, ആകൃതിയോടും, സ്വരൂപങ്ങളോടും, വ്യക്തിപരസൌന്ദൎയ്യത്തോടും, ധാടിയോടും, മോടിയോടും ഉള്ള അനുരക്തികൊണ്ടു നിൎമ്മിക്കപ്പെട്ട എല്ലാ വിവാഹബന്ധങ്ങളും പ്രേമസംബന്ധങ്ങളും അവസാനത്തിൽ കഷ്ടനഷ്ടങ്ങളിൽ കലാശിക്കുന്നു. അവ വളരെ പരിതാപകരവും അസുഖപ്രദവും ആണു്. അത്തരം വിവാഹങ്ങളും പ്രണയങ്ങളും ഹൃദയഭേദനത്തിനും, ഉൽക്കണ്ഠയ്ക്കും, കഷ്ടതകൾക്കും ഇടവരുത്തുന്നു.

മുഖത്തിൻെറ നിറമോ, രൂപലാവണ്യമോ, ശരീരഭംഗിയോ പരിഗണിക്കാതെ, ആത്മീയ യോജിപ്പിൽ അടിയുറച്ചിരിക്കുന്ന വിവാഹം ഉള്ളിലെ ഈശ്വരനെ പ്രത്യക്ഷപ്പെടുത്തിത്തരുന്നു. അതു മാത്രമാണ് സുരക്ഷിതവും ശാശ്വതവും ആയ വിവാഹം. അതു മാത്രമേ സൌഭാഗ്യവും ആനന്ദവും കൈവരുത്തുന്നുള്ളു.

ഒരു മാന്യവനിത ഒരു പുണ്യവാൻെറ അടുത്തുപോയി ചോദിച്ചു:—"എൻെറ ഭർത്താവ് ചില മാസങ്ങൾക്കു മുമ്പേ മരിച്ചുപോയി അദ്ദേഹത്തെ രക്ഷിക്കാൻ ഞാൻ എന്തു ചെയ്യണം?" വേറെയൊരാൾ—ഒരു മാന്യൻ—വന്ന് തൻെറ ഏക പുത്രൻ മരിച്ചുപോയതിനാൽ താൻ ആത്മഹത്യചെയ്വാൻ പോകുന്നു വെന്നു അപ്പോൾ പറഞ്ഞു. അയാൾക്കു വേർപാടു താങ്ങുവാൻ ശക്തിയില്ലായിരുന്നു. വേറൊരാൾ വന്നു തൻെറ ഭാര്യ മരിച്ചുപോയെന്നും മേലാൽ ജീവിച്ചിട്ടു പ്രയോജനമില്ലെന്നും പറഞ്ഞു. ആട്ടെ! ആ പുണ്യവാൻ—മഹർഷി—പറഞ്ഞ മറുപടി എന്തായിരുന്നു?

ആ സ്ത്രീ വളരെ ഹതാശയും, ഭർത്താവിനു ഗതി വരുത്താൻ ഉൽക്കണ്ഠയുള്ളവളും ആയിരുന്നു. അതിനാൽ മഹർഷി പറഞ്ഞു:—"നിനക്കു ഭർത്താവിനെ രക്ഷിക്കാം. നിരാശപ്പെടേണ്ട. എൻെറ ഉപദേശം അനുസരിക്കണം. ദിവസംതോറും നിനക്കു സങ്കടമോ, നിരാശയോ തോന്നുമ്പോൾ, അഥവാ, ഭർത്താവിനെപ്പററി വിചാരം വരുമ്പോൾ ഉടനെ താഴെയിരുന്നു, കണ്ണുമടച്ചു, നിൻെറ ഭർത്താവിൻെറ ശരീരം മനോവീഥിയിൽ പ്രതിഷ്ഠിക്കണം. നിൻെറ പ്രേമവിഷയം പെട്ടെന്നു മനസ്സിൻെറ മുമ്പിൽ വരുമെന്നു നിനക്കറിയാമല്ലോ. ഈ ചിത്രം നിൻെറ മനോദർപ്പണത്തിൽ വന്നാൽ, അഥവാ, ഭർത്താവിൻെറ ശരീരം മനസ്സലത്തിൽ വന്നാൽ, സങ്കടപ്പെടുകയോ, ഖേദിക്കയോ, കരയുകയോ, നെടുവീർപ്പിടുകയോ ചെയ്യരുതു്. ദീർഘശ്വാസം വലിക്കയും, കരയുകയും, കണ്ണുനീരൊലിപ്പിക്കയും ചെയ്താൽ ഭർത്താവ് ഈ ഭൂമിയിലേയ്ക്കു പററിപ്പിടിക്കേണ്ടതായും അയാളെ സംസാരത്തിലേയ്ക്കു തിരിയെ ബന്ധിക്കേണ്ടതായും വരുന്നതാണ്. അപ്പോൾ നിൻെറ ജോലി ദുഷ്കരപ്രദവും, ക്ഷുദ്രീകരണക്ഷമവും ആയിത്തീരുന്നു. നീ അദ്ദേഹത്തെപ്പിടിച്ചു വലിച്ചു താഴ്ത്താൻ ശ്രമിക്കരുതു്; അധഃപതിപ്പിക്കാനും, പുരോഗതിയെ തടസ്സപ്പെടുത്താനും ഉത്സാഹിക്കരുതു്. നിങ്ങൾക്കു നിങ്ങളുടെ ഭർത്താവിൻെറ പ്രത്യേക ലോകത്തെപ്പററിയും, അദ്ദേഹം മരിച്ചിട്ടില്ലെന്നും,(എന്തെന്നാൽ കണ്ണുട

കമ്പോൾ അദ്ദേഹത്തിന്റെ ചിത്രം സ്പഷ്ടമായിട്ടു നിന്റെ മുമ്പിൽ കാണാമല്ലൊ.) ജീവിച്ചിരിക്കുന്നുവെന്നും നിനക്കു ചിന്തിക്കാമല്ലൊ. ആ ചിന്ത നിനക്കുണ്ടാകുമ്പോൾ, അയാൾ സൎവ്വേശ്വരനാണെന്നു ധ്യാനിക്കയും, ബോധിക്കുകയും ചെയ്യുക. അനസ്യൂതമായി താഴെപ്പറയുന്ന സംഗതി അയാളോടു പറകയും, പ്രസംഗിക്കയും, ആ ആശയം ബലേന അയാളുടെ മുമ്പിൽ സ്ഥാപിക്കയും ചെയ്യുക:—"നിങ്ങൾ ഈശ്വരനാണു്. ദിവ്യശക്തിയാണു്; നിങ്ങൾ ജഗന്നായകനാണു്; നിങ്ങളുടെ പടത്തിൽ, ശരീരത്തിൽ, സ്വരൂപത്തിൽ എനിക്കു പ്രത്യക്ഷപ്പെടുന്നതു് ഈശ്വരചൈതന്യമാണു്."

"നാമൊരു ടെലഫോൺ യന്ത്രത്തിന്റെ സമീപത്തിരുന്നു്, അതിന്റെ കുഴൽ നമ്മുടെ ചെവിയിൽ വെയ്ക്കുമ്പോൾ ഏതാണ്ടു കേൾക്കുന്നു. ആ ഇരുമ്പു യന്ത്രത്തിൽനിന്നു പുറപ്പെടുന്ന ശബ്ദമല്ലാ അതു് എന്നു നമുക്കറിയാം. കാഴ്ചയ്ക്കു പിൻഭാഗത്തോ, മറേറതലയ്ക്കലോ നില്ക്കുന്ന ഒരു സ്നേഹിതനിൽ നിന്നു് ആണു് ശബ്ദം പുറപ്പെടുന്നതെന്നു നമുക്കറിയാം. അതുപോലെ, മരിച്ചുപോയ ഭർത്താവിന്റെ ചിത്രം നീ കാണുമ്പോൾ, ആ ചിത്രത്തിന്റെ പുറകിൽ ഈശ്വരൻ ഉണ്ടെന്നു ധ്യാനിക്കയും, "നിങ്ങൾ ദിവ്യതത്വമാണു്; നിങ്ങൾ ഈശ്വരനാണു്" എന്നു അവനോടു പറകയും ചെയ്യുക. ഈ വഴിക്കു നിനക്കു നിന്റെ മരിച്ചുപോയ ഭർത്താവിനെ രക്ഷിക്കാം."

ശരി, മരിച്ചുപോയ സ്നേഹിതന്മാരെ നമുക്കു രക്ഷിക്കയും, ഉയൎത്തുകയും, സഹായിക്കയും ചെയ്യാമെങ്കിൽ, സംശയരഹിതമായി അതേപദ്ധതിപ്രകാരം നമ്മുടെ ജീവിച്ചിരിക്കുന്ന സ്നേഹിതന്മാരെയും രക്ഷിക്കയും, ഉദ്ധരിക്കയും, സഹായിക്കയും ചെയ്യാം.

ഇങ്ങിനെ ഭാൎയ്യാഭർത്താക്കന്മാർ ജീവിക്കുമ്പോൾ, ഐക്യം അശേഷവും കേവലം ഒരു ആദ്ധ്യാത്മികാഭിവൃദ്ധി—പരസ്പരം ആനന്ദജന്മസ്ഥാനം—ആയിത്തീരും. എല്ലായിടത്തും ഭർത്താവു ഭാൎയ്യയുടെ സൌഭാഗ്യം വൎദ്ധിപ്പിക്കാൻ ആവശ്യപ്പെടുകയും, അവളെ പ്രീണിപ്പിക്കാൻ അവൾക്കു വേണ്ടതെല്ലാം കൊടുക്കുകയും ചെയ്യുന്നുവെന്നു നിങ്ങൾ പറയുന്നു. അജ്ഞാനംമൂലം ശരിയായ മാൎഗ്ഗമാണു് അവർ സ്വീകരിക്കുന്നതെന്നു ജനങ്ങൾ വിചാരിക്കുന്നു. അവന്റെ രുചിക്കൊത്തു പെരുമാറുന്നതും, അവൻ കൊട്ടുന്ന താളത്തിനു തുള്ളുന്നതും ശരിയായ മാൎഗ്ഗമാണെന്നു ചിന്തിക്കയും, അങ്ങിനെ അവനെ സന്തോഷിപ്പിക്കാൻ ശ്രമിക്കുകയും ചെയ്യുന്നു.

എന്നാൽ ഇതു ഉത്തമമാൎഗ്ഗമല്ലാ. ആ മാൎഗ്ഗത്തിൽക്കൂടെ നാം നമ്മെയും ഇതരന്മാരെയും അപകർഷപ്പെടുത്തുകമാത്രമേ ചെയ്യുന്നുള്ളു. എന്നെ ഭാഗ്യവാനാക്കുന്നതു നിങ്ങളെയും ഭാഗ്യവാനാക്കുമെന്നാണു് പ്രകൃതിനിയമം. എനിക്കു നന്നായിട്ടുള്ളതു നിങ്ങൾക്കും നന്നായിരിക്കും. ഞാൻ പുരോഗമിച്ചാൽ നിങ്ങളും പുരോഗമിക്കും. എന്റെ ഉൽക്കർഷം നിങ്ങളുടെ ഉൽക്കർഷവുമാണു് ലോകം അശേഷം ദീനം പിടിപ്പിച്ചു വീഴിക്കാതെ എനിക്കു ദീനം കൊണ്ടു വീഴാവതല്ല; എന്റെ ശരീരം അരോഗദൃഢമാക്കി സൂക്ഷിക്കുന്നതുകൊണ്ടു്, ഞാൻ ലോകം അശേഷം രോഗരഹിതമാക്കി സൂക്ഷിക്കുന്നു. "ആഘാതവും, പ്രത്യാഘാതവും സമവും പരസ്പര വിരുദ്ധവും ആകുന്നു."

ഞാൻ നിങ്ങളെ വാസ്തവമായി സുഖിപ്പിക്കുന്നുവെങ്കിൽ, ഞാനും സുഖിയായിരിക്കണം. അന്യോന്യം ഇഷ്ടാനുസരണം തുള്ളിയാൽ സൌഭാഗ്യമുണ്ടാകുമെന്നു ജനങ്ങൾ കരുതുന്നു. എന്നാൽ തീൎച്ചയായും ഇല്ല; ഉണ്ടാകയില്ല. നേരെമറിച്ചു് അതു ക്ഷേപവും, ഹൃദയവേദനയും ഉണ്ടാക്കുകയേ ചെയ്യൂ. അത്തരം പ്രവൃത്തികൾ കൊണ്ടു രണ്ടുപേരും കഷ്ടപ്പെടുന്നു; രണ്ടു കൂട്ടരും ഹൃദയവേദനയും, സങ്കടവും അനുഭവിക്കുന്നു; ഭയവും, വ്യാകുലതയും ഇരുകൂട്ടരെയും ബാധിക്കുന്നു.

അന്യോന്യം സുഖജീവികളാക്കാനുതകുന്ന പദ്ധതിയെപ്പററിയുള്ള അജ്ഞാനമാണു് ഈ ഭയങ്ങൾക്കും, സൈ്വരക്കേടുകൾക്കും കാരണം. പരസ്പരം സന്തുഷ്ടരാകണമെങ്കിൽ, ചെറിയ സ്വാൎത്ഥപരവ്യക്തിയെ തള്ളി ദൂരെനീക്കണം. നിങ്ങളുടെ സ്നേഹിതനിലെ യഥാൎത്ഥചൈതന്യം പ്രാപിക്കാൻ അയാളെ ശക്തനാക്കണം; പ്രബലമായ ശക്തികൊടുക്കണം. ഗംഭീരശക്തി അവിടെ പ്രതിഫലിപ്പിക്കണം. പരസ്പരം ജ്ഞാനം വിതരണം ചെയ്യണം. കാലാന്തരത്തിൽ ഇങ്ങിനെ നിങ്ങൾ സ്നേഹിതന്മാരെ സുഖശാലികളാക്കുകയും, സ്വയം സുഖിയാകയും ചെയ്യും. നിങ്ങൾ സ്നേഹിതന്റെ പരമാൎത്ഥമായുള്ള ഒരഭ്യുദയകാംക്ഷിയാണെങ്കിൽ, യഥാൎത്ഥസുഖത്തിനു വാസ്തവത്തിൽ നിദാനമായ സാധനങ്ങൾ അയാൾക്കു കൊടുക്കണം. ആ സാധനങ്ങൾ അറിവും, ആത്മീയസ്വാതന്ത്ര്യവും അത്രെ. അവയെ സ്നേഹിതന്മാൎക്കു വിതരണംചെയ്യുക. ഭാൎയ്യയെ വിദ്യാഭ്യാസം ചെയ്യിക്കേണ്ടതു ഭൎത്താവിന്റെ കടമയാണു്. തന്റെ ഭാൎയ്യക്കു ഒരു ഗുരുവല്ലാതെയുള്ള ഭൎത്താവും, തന്നിൽക്കൂടി ഭൎത്താവിനെ ഉൽകൃഷ്ടീകരിക്കയും, വിദ്യാഭ്യാസം ചെയ്യിക്കയും

ചെയ്യാത്ത ഭാര്യയും — തന്നിൽനിന്നു ഭർത്താവിനു ആത്മീയസ്വാതന്ത്ര്യവും, ജ്ഞാനവും കൊടുക്കാത്ത ഭാര്യയും — ജീവിതത്തിൽ സുഖികളായിരിക്കയില്ല. അവർ പാപിഷ്ഠരാണ്. തന്റെ ഭാര്യയ്ക്കു തന്റെ ഗൃഹം ഒരു സർവ്വകലാശാല ആക്കാത്ത ഭർത്താവും, അതുപോലെ മഹാപാപിയാണ്. പരസ്പരം സുഖികളാകുന്നതിനുള്ള യഥാർത്ഥമാർഗ്ഗം ഇതാണ്.

യേശുക്രിസ്തുവിന്റെ ദിവ്യഗർഭാധാനത്തെപ്പററി രാമന്റെ വ്യാഖ്യാനം ഇപ്രകാരമാണ്:— ക്രിസ്തുവിന്റെ അമ്മയായ മറിയം പരിശുദ്ധയും, ഈശ്വരഭക്തയും, ഈശ്വരനെ സ്നേഹിക്കുന്നവളും ആയിരുന്നു. ഒരുവിധം സാക്ഷാൽക്കാരസിദ്ധി നേടിയിരുന്ന— ഈശ്വരപ്രാപ്തി സാധിച്ചിരുന്ന— ഒരു സ്ത്രീ ആയിരുന്നു അവൾ. അവൾ ദൈവവുമായി ഐക്യം അടഞ്ഞിരുന്നു. സഖറിയാസ് എന്ന മനുഷ്യൻ (അവളുടെ കീർത്തിയെ സംരക്ഷിക്കാൻ വേണ്ടി പിന്നീടു യോസേഫ് അവളുടെ സമീപം നിന്നതാണ്.), അഥവാ സഖറിയാസിനെ അംഗ കരിക്കാൻ നിങ്ങൾക്കിഷ്ടമില്ലാത്തപക്ഷം യോസേപ്പുതന്നെയും ബഹുശുദ്ധനും, ഈശ്വരപ്രേമിയും, ദൈവത്തെ— അഖിലവ്യാപിയായ ഈശ്വരനെ സാക്ഷാൽക്കരിച്ചവനും ആയിരുന്നു. സ്ത്രീപുരുഷന്മാർ രണ്ടുപേരും യൌവനയുക്തരും, പ്രാപ്തിയായവരും ആയിരുന്നു. മറിയവും ഭർത്താവും രണ്ടുപേരും ഞാനിവിടെ അവരുടെ ശരീരങ്ങളെ മാത്രമേ പരാമർശിക്കുന്നുള്ളൂ.) ധ്യാനമഗ്നരായിരുന്നപ്പോൾ, രണ്ടുപേരും സമ്പൂർണ്ണം ലയിച്ചു ധ്യാനത്തിൽ നഷ്ടരായിരുന്നപ്പോൾ, അപ്രകാരം ഒരു സന്ദർഭത്തിൽ മറിയം ഗർഭംധരിച്ചു. അത്തരം എന്തെങ്കിലും ഒന്നു സംഭവിച്ചുവെന്നകാര്യം അവൾ പിന്നീടു മറക്കുകയും ചെയ്തു.

പലപ്പോഴും കുഞ്ഞുങ്ങൾക്കു രാത്രിയിൽ ഉറക്കത്തിൽനിന്നു അവരെ ഉണർത്തി പാലും ഭക്ഷണങ്ങളും ചിലർ കൊടുക്കാറുണ്ട്. എന്നാൽ പിറേറന്നാൾ അവരെ വിളിച്ചു രാത്രി അവ ഭക്ഷിച്ചു വിവരം അവരോടു പറഞ്ഞാൽ അവർ പറയും:— "ഇല്ല രാത്രിയിൽ ഞാനൊന്നും കഴിച്ചില്ല. നിങ്ങളാരും ഒന്നും തന്നില്ല. അതെല്ലാം ചേച്ചിയ്ക്കാണുകൊടുത്തതു്." ഇങ്ങിനെയാണവർ പറയുന്നതു്. പാലും മററും കുട്ടികൾ കഴിച്ചുവെന്നുള്ളതു് വാസ്തവമാണ്. എന്നാൽ അവരതു അടുത്തദിവസം മറന്നുപോയി. രാത്രി അതുകൾ അവർ ഭക്ഷിച്ചസമയം അവർ ഒരു ബോധാതീതാവസ്ഥയിൽ— മനസ്സെവിടെയോ ദൂരെപോയി നില്ക്കുന്നസ്ഥിതിയിൽ— ആയിരുന്നു; ഒരുവക സ്വപ്നാടനാവസ്ഥയിൽ അവർ ഇരു

ന്നിരുന്നു. (ഇൗ അവസ്ഥയെപ്പററി നിങ്ങൾക്കറിയാമല്ലൊ. സ്വപ്നാടനപ്രകൃതക്കാർ ഉറക്കത്തിൽ സഞ്ചരിക്കയും, പലവിധ വിചിത്രകാര്യങ്ങൾ ചെയ്കയും, എന്നാൽ അടുത്തപ്രഭാതത്തിൽ ചോദിച്ചാൽ തലേന്നാൾ തങ്ങൾ ചെയ്തതു യാതൊന്നും അറിയാൻ പാടില്ലാതെയിരിക്കയും ചെയ്യുന്നു. അതുപോലെ ക്രിസ്തുവിൻെറ ദിവ്യഗർഭാധാനത്തെക്കുറിച്ച് രാമൻ അഭിപ്രായപ്പെടുന്നതു് ഇങ്ങിനെയാണു്. സഖറിയാസിലോ, ജോസേഫിലോ നിന്നാണു് മറിയം ഗർഭംധരിച്ചതു്. എന്നാൽ രണ്ടുപേരും—പുരുഷനും സ്ത്രീയും—ഒരുവക ബോധാതീതാവസ്ഥയിൽ, ദിവ്യബോധാവസ്ഥയിൽ, അഥവാ സ്വപ്നാടനാവസ്ഥയിൽ ഇരുന്നു പോയതിനാൽ പിന്നീടവർ അതു ഓർമ്മിച്ചിരിക്കാനിടയില്ല. നാം ഇൗ ചെറുശരീരത്തെ മറന്നു് ഇൗശ്വരശരീരത്തിലെന്നതുപോലെ ഇരുന്നുപോകുന്ന ഒരവസ്ഥയാണതു്. അത്തരം ഒരു സ്ഥിതിയിൽ അവൾ ഗർഭംധരിച്ചു വശമായതാണു്. പിന്നീടതിനെപ്പററി ചോദിച്ചപ്പോൾ അവർക്കു അതൊന്നും പറയാൻ ഓർമ്മയുണ്ടായിരുന്നില്ല. പരിശുദ്ധാത്മാവിനാൽ അവൾക്കു ഗർഭമുണ്ടായി എന്നു ക്രിസ്ത്യാനികൾ പറയുന്നു. ഇൗശ്വരജ്ഞാനം കൊണ്ടു നിറഞ്ഞു്, വിശുദ്ധചൈതന്യംകൊണ്ടു പൂർണ്ണമായി, ഇൗശ്വരബോധത്തിൽ നിമഗ്നയായിരുന്നപ്പോൾ അവൾ ഗർഭംധരിച്ചു വെന്നേ ഇതിനർത്ഥമുള്ളൂ. ഇങ്ങിനെ ക്രിസ്തു വിശുദ്ധചൈതന്യത്തിൻെറപുത്രനാണു്. പ്രകൃതിനിയമങ്ങൾ അന്നും ഇന്നത്തെപോലെയായിരുന്നു; എന്നാലും ക്രിസ്തു പരിശുദ്ധചൈതന്യത്തിൻെറ മകനായിരുന്നുവെന്നു് നമുക്കു പറയാം. ഇങ്ങിനെ വളരെ ക്രിസ്തുക്കൾ ഉണ്ടാകുന്നതിനായി ലോകം മുഴുവൻ സ്വീകരിക്കേണ്ട മാർഗ്ഗം ഇതാണെന്നു രാമൻ പറയുന്നു. ഹൃദയങ്ങളെ ശുദ്ധീകരിയ്ക്കുക; അവയെ അധഃപതിപ്പിക്കരുതു്. നിങ്ങളുടെ സന്താനങ്ങൾ മിൽട്ടൻമാരോ, ഷേക്സ്പിയർമാരോ, ക്രിസ്തുക്കളോ, മററു മഹാത്മാരോ ആകണമെന്നും, നിങ്ങളുടെ കുടുംബങ്ങൾക്കോ, ലോകത്തിനോ നിങ്ങളുടെ സന്താനങ്ങൾ ഹിതകാരികൾ ആകണമെന്നും നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ, ഇങ്ങിനെ ഹൃദയശുദ്ധീകരണം സാധിക്കണം. ചെറിയ ഇൗ സ്വാർത്ഥപരതാല്പര്യങ്ങൾക്കു മുകളിലുള്ള ജീവിതം—നിങ്ങളെ ദൈവത്തിൽ, ദിവ്യതയിൽ, പരിശുദ്ധചൈതന്യത്തിൽ, നിഖിലേശ്വരനിൽ പ്രതിഷ്ഠിക്കുന്ന ജീവിതം—ഭാര്യാപുത്രാദികളോടുകൂടി ഇത്തരം ജീവിതം നയിക്കാൻ രാമൻ നിങ്ങളോടു ആവശ്യപ്പെടുന്നു. ഭാര്യാഭർത്താക്കന്മാർ പരിശുദ്ധസങ്കല്പങ്ങളോടു സമ്പൂർണ്ണമായി ലയിച്ചാൽ, അത്യുത്തമ

മായ ഓജസ്സും, അത്യുന്നതമായ ചിന്താശക്തിയുംമൂലം അവരുടെ കുട്ടികൾ ക്രിസ്തുക്കളാകും.നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ ഇന്നും ക്രിസ്തുക്കളെ ജനിപ്പിക്കാം.

ഭവനം വാത്സല്യത്തിൻെറ അതിരുകൾ ആകാതെ അതിൻെറ കേന്ദ്രമായിരിക്കണം. വാത്സല്യവും സ്നേഹവും അപ്പുറം പോകരുതെന്ന കരുതി ജനങ്ങൾ വീട്ടിനെ അതിൻെറ അതിൎത്തികൾ ആക്കിവെക്കുന്നു. വീടും ഭാൎയ്യയും വാത്സല്യകേന്ദ്രമാക്കണം; അവിടെനിന്നും പ്രേമകിരണങ്ങൾ നാനാവശങ്ങളിലേയ്ക്കും പ്രസരിക്കണം. പ്രേമം അവിടെ നിബന്ധിക്കപ്പെടരുതു്. ഭാൎയ്യ സ്നേഹത്തിൻെറയും, പ്രേമത്തിൻെറയും അതിരായി ഭവിക്കരുതു്. സ്വാൎത്ഥപരചിന്തകളാൽ നിങ്ങൾ അവളെ നികൃഷ്ടീകരിക്കുന്നു; അവളെ അധഃപതിപ്പിക്കുന്നു; ഇരുകൂട്ടരുടെയും നാശത്തിനു വഴിയുണ്ടാക്കിത്തീൎക്കുന്നു. ഭാൎയ്യ നിങ്ങളെ പ്രേമിക്കാൻ പഠിപ്പിക്കുന്നു. നിങ്ങൾ ആ പ്രേമത്തെ ശുദ്ധീകരിച്ചു, വിശാലപ്രേമമാക്കി, ബാഹ്യരൂപത്തോടും, ആകൃതിയോടും, നിറത്തോടും, ശരീരത്തോടും ഉള്ള സ്നേഹത്തിനെ സമ്പൂൎണ്ണതയിലേയ്ക്കു—ദിവ്യതത്തിലേയ്ക്കു നയിക്കണം. പിന്നെ നിങ്ങൾ ഓരോന്നിനേയും സകലത്തിനേയും സമീപിച്ചു്, അതേ പ്രേമത്തോടുകൂടി പുല്ലും, പുഷ്പവും, നദികളും, മലകളും, പൎവ്വതങ്ങളും, താഴ്വാരങ്ങളും വീക്ഷിക്കുമ്പോൾ—അപ്പോൾ നിങ്ങൾ അഖിലപ്രപഞ്ചത്തോടും ഐക്യമടയുന്നു.

ആപേക്ഷികമായി സമസ്തലോകത്തോടും നിങ്ങളുടെ നിലയെ അനുയോജിപ്പിക്കാൻ അവൾ നിങ്ങളെ പഠിപ്പിക്കുന്നു: അവൾ ലോകത്തോടു നിങ്ങളെ വിയോജിപ്പിക്കാൻ ഇടകൊടുക്കരുതു്. രാമൻ ഇനി ചില ആത്മീയനിയമങ്ങളെക്കുറിച്ചു പറയാം. സംസാരചക്രത്തിലെ സകലവിധ പ്രേമങ്ങളെയും ഭരിക്കുന്ന നിയമങ്ങൾ ആണു് ഇതുകൾ. രാമൻ പറഞ്ഞില്ലെങ്കിലും, നിങ്ങൾ സദാ അവയെ അനുഭവിക്കുന്നതും അവയോടു തുടൎച്ചയായി പരിചയിക്കുന്നതും ആണു്. എന്നാൽ രാമൻ പറയുന്നതുകൊണ്ടു നിങ്ങൾക്കു കൂടുതൽ ജാഗ്രതയും ശ്രദ്ധയും ഉണ്ടായിരിക്കാൻ കഴിയുമല്ലൊ. ഒരു മനുഷ്യൻ വണ്ടിയിൽ സഞ്ചരിക്കുമ്പോൾ, ഒരു തടസ്സത്തിൽതട്ടി അതു കുടുങ്ങുമ്പോൾ അയാൾക്കു വല്ലാത്ത ഒരു ഇളക്കം തട്ടുന്നു. എന്തുകൊണ്ടെന്നാൽ അവനു് അതു മുൻകൂട്ടി അറിവില്ല. സൂക്ഷിക്കണമെന്നു മുൻകൂട്ടി നാം പറഞ്ഞിരുന്നാൽ, ആ താക്കീതുമൂലം അവൻ അധികം ജാഗ്രതയോടിരിക്കാനും, വലിയ കുടുക്കം കൂടാതെ കഴിയാനും സൌകൎയ്യപ്പെട്ടും. അതു

പോലെ നിങ്ങൾക്കും ലൌകിക കാൎയ്യങ്ങളിൽ കുടുക്കങ്ങളും, ആപത്തുകളും, തോൽവികളും, തലവേദനകളും ഉണ്ടാകും. ആട്ടെ! എപ്പോൾ ആണ് ഈ മണ്ടക്കുത്തുകളും, അപജയങ്ങളും, വിപത്തുകളും, നിരാശതകളും പ്രതീക്ഷിക്കേണ്ടതു്? രാമൻ അറിയിക്കാം. അതറിയുമ്പോൾ നിങ്ങൾക്കു കുടുക്കം പററാതെ കഴിക്കാം. മാൎഗ്ഗം സുഗമമാണ്. കഴിയുംമട്ടിൽ നിങ്ങൾക്കു അവയെ ഒഴിക്കാം. ഇതാ! സുനിശ്ചിതവും, ഗണിതശാസ്ത്രനിയമംപോലെ നിഷ്കൃഷ്ടവും, കൃത്യവും ആയ ഒരു നിയമം! അതു ഒരു ബാഹ്യവസ്തുതപോലെ സത്യമാണ്. ഒരു പുരുഷനോ, സ്ത്രീയോ ഏതെങ്കിലും ഒരു രൂപത്തെ—ഒരു ശരീരത്തെ അഥവാ ഭൌതികപദാൎത്ഥത്തെ സ്നേഹിക്കാൻ ആരംഭിക്കുമ്പോൾ, കുറച്ചുകാലത്തേയ്ക്കു ആ ഭൌതിക വിഷയം ആ ആൾക്കു ആസ്വദിക്കാൻ കഴിവുണ്ടാകുന്നു; അതു ആ ആളിൻെറ ഹൃദയത്തിലേയ്ക്കു പ്രബലമായി പ്രവേശിച്ചു്, അയാളിൽ സമ്പൂൎണ്ണമായി വ്യാപിച്ചുററയ്ക്കുമ്പോൾ, ആ സന്ദൎഭത്തിൽ ആ വിഷയം ആയാളിൽനിന്നു ദൂരീകരിക്കപ്പെടുന്നു, നീക്കപ്പെടുന്നു; ഇതാണു നിയമം. ഇതിനെ വിട്ടു രക്ഷപ്പെടാൻ തരമില്ല. ഈ മാതിരി സംഭവത്തെ തടയാനോ, ഒഴിച്ചുനിൎത്താനോ ഉള്ള യാതൊരു യുക്തിയും, നിൎവ്വാഹവും ഇല്ല. ഏററവും പഴയ പുരാതനകാലം മുതൽ ഇന്നേവരെയ്ക്കും ഈ നിയമത്തിനു ഒരു അപവാദം—പ്രതികൂലദൃഷ്ടാന്തം—സംഭവിച്ചിട്ടില്ല.

നിങ്ങൾ ഒരു ബാഹ്യവസ്തുവിൽ അനുരക്തനാകുക; ഒരു നാമധേയത്തോടോ, വ്യക്തിത്വത്തോടോ പററിപ്പിടിക്കുക; ഏതെങ്കിലും മഹാനെ ആശ്രയിക്കുക; അവനെ വിശ്വസിക്കുക; അവൻെറ മേൽ താങ്ങുകയോ, തൂങ്ങുകയോ ചെയ്യുക—ആ താങ്ങ് അപ്പോൾ മാററപ്പെടുകയും, നിങ്ങൾ താഴെ വീഴുകയും ചെയ്യും. മേശപ്പുറത്തു ചാരുക; മേശ മാററിയാൽ നിങ്ങൾ വീഴുന്നു. നിങ്ങൾക്കു ഒരു കുടുക്കം സംഭവിക്കുന്നു. ഇതെന്താണ് പഠിപ്പിക്കുന്നതു്? ഭൌതികവും, ബാഹ്യവുമായ പദാൎത്ഥങ്ങളിന്മേൽ നമ്മുടെ സ്നേഹങ്ങൾ പ്രതിഷ്ഠിക്കരുതെന്നു ഇതു നമ്മെ പഠിപ്പിക്കുന്നു. ഈ ഭൌതികസ്ഥൂലപദാൎത്ഥങ്ങൾ നമ്മുടെ പ്രേമത്തിനു് വിഷയമാകരുതു്. എന്നാലും ഇത്തരം ഭൌതികസ്ഥൂലപദാൎത്ഥങ്ങളിൽക്കൂടിയല്ലാതെ നമ്മുടെ ഹൃദയങ്ങളിൽ പ്രേമമുണ്ടാകയില്ലതാനും. ഇവയിൽക്കൂടിയാണ് നാം സ്നേഹിക്കാൻ പഠിക്കുന്നതു്. എന്നാൽ ഒരിക്കൽ അതു പഠിച്ചു കഴിഞ്ഞാൽ പിന്നീടു ആ സ്നേഹത്തെ അതുകളിൽ ബന്ധിച്ചു നിൎത്തിക്കളയരുതെന്നു പ്രകൃതി ഉപദേശിക്കുന്നു. അതു

പുരോഗമിക്കണം; പിൻവശത്തുള്ള ഈശ്വരശക്തിയെ അതു സമീപിക്കണം. ഭാൎയ്യയുടെ പാദങ്ങളിൽനിന്നു പഠിച്ച പ്രേമം പിൻവശത്തുള്ള ഈശ്വരനിലേയ്ക്കു പ്രയോഗിക്കാത്ത മനുഷ്യൻ സൎവ്വനാശവും ഭവിക്കട്ടെ! നിങ്ങളങ്ങിനെ പ്രയോഗിക്കാത്ത പക്ഷം നിങ്ങളും നശിക്കും; നിങ്ങളും കഷ്ടപ്പെടും. ഭാൎയ്യയും, ഭൎത്താവും ഒന്നിച്ചു വളരണം. അവർ നമ്മെ പ്രേമം പഠിപ്പിക്കുമ്പോൾ ആ സ്നേഹം ഒരു ശരീരത്തിൽ മാത്രം വെക്കാതെ ഓരോന്നിലും, എല്ലാത്തിലും, സമസ്തലോകത്തിലും അതു പ്രയോഗിക്കണം.

ഭൌതികസുഖങ്ങളായ മണ്ണിൽ വിതയ്ക്കപ്പെട്ട വിത്തിൽ നിന്നു ആദ്ധ്യാത്മികാഭിവൃദ്ധി മുളയ്ക്കുന്നില്ല. അതിനാൽ ഭാൎയ്യയുടെയോ, ഭൎത്താവിൻെറയോ ഭൌമശരീരത്തിൽ വിതയ്ക്കപ്പെട്ട ആ പ്രേമബീജം ഭൂമിയിൽ വിതച്ചു മൂടിയതുപോലെയാണു്. അതു നശിച്ചു മുമ്പോട്ടു വന്നു തുറസ്സായ വായുവിൽ കായ്ക്കുമ്പോൾ ആ സ്നേഹം നല്ലതാണു്. അങ്ങിനെ ഭാൎയ്യയിലോ, ഭൎത്താവിലോ, അഥവാ ഒരു ഭൌതികവസ്തുവിലോ പതിച്ച വിത്തു് നശിക്കയും, തുറന്ന അന്തരിക്ഷത്തിലേയ്ക്കുയൎന്നു കായ്ക്കുകയും ചെയ്യണം. ലൌകിക വസ്തുക്കളെ സംബന്ധിച്ചിടത്തോളം ഉള്ള പ്രേമം സദാ പ്രത്യക്ഷമായ അപജയത്തിൽ കലാശിക്കുന്നു. ബീജം നശിക്കുമ്പോൾ അതു ഒരു കാലത്തു ഈശ്വരപ്രാപ്തിക്കു് പ്രേരണ നൽകുമെന്നു ആണു് പ്രകൃതിനിയമം. ഒരിക്കലും സ്നേഹിക്കാത്ത ഒരുത്തൻ ഒരിക്കലും ഈശ്വരാനുഭൂതിയില്ല; അതു് ഒരു സത്യമാണു്.

മതത്തിനു ലൌകികപ്രേമവുമായിട്ടു യാതൊരു കാൎയ്യവും ഇല്ലെന്നു സാധാരണ പഠിപ്പിക്കപ്പെടുന്നു. ഉണ്ടു് എന്നു രാമൻ പറയുന്നു. പ്രേമത്തിൻെറ ശരിയായ പ്രയോഗം നിങ്ങളെ ഈശ്വരനിൽ എത്തിക്കുന്നു. "മററു സകലസുഖങ്ങളും അവയുടെ വേദനയ്ക്കു അനുരൂപമായിരിക്കുന്നില്ല." യഥാൎത്ഥത്തിൽ അതേ പരിശുദ്ധ പ്രേമം നിങ്ങളെ ഈശ്വരപ്രാപ്തിയിൽ എത്തിക്കുന്നു! അതു ഈശ്വരൻെറ ഒരു പൎയ്യായപദം—മറെറാരു നാമം—മാത്രം ആണു താനും.

വിവാഹബന്ധം ഉൽകൃഷ്ടീകരിക്കാനായിരിക്കണം ഭൎത്താവിൻെറ ഉന്നം; പണം ഉണ്ടാക്കാനോ, കുടുംബസമാഗമങ്ങളെ ദുൎവ്വിനിയോഗിക്കാനോ ആയിരിക്കരുതു്. സുഖം സമ്പാദിക്കാൻ ആദ്യം ഉപകരണമായിരുന്ന വസ്തുക്കൾ ആ സുഖം വരുത്തിക്കൂട്ടാനുള്ള വസ്തുക്കളായിത്തീരുന്നു. സാധനങ്ങളെ സാദ്ധ്യങ്ങളാക്കിത്തീ

ക്കരുതു്. ഉപായങ്ങളെ ഉദ്ദിഷ്ടലക്ഷ്യങ്ങളായി സങ്കല്പിക്കരുതു്. തണുപ്പിൽനിന്നു രക്ഷകിട്ടാനും, ദാഹവും, വിശപ്പും ശമിപ്പിക്കാനും ആരും ഉപദ്രവിക്കാതെയുള്ള ഒരു മുറിയിൽ കിടക്കാനും, സൌകര്യം ഉണ്ടാക്കിത്തരുന്ന വെറും ഒരു ഉപകരണമായിരിക്കണം പണവും ധനവും. ഇപ്പോൾ നോക്കുക! വിശപ്പടക്കാനും, ദാഹം ശമിപ്പിക്കാനും, വസ്ത്രം വാങ്ങി ധരിച്ചു തണുപ്പിനെ തടയാനും നമുക്കു എത്ര കുറച്ചു പണം മതിയാകുമെന്നുള്ളതു് കാണുക!

"നാം ജലദോഷം പിടിക്കുന്നു" (We catch cold) എന്നു് ആളുകൾ ഇംഗ്ലീഷിൽ പറയാറുണ്ടു്. ജലദോഷം നിങ്ങളെ പിടിക്കുന്നില്ല; നിങ്ങൾ ജലദോഷത്തെപിടിക്കുന്നു. രോഗം നിങ്ങളെ പിടിക്കുന്നില്ല, നിങ്ങളാണു് വേട്ടയാടിനടന്നു രോഗത്തെ പിടിക്കുന്നതു്. ഈ പറച്ചിൽ ശരിയാണു്. തണുപ്പു്—ജലദോഷം—പിടിക്കാതെയിരിക്കാൻ നിങ്ങൾ വസ്ത്രംധരിക്കുന്നു എന്നാൽ ആ വസ്ത്രം നിങ്ങളെ രക്ഷിക്കാൻ, ജലദോഷംപിടിക്കുന്നതിൽനിന്നു തടയാൻ മാത്രമാണു്. ആ വസ്ത്രം പരുക്കൻ ആയിരിക്കാം; വില കുറഞ്ഞതായിരിക്കാം; വിലക്കൂടുതൽ ഉള്ളതല്ലായിരിക്കാം. നമുക്കു ചെറു ഗൃഹങ്ങളിൽ താമസിക്കാം. അത്ര തേജസ്കരങ്ങളോ, അംബരചുംബികളോ ആയ ഇന്നത്തെ കെട്ടിടങ്ങൾ പോലെയായിരിക്കണമെന്നില്ല. മൃഗങ്ങളുടെയോ മററു ജനങ്ങളുടെയോ ആക്രമണത്തിൽ നിന്നു നമ്മെ സംരക്ഷിക്കാൻ മാത്രം ധാരാളം മതിയാകുന്ന ചെറിയ വീടുകളിൽ—ഒഴുക്കൻ ഗൃഹങ്ങളിൽ—നമുക്കു താമസിക്കാം. ഈ മനോഹരങ്ങളായ മാളികകൾ നമുക്കു വേണമെന്നില്ല.

സൌധങ്ങളുടെ മനോഹാരിതയും, ഗാംഭീര്യവും തന്നെ ഒരു വലിയ ലക്ഷ്യമായി ജനങ്ങൾ കരുതുന്നു; വസ്ത്രങ്ങളുടെ ഭംഗി മറെറാന്നു. മേശയ്ക്കുപുറത്തു തയ്യാറാക്കിവെക്കുന്ന തീററസ്സാമാനങ്ങളുടെ വൈവിധ്യം വേറൊന്നു്. ഇതെല്ലാം ഒരേ ഉദ്ദേശവും ലക്ഷ്യവും ആയി അവർ പരിഗണിക്കുന്നു. അല്ല; അവ ഉദ്ദേശമോ ലക്ഷ്യമോ അല്ല; എന്നാൽ വെറും ഉപായവും ഉപകരണവും മാത്രം അത്രെ.

ലോകചരിത്രം നോക്കുക; ചിലജനങ്ങൾ ചെറിയ കുടിലുകളിലും, വീടുകളിലും പാർത്തിരുന്നു. അവക്കു വസ്ത്രധാരണവും, ഭക്ഷണവും വളരെ ലഘുവും ദരിദ്രവും ആയിരുന്നു. എന്നിട്ടും അവർ ലോകത്തിലെ വലിയ യുദ്ധവീരന്മാരായിരുന്നു. സ്ലേറേറായെപ്പററി നിങ്ങൾക്കറിയാം. സ്ലേറേറാ എന്ന പേർ രാക്കോ

ആണ്. പേർഷ്യൻ ഭാഷയിൽ ഇതിൻെറ അൎത്ഥം "തൊട്ടിയിൽ അഥവാ കട്ടകത്തിൽ പാൎക്കുന്നവൻ" എന്നാണ്. അതായിരുന്നു അദ്ദേഹത്തിൻെറ ഗൃഹം; അതായിരുന്നു അദ്ദേഹം ലോകത്തിൽ നിന്നു മാറിയിരുന്നു വിശ്രമിച്ചിരുന്ന സ്ഥലം.

ആലോചിച്ചു നോക്കൂ! ഇത്ര ദാരിദ്ര്യത്തിൽ ജീവിച്ച മനുഷ്യൻ ലോകത്തിനു എന്തുപകാരം ചെയ്തിരിക്കുന്നു!

ഷേക്ക്സ്പിയരുടെ ഗൃഹം അത്ര മനോഹരമൊന്നും ആയിരുന്നില്ല. അദ്ദേഹത്തിൻെറ ജീവിതത്തിലെ പൂൎവ്വഭാഗത്തിൽ അദ്ദേഹം ബഹു ദരിദ്രനായിരുന്നു; അന്തിമകാലത്തിൽ അദ്ദേഹം സമ്പന്നനായി ഭവിച്ചു. ആദ്യകാലത്തു് അദ്ദേഹം അതിഥികളെ പരിചരിക്കയും, നാടകം കാണാൻ വരുന്നവരുടെ കുതിരകളെ സൂക്ഷിക്കയും മററുമായിരുന്നു ചെയ്തിരുന്നതു്. സ്പിനോസ വളരെ ദരിദ്രനായിരുന്നു. ധൎമ്മം കൊടുക്കാനോ, പുസ്തകം വാങ്ങാനോ പണമില്ലാഞ്ഞിട്ടു അദ്ദേഹം സങ്കടപ്പെടാറുണ്ടു്. മററു സമയത്തൊന്നും ദാരിദ്ര്യം മൂലം അദ്ദേഹത്തിനു സങ്കടം തോന്നിയിട്ടില്ല. നോക്കുക! ലളിതമായ ഭക്ഷണരീതിയും, ദരിദ്രമായ വസ്ത്രധാരണവും അംഗീകരിച്ചിരുന്ന ജനങ്ങളാണ് ലോകത്തിനു വലിയ ഉപകാരം ചെയ്തിട്ടുള്ളതു്. ഇൻഡ്യായിലെ ഹിന്ദുക്കൾ പണ്ടു കായ്കനികൾ തിന്നാണ് ജീവിച്ചിരുന്നതു്. അവർ ലോകത്തിനു അത്യന്തം ഉത്തമതത്വജ്ഞാനമായ വേദാന്തം—മോക്ഷത്തിൻെറയും പ്രേമത്തിൻെറയും തത്വശാസ്ത്രം—പ്രദാനം ചെയ്തു.

നിങ്ങൾ സ്വയം വലിയവരും, നല്ലവരും ആകാൻ ശ്രമിക്കുക. ഭംഗിയേറിയ ഉന്നതഹൎമ്മ്യങ്ങൾ പണിയിക്കുന്നതിൽ ചിന്തയും, ശക്തിയും വ്യയം ചെയ്യരുതു്. നിങ്ങളുടെ വീടുകൾ അധികവും, വലിയതും, മനോഹരവും ആണ്. എന്നാൽ അവയിൽ പാൎക്കുന്ന മനുഷ്യർ വളരെ ചെറിയവർ ആകുന്നു. ഇൻഡ്യായിൽ ഭീമമായ ശവക്കല്ലറകൾ ഉണ്ടു്. എന്നാൽ അവയ്ക്കുള്ളിൽ എന്താണുള്ളതു്? ഒരു വകയുമില്ല. ദ്രവിച്ച ശവങ്ങളും, ഇഴയുന്ന പുഴുക്കളും പാമ്പുകളും മാത്രം!

വലിയ കെട്ടിടങ്ങളും, ഭംഗിയേറിയ വീട്ടുസാമാനങ്ങളും ഉണ്ടാക്കിക്കാൻ വേണ്ടി വൃഥാ ശക്തി ക്ഷയിപ്പിച്ചു് ഭാൎയ്യയെയും, സ്നേഹിതന്മാരെയും, നിങ്ങളെ തന്നെയും കെങ്കേമമാക്കാൻ ഉത്സാഹിക്കരുതു്. നിങ്ങളീതത്വം സ്വീകരിച്ചാൽ—അതിനെ അംഗീകരിച്ചു നടപ്പിലാക്കിയാൽ—അതിനെ അഭ്യസിച്ചാൽ, ധനം ആൎജ്ജിച്ചു സംഭരിക്കുന്നതിലും, മററും നിങ്ങൾ ശക്തി നശിപ്പിക്കുന്ന

തല്ലാ ജീവിതത്തിന്റെ പരമമായ ഉദ്ദേശവും ലക്ഷ്യവും എന്നുള്ളതു് അറിയുകയും, കാണുകയും ചെയ്താൽ, ഉള്ളിലെ ശക്തികൾ വദ്ധിപ്പിക്കുകയും, സ്വയം മോചിപ്പിക്കാൻ വിദ്യാഭ്യാസം ചെയ്കയും, ഈശ്വരനായിത്തീരുകയും ചെയ്യുന്നതാണു് ജീവിതത്തിന്റെ ഏകവും, ഉത്തമവും ആയ ഉദ്ദേശമെന്നു ബോധിച്ചാൽ, അതു ഗ്രഹിച്ചു, ശക്തികളെ വേണ്ട വിധത്തിൽ വിനിയോഗിച്ചാൽ, കുടുംബബന്ധങ്ങൾ നിങ്ങൾക്കു തടസ്സമായി ഭവിക്കയില്ല.

"അങ്ങിനെയല്ല; അങ്ങിനെയല്ല; ഞങ്ങൾക്കു ലളിതരീതികളിൽ ജീവിക്കാം. എന്നാൽ ഞങ്ങൾക്കു അതിഥികൾ ഉണ്ടു്. ഞങ്ങൾ കുറഞ്ഞമട്ടിൽ ജീവിച്ചാൽ അവരെന്തുപറയും?" —ഇങ്ങിനെയാണു് ചില കൂട്ടർ പറയുന്നതു്. ഹേ! പ്രിയപ്പെട്ടവരേ! നിങ്ങൾ നിങ്ങൾക്കു വേണ്ടിയോ അന്യർക്കു വേണ്ടിയോ ജീവിക്കുന്നതു്? നിങ്ങൾ നിങ്ങൾക്കായി ജീവിക്കുവിൻ! നിങ്ങളുടെ ജീവിതത്തിൽ ഇടപെടാൻ അവക്കു കടമയില്ല. നിങ്ങൾ നിങ്ങളുടെ ഭക്ഷണം കഴിക്കുമ്പോൾ, നിങ്ങളോ അവരോ ഭക്ഷിക്കുന്നതു്? നിങ്ങൾ സ്വയം ഭക്ഷണം ദഹിപ്പിക്കുന്നോ, അതോ അവർ നിങ്ങൾക്കു ദഹിപ്പിച്ചു തരുന്നോ? നിങ്ങൾ നോക്കുമ്പോൾ നിങ്ങളുടെ നേത്രമാംസപേശികളോ, അന്യരുടെ കണ്ണുകളോ കാണാൻ സഹായിക്കുന്നതു്. നിങ്ങളുടെ സ്വന്തം ഘനകേന്ദ്രം (Centre of Gravity) നിങ്ങൾ തന്നെയായിരിക്കുവിൻ! സ്വാശ്രയശീലരായിരിക്കുവിൻ! നിങ്ങൾക്കു കുറെ നട്ടെല്ലുണ്ടായിരിക്കട്ടെ! വിരുന്നുകാരുടെ അഭിപ്രായങ്ങളെ ഗൌനിക്കേണ്ടാ. തിന്നുന്നതിലും, കിടക്കുന്നതിലും നിങ്ങളുടെ ഔദാര്യത്തിന്റെ രഹസ്യം ലയിക്കാതിരിക്കട്ടെ. ഭംഗിയായി ഭുജിക്കാനും, ഉറങ്ങാനും സൌകര്യപ്പെടുത്തിക്കൊടുത്തില്ലെങ്കിൽ അതു അലൌകികമാണെന്നു ജനങ്ങൾ കരുതുന്നു. ഈ വീട്ടുടമസ്ഥനെ അതിന്റെ വാലാക്കിക്കളയുന്നു. ദയവായി നിങ്ങളെ നിങ്ങളുടെ വസ്തുക്കളുടെ ഉപകരണമാക്കിക്കളയാതിരിക്കുവിൻ! നേരെ മറിച്ചു് ആ വസ്തുക്കൾ നിങ്ങളുടെ ഉപകരണങ്ങളായിരിക്കട്ടെ! നിങ്ങളുടെ ശക്തിയെ സാക്ഷാൽക്കരിക്കുവിൻ!

നിങ്ങളുടെ വീട്ടിൽ ഒരു അതിഥിവന്നാൽ അവൻ സംസ്കൃതചിത്തനായി, ഉയർത്തപ്പെട്ടവനായി, ഉത്തമനായി നിങ്ങളുടെ വീടു വിടട്ടെ! വന്നതിനെക്കാൾ നല്ലവനും, ബുദ്ധിമാനും, ആയി അവൻ പോകട്ടെ! നിങ്ങളുടെ സഹജീവികളോടു നിങ്ങൾക്കുള്ള കടമ അതായിരിക്കട്ടെ. ഇതാണു് കുടുംബത്തിനെ സുഖകരമാക്കാനുള്ള മാർഗ്ഗം. ഒരു ഗൃഹനായകനു തന്റെ കുടുംബത്തിന്നു ഒരു വിഘ്ന

മാക്കിത്തീൎക്കുന്നതിനു പകരം, മേൽഗതിക്കുള്ള ഒരു കല്പടിയാക്കാനുള്ള വഴി ഇതാണ്. അതിഥി വരുമ്പോഴത്തെക്കാൾ ബുദ്ധിമാനായി തിരിയെപോകുമ്പോൾ, തീററിയും കിടപ്പും മററും സംബന്ധിച്ച കാൎയ്യങ്ങളെക്കുറിച്ച ഗൌനിക്കേണ്ട. അവനു അധികം നല്ലതു വല്ലതും കൊടുക്കുക—ജ്ഞാനവും ബുദ്ധിയും കൊടുക്കുക. നിങ്ങളുടെ പ്രേമത്തിന്റെ പങ്കു അവനു ലഭിക്കട്ടെ. ഞാൻ നിങ്ങൾക്കു ഒരു കാശുപോലും തരുന്നില്ലെങ്കിലും, ശരീരംകൊണ്ടു ഒരുപകാരവും ചെയ്യുന്നില്ലെങ്കിലും, എന്നിട്ടും സ്നേഹിച്ചുകൊണ്ട്, ആത്മാൎത്ഥമായി, സോത്സാഹം ഞാൻ ഒരു മന്ദസ്മിതം തരുന്നപക്ഷം, അതു നിങ്ങളെ ഉയൎത്താതെയും, ഉത്സാഹിപ്പിക്കാതെയും, ഉൽകൃഷ്ടീകരിക്കാതെയും ഇരിക്കയില്ലെന്നു ഓൎമ്മിക്കുക; അതുകൊണ്ടു മഹത്തായ ഒരുപകാരം ഞാൻ ചെയ്യുന്നു. ഒരുത്തനു പണം കൊടുക്കുന്നതുകൊണ്ടു സാരമില്ല; ഭൎത്താവു ഭാൎയ്യക്കു കുറെ പണം കൊടുത്തുംവെച്ചു വിവാഹബന്ധം വിടുൎത്തുന്നതുപോലെയാണതു്. അവൾക്കു പണമല്ലാ വേണ്ടതു്; പ്രേമമാണ്. ഒരുത്തനു പണം കൊടുക്കുന്നതുകൊണ്ടു നിങ്ങൾ ഒരു വഞ്ചകന്റെ കുററം ചെയ്യുന്നു; നിങ്ങൾ അവനെ ചതിച്ചുവിട്ടുകളയുന്നു. അവനു പ്രേമവും ജ്ഞാനവും കൊടുക്കുക; അവനെ പ്രകാശമാനനാക്കുക; അവനെ ഉത്തമനാക്കുക. ഇതാണ് മഹത്തായ ഔദാൎയ്യം—സൌജന്യം. ഇതു നിങ്ങൾക്കുണ്ടായിരിക്കണം. ഈ പ്രേമമാണ് നിങ്ങൾ ഭാൎയ്യയോടും മക്കളോടും പുലൎത്തേണ്ടതു്.

ഓം! ഓം!!

## ൭. മാംസഭക്ഷണം വേദാന്തദൃഷ്ടിയിൽ.

ചോദ്യം:—മാംസഭക്ഷണം കഴിക്കുന്നതിനെപ്പററി എന്തു പറയുന്നു?

ഉത്തരം:—മാംസഭക്ഷണത്തെപ്പററി പറയുമ്പോൾ, മൃഗങ്ങളോടുള്ള കാരുണ്യം—ദയവ്—അടിസ്ഥാനമാക്കിയാണ് ഇൻഡ്യാക്കാർ മാംസം പരിവൎജ്ജിക്കുന്നതെന്നു ആളുകൾ വിചാരിക്കുന്നു. ആ കാരണംകൊണ്ടു മാംസം ഭുജിക്കാത്ത ചില വൎഗ്ഗക്കാർ അവിടെ ഉണ്ടായേക്കാം; എന്നാൽ വേദാന്തികൾ എങ്കിലും അങ്ങിനെയുള്ളവരല്ല.

ആ കാരണംകൊണ്ടു മാംസം ഭക്ഷിക്കരുതെന്നു വേദാന്തം നിങ്ങളോടു പറയുന്നില്ല. ഇല്ല; ഒരിക്കലും ഇല്ല. വേദാന്തികളും, സ്വാമി (സന്ന്യാസി)മാരും സാധാരണമായി മാംസം ഭക്ഷിക്കുന്നില്ല. എന്നാൽ അവർ ജന്തുക്കളോടുള്ള ക്രൂരതയെ ഭയന്നു് ആ അടിസ്ഥാനത്തിന്മേൽ മാംസഭക്ഷണം പരിത്യജിക്കുന്നതല്ല. ആ വാദം ശരിയുമല്ല.

വേദാന്തശാസ്ത്രപ്രകാരം എല്ലാകാരുണ്യവും ബലഹീനതയാണു്. ഇതുകേട്ടാൽ നിങ്ങൾ ഇപ്പോൾ ഞെട്ടിപ്പോകാം; പക്ഷേ അതങ്ങിനെതന്നെയാണു്. അതിനാൽ അന്യന്മാരെ തൃപ്തിപ്പെടുത്താനുള്ള, അതായതു്, അന്യന്മാരുടെ ആഗ്രഹങ്ങളും, തോന്നിയ വാസങ്ങളും സാധിച്ചുകൊടുക്കാനുള്ള ഒന്നാണു് ഈ കാരുണ്യപ്രകടനപദ്ധതിയെന്നു തത്വജ്ഞാനികൾ വിചാരിക്കുന്നു; കൂട്ടത്തിൽ ചേരുമ്പോൾ ഉള്ള — തങ്ങളിൽകണ്ടുമുട്ടുമ്പോൾ സ്ത്രീപുരുഷന്മാർക്കു പരസ്പരം കാണിച്ചുകൊടുക്കുവാൻ തോന്നുന്ന — ഈ സൌജന്യബുദ്ധി ഒരുവക ദുരഭിമാനവും, വിഗ്രഹാരാധനയുടെ ഒരുവക ഭേദവും, ബലഹീനതയും ആണെന്നു അവർ കണക്കാക്കുന്നു; മററു യാതൊന്നുമല്ല. ഈ കാരുണ്യപ്രകടനവും, അഥവാ ദുരഭിമാനവും, പരപ്രീണനകാംക്ഷയും ജനസമുദായത്തിനു ഒരു യോഗ്യതയാണോ? അല്ല. ഇതെല്ലാം അജ്ഞാനത്തിന്റെ ലക്ഷണങ്ങളല്ലാതെ വേറെ യാതൊന്നുമല്ല.

കാരുണ്യത്തിന്റെ പേരുംപറഞ്ഞു് എന്തെല്ലാം പാപങ്ങളും, എത്രമാത്രം അബദ്ധങ്ങളും ആണു് ചെയ്യപ്പെടുന്നതു്? ആളുകൾ കൂട്ടംകൂടുമ്പോൾ സൌജന്യവും, മര്യാദയും കാണിപ്പാനുള്ള ആർത്തികൊണ്ടു എത്ര തെററുകളാണു് ചെയ്യുന്നതു്? തിന്നാനും, കുടിക്കാനും, രസിക്കാനും ഇഷ്ടപ്പെടുന്ന ഒരുകൂട്ടം യുവമാന്യന്മാരുടെ കമ്പനിയിൽ ഒരു മനുഷ്യൻ അകപ്പെടാൻ ഇതാ! ഇടയാകുന്നു. യുവാക്കന്മാരിൽ ഒരാൾ ഒരു കുടികുടിക്കാമെന്നു നിർദ്ദേശിക്കുന്നു. മററുള്ളവർ സമ്മതിക്കുന്നു. ഈ അന്യൻ നല്ല കൂട്ടുകാരനാകണമെന്നു കരുതി സ്വയം ഈ ദുരാകർഷണത്തിൽ കുടുങ്ങുന്നു. അന്യരെ പ്രീണിപ്പിക്കാൻ വേണ്ടിമാത്രം അയാൾ കുടിക്കാൻ തുടങ്ങുന്നു. അവനു സ്വയമേ കുടിക്കാൻ ആഗ്രഹമുണ്ടായിരുന്നില്ല. കൂട്ടുകമ്പനിക്കാരെ പ്രീണിപ്പിക്കാൻവേണ്ടി അവർ ചെയ്യുന്നതു് അവനും ചെയ്യുന്നു. അന്യരെ സന്തോഷിപ്പിക്കാൻമാത്രം അയാൾ മദ്യപാനം ചെയ്യുന്നു പിന്നെയൊരിക്കലുംകൂടി ഇതുപോലുള്ള കൂട്ടിൽ

പെട്ടു് അയാൾ മദ്യസേവ ചെയ്യുന്നു. വീണ്ടും അപ്രകാരം സംഭവിക്കുന്നു. ഇങ്ങിനെ അന്യരെ രസിപ്പിക്കാൻവേണ്ടി മദ്യപാനം ചെയ്തു് ഒടുക്കം അയാൾ മദ്യപാനശീലത്തിനു വെറും അടിമയായിത്തീരുന്നു. ഇതുപോലെ സ്ത്രീജനങ്ങളും മററുള്ളവരെ പ്രീണിപ്പിക്കാൻ വേണ്ടിമാത്രം ചില ദുശ്ശീലങ്ങൾ തുടങ്ങി ക്രമേണ ആ ശീലങ്ങൾക്കു അടിമകളായി ഭവിക്കുന്നു. ഇതിനാൽ അന്യരെ സന്തോഷിപ്പിക്കാൻ ഉള്ള മോഹത്തിന്റെ അടിയിൽ കിടക്കുന്നതു് അജ്ഞാനവും, ബലഹീനതയും, ദുരഭിമാനവും അല്ലാതെ മറെറാന്നുമല്ലെന്നു വേദാന്തം പറയുന്നു. അന്യരെ രസിപ്പിക്കാൻ വേണ്ടി ഒരു കാൎയ്യവും ഒരിക്കലും ചെയ്യരുതു്. 'ഇല്ല' എന്നു പറയുന്നവൻ ധീരനാണു്. 'ഇല്ല' എന്നു പറവാനുള്ള നിങ്ങളുടെ പ്രാപ്തികൊണ്ടു് നിങ്ങളുടെ ചാരിത്രത്തിന്റെയും, ധൈൎയ്യത്തിന്റെയും ശക്തി സ്പഷ്ടമാകുന്നതാണു്.

ഇനി അനുകമ്പയെപ്പററിയാകട്ടെ. അന്യന്മാരുടെ വികാരങ്ങളെ ബഹുമാനിക്കണമെന്നു ചിന്തിക്കുന്നതുകൊണ്ടു എത്രയെത്ര ജനങ്ങൾ സ്വയം നരകത്തിൽ കിടക്കുന്നു! രാമൻ പ്രസ്താവിക്കുന്നതു ഒരു അക്രമനിയമമാണെന്നു വേണമെങ്കിൽ നിങ്ങൾ വിളിച്ചുകൊള്ളുവിൻ! എന്നാൽ ഒരിക്കൽ നിങ്ങൾക്കു് അതിന്റെ നന്മ ബോദ്ധ്യപ്പെട്ടത്തിത്തരുന്ന ഒരു നിയമം ആണതു്. അനുകമ്പാപ്രകടനാസക്തി കാരണം ഈ ലോകത്തിൽ എത്ര ജനങ്ങൾ നരകത്തിൽ കിടക്കുന്നുവെന്നു ഒന്നു നോട്ടുചെയ്യുക. ദയവായി ശ്രദ്ധാപൂൎവ്വം ആലോചിക്കുക സത്യത്തെ പിൻതുടരുകയും, മാനിക്കുകയും ചെയ്യുന്നതു് തങ്ങളുടെ പേരിൽ ഒരു ക്രൂരതയാകുമെന്നു വിചാരിക്കുക; അഥവാ, സത്യത്തെ അനുസരിക്കുന്നതു് ഹിംസയാകുമെന്നു ആലോചിച്ചു പെരുമാറുക; അതുകൊണ്ടു ബന്ധുക്കളും, ഇഷ്ടന്മാരും വിരോധപ്പെട്ടും എന്നു ഭയപ്പെടുക; അഥവാ മറെറാരുത്തനു ഹൃദയഭേദനം വരുമെന്നുവെച്ചു ഭയം തോന്നുക—ഇത്യാദികൾകൊണ്ടു ബഹു ജനങ്ങൾ നരകത്തിൽ കഴിച്ചുകൂട്ടുന്നു.

അന്യനൊരുത്തന്റെ ഹൃദയം തകരുമെന്നു ഭയപ്പെട്ടു സത്യത്തെ എതിൎക്കുന്നതിനെക്കാൾ, ആ സത്യത്തെ കൊലചെയ്യുന്നതിനേക്കാൾ, ഒരാൾ ഹൃദയം തകൎന്നു മരിക്കുന്നതാണു് നല്ലതെന്നു വേദാന്തം പറയുന്നു. വേദാന്തശാസനം ശ്രദ്ധിക്കുക.— "ആ വ്യക്തിയുടെയോ, ഈ വ്യക്തിയുടെയോ വികാരങ്ങളെക്കാൾ സത്യത്തോടു കൂടുതൽ ബഹുമാനം ഉണ്ടായിരിക്കട്ടെ". എന്തെന്നാൽ നിങ്ങൾ സത്യത്തിനെ വിലമതിക്കുന്നതു് വാസ്തവത്തിൽ

സ്സേഹിതനെ വിലമതിക്കുകയാണു്. അവൻെറ ദുരഭിമാന ത്തെയും, മോഹങ്ങളെയും അധികമധികം മാനിച്ചു ശ്രദ്ധിക്കുന്നിട ത്തോളം, അവൻെറ യഥാൎത്ഥചൈതന്യമായ സത്യത്തെ അധിക മധികം ഹനിക്കാൻ ശ്രമിക്കുകയാണു്. "ബാഹ്യശരീരത്തെക്കാറം സത്യത്തെ അധികം ആദരിക്കുക". വീണ്ടും, ആത്മാഭിമാനചിന്ത കൊണ്ടു എത്ര ജനങ്ങളാണു് തങ്ങറംക്കു സ്വയം നരകമുണ്ടാക്കു ന്നതു്! ഈ 'ആത്മാഭിമാനം' ഭയങ്കരമായി തെററിദ്ധരിക്കപ്പെട്ട ഒരു പദമാണു്. 'ആത്മാഭിമാന'മെന്ന വാക്കുകൊണ്ടു് ഈ ചെറിയ ശരീരത്തോടു, ചെറിയ വ്യക്തിയോടു, ഉള്ള 'അഭിമാന' മാണു് അവർ വിവക്ഷിക്കുന്നതു്.

ഹേ! ഭഗവാനേ! അമ്മമാരുടെയും, സഹോദരിമാരുടെയും, അപ്പന്മാരുടെയും, സഹോദരന്മാരുടെയും, മക്കളുടെയും ശ്രുപത്തി ലുള്ള സവ്വേശ്വരാ! ആത്മാഭിമാനമെന്നതു് ഈ ചെറിയ ശരീര ങ്ങളോടോ, വ്യക്തികളോടോ ഉള്ള ബഹുമതിയല്ലെന്നു കാണുവിൻ! ആത്മാഭിമാനം സത്യത്തോടും, യഥാൎത്ഥചൈതന്യത്തോടും ഉള്ള ആദരവാണെന്നു ഗ്രഹിക്കുവിൻ! നിങ്ങറം പ്രോത്സാഹിപ്പിക്കുന്ന വിധം ഉള്ള ആത്മാഭിമാനംകൊണ്ടു്, ആ ആത്മാഭിമാനത്തിൻെറ ചട്ടയ്ക്കുകീഴിൽ, നിങ്ങളുടെ യഥാൎത്ഥാത്മാവിനെ അപകീൎത്തിപ്പെ ടുത്തുകയാണു് ചെയ്യുന്നതു്. നിങ്ങറം ഈശ്വരബോധംകൊണ്ടു നിറഞ്ഞിരിക്കുമ്പോറം, ഉള്ളിലെ ദൈവത്തെപ്പററിയുള്ള ചിന്ത കൊണ്ടു നിങ്ങറം മഗ്നനായിരിക്കുമ്പോറം നിങ്ങറം നിങ്ങളുടെ ആത്മാവിനെ മാനിക്കുന്നു; അപ്പോഴാണു് ആത്മാഭിമാനംകൊണ്ടു നിങ്ങറം നിറയ്ക്കപ്പെടുന്നതു്. ശരീരത്തെ ആരാധിക്കുന്നതുമൂലം നിങ്ങറം ആത്മഹത്യയാണു ചെയ്യുന്നതു്; അതുകൊണ്ടു നിങ്ങറം നിങ്ങറംക്കു സ്വയം ശവക്കുഴി തോണ്ടുന്നു.

മാംസാഹാരത്തെപ്പററി വേദാന്തം പറയുന്നു:—"നിങ്ങളുടെ ശരീരത്തോടു അനുരക്തിയുണ്ടാകരുതു്; നിങ്ങളുടെ ശരീരം മരിക്കു ന്നോ, ജീവിക്കുന്നോ എന്നു ഗൌനിക്കരുതു്. നിങ്ങളുടെ ശരീരത്തെ മനുഷ്യർ വന്ദിക്കുന്നോ, കല്ലെറിയുന്നോ എന്നു ശ്രദ്ധിക്കേണ്ടതില്ല. അതിനൊക്കെ അപ്പുറത്തേയ്ക്കു കടക്കുക." ഒരുത്തൻ ശരീരത്തിൽ ഒരു വസ്ത്രംകൊണ്ടുവന്നു കെട്ടുകയും, മറെറാരുത്തൻ അതു കീറി ക്കളയുകയും ചെയ്താൽ രണ്ടും സാരമില്ല. "സ്തുതിക്കുന്നവനും, സ്തുതി ക്കപ്പെടുന്നവനും, നിന്ദിക്കുന്നവനും, നിന്ദിക്കപ്പെടുന്നവനും ഒന്നാ യിരിക്കുമ്പോറം സ്തുതിയുമില്ല, നിന്ദയും ഇല്ല",

സംഗതി ഇങ്ങിനെയിരിക്കെ, നിങ്ങളുടെ യഥാർത്ഥതത്വത്തെ സാക്ഷാൽക്കരിക്കാമെങ്കിൽ, നിങ്ങൾക്ക ചെറു ശരിരത്തെപ്പററിയുള്ള ബോധം അയഥാർത്ഥമാകുമെങ്കിൽ, അപ്പോൾ നിങ്ങളെ സംബന്ധിച്ചിടത്തോളം അന്യരുടെ മാംസത്തോടും, അവരുടെ രക്തത്തോടും ഉള്ള ബന്ധമാനം ഇല്ലാതെ പോകുന്നു

നിങ്ങൾക്ക വളരെ പ്രിയപ്പെട്ടിരിക്കുന്ന അന്ധവിശ്വാസങ്ങൾ പലതും രാമൻ ഇന്നു തല്ലിയുടക്കുന്നതാണു്.

വേദാന്തം പറയുന്നു:—"ഇതാണു് നിയമം.—'നിങ്ങളുടെ സ്വന്തം വിഗ്രഹമായ ശരിരം യഥാർത്ഥം ആണെന്നു നിങ്ങൾ പരിഗണിക്കുന്നിടത്തോളം, മററു വിഗ്രഹങ്ങളും യഥാർത്ഥമാണെന്നു നിങ്ങൾ ചിന്തിക്കും." ഇതാണു നിയമം? നിങ്ങളുടെ സ്വന്തം പ്രത്യേക വ്യക്തിത്വം അഥവാ ശരിരം യഥാർത്ഥമാണെന്നു നിങ്ങൾ എത്രകണ്ടു പരിഗണിക്കുന്നുവോ, അത്രകണ്ടു ഇതരന്മാരുടെ വ്യക്തിത്വങ്ങളും ശരീരങ്ങളും യഥാർത്ഥമാണെന്നു നിങ്ങൾ വിചാരിക്കും അതാണു് ചട്ടം. നിങ്ങൾ സ്വയം വ്യക്തിത്വത്തിനും, ശരീരത്തിനും ഉപരി ഉയരുമ്പോൾ അന്യവ്യക്തിത്വങ്ങളും ശരീരങ്ങളും നിങ്ങളിൽ നിന്നു മാഞ്ഞുപോകുന്നു! അവ അധ്യാത്മീകരിക്കപ്പെടുന്നു. അഥവാ ആകാശതുല്യമാക്കപ്പെടുന്നു. അവ മുമ്പിലത്തെപ്പോലെ സ്ഥൂലമായി നിലനില്ക്കുന്നില്ല. സംഗതി ഈ വിധം ആയിരിക്കെ, സത്യത്തെ പ്രാപിച്ച ഒരു മനുഷ്യനു് അവൻെറ നില, ലക്ഷോപലക്ഷം സൂര്യന്മാരും, താരങ്ങളും ശൂന്യതയിലേയ്ക്കു എറിയപ്പെട്ടാലും, യാതൊരു വിധത്തിലും ഭേദപ്പെടുവാനില്ലെന്നാണു്. ആടുകളോ, കാളകളോ എന്തായാലും ചത്താലും അവനു യാതൊന്നും ഇല്ല. ഒരു ക്ലേശം ഒരു ചുക്കുമില്ല. ലേശവും ഇല്ല അവനൊരു ഭേദവും ഇല്ല. അവൻ അവയെല്ലാക്കെയും മുകളിലാണു്.

ലോകത്തിലെ ഏററവും വലിയ യുദ്ധംനടന്നകാലത്തു് കൃഷ്ണൻ അർജ്ജുനൻെറ തേരാളിയായി തേരുതെളിച്ചുകൊണ്ടിരുന്നു. അവിടെ അർജ്ജുനനു ഭീതിയും, ആശ്ചര്യവും ഉണ്ടായി. കാരുണ്യത്തിൻെറയും സഹാനുഭൂതിയുടെയും തള്ളിച്ച അവനെ സമ്മോഹിപ്പിച്ചു. അപ്പോൾ ആ മഹാരഥൻ വിറയ്ക്കുകയും, നട്ടങ്ങുകയും ചെയ്തു. കാരുണ്യവിചാരംകൊണ്ടു അവൻ തോൽവിമനഃസ്ഥിതിയിൽ അകപ്പെട്ടു. ഈശ്വരാവതാരമായ ശ്രീകൃഷ്ണൻ, ജനിച്ചവരിൽവെച്ചു ഏററവും വലിയ മനുഷ്യനായ കൃഷ്ണൻ, ബ്രഹ്മാണ്ഡകടാഹത്തിൻെറ ക്രിസ്തുവായ കൃഷ്ണൻ—ഇൻഡ്യായുടെ മാത്രമല്ല, നിഖിലലോകത്തിൻെറയും ക്രിസ്തുവായ കൃഷ്ണൻ അർജ്ജുന

നോട്ട് സംസാരിച്ചു ധർമ്മോപദേശം ചെയ്തു. "ഈ ശരീരമല്ലാ നീ, ഈ വ്യക്തിത്വം നീയല്ലാ, യഥാർത്ഥനടൻ ഈശ്വരനാണ്." തന്റെ ശരീരംമുഖേന ഈശ്വരൻ പ്രവർത്തിക്കുന്നതാണെന്നു കൃഷ്ണൻ അവനോട്ട് പ്രസ്താവിച്ചു. അവിടെ കൃഷ്ണൻ അർജ്ജുനനോട്ട് ഗുണദോഷിച്ച് അവനിൽ ഈശ്വരബോധം ഉണർത്തി. അവൻ യഥാർത്ഥത്തിൽ ആരായിരുന്നുവെന്നു തെളിവായിപ്പറഞ്ഞുകൊടുത്തു. അവനെ ഭയത്തിലും, ഉൽക്കണ്ഠയിലും, ദുർബ്ബലതയിലും നിന്നു വീണ്ടെടുത്ത് തന്റെ വാസ്തവസത്ത അവിനാശിയും, അന്നും, ഇന്നും, എന്നും ഒരുപോലെയുള്ളതും, മാററങ്ങൾക്കു അതീതവും, അഭേദ്യവും, നിർവ്വികാരവും ആണെന്നു പറഞ്ഞുകൊടുത്തു. കൃഷ്ണൻ അവനോട്ട് പറഞ്ഞു:—"അർജ്ജുനാ! നീ മരിക്കയില്ല. ഈ ശരീരങ്ങളെ എത്രെങ്കിലും മാററിയാലും, മനുഷ്യർ മരിക്കുന്നില്ല നീ ഒരിക്കലും മരിക്കയില്ല. സത്യം മുഴുവനും പ്രാപിക്കാതെ പുനർജ്ജന്മത്തിന്റെ നാലുഭിത്തികൾക്കുള്ളിൽ കിടന്നാലും, എന്നാലും, നിന്റെ വ്യക്തിത്വമോ, അവരുടെ വ്യക്തിത്വങ്ങളോ പരമാർത്ഥമല്ലെന്നു ബോധിക്കുക. ഈശ്വരനായ യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിക്കുക. അതു് ഒരിക്കലും ചാകുന്നില്ല. നീയെന്തിന്നു പരിഭ്രമിക്കയും, വിറയ്ക്കുകയും ചെയ്യുന്നു? നിന്റെ വർത്തമാനധർമ്മം എന്താണെന്നു കാണുക; നിന്റെ ഇന്നത്തെ കർത്തവ്യം ഈ മനുഷ്യരെ കൊല്ലുകയാണെങ്കിൽ, എന്നാൽ, അവരെ കൊല്ലുക!." കൃഷ്ണൻ പറയുന്നു:—"ഞാൻ ദേവാധിദേവനാണു; പ്രകാശങ്ങൾക്കു പ്രകാശമാണ്. ഞാൻ സെക്കണ്ടുതോറും കോടാനുകോടി മൃഗങ്ങളെയും, പക്ഷികളെയും കൊന്നുകൊണ്ടിരിക്കുന്നില്ലേ? ഞാനവയെ തകർത്തു ശൂന്യതയിൽ തള്ളുന്നില്ലേ? ഞാനിതാ! പ്രകൃതി, ഈശ്വരൻ, സർവ്വജ്ഞൻ—സദാ ഇതെല്ലാം ചെയ്തുകൊണ്ടിരിക്കുന്നു. എന്നിട്ടും ഞാൻ സദാ ദിവ്യനും, ശുദ്ധനും, നിഷ്കളങ്കനും ആയിരിക്കുന്നു. ഈശ്വരനാണ് ഹനിക്കുന്നതു്. എന്നിട്ടും ഈശ്വരനെ കുററപ്പെടുത്താമോ? പാടില്ല. ഈശ്വരൻ പിന്നെയും പരിശുദ്ധനാണ്." വീണ്ടും കൃഷ്ണൻ അർജ്ജുനനോട്ട് പറയുന്നു:—"നിനക്കു സത്യം പ്രാപ്തമാകുമെങ്കിൽ, നീ ദൈവത്തോട്ട് ഐക്യമടയുമെങ്കിൽ, നീ നിന്റെ പരമാർത്ഥതത്വം പ്രാപിക്കുമെങ്കിൽ, അപ്പോൾ നിന്റെ ശരീരം ഈശ്വരന്റെ വെറും ഒരു ആയുധം ആയിത്തീരും. നീതിയുടെയും, ധർമ്മത്തിന്റെയും, സത്യത്തിന്റെയും, അവകാശത്തിന്റെയും പേരിൽ നിന്റെ ശരീരം ലക്ഷോപലക്ഷംപേരെ ഹനിക്കയും, നശിപ്പിക്കയുംചെയ്താലും, നീ പരിശുദ്ധനാണ്; നീ അമലിനനാണ്, നീ കളങ്കസ്പൃഷ്ടനല്ല." ജനങ്ങൾ ഇത്തരം സത്യം

സാക്ഷാൽകരിക്കേണ്ടതാണു്. നിങ്ങൾക്കതു പ്രാപിക്കാൻകഴിഞ്ഞാലും, ഇല്ലെങ്കിലും, രാമനു് അതു പറയാതെയിരിക്കേണ്ടതില്ല.

മനുഷ്യരെ—അൎജ്ജുനന്റെ ഏററവും അടുത്തവരും, ഏററവും പ്രിയപ്പെട്ടവരും ആയ ബന്ധുക്കളെ—ഗുരുക്കന്മാരെ—അമ്മാവന്മാരെ—സഹോദരന്മാരെ—മററു സകലരെയും ഹനിക്കാൻ മടിക്കാത്തതായിരുന്നു വേദാന്തം കൊലകൊണ്ടു അൎജ്ജുനന്നു കളങ്കസ്പൎശമില്ലായിരുന്നുവെന്നു വേദാന്തം പറയുന്നു. പിന്നെ ആടുകളെയും, കന്നുകാലികളെയും, ഇതരമൃഗങ്ങളെയും കൊല്ലാൻ വേദാന്തം എങ്ങിനെ സംശയിക്കും? എങ്കിലും മററു കാരണങ്ങൾകൊണ്ടു മാംസാഹാരം തീരെ വൎജ്ജിക്കണമെന്നു വേദാന്തം ഉപദേശിക്കുന്നു.

മാംസഭക്ഷണംകൊണ്ടു് മനസ്സിനെ ഏകാഗ്രപ്പെടുത്തി ധ്യാനംചെയ്യാൻ എളുപ്പമില്ലാതാകുന്ന ഒരവസ്ഥയിൽ നിങ്ങൾ എത്തിച്ചേരുന്നു. നിങ്ങൾക്കു മാംസാഹാരം പരിത്യജിക്കാൻ നിവൃത്തിയില്ലെങ്കിൽ—നിങ്ങൾക്കു് മാംസഭക്ഷണശീലം ജയിക്കാൻ പാടില്ലെങ്കിൽ—"നിങ്ങൾക്കു് അതു് ആകാം; അതിനെ വൎജ്ജിക്കേണ്ടതില്ല" എന്നു വേദാന്തം പറയുന്നു. ഭിന്നഭിന്നഭക്ഷ്യങ്ങൾ ഭിന്നഭിന്നഫലങ്ങൾ പ്രദാനംചെയ്യുന്നു. ഒരുത്തൻ മദ്യം സേവിച്ചാൽ അവനു ലഹരിവരുന്നു; മറെറാരുവൻ കറുപ്പുതിന്നാൽ അതും ഒരു പ്രത്യേകഫലം ഉണ്ടാക്കുന്നില്ലേ? ഒരുത്തൻ പാഷാണം തിന്നാൽ, അതും ഒരു പ്രത്യേകഫലംചെയ്യുന്നു. ഇങ്ങിനെ ഭിന്നഭക്ഷണപദാൎത്ഥങ്ങൾ ഭിന്നഫലങ്ങൾ ഉണ്ടാക്കുന്നു. അതുപോലെ മാംസവും; മതാഭ്യാസികൾക്കു ആവശ്യമുള്ള ഫലമല്ലാ മാംസഭക്ഷണം ശരീരത്തിനു ചെയ്യുന്നതു്.

നിങ്ങൾ ഒരു സൈനികനോ, ചുണയേറിയ കൎത്തവ്യങ്ങൾ ചെയ്യേണ്ടവനോ ആണെങ്കിൽ, നിങ്ങൾക്കു മാംസഭക്ഷണം ആവശ്യമാകയാൽ, നിങ്ങളതു ഭക്ഷിക്കേണ്ടതാണെന്നു വേദാന്തം ഉപദേശിക്കുന്നു. അപ്പോൾ കേവലം സസ്യാഹാരംകൊണ്ടുമാത്രം നിങ്ങൾ ജീവിക്കരുതു്. മററു തൊഴിലുകളാണെങ്കിൽ, നിങ്ങൾ സ്വന്തം പ്രകൃതിപരിശോധിച്ചുകൊള്ളണമെന്നു രാമൻ പറയുന്നു. മാംസം കൂടാതിരുന്നാൽ അതു ചിലൎക്കു ഉത്തമമായിരിക്കാം; മററു ചിലൎക്കു മോശമായിരിക്കാം. ഏററവും യോഗ്യതയുള്ളതു് വിജയിക്കണമെന്നാണു് പ്രകൃതിയുടെ പ്ലാൻ. വലിയ തിമിംഗലങ്ങൾ മുമ്പോട്ടു വരുന്നതു് നാം കാണുന്നു; അവ ജയിക്കുന്നു. അവ ജയിക്കുന്നതിനുവേണ്ടി ചെറുമത്സ്യങ്ങളെ പിടിച്ചുതിന്നാൻ പ്രകൃതി അവയെ പ്രേരിപ്പിക്കുന്നു. ആയിരമായിരം ചെറുമത്സ്യങ്ങൾ നശി

ക്കണം: എന്നിട്ടു വലിയതരം ജീവിക്കണം. അതാണു് പ്രകൃതിയുടെ പദ്ധതി. ലോഹകരാജ്യത്തും ഇതുതന്നെ കാണുന്നു. ഭൂമി—മണ്ണു് നശിക്കുന്നു; അതിൽനിന്നു സസ്യങ്ങൾ ഉണ്ടാകുന്നു. സസ്യങ്ങൾ മണ്ണാണു ഭുജിക്കുന്നതു്. മൃഗങ്ങൾ ജീവിക്കുന്നതിനു സസ്യങ്ങൾ നശിക്കണം, ഭക്ഷിക്കപ്പെടണം. മൃഗങ്ങൾ സസ്യങ്ങളെ ഭക്ഷിക്കുന്നു; ഇതാണു് പ്രകൃതിയുടെ സംവിധാനപദ്ധതി. ഏററവും ഉയൎന്ന മാതൃകയായ മനുഷ്യൻ തൻെറ ആവശ്യത്തിനുതകുന്ന മൃഗങ്ങളെ ഭക്ഷിക്കണമെന്നാണു് പ്രകൃതിയുടെ വ്യവസ്ഥ; പ്രകൃതിയുടെ പദ്ധതി. മൃഗങ്ങളെ കൊല്ലുന്നതിനല്ലാ, തിന്നുന്നതിനല്ലാ, ഉപയോഗിക്കുന്നതിനാണു് എന്നു് രാമൻ വിവക്ഷിക്കുന്നു. മൃഗങ്ങൾ മനുഷ്യരെ പരിചരിക്കണം. സാമാന്യലൌകീക മനുഷ്യനിൽപോലും, ഉയൎന്നതു പ്രകൃത്യാ പുരോഗമിക്കുന്നു. യുദ്ധങ്ങളും, സാംക്രമികരോഗങ്ങളും പടരുമ്പോൾ അധികം ബലഹീനവും, ക്ഷുദ്രവും ആയതു ഉയൎന്നതിനുവേണ്ടി മരിക്കുന്നു. അതാണു് പ്രകൃതിനിയമം. ഈ നിയമം ജഗന്മണ്ഡലം അശേഷം ഭരിക്കുന്ന ഒരു നിയമമാണു്

ഇങ്ങിനെ രാമൻ പറയുന്നു:—"ലോകത്തെ നല്ലവണ്ണം സേവിക്കുന്നതിനു് മാംസാഹാരം സഹായിക്കുമെങ്കിൽ, അതു ഭക്ഷിക്കുക. മാംസപരിവജ്ജനംകൊണ്ടു ഉയൎന്ന തത്വങ്ങളെ പുരോഗമിപ്പിക്കാമെങ്കിൽ, എന്നാൽ, അതു വജ്ജിക്കുക!!."

ഈ ചെറുശരീരം—ചെറിയ 'ഞാൻ'—ഈശ്വരചൈതന്യമാണെന്നു എല്ലാവരും പരിഗണിക്കണം. വേദാന്തശാസനപ്രകാരം സകല മനുഷ്യരും സകലതും അവ്യക്തിപരഭാവത്തിലും, അസ്വാൎത്ഥപരമായും ചെയ്യേണ്ടതാണു്. നിങ്ങൾ വാസ്തവത്തിൽ പ്രവൎത്തിക്കുന്നില്ലെങ്കിലേപോലെ വിചാരിച്ചു് നിങ്ങൾ എല്ലാം ചെയ്യണം. ഈ ചെറിയ അഹംഭാവന—കാമത്തിൻെറ സ്ഥാനമായ അഹങ്കാരം—പരിത്യജിക്കണം. പ്രകൃതി വേലചെയ്യുകയും, വേലവിതരണം ചെയ്യുകയും, വേല ഉണ്ടാക്കുകയും, അതവസാനിപ്പിക്കയും ചെയ്യുമ്പോൾ—സ്വാൎത്ഥഭാവനയോടുകൂടി, അഹംഭാവനയോടുകൂടിയല്ലാതെ അതു ലോകത്തിനെല്ലാംവേണ്ടി ചെയ്യുന്നതുപോലെ, നിങ്ങളും എല്ലാത്തിനുംവേണ്ടി പണിചെയ്യണം, സമസ്തലോകത്തിനും പുരോഗതിയുണ്ടാക്കാൻ വേണ്ടി, ഈ ശരീരയന്ത്രത്തിനു മാംസാഹാരം ആവശ്യമായി വരുന്നപക്ഷം—ചില യന്ത്രശാലകളിൽ ചക്രങ്ങൾക്കു എണ്ണയിടേണ്ട ആവശ്യംവരുന്നതുപോലെ, ആവശ്യപ്പെടുന്നപക്ഷം—മാംസാഹാരംകൊണ്ടു ശരീരം ബലിഷ്ഠമാക്കേണ്ടയാവശ്യമുള്ളപക്ഷം, ആ ആഹാരത്തിൽനിന്നു

ഞെട്ടി പിൻവാങ്ങരുതു്. എന്നാൽ അതിന്റെ രുചിക്കം, രസത്തിനും, വേണ്ടി ഭോഗലാലസതകൊണ്ടുമാത്രം മാംസം തിന്നാൻ ഒരുങ്ങുന്നുവെങ്കിൽ, അതു് മഹാപാതകമാണ്. നിങ്ങളുടെ കാമസമ്പൂർത്തിയ്ക്കുവേണ്ടി മാത്രം ചെയ്യപ്പെടുന്ന മററു കൃത്യങ്ങൾ പോലെ ഇതും പാപകരവും നിന്ദ്യവും ആണ്. അപ്പോഴതു പാപവും നിഷിദ്ധവും ആയിത്തീരുന്നു.

ഷാപ്പുകളിൽ ചത്ത മൃഗങ്ങളുടെ മാംസം കെട്ടിത്തൂക്കിയിരിക്കുന്നതു കാണുമ്പോൾ ഇൻഡ്യായിൽ തെരുവുകളിൽകൂടി സഞ്ചരിക്കുന്നവരിൽ പലരും മോഹാലസ്യപ്പെടാറുണ്ടു്. അവക്കതു കാണ്മാനേ നിവൃത്തിയില്ല. തിന്നുന്ന കാര്യം പിന്നെ പറകയേ വേണ്ടല്ലൊ.

നിങ്ങളുടെ സ്വാർത്ഥപരമായ, ഇന്ദ്രിയപ്രീതികരമായ സ്വാദിനുവേണ്ടി മാംസം തിന്നുന്നതു് പാപമായി ഭവിക്കുന്നു. എന്നാൽ മരുന്നുകൾ കുടിക്കുന്ന വിധത്തിൽ, പ്രധാനകൃത്യങ്ങൾ നിർവ്വഹിക്കാൻ വേണ്ടിമാത്രം, മനുഷ്യവംശത്തിന്റെ നന്മ വർദ്ധിപ്പിക്കാൻ ശരീരത്തെ അതിന്റെ പൂർണ്ണശക്തിയിലും, ഗുണത്തിലും നിർത്താൻ വേണ്ടിമാത്രം അതു കഴിക്കുന്നതു നിഷിദ്ധമല്ല.

ജനങ്ങൾ രുചിയെയാണ് പ്രാഥമികലക്ഷ്യമായി കരുതുന്നതു്. ഒരു സാധനം നല്ല രുചിപ്രദവും, സത്യത്തെ പുരോഗമിപ്പിക്കാൻ സഹായവും കൂടിയാകുമെങ്കിൽ അതു സ്വീകരിക്കാം. എന്നാൽ മധുരരുചിയുള്ളതുകൊണ്ടു മാത്രം ഒരു സാധനം സ്വീകരിക്കരുതു്. സാധാരണ രുചികരമായ പദാർത്ഥങ്ങൾ പ്രയോജനകരവും കൂടിയാണ്. എന്നാൽ എപ്പോഴും അങ്ങിനെയല്ല.

ഈ പ്രശ്നത്തിൽനിന്നു വേറൊരു ചോദ്യംസൂചിപ്പിക്കപ്പെടുന്നു എത്ര പ്രാവശ്യമാണ് മതപുസ്തകങ്ങൾ തെററായി വായിക്കപ്പെടുന്നതു്? എത്ര പ്രാവശ്യമാണ് ഗ്രന്ഥങ്ങൾ ദുർവ്യാഖ്യാനം ചെയ്യപ്പെടുന്നതു്? ഇതു് ജനസമുദായത്തിനു ഭീമമായ ഒരുവിപത്താണ്; മതഗ്രന്ഥങ്ങളെ തെററി വായിക്കുന്നതും,പരിപാവന പുസ്തകങ്ങളും, പ്രമാണങ്ങളും ദുർവ്യാഖ്യാനംചെയ്തുപയോഗിക്കുന്നതും ബ്രഹ്മദ്രോഹമാണ്.

മിൽട്ടന്റെ ഗ്രന്ഥങ്ങൾ പഠിക്കാൻ ഒരു മിൽട്ടൺ തന്നെ വേണമെന്നു പറയപ്പെട്ടിരിക്കുന്നു. വളരെ ശരിയാണ്! അതു പോലെ ഒരു ധർമ്മപ്രവാചകനെ മനസ്സിലാക്കാൻ ഒരു പ്രവാചകൻ തന്നെ വേണം, ക്രിസ്തുവിനെ ഗ്രഹിക്കാൻ നിങ്ങൾ ഒരു

ക്രിസ്തുതന്നെ ആകണം. വേദങ്ങൾ ഗ്രഹിക്കാൻ നിങ്ങൾ വേദങ്ങൾ തന്നെ ആയിത്തീരണം. തങ്ങളുടെ നാമങ്ങളെ ഉപയോഗിക്കാതെ, തങ്ങളുടെ ഗ്രന്ഥങ്ങളെ മാത്രം ഉപയോഗിക്കുന്ന വേദാന്തഗ്രന്ഥകാരന്മാർ ഈ തത്വം എത്ര ഭംഗിയായി പ്രകടിപ്പിച്ചിരിക്കുന്നു! വായനക്കാരന്റെ ശരീരം തങ്ങളുടെ ശരീരം ആണെന്നു ഈ ഗ്രന്ഥകർത്താക്കൾ അത്രമാത്രം സാക്ഷാൽക്കരിച്ചിരുന്നു. വേദങ്ങളിൽ ഈ മാതിരി പ്രതിപാദനങ്ങൾ സുലഭമായി കാണപ്പെടുന്നു:—"ഹേ! ജനങ്ങളേ! വേദങ്ങൾക്കു മുകളിലേയ്ക്കുയരുക. ശാസനങ്ങളെ ഉപയോഗപ്പെടുത്തുക: അവകൊണ്ടു പ്രയോജനമെടുക്കുക." "ഈശ്വരന്മാർക്കും ദേവന്മാർക്കും ഉയരെ കടക്കുക! നിങ്ങൾ എന്താണെന്നു കാണുക. നിങ്ങൾ സർവ്വസ്വവമാകുന്നു" ഇതുപോലെ യേശുവും പറയുന്നു. ഈ വിധം അർത്ഥമുള്ള വാചകങ്ങൾ ബൈബിളിൽനിന്നും ഉദ്ധരിക്കാം. "സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിലാണു്." ജനങ്ങൾ ഇതിനെ തീരെ തെററായി ഉപയോഗിക്കുന്നു; അവർ ഇതിന്റെ അർത്ഥം ദുർവ്യാഖ്യാനം ചെയ്യുന്നു. രാമനെ ഇതു് ഒരു കഥ ഓർമ്മിപ്പിക്കുന്നു.

പണ്ടു് ഒരു ആചാര്യവര്യൻ വളരെ ക്ഷീണിച്ചു് കട്ടിലിൽ കിടന്നുകൊണ്ടു തന്റെ കാലിന്റെ അടുത്തുവന്നു അതിനെ ചവിട്ടിത്തിരുമ്മാൻ ഒരു ശിഷ്യനോടു ആവശ്യപ്പെട്ടു. ഇതു് ഇൻഡ്യായിൽ സുലഭമായി നടപ്പിലിരിക്കുന്ന ഒരു സമ്പ്രദായമാണു്. അതിനാൽ ഗുരു ശിഷ്യനോടു് അങ്ങിനെ ചവിട്ടിത്തിരുമ്മാൻ പറഞ്ഞതാണു്. എന്നാൽ യുവാവായ ശിഷ്യൻ അതു ചെയ്യാൻ കൂട്ടാക്കാതെ ഇങ്ങിനെ പറഞ്ഞു:—"അതു് പ്രയാസമാണു്. ഇല്ല. എന്റെ ഗുരുവര്യാ! ഞാൻ അതു ഒരിക്കലും ചെയ്കയില്ല. അവിടുത്തെ ശരീരം ഈലോകം പരിശുദ്ധമാണു്. അവിടുത്തെ വ്യക്തിത്വം വളരെ പുണ്യകരമാണു്. ഞാൻ എന്റെ കാൽ അവിടുത്തെ ദേഹത്തു വെക്കുകയില്ല. അതു പാപമാണു്. ഞാൻ അത്തരം മഹാപാതകം ചെയ്കയില്ല. ഞാൻ അവിടേയ്ക്കു വേറെ എന്തു വേണമെങ്കിലും ചെയ്യാം. ഞാൻ എന്റെ ജീവൻ വേണമെങ്കിൽ കളയാം. എന്നാലും ഞാൻ അവിടുത്തെ ശരീരത്തിൽ എന്റെ കാൽകൊണ്ടു തൊടുകയില്ല." ആചാര്യൻ പ്രതിവചിച്ചു — "അഹോ! കഷ്ടം! മകനേ! വരൂ. ഞാൻ ഏററവും ക്ഷീണിച്ചിരിക്കുന്നു. വരൂ. വന്നു എന്റെ ദേഹം ഒന്നു ചവിട്ടിത്തിരുമ്മൂ!" ശിഷ്യൻ കരയാൻ തുടങ്ങി. എന്നിട്ടും മഹാപാപം ചെയ്യാൻ അയാളെ പ്രേരിപ്പിക്കാൻ കഴിഞ്ഞില്ല! ആചാര്യൻ തുടർന്നു

പറഞ്ഞു:—"എടോ! മൂഢനായ കുട്ടി! നിനക്കു നിന്റെ കാൽ കൊണ്ടു എന്റെ കാലുകൾ ചവിട്ടാൻ കഴികയില്ല; നിനക്കെന്റെ ശരീരത്തെ അപമാനിക്കാൻ സാധിക്കയില്ല. എന്നാൽ എന്റെ പരിശുദ്ധമായ അധരോഷ്ഠങ്ങളിൽ നിനക്കു ചവിട്ടാം. നീയെന്റെ പവിത്രമുഖത്തു ചവിട്ടാൻ തയ്യാർ! അതു അധികം വലിയ പാപമല്ലേ? ഗുരുവിന്റെ വാക്കിനെ—ആജ്ഞയെ ചവിട്ടിത്തേയ്ക്കുന്നതോ, ശരീരത്തിൽ ചവിട്ടിത്തിരുമ്മുന്നതോ ഏതാണു് അധികം പാപകരം?"

യേശുവിന്റെയോ, മഹമ്മദിന്റെയോ, വേദങ്ങളുടെയോ പരിശുദ്ധഗ്രന്ഥങ്ങളിൽ ജനങ്ങൾക്കു മുറയ്ക്കു സുഖമായി ചവിട്ടാം. ക്രിസ്തു ജനങ്ങളോടു ഭക്ഷിക്കാൻ പറഞ്ഞ അതേ മാംസവും രക്തവും—മാംസരക്തങ്ങൾ—ബഹുപരിശുദ്ധവും, പരിപാവനവുമായിട്ടവർ ഗണിക്കുന്നു. ഒടുവിലത്തെ അത്താഴസമയത്തു തന്റെ മാംസം ഭുജിക്കാനും, രക്തം പാനം ചെയ്യാനും യേശുക്രിസ്തു ജനങ്ങളോടു പറഞ്ഞില്ലേ? അപ്പംപൊട്ടിച്ച സമയം അദ്ദേഹം പറഞ്ഞു:—"ഇതെന്റെ മാംസമാണു്; ഇതെന്റെ രക്തമാണു്." ഇങ്ങിനെയാണു് എല്ലാ മഹൎഷിമാരും വീക്ഷിക്കുന്നതു്. അവരെല്ലാവ്യക്തിത്വങ്ങളിലും ഈശ്വരത്വം ദൎശിക്കുന്നു; എല്ലാ ശരീരങ്ങളിലും അതു് കാണുന്നു. അവക്കു അവയെ ഒക്കെ കീഴ്പ്പെടുത്തണം. അവരെല്ലാം ശരീരത്തിനുമേലെ ഉയരണമെന്നാണു ആഗ്രഹിക്കുന്നതു്. അവരുടെ ശരീരത്തിൽ ചവിട്ടണമെന്നു അവർ ആഗ്രഹിക്കുന്നു. എന്നാൽ നിങ്ങൾ അവരുടെ ശരീരത്തെ തിരുമ്മുന്നതിനെക്കാൾ അവരുടെ പാവനശാസനങ്ങളെ സന്തോഷപുരസ്സരം ചവിട്ടുന്നു.

ഈ വ്യക്തിത്വത്തിനു് ഉപരിപ്രവേശിക്കുക; അകത്തു ഈശ്വരനെ അന്വേഷിക്കുക. ക്രിസ്തു എപ്പോഴെങ്കിലും ഈ ലോകത്തിൽ ജീവിച്ചെങ്കിൽ അദ്ദേഹം നിങ്ങളുടെ ദേഹങ്ങളിൽ ജീവിക്കുന്നു. ക്രിസ്തു നിങ്ങളുടെ മതത്തിന്റെ തുടസ്സസ്ഥലമായിരിക്കട്ടെ; നിങ്ങളുടെ പുരോഗതിയുടെ ആരംഭം ആയിരിക്കട്ടെ അദ്ദേഹം. അദ്ദേഹം നിങ്ങളുടെ തുടസ്സത്തിലേ അതിൎത്തി വേലിയായിരിക്കട്ടെ; നിങ്ങളുടെ മതത്തിന്റെ ആരംഭബിന്ദുവും പുരോഗമനത്തിന്റെ പ്രാരംഭസ്ഥാനവും ആകട്ടെ, നിങ്ങൾ സ്വയം ക്രിസ്തുവാകുക; എന്നിട്ടു ക്രിസ്തുവിന്റെ അൎത്ഥം മനസ്സിലാക്കുക.

ആട്ടെ! ഇപ്പോൾ എന്താണു് നടക്കുന്നതു്? ഈ ചെറിയ രാക്ഷസീയമായ അഹങ്കാരം ത്യജിക്കാൻ ആഗ്രഹിക്കാത്ത

ജനങ്ങൾ ക്രിസ്തുവിനെ ഭൌതികമാക്കാൻ ആവശ്യപ്പെടുന്നു. അവക്ക് ഈശ്വരനെ മൂടുപടത്തിനകത്തു സൂക്ഷിച്ചുവെക്കയും വേണം. അവക്ക് ഈശ്വരനെ മാനുഷീകരിക്കയും, ഒരു ഭൌതികവസ്തുവാക്കുകയും വേണം. നിങ്ങളെത്തന്നെ ദൈവത്തിങ്കലേയ്ക്കു ഉയത്തുന്നതിനുപകരം, ദൈവത്തിനെ അവർ പിടിച്ചുവലിച്ചു് തങ്ങളുടെ താഴ്ചയിലേയ്ക്കു ഇറക്കുന്നു. 'ബൈബിളിലെ രണ്ടു വിനോദകരമായ വാക്കുകൾ ഇതിനെ ദൃഷ്ടാന്തീകരിക്കുന്നു:—"ഈശ്വരന്റെ Spirit (ഈ വാക്കിനു രണ്ടത്ഥം ഉണ്ടു്. ഒന്നു്; ചൈതന്യം അഥവാ ആത്മാവു്; രണ്ടു്, മദ്യത്തിലെ മാദകമായ അംശം) ജലങ്ങളുടെ മേൽ സ്ഥിതി ചെയ്തു". ഇൻഡ്യായിലെ ഒരു മദ്യവ്യാപാരിയുടെ മകനായിട്ടു ഒരു ബാലൻ ഉണ്ടായിരുന്നു. ആയാളെ സ്ക്കൂളിൽ അയച്ചു് ഇംഗ്ലീഷു് പഠിപ്പിക്കാൻ തുടങ്ങി. ഇൻഡ്യായിൽ, പ്രത്യേകിച്ചും മിഷനറി സ്ക്കൂളുകളിൽ, ആദ്യം പഠിപ്പിക്കുന്നതു ബൈബിളാണു്. ഇംഗ്ലീഷുവായന ബൈബിളുമായി സംബന്ധപ്പെട്ടു് ഇരിക്കുന്നു. ആട്ടെ! ഈ ബാലൻ "ഈശ്വരന്റെ ചൈതന്യം (Spirit) ജലങ്ങളുടെമേൽ സ്ഥിതിചെയ്തു" എന്ന വാക്യത്തിൽ എത്തിയപ്പോൾ വളരെ കുഴങ്ങി. അവൻ Spirit (മദ്യമെന്ന അത്ഥത്തിൽ) എന്ന വാക്കു പഠിച്ചിരുന്നു. Brooded എന്നും water എന്നും <u>ഉള്ള</u> വാക്കുകളുടെ അത്ഥവും അവൻ അറിഞ്ഞിരുന്നു. എന്നാൽ God (ദൈവം) എന്ന വാക്കിന്റെ താല്പയ്യം അയാളറിഞ്ഞില്ല. അയാൾ പറഞ്ഞു:—* "The Spirit of God brooded." "God എന്നാൽ മുതിരയോ, മററു ധാന്യമോ, മുന്തിരിങ്ങായോ എന്താണു്? ഇവയിൽ നിന്നെല്ലാം Spirit (മദ്യം) ഉണ്ടാക്കാമെന്നു എനിക്കറിയാം". ഏതോ വിചിത്രമായ ഒരു വക മദ്യം സമുദ്രത്തിൽ ഇട്ടതാണെന്നു അയാൾ വിചാരിച്ചു. അയാളുടെ അച്ഛൻ മദ്യം വെള്ളത്തിൽ ചേക്കുന്നതു് പതിവായിരുന്നു. അയാൾക്കു അത്തരം Spirit (മദ്യം) പരിചയപ്പെട്ടിരുന്നു. എന്നാൽ ഇവിടെ ഒരു വിശേഷതരം കൂട്ടുമദ്യമാണു്! ഹാ! കഷ്ടം! ഇതേവിധം ആണു് ജനങ്ങൾ മതഗ്രന്ഥങ്ങളെ ദുവ്യാഖ്യാനം ചെയ്യുന്നതു്. എന്തെന്നാൽ അവർ അത്യധികം മദ്യഷാപ്പുകളിൽ താമസിക്കുന്നു; അത്യധികം ഭൌതികത്വത്തിൽ ജീവിക്കുന്നു. അത്യുന്നതവും പരിപാവനവും ആയ ഗ്രന്ഥങ്ങളെ സ്ഥൂലമായ അത്ഥത്തിൽ ഭൌതികമാക്കി വ്യാഖ്യാനിക്കുന്നു.

---

* ദൈവത്തിന്റെ ചൈതന്യം വെള്ളത്തിൽ സ്ഥിതിചെയ്തു എന്നത്ഥം.

പട്ടാളത്തിൽ ജോലിയായിരുന്ന ഒരു മനുഷ്യൻ ഉണ്ടായിരുന്നു. അയാൾ ഒരു യുവതിയുമായി പ്രണയബന്ധത്തിൽ പെട്ടിരുന്നു. അതേയുവതിയെ അയാളുടെ മേലുദ്യോഗസ്ഥനും പ്രണയിച്ചിരുന്നു. സ്ത്രീയാകട്ടെ ആ താഴ്ന്ന റാങ്കിലെ ഉദ്യോഗസ്ഥനെയാണ് ഹൃദയപൂർവ്വം കാമിച്ചിരുന്നത്. പട്ടാളക്കാരൻ അവധിയെടുത്തു വീട്ടിൽപ്പോയി. യുവതി ഈ സന്ദർഭംനോക്കി അവളും അയാളുടെ വീട്ടിലെത്തി. വിവാഹം നിശ്ചയിച്ചേർപ്പാടുചെയ്തു. അതിന് അവധി അല്പം നീട്ടേണ്ട ആവശ്യമുണ്ടായിരുന്നു എന്നുതോന്നി. അതിനാൽ അയാൾ അവധി നീട്ടിക്കിട്ടണമെന്നു മേലുദ്യോഗസ്ഥനു കമ്പിയടിച്ചു. ആ വിദ്വാൻ സംഗതികളെല്ലാം അറിഞ്ഞു; കല്യാണം കഴിക്കാനാണ് ഈ അവധി നീട്ടുന്നതെന്നു അയാൾ ഊഹിച്ചറിഞ്ഞു. ആ മേലുദ്യോഗസ്ഥൻ മത്സരപ്രണയിയുമാണല്ലോ. അവധി അനുവദിക്കാൻ അയാൾക്കിഷ്ടമുണ്ടായില്ല. അതിനാൽ പരിഭ്രമിച്ചു മറുപടിയായി ചുരുക്കത്തിൽ ഇങ്ങിനെ കമ്പിയടിച്ചു:—"ഉടനെ ചേരുക." (Join at once). കീഴ് ഉദ്യോഗസ്ഥൻ ഉടനെ ജോലിക്കു സൈന്യത്തിൽ എത്തിക്കൊള്ളണമെന്നാണ് അയാൾ അർത്ഥമാക്കിയതു്. "ഉടനെ ചേരുക" എന്ന കമ്പി കീഴുദ്യോഗസ്ഥൻ വായിച്ചു. അയാൾക്കു കുറെകാലംകൂടി വീട്ടിൽ താമസിക്കേണ്ടതു അത്യാവശ്യമായിരുന്നു. എന്നാൽ കല്പന "ഉടനെ ചേരണ"മെന്നാണ്. അയാൾ അതു കണ്ടു അത്യന്തം നിരാശാമഗ്നനായി. മനസ്സിടിഞ്ഞു. അയാളീ മനഃസ്ഥിതിയിൽ കഴഞ്ഞിരിക്കുമ്പോൾ, യുവതി വന്നു അയാളെ നിരാശാപൂർണ്ണനായിക്കണ്ടു; അതിന്റെ കാരണം ചോദിച്ചു. അവൻ കമ്പി അവളെ കാണിച്ചു. അവൾക്കുണ്ടായിരുന്ന ഊർജ്ജസ്വലമായ ബുദ്ധികൂർമ്മത ആ കമ്പി തനിക്കനുകൂലമായി വ്യാഖ്യാനിക്കാൻ അവളെ സഹായിച്ചു. ആ കമ്പിയെ ഏററവും ആനന്ദകരമായ വിധത്തിൽ അവൾ വ്യാഖ്യാനിച്ചു് അവൾ ആനന്ദിക്കാനും, നൃത്തം ചെയ്യാനും തുടങ്ങി. അയാൾ എന്താണ് ഇത്ര പരിതപ്തഹൃദയനായിരിക്കുന്നതെന്നു അവൾ ചോദിച്ചു. അവനും ആഹ്ലാദിക്കേണ്ടതാണല്ലോ എന്നു അവൾ വിചാരിച്ചു. അവൾ മുറിയ്ക്കകത്തു നിന്നു പോകാൻ ഒരുങ്ങിയപ്പോൾ അത്ര വേഗം പോകാൻ കാരണമെന്താണെന്നു അവൻ ചോദിച്ചു. അവൾപറഞ്ഞു:—"ക്ഷണത്തിൽ കല്യാണം നടത്താൻ ഏർപ്പാടു ചെയ്യാനു്" ഇതായിരുന്നു ഉത്തരം. "ഉടനെ ചേരുക" എന്നതു് "ഉടനെ കല്യാണം കഴിക്കുക" എന്നു വ്യാഖ്യാനിക്കപ്പെട്ടു.

പരിശുദ്ധഗ്രന്ഥങ്ങളെ വായിച്ച് അവരവക്കിഷ്ടമുള്ള അൎത്ഥം അവയിൽ കണ്ടുപിടിക്കുന്നതു ഇപ്രകാരമാണ്. അത്തരം വ്യാഖ്യാനം ഉടനെ കല്യാണം കഴിക്കാൻ മോഹിച്ചിരുന്ന സ്ത്രീയ്ക്കു നന്നായിരുന്നിരിക്കാം. എന്നാൽ മതഗ്രന്ഥങ്ങൾ ഈ വിധത്തിൽ വ്യാഖ്യാനിച്ചാൽ നല്ലതല്ല.

മതാനുശാസനങ്ങൾ പറയുന്നു:—"ശരീരം ഈശ്വരൻെറ ക്ഷേത്രമാകുന്നു". ഈ വാക്യം ഏററവും അധികം ദുരുപയോഗപ്പെടുത്തപ്പെടുന്നു. തീൎച്ചയായും ശരീരം ഈശ്വരൻെറ ക്ഷേത്രമാണ്. എന്നാൽ ക്ഷേത്രത്തെ സൎവ്വപ്രധാനവും, സകലതും ആക്കണമെന്നും, അകത്തെ ഈശ്വരനെ മറക്കണമെന്നും ഇതിനൎത്ഥമുണ്ടോ? ക്ഷേത്രത്തിൻെറ ഉദ്ദേശം ഇന്നത്തെ റോമൻ കത്തോലിക്കാക്ഷേത്രങ്ങളുടെ ഉദ്ദേശമല്ലായിരുന്നു. ജനങ്ങൾ ഉള്ളിലെ ദൈവത്തെ മറന്ന് ക്ഷേത്രത്തെ സൎവ്വസ്വവുമാക്കിക്കളഞ്ഞു. ഈ വാക്യംകൊണ്ടു ഗ്രഹിക്കേണ്ടതു് അകത്തുള്ള ഈശ്വരനെ—ദൈവത്തെ—വന്ദിക്കണമെന്നാണ്; ക്ഷേത്രത്തെ വന്ദിക്കണമെന്നല്ല. ജനങ്ങൾ ക്ഷേത്രത്തിൽ പോകുന്നു; എന്നാൽ അകത്തെ ദൈവത്തെ മറക്കുന്നു. അതിനാൽ അവർ "ശരീരം ഈശ്വരൻെറ ക്ഷേത്രമാണ്" എന്നു വായിച്ചപ്പോൾ അതിനെ ദുൎവ്യാഖ്യാനം ചെയ്തു് ദുൎവ്വിനിയോഗിച്ച് ശരീരത്തെ താലോലിക്കാൻ തുടങ്ങി. ശരീരത്തെ കണ്ടമാനം പൂജിക്കാൻവേണ്ടി ചിലപ്പോൾ ആളുകൾ—അവരുടെ അഭിമാനവും തന്നിഷ്ടവും പുലത്താൻ, ഈ വാക്യം ഉദ്ധരിച്ച് അവരുടെ പ്രവൃത്തിയെ നീതീകരിക്കാൻ ശ്രമിക്കുന്നതു കാണപ്പെടുന്നു. ദുരഭിമാനവും, ബലക്ഷയവും, അജ്ഞാനവും കോട്ടകെട്ടി സൂക്ഷിപ്പാനായി ഈ വ്യാഖ്യാനം അവർ ഉപയോഗിക്കുന്നു.

ഇതു ഘോരമായ ഒരു ദുൎവ്യാഖ്യാനമാണ്. "ക്ഷേത്ര" പദത്തെ ഇതിനെക്കാൾ അധികം സ്ഥൂലമായ അൎത്ഥത്തിൽ ഗ്രഹിക്കാത്തതു ഭാഗ്യംതന്നെ! "ശരീരം ഈശ്വരൻെറ ക്ഷേത്രമാകുന്നു എന്നു വായിച്ചപ്പോൾ ഒരു കുട്ടി ചോദിച്ചു:—"ഈശ്വരൻെറ ചെവികൾ എവിടെയാണ്?" അവർ ഈ വാക്യത്തെ അധികം സ്ഥൂലമായി ദുൎവ്യാഖ്യാനം ചെയ്യാത്തതു തീൎച്ചയായും ഭാഗ്യം തന്നെ. ഇതുവരെ ചെയ്തിട്ടുള്ള ദുൎവ്യാഖ്യാനമേ ധാരാളം ദുഷ്ടമായിട്ടുണ്ട്. ശരീരം ഈശ്വരൻെറ ക്ഷേത്രമാണെങ്കിൽ, നിങ്ങൾ ആ ശരീരത്തെ വിസ്മരിക്കണം, അതു മറക്കണം എന്നാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. ക്ഷേത്രത്തിൻെറ ഉത്തമോദ്ദേശം

അതിന്റെ വിസ്മരണമാണ്. അല്ലാതെ സകലവിധം സ്വത്തുക്കളുംകൊണ്ടു അതിനെ പൂജിക്കയും, ഞെരുക്കുകയും ചെയ്യുകയല്ല. അകത്തെ ദൈവത്തെ അനുഭവപ്പെടുത്തുക. ക്ഷേത്രം തന്നെത്താൻ സൂക്ഷിച്ചുകൊള്ളും.

ഈശ്വരൻ സർവ്വവ്യാപിയല്ലേ? ഈശ്വരക്ഷേത്രം സർവ്വത്ര കാണപ്പെടുന്നില്ലേ? സൂൎയ്യൻ ഈശ്വരക്ഷേത്രമാണ്. നക്ഷത്രങ്ങളെല്ലാം ഈശ്വരക്ഷേത്രങ്ങളല്ലേ? സകലതും ഈശ്വരക്ഷേത്രം തന്നെ. എല്ലാ വസ്തുക്കളും ഈശ്വരക്ഷേത്രമാണെന്നു രാമൻ പറയുന്നു. ഇതിനെക്കുറിച്ചു രാമനു ഒരുകാൎയ്യം പറയാനുണ്ട്. തലവേദനയും, ഉള്ളിൽ കഠിനവേദനയും, കഷ്ടതയും, സങ്കടവും ഉള്ളവൎക്കു സ്വൎഗ്ഗത്തുനിന്നു് ഒരു സന്ദേശം ആണതു്.

അഖിലലോകത്തിന്റെയും കഴിഞ്ഞ ചരിത്രങ്ങളിൽകൂടി ദൈവം അയച്ചിട്ടുള്ള ഒരു സന്ദേശമാണതു്. നിങ്ങളുടെ ധമനികളിലും, സിരകളിലും, തലച്ചോറിലുംകൂടി ദൈവമയക്കുന്ന സന്ദേശമാണതു്. ഈ സന്ദേശം കേൾക്കുക; അതിനെ മാനിക്കുക; നിങ്ങളെ രക്ഷിക്കുക. അതിനെ വിഗണിക്കുമ്പോൾ, നിങ്ങൾ തൂക്കിലിടപ്പെട്ടു മരിക്കും, നശിക്കും. വേറെ മാൎഗ്ഗമില്ല. ഇതു അഭേദ്യമായ, അപ്രതിഷേധ്യമായ, വളരെ നിഷ്ഠൂരമായ, കൎക്കശമായ നിയമമാണു്. ഇതാണു നിയമം. സന്ദേശം എന്താണു്? അതു ശ്രവിക്കുവിൻ! "ആരാധിക്കപ്പെടുവാൻ ഇച്ഛിക്കുന്നവർ കുരിശിൽ തറക്കപ്പെടണം." ക്രിസ്തു ആദ്യം കുരിശിൽ ഇടപ്പെട്ടു; പിന്നീടാണു വന്ദിക്കപ്പെട്ടതു്. ബുദ്ധനും ആദ്യം കുരിശിൽ കയറി; പിന്നീടു ആരാധിക്കപ്പെട്ടു. സോക്രട്ടീസ് ആദ്യം കുരിശിൽ തറക്കപ്പെട്ടു; അദ്ദേഹത്തിന്റെ ദേഹം ഇന്നു ആരാധിക്കപ്പെടുന്നു. ബ്രൂനോ ആദ്യം മരിച്ചു, ഇപ്പോൾ ആരാധിക്കപ്പെടുന്നു. ഇൻഡ്യായിലെ ആയിരം മഹർഷിമാർ കുരിശിൽ തറപ്പു അനുഭവിച്ചു; പിന്നീടു ആരാധിക്കപ്പെട്ടു. ഇവരെല്ലാം ആദ്യമേ വിലകൊടുത്തു. പിന്നീടു ഫലം കിട്ടി. ഇതു ഒരു വസ്തുതയാണു്; സത്യമാണു്. എന്നാൽ ലോകത്തിലെ ഇതരജനങ്ങളുടെ സ്ഥിതിയെന്തു്? ലോകവാസികളായ സ്ത്രീപുരുഷന്മാരുടെ കഥയെന്തു്? അവൎക്കു ആദ്യം സാമാനം വാങ്ങണം; പിന്നീടു വിലകൊടുക്കാതെ കഴിക്കയും വേണം. എന്നാൽ വിലകൊടുക്കാതെ അതു സാധ്യമല്ല.

ഓരോരുത്തൎക്കും ആരാധിക്കപ്പെടുവാൻ മോഹമുണ്ടു്. ആരാധന എന്നാൽ ഭക്തിയും, ആദരവും, ബഹുമാനവും പ്രകടിപ്പിക്കുക എന്നാണു്. എല്ലാവരും സ്നേഹിക്കപ്പെടുകയും, ആദരിക്ക

ളപ്പെടുകയും, മാനിക്കപ്പെടുകയും ചെയ്യണം. അവൾക്കു നാനാവശത്തുനിന്നും ഭക്തിയും ലഭിക്കണം. അവൾക്കു ചുററും സ്തുതിപാഠകന്മാരെ വേണം. ലൌകികതയെന്ന—ദുരഭിമാനമെന്ന—ശരീരത്തോടു അനുരക്തിയെന്ന—അന്യരുടെ ദേഹത്തോടു സ്നേഹമെന്ന—ദീനംകൊണ്ടു, അടിയുറച്ച രോഗംകൊണ്ടു് ലോകത്തിലെ സകലരും കഷ്ടപ്പെടുന്നു. ശരീരത്തെ പരമാൎത്ഥവസ്തുവെന്നും, അകത്തെ പരമാൎത്ഥവസ്തുവിനെ ശരീരമെന്നും തെററിദ്ധരിപ്പിക്കുന്ന അജ്ഞാനം—ആരാധനയ്ക്കു വേണ്ടി യാചിപ്പിക്കുന്ന ഈ ദീനം—ആരാധിക്കപ്പെടുവാൻ ഉള്ള വിചാരമാകുന്ന ഈ രോഗം—അതിനു തക്കതായ വിലകൊടുക്കാൻ ആവശ്യപ്പെടും. ഈശ്വരന്റെ ഈ ദിവ്യനിയമം ആരെയും ഒഴിവാക്കുന്നില്ല; ക്രിസ്തുവിനെയും കൃഷ്ണനെയും പോലും ഒഴിവാക്കുകയില്ല. ക്രിസ്തുവിനും വിലകൊടുക്കേണ്ടിവന്നു; ആദ്യം കുരിശിൽ കയററം, പിന്നീടു ലോകരുടെ വന്ദനം. ഈ നിയമപ്രകാരം സോക്രട്ടീസും ആദ്യം വിലകൊടുത്തു; പിന്നീടു ആരാധിക്കപ്പെട്ടു. സകല പ്രവാചകന്മാരും വിലകൊടുത്തതിൽ പിന്നീടാണു് വന്ദിക്കപ്പെട്ടതു്. നിങ്ങളുടെ നെപ്പോലിയനും,വാഷിംഗ്ടണും മററുള്ളവരും ആദ്യം വിലകൊടുത്തു; തദനന്തരം അവർ വന്ദിക്കപ്പെട്ടു. ന്യൂട്ടനും ഇതരന്മാരും ശവക്കല്ലറകളിൽ ജീവിക്കുന്നു; ഇപ്പോഴും ജീവിച്ചുകൊണ്ടിരിക്കുന്നു അവരുടെയും മുമ്പിലത്തെ ജാഗ്രൽജീവിതം കുരിശേററ ജീവിതം ആയിരുന്നു. അവർ ക്ഷുൽപിപാസകൾക്കും, ശരീരത്തിനും, വേദനകൾക്കും മുകളിൽ ആണു്.

ന്യൂട്ടന്റെജീവചരിത്രം പഠിക്കുക; പലതവണ അദ്ദേഹം ഭക്ഷണം കഴിക്കാൻ വിസ്മരിച്ചുപോയതായിക്കാണാം. ഇവരെല്ലാം ആദ്യമായി വിലകൊടുത്തിരുന്നു; പിന്നീടാണു്ആരാധന കിട്ടിയതു്.

ഈ നിയമം ആരെയും വിടുന്നില്ല. അതു് വ്യക്തികളെ മാനിക്കുന്നതല്ല. അതു നിങ്ങളുടെ പാപികളെയോ, പുണ്യവാന്മാരെയോ, പ്രവാചകന്മാരെയോ, തത്വജ്ഞന്മാരെയോ മാനിക്കയില്ല. അതു നിഷ്ഠൂരവും, അഭേദ്യവും ആയ നിയമമാണു്. നിങ്ങൾക്കിപ്പോൾ ഒരു പ്രത്യേക സൌജന്യം ചെയ്യാൻ, നിങ്ങളുടെ ദേഹങ്ങൾക്കു് പ്രത്യേക ബഹുമാനം കിട്ടാൻ നിങ്ങളാരാണു്? അന്യന്മാർ നിങ്ങളെ മാനിക്കയും, സ്നേഹിക്കയും, വന്ദിക്കയും ചെയ്യണമെന്നാവശ്യമുണ്ടെങ്കിൽ, ഇതരന്മാർ നിങ്ങളെ ആദരിക്കയും, വിലമതിക്കയും ചെയ്യണമെന്നുണ്ടെങ്കിൽ നിങ്ങൾ ശരിക്കു വിലകൊടുക്കണം.

"The Jewess (യൂദസ്ത്രീ)" എന്ന നാടകത്തിൽ ആ യൂദ സ്ത്രീ ജോസേഫ് അവളെ വന്ദിക്കണമെന്നു ആവശ്യപ്പെട്ടു. ശരി തന്നെ. അവളെ ആദ്യം വന്ദിക്കാം എന്നു പറഞ്ഞു. അവൾ ആദ്യം വന്ദിക്കപ്പെട്ടു. എന്നാൽ പിന്നീടു അവൾ വിലകൊടുത്തു. പ്രകൃതിയോ, ഈശ്വരനോ, സർവ്വജ്ഞനോ നിങ്ങളോടു ബഹുമാനവും സൌജന്യവും കാണിച്ച് എന്തെങ്കിലും വീട്ടിൽ അയച്ചുതന്നാലും, അദ്ദേഹം വില ആവശ്യപ്പെടുകയില്ലെന്നു അർത്ഥമില്ല. നാം മുൻകൂട്ടി വിലകൊടുത്തിരുന്നുവെങ്കിൽ അതു നന്നാകുമായിരുന്നു. എന്നാൽ ഇപ്പോൾ അദ്ദേഹം കണക്കയച്ചിരിക്കുന്നു; വില കിട്ടാൻ സനിഷ്കൃഷ്മായ ചോദ്യമാണ് വരുന്നതു്. യൂദസ്ത്രീ ജോസേഫിനോടു ആദ്യം ആരാധന സമ്പാദിച്ചു; പിന്നീടു വില കൊടുക്കേണ്ടിവന്നു. അഞ്ചുവർഷം അവൾ ഭ്രാന്തയായിരുന്നു; കാമഭ്രാന്തിൽ അവൾ നരകിച്ചു. അജ്ഞാനം അതിന്റെവില—ശിക്ഷ ഇതാണു വില) കൊടുക്കണം. ഒരോ നോവലിലും, ഡ്രാമായിലും നായകനു് സംഭവിക്കുന്നതു ലോകത്തിലെ ചരിത്രത്തിലെല്ലാം സംഭവിക്കുന്നു. ചെറുസത്ത—അഹങ്കാരം—വഞ്ചിക്കുന്നതാണു്—അങ്ങിനെ വഞ്ചിക്കണമെന്നാണ് നിയമം. അപ്പോൾ മാത്രമേ നിങ്ങൾ യുക്തംപോലെ സ്നേഹിക്കപ്പെടുകയുള്ളൂ; അല്ലാതെയില്ല.

ഒരു മനുഷ്യൻ ദിനംപ്രതി എത്രപ്രാവശ്യം മരിക്കുന്നു? ഭയപ്പാടോ, അത്യധികമായ കഷ്ടപ്പാടോ തോന്നുമ്പോൾ, അത്തരം ഭയങ്കരാവസ്ഥയിലാകുമ്പോൾ അവിടെ മരണമുണ്ടു്; അപ്പോൾ അകത്തെ ഈശ്വരനെ അവൻ മറക്കുന്നു.

കാമങ്ങളെ സാധിക്കാനുള്ള മാർഗ്ഗം, അവയെ ഉപേക്ഷിക്കുകയാണു്. പേർഷ്യൻ ഭാഷയിൽ ഭംഗിയേറിയ "മത്‌ലബ്" എന്നൊരു വാക്കുണ്ടു്. ഇതിന്റെ ഒരു താല്പര്യം "ആഗ്രഹം" എന്നാണു്; മറേറ അർത്ഥം "ചോദിക്കരുതു്" എന്നും ആണു്. അതു അത്ഭുതകരമായ ഒരു വാക്കാണു്. നിങ്ങൾക്കുള്ള യഥാർത്ഥ മോഹങ്ങളെ പ്രാപിക്കണമെങ്കിൽ, നിങ്ങൾ അവയെ ഉപേക്ഷിക്കണം. ആഗ്രഹങ്ങൾക്കും, വ്യക്തിത്വത്തിനും, ചെറുശരീരത്തിനും ഉപരി ഉയരുക.

ഇതാ! ഒരു ദീപം, ശലഭങ്ങൾക്കു വിളക്കു പ്രിയമാണു്. അവ വിളക്കിനെ പ്രേമിക്കുന്നു. അവ വന്നു ശരീരങ്ങളെ അതിൽ ഹോമിക്കുന്നു. ഏഷ്യായിൽ ദഹിക്കുന്നതു പ്രേമത്തിന്റെ ലക്ഷണമായി ഗണിക്കപ്പെടുന്നു. ഒരു പഴമൊഴിയുണ്ടു്:—"സ്വയം ദഹി

ഷ്പിക്കാൻ തക്കവണ്ണം അത്രയധികം പ്രേമിക്കുന്ന ശലഭങ്ങൾ ഇവിടെയുണ്ടു്."

വേദാന്തം ശാസിക്കുന്നു:—"അല്ല; അല്ല; വിളക്കാണു് ആദ്യം സ്വമേധയാ ദഹിക്കുന്നതു്. പിന്നീടതു സ്നേഹിക്കപ്പെടുന്നു." അതുപോലെ ശരീരത്തിനു മുകളിലേയ്ക്കു ഉയരുക. നിങ്ങളുടെ വ്യക്തിത്വം ദഹിപ്പിക്കുക, ഹോമിക്കുക, നശിപ്പിക്കുക, പൂർണ്ണമായി ഭസ്മീകരിക്കുക. അപ്പോൾ, അപ്പോൾമാത്രം, നിങ്ങളുടെ ആഗ്രഹങ്ങൾ പ്രാപിക്കപ്പെടുന്നതു നിങ്ങൾക്കു കാണാം; അപ്പോൾ നിങ്ങൾക്കു വന്ദനം ലഭിക്കും; അപ്പോൾ മോഹവിഷയങ്ങൾ നിങ്ങളെ ആരാധിക്കും. മററു വാക്കുകളിൽ പറഞ്ഞാൽ "നിങ്ങൾ തന്നെത്താൻ നിഷേധിക്കുക." ഇതു പറയാൻ വളരെയെളുപ്പം; എന്നാൽ അതു അഭ്യസിക്കണം.

പള്ളികളിൽവെച്ചു് ഈശ്വരനമായിട്ടുള്ള വ്യാപാരം അവസാനിക്കുന്നില്ല; ക്ഷേത്രങ്ങളിലും ഇല്ല; അടിയന്തിരങ്ങളും ക്രിയകളും നടത്തുന്നതുകൊണ്ടു കാര്യം തീർന്നു മുക്തികിട്ടുന്നില്ല. ഈശ്വരനെപ്പൊക്കിപ്പുകഴ്ത്തിയതുകൊണ്ടും ആകുന്നില്ല. നിങ്ങളുടെ ജീവിതത്തിൽ ദിവസംപ്രതി നിങ്ങൾ സ്വയം നിഷേധിക്കണം. സ്നേഹിതന്മാരുമായിട്ടുള്ള സാമാന്യ ഇടപാടുകളിലും, ചന്തയിൽനിന്നു സാമാനം വാങ്ങുന്നതിലും, ബന്ധുക്കളുമായി പെരുമാറുന്നതിലും, നിങ്ങളിതു അനുഷ്ഠിക്കണം, സാക്ഷാൽക്കരിക്കണം.

ഗണനപ്പട്ടിക പഠിക്കുന്ന ഒരു ബാലനെ ഗണനക്രിയാ നിയമങ്ങൾ പഠിപ്പിക്കുന്നു. ഈ ഗണനനിയമങ്ങൾ കുട്ടിയുടെ മനസ്സിലും ഓർമ്മയിലും വരുന്നുണ്ടു്; എന്നാലും അതുകൊണ്ടുമാത്രം പോരാ. അവൻെറ ബുദ്ധിമാത്രം ത്രയനിയമം (Rule of Three) പഠിച്ചുവെന്നേവരൂ. അയാൾ അതു തെളിയിക്കയും, അഭ്യസിക്കയുംചെയ്തു് അയാളുടെ ഒരംശംപോലെയാക്കണം. അവനതു അവൻെറ വിരലിൻെറ അററത്തുവരുത്തണം. നിങ്ങൾ ഒരു നിയമം കാണാപ്പാഠം പഠിച്ചാൽ അതു തലച്ചോറിൽ കയറുക മാത്രമേ ചെയ്യുന്നുള്ളൂ. നിങ്ങൾ പലപ്പോഴും തെററുചെയ്തുപോകുന്നു; നൂറുനൂറുകണക്കുകൾചെയ്തു് അതു വിരലിൻെറ അററത്തു് വരുത്താത്തപക്ഷം തെററുകൾ ഒഴിക്കാൻ തരമില്ല. അപ്പോഴേ തെററുകൂടാതെ ക്രിയചെയ്യാൻതക്കനിലയിൽ നിങ്ങൾ എത്തുകയുള്ളൂ.

അതുപോലെതന്നെ, "നിങ്ങൾ സ്വയം നിഷേധിക്കുക" എന്നു ബൈബിളിൽ നിങ്ങൾ വായിക്കുന്നു. എന്നാൽ ഒരു ബാലൻ

'ത്രയനിയമം' വായിക്കുന്നതുപോലെയേ നിങ്ങൾ അതു വായിക്കുന്നുള്ളൂ; അതുകൊണ്ടു മതിയാകില്ല. ദൈനന്ദിനജീവിതപരിതഃസ്ഥിതികളിൽ നിങ്ങൾ അതു പ്രയോഗിക്കണം. നിങ്ങളതിൽ ധ്യാനം കേന്ദ്രീകരിക്കണം. അതു അഭ്യസിച്ച് വീണ്ടും വീണ്ടും പരിശീലിക്കണം. സ്വയം നിഷേധിച്ചുകൊണ്ടു കണക്കുചെയ്യുതീക്കണം,

നിങ്ങൾ കുട്ടികളോടു സംസാരിക്കുമ്പോൾ ഈ റൂൾ ഉപയോഗിക്കുക. തെരുവിൽക്കൂടി നടക്കുമ്പോൾ നിങ്ങൾ സ്വയം നിഷേധിക്കുക. നേരമ്പോക്കുപറയുമ്പോൾ ഈ നിയമം പ്രയോഗിക്കുക. നിങ്ങൾ പണിചെയ്തു് ഈ കണക്കുചെയ്യുതീക്കണം, പരിശോധിക്കണം. വേദാന്തം പഠിക്കുന്നതു സുഗമമായ പണിയല്ലാ. വേദാന്തഗ്രന്ഥം എളുപ്പത്തിൽ, എളുപ്പം വായിച്ചുപറയാം. എന്നാൽ അതു നിങ്ങൾ തന്നത്താൻ നിങ്ങളിൽക്കൂടി പഠിക്കണം. പണി സുഗമമാകുന്നതു അനസ്യൂതമായ അഭ്യാസവും, വിവേചനവും, വേദാന്തം വിരലററത്തുകൊണ്ടുവരുന്നതുംമൂലമാണു്.

മാത്തമാററിക്സ് (ഗണിതശാസ്ത്രം) പ്രൊഫസ്സർ ആയിരുന്ന കാലത്തു് രാമന്നു് ഗണിതപ്രശ്നങ്ങൾ അവയെ എഴുതുമ്പോൾ തന്നെ, അവ എഴുതുന്നവേഗത്തിൽ ചെയ്യുതീക്കാമായിരുന്നു. അവ അത്ര എളുപ്പത്തിൽ കൈകാര്യംചെയ്യാമായിരുന്നു. എന്തുകൊണ്ടു്? തന്റെ വിരലററത്തു സ്ഥാപിക്കപ്പെടുന്നതുവരെ അതിലെ ഭിന്നഭിന്നനിയമങ്ങൾ രാമൻ പഠിച്ചു പരിശീലനം ചെയ്തിരുന്നതുകൊണ്ടു്. രാമന്റെ അഭ്യാസശക്തിയ്ക്കു ദൃഷ്ടാന്തം പറയാം. പതിനെട്ടക്കങ്ങൾ ഉള്ള ഒരു സംഖ്യയെ പതിനേഴക്കങ്ങൾ ഉള്ള മറെറാരുസംഖ്യകൊണ്ടു ഗുണിക്കണമെങ്കിൽ രാമൻ പെട്ടന്നു ഒരു വരിയിൽ ഫലം എഴുതിയിരുന്നു. എന്തുകൊണ്ടു്? അഭ്യാസദാർഢ്യംകൊണ്ടു്. ഇങ്ങിനെ നിങ്ങളുടെ ക്ഷേത്രം ഹൃദയത്തിൽ—ഓർമ്മയിൽ—ഇരുന്നാൽമാത്രം പോരാ. വേദാന്തത്തിന്റെ ക്ഷേത്രം ഷാപ്പിലും, തെരുവിലും, പ്രാർത്ഥനയിലും, ഉറക്കറയിലും, ഭക്ഷണമേശയിലും, സ്വീകരണമുറിയിലും, വായനമുറിയിലും, സകലയിടത്തും ഇരിക്കുന്നു. നിങ്ങൾ ഈ തത്വം ഉപജീവിക്കയും, അനുഷ്ഠിക്കയുംചെയ്യേണ്ട ക്ഷേത്രങ്ങൾ ആണു് ഇവയെല്ലാം; നിങ്ങളുടെ അഭ്യാസക്കണക്കുകൾചെയ്യുതീക്കേണ്ട സ്ഥലങ്ങളാണിവയെല്ലാം.

രാമൻ ഒരു ബാലനായിരുന്നപ്പോൾ, ഒരുദിവസം ഒരു പുസ്തകം വായിച്ചുകൊണ്ടു റോഡരുകിൽക്കൂടി നടന്നുകൊണ്ടിരുന്നു. ഒരു മാന്യൻവന്നു രാമനോടു നേരമ്പോക്കായി ഇങ്ങിനെ പറ

ഞ്ഞു:—"നീ എന്താണിവിടെച്ചെയ്യുന്നതു്? ഇതു് സ്കൂളല്ലാ കുട്ടീ! പുസ്തകം ദൂരെക്കളയൂ!" രാമൻ ഉത്തരം പറഞ്ഞു:—"ലോകം അശേഷം എന്റെ സ്കൂളാണു്." നിങ്ങളുടെ സ്കൂൾ എന്തായിരിക്കണമെന്നു രാമൻ ഇപ്പോൾ സാക്ഷാൽക്കരിക്കുന്നു. ദൈനന്ദിന ജീവിതത്തിൽ വേദാന്തം അഭ്യസിക്കാത്തപക്ഷം അതിനു എന്തുപയോഗമുണ്ടു്? പുസ്തകരൂപത്തിൽ അതു് അച്ചടിച്ചു പുഴുവിനു തിന്നാൻ അലമാരയിൽ വെക്കുന്നതുകൊണ്ടു ഒരു പ്രയോജനവും ഇല്ല. നിങ്ങൾ അതുപജീവിക്കണം.

വേദാന്തം അഗ്നിയാണെന്നു പറയപ്പെടുന്നു. അതു് നമ്മുടെ കഷ്ടതയും സങ്കടവും നീക്കുന്നില്ലെങ്കിൽ, ഈ ദിവ്യമായ അഗ്നി നിങ്ങളുടെ ഭക്ഷണം വേവിക്കയും, അങ്ങിനെ വിശപ്പു ശമിപ്പിക്കയും, തണുപ്പു നീക്കുകയും ചെയ്യുന്ന ഭൗതികാഗ്നിയെക്കാൾ ക്ഷുദ്രതരമായിരിക്കയേഉള്ളൂ. വേദാന്തം നിങ്ങളുടെ ശൈത്യം തീർക്കാത്തപക്ഷം, നിങ്ങളെ സുഖശാലിയാക്കാത്തപക്ഷം, നിങ്ങളുടെ ഭാരങ്ങളെ നീക്കാത്തപക്ഷം, അതിനെ തൊഴിച്ചു തള്ളിക്കളയുക. നിങ്ങൾ വേദാന്തം അനുഭവപ്പെടുത്താനാണു് അതു പഠിക്കുന്നതു്; അനുഷ്ഠാനത്തിൽ വന്നാലേ അതു നിങ്ങൾക്കു ലഭിച്ചതാകയുമുള്ളൂ.

പണ്ടൊരിക്കൽ യുധിഷ്ഠിരൻ എന്നൊരു മനുഷ്യൻ ഉണ്ടായിരുന്നു. ഇൻഡ്യായുടെ രാജസിംഹാസനത്തിനു അദ്ദേഹം അവകാശിയായിരുന്നു. തന്റെ ചെറുപ്പകാലത്തിലെ ഒരു കഥയുണ്ടു്. അദ്ദേഹം അനുജന്മാരോടുകൂടി സ്കൂളിൽ പഠിക്കയായിരുന്നു. സഹോദരന്മാർ വളരെ പേരുണ്ടായിരുന്നു. ഒരു ദിവസം മഹാനായിരുന്ന ഗുരു—പരീക്ഷകൻ—വന്നു കുട്ടികളെ പരീക്ഷിച്ചു. പഠിപ്പിൽ അവർ എത്രമാത്രം പുരോഗമിച്ചുവെന്നു ആ പ്രിൻസിപ്പാൾ അവരോടു ചോദിച്ചു. ചെറിയ കുട്ടികളെല്ലാം അവർ പഠിച്ച പാഠങ്ങൾ ഒക്കെ ഗുരുവിനോടു പറഞ്ഞു. ഗുരു യുധിഷ്ഠിരനോടും ഈ സാധാരണ ചോദ്യം ചോദിച്ചു. അദ്ദേഹം പുസ്തകം തുറന്നു് വളരെ ആഹ്ലാദകരമായ ഭാവത്തിൽ ലവലേശം ലജ്ജ കൂടാതെ ഇങ്ങിനെ മറുപടി പറഞ്ഞു:—"ഞാൻ അക്ഷരമാലകളും ആദ്യത്തെ വാചകവും പഠിച്ചു." ആചാര്യൻ പറഞ്ഞു:—"ആഹാ! അത്രയേ ഉള്ളോ?" ആദ്യവാചകം പൂണ്ടിക്കാണിച്ചാണു് ചോദിച്ചതു്. "കൂടുതൽ എന്തെങ്കിലും പഠിച്ചോ?." സംശയത്തോടുകൂടി കുട്ടി പറഞ്ഞു:—"രണ്ടാമത്തെ വാചകവും." ഈ പ്രിയബാലൻ—രാജകുമാരൻ—സോത്സാഹം സന്തോഷസമേതമാണു പറഞ്ഞതു്.

എന്നാൽ ഗുരുവിന്ന് കോപംവന്നു. എന്തെന്നാൽ വെറും അച്ചിനെപോലെ ഇഴയാതെ, ഉന്നതജ്ഞാനവും, മഹത്തായ വിദ്യയും സമ്പാദിക്കാൻ കുട്ടി ശ്രമിച്ചിരിക്കുമെന്നാണ് ആചാര്യൻ പ്രതീക്ഷിച്ചതു്:, തന്റെ മുമ്പിൽ എഴുന്നേററുനില്ക്കാൻ അദ്ദേഹം കുട്ടിയോടു ആജ്ഞാപിച്ചു. അദ്ദേഹം കുറെ ക്രൂരനും, "വടിയെ ഉപയോഗിക്കാതെവെച്ചിരുന്നാൽ കുഞ്ഞിനെ നാശമാക്കുകയേയുള്ളൂ." എന്നു ചിന്തിച്ചിരുന്നവനും ആയിരുന്നു. കുട്ടികളിൽ കമ്പു തല്ലിയൊടിച്ചാൽ, അവർ ശരിയായി വളരുമെന്നും, അധികം വടി ചിലവാക്കിയാൽ കുട്ടികൾ അധികം നന്നാകുമെന്നും പ്രൊഫസറന്മാർ വിചാരിക്കുന്നു. ആ മനോഗതി ആ ഗുരുവിനെ കക്ശഹൃദയനാക്കിയിരുന്നു. അദ്ദേഹം കുട്ടിയെ അടിച്ചു പൊട്ടിച്ചുകളഞ്ഞു. എന്നാൽ യുധിഷ്ഠിരൻ ശാന്തത ഭഞ്ജിച്ചില്ല; അദ്ദേഹം പണ്ടേപോലെ ആഹ്ലാദചിത്തനായിരുന്നു; സുഖിയായിരുന്നു. കുറെനേരം തല്ലിയിട്ടും ദ്വേഷ്യത്തിന്റെയോ, കുണ്ഠിതത്തിന്റെയോ, ഭയത്തിന്റെയോ, സങ്കടത്തിന്റെയോ ലക്ഷണം ഒന്നും കുട്ടിയിൽ കണ്ടില്ല. ഇതൊന്നും അവന്റെ സുന്ദരമുഖത്തു കാണാഞ്ഞതിനാൽ ഗുരുവിന്റെ ഹൃദയം കുറെ തണുത്തു; കല്ലു അലിയുന്നതുപോലെ മനസ്സലിഞ്ഞു. ഗുരു ആലോചിച്ചു തന്നത്താൻ ഇങ്ങിനെ പറഞ്ഞു:—"ഇതെന്താണിങ്ങനെ? ഒരു വാക്കു കൊണ്ടു എന്നെ ജോലിയിൽനിന്നു പിരിച്ചയക്കാൻ കെല്പുള്ള, ഒരുകാലത്തു എന്നെയുംകൂടി ഭരിക്കാൻ അവകാശമുള്ള, ഇന്ദ്യാമുഴുവനും ഭരിക്കേണ്ടവനായ ഈ കുട്ടി ഇങ്ങിനെ ശാന്തനായിരിക്കുന്നതു് എങ്ങിനെ? ഞാൻ അതിനോടു വളരെ കഠിനമായി പ്രവർത്തിച്ചു; അതിനു ലവലേശം വല്ലായ്മയുണ്ടായിട്ടില്ല. അൻജന്മാരോടു ഞാൻ ചിലപ്പോൾ ക്രൂരമായി പെരുമാറിയപ്പോൾ അവക്കെല്ലാം വല്ലായ്മയുണ്ടായിരുന്നു. ഒരുത്തൻ വടി പിടിച്ചുപറിച്ചെന്നെത്തല്ലുകയുംചെയ്തു. എന്നാൽ ഈ കുട്ടി ഹൃദയം അടക്കുന്നു. അയാൾ ശാന്തനും, സ്ഥിരബുദ്ധിയും, സന്തുഷ്ടനും ആയിരിക്കുന്നു. മുഖത്തു ഒരു കോട്ടവും കാണുന്നുമില്ല" കുട്ടി പഠിച്ച ആദ്യത്തെ വാചകത്തിലേയ്ക്കു അപ്പോൾ ആചാര്യൻ തന്റെ കണ്ണുകൾ ഓടിച്ചു. ആദ്യവാചകം ഇതായിരുന്നു:— "ഒരിക്കലും കോപിക്കരുതു്." ഉടനെ കുട്ടിയുടെ മുഖത്തുനോക്കി. ഗുരുവിന്റെ ഒരു കണ്ണു കുട്ടിയുടെ മുഖത്തും, മറേറക്കണ്ണു വാചകത്തിലും ആയിപ്പതിഞ്ഞു. ആ വാചകത്തിന്റെ അർത്ഥം തന്റെ ഉള്ളിൽ മിന്നിപ്രകാശിച്ചു.

കുട്ടിയുടെ മുഖം ആ വാചകത്തിന്റെ അൎത്ഥത്തെ ദ്യോതിപ്പിച്ചു. ഇൻഡ്യയിലെ പാഠപുസ്തകങ്ങൾ പട്ടികളും പൂച്ചകളും കൊണ്ടല്ലാ ആരംഭിക്കുന്നതെന്നു് നിങ്ങൾ അറിഞ്ഞിരിക്കണം. പാഠപുസ്തകങ്ങൾ ഈശ്വരനെക്കൊണ്ടും, ഭംഗിയേറിയ ഉപദേശങ്ങൾ കൊണ്ടും ആരംഭിക്കുന്നു. സംസ്കൃതത്തിലെ അക്ഷരമാലയ്ക്കു ശേഷം ആ പുസ്തകത്തിലെ ആദ്യവാചകം "ഒരിക്കലും കോപിക്കരുതു്." എന്നായിരുന്നു. രണ്ടാംവാചകം "സത്യം പറയുക; എപ്പോഴും സത്യം പറയുക" എന്നായിരുന്നു. ആദ്യവാചകം പഠിച്ചിരുന്നുവെന്നു ധൈൎയ്യമായും, രണ്ടാമത്തേതു സംശയമായും കുട്ടി പറഞ്ഞിരുന്നല്ലോ. "ഒരിക്കലും കോപിക്കരുതു്" എന്ന ആദ്യവാചകത്തിന്റെ ഒരു അവതാരംതന്നെയായിരുന്നു കുട്ടിയുടെ മുഖം. "ഒരിക്കലും കോപിക്കരുതു്" എന്ന വാക്യത്തിന്റെ അൎത്ഥം ശാന്തവും, അചഞ്ചലവും, സാഹ്ലാദവും, പ്രകാശമാനവും, സുന്ദരവും ആയിരുന്ന ബാലമുഖപങ്കജം ഗുരുവിന്റെ ഉള്ളിൽ പ്രബലമായി പ്രവേശിച്ചു.

ഇതിനു മുമ്പും ഈ ഗുരുവിനു അക്രമപ്രവൃത്തി ഉണ്ടായിരുന്നു. വാക്യത്തിന്റെ അൎത്ഥം അദ്ദേഹം വെറും ചുണ്ടുകൾ കൊണ്ടു പഠിച്ചിരുന്നതേ ഉള്ളൂ. തത്തയെപ്പോലെ പറയേണ്ട ഒരു വാചകമല്ലാ അതെന്നു് ഇപ്പോൾ ഗുരുവിനു മനസ്സിലായി. അതു ജീവിതത്തിൽ പ്രയോഗിക്കയും, ഫലപ്പെടുത്തുകയും ചെയ്യണം. തന്റെ സ്വന്തം അറിവു എത്രമാത്രം കുറവായിരുന്നുവെന്നു അദ്ദേഹത്തിനു അപ്പോൾ ബോധ്യപ്പെട്ടു. ഒരു കുട്ടി അതു യഥാൎത്ഥമായി പഠിച്ചിരുന്നപ്പോൾ, താൻ ആ ആദ്യവാക്യംപോലും പഠിച്ചിരുന്നില്ലല്ലോ എന്നോൎത്തു് അദ്ദേഹം ഉള്ളിൽ നാണിച്ചുപോയി. ഒരു സംഗതി പഠിക്കയെന്നാൽ അതു വെറുതെ കാണാതെ ചൊല്ലുകയാണെന്നു കുട്ടി മനസ്സിലാക്കിയില്ലെന്നു നിങ്ങൾ അറിയുന്നല്ലോ. പഠിക്കുകയെന്നാൽ അഭ്യസിക്കുക, ഫലപ്പെടുത്തുക, ജീവിക്കുക, ചിന്തിക്കുക, അതുമായിട്ടു ഐക്യം അടയുക എന്നാണു് കുട്ടി പരിഗണിച്ചതു്. പഠിത്തത്തിന്റെ താല്പൎയ്യം കുട്ടി ഗ്രഹിച്ചിരുന്നതു് ഇങ്ങിനെ ആയിരുന്നു.

പഠനം എന്നാൽ എന്താണെന്നു ശരിയായി ഗ്രഹിച്ച ഉടനെ ഗുരുവിന്റെ കയ്യിൽനിന്നു വടി താഴെ വീണുപോയി. അദ്ദേഹത്തിന്റെ ഹൃദയം അലിഞ്ഞു. അദ്ദേഹം കുട്ടിയെ എടുത്തു ആലിംഗനംചെയ്തു് നെററിയിൽ ചുംബിച്ചു. തന്നത്താനെ ലജ്ജിച്ചുപോകത്തക്കവണ്ണം തന്റെ അജ്ഞാനത്തെയും പ്രായോഗികജ്ഞാനം

ഭാവത്തെയും അദ്ദേഹം സാക്ഷാൽ മനസ്സിലാക്കി. കുട്ടിയുടെ പുറത്തു തലോടിക്കൊണ്ടു ഗുരുപറഞ്ഞു:—"മകനേ! പ്രിയപ്പെട്ട രാമനരാജകുമാരാ! ഒരു വാചകമെങ്കിലും വേണ്ടതുപോലെ യഥാൎത്ഥമായിപ്പഠിച്ചതിൽ ഞാൻ നിന്നെ അഭിനന്ദിക്കുന്നു. കഷ്ടമേ! ഞാൻ ഒരു വാക്യംപോലും അറിയുന്നില്ല. മതഗ്രന്ഥത്തിലെ ഒരു വാചകമെങ്കിലും വേണ്ടതുപോലെ നീ പഠിച്ചതിനെ ഞാൻ വില മതിക്കുന്നു. ഞാനൊരു വാചകംപോലും പഠിച്ചിട്ടില്ല. എന്തെന്നാൽ ഞാൻ കോപിഷ്ഠനായിപ്പോകുന്നു; ദ്വേഷ്യപ്പെടുന്നു. എന്നും എന്നെ ക്രൂദ്ധനാക്കുന്നു. ഹാ! എന്റെ മകനേ! എന്നോടു അനുകമ്പതോന്നണേ! നീയാണു് എന്നെക്കാൾ അധികം അറിയുന്നതു്. നീ എന്നെക്കാൾ അധികം പഠിച്ചവനത്രെ." ഗുരു ഇങ്ങിനെ പറഞ്ഞപ്പോൾ, കുട്ടിയെ പ്രോത്സാഹിപ്പിച്ചപ്പോൾ യുധിഷ്ഠിരൻ പറഞ്ഞു:—"പിതാവേ! പിതാവേ! ഞാൻ ഇനിയും ആ വാക്യം പൂൎണ്ണമായി പഠിച്ചില്ല. എന്തെന്നാൽ എന്റെ ഉള്ളിൽ കോപത്തിന്റെയും പരിഭവത്തിന്റെയും ചില ലക്ഷണങ്ങൾ തോന്നിയിരുന്നു. കുറെനേരം അടികൊണ്ടപ്പോൾ, എന്റെ ഹൃദയത്തിൽ കോപലക്ഷണം സ്ഫുരിച്ചിരുന്നു." രണ്ടാം വാചകത്തിന്റെ അൎത്ഥത്തെപ്പററി അദ്ദേഹം ഇങ്ങിനെയാണു പറഞ്ഞതു്. ആഭ്യന്തരദുർബ്ബലതയെ ഒളിക്കാൻ സകല പ്രേരണയും ഉണ്ടായിരുന്നിട്ടും ആ ഘട്ടത്തിൽ—തനിക്കു സ്തുതികൾ ലഭിച്ച സന്ദൎഭത്തിൽപോലും—അദ്ദേഹം സത്യം പറകയാണു് ചെയ്തതു്. തന്റെ ആത്മാവിൽ ഒളിച്ചുകിടന്നിരുന്ന ക്ഷീണത സ്വന്തപ്രവൃത്തികൊണ്ടു പ്രകാശിപ്പിക്കാൻ, രണ്ടാമത്തെ വാചകമായ "സത്യം പറയുക" എന്നതും പഠിച്ചുവെന്നു കുട്ടി തെളിയിച്ചു. തന്റെ പ്രവൃത്തികളും ജീവിതവുംകൊണ്ടു രണ്ടാമത്തെ വാചകവും അദ്ദേഹം നടപടിയിൽ അനുഷ്ഠിച്ചു.

ഇങ്ങിനെയാണു് പാഠങ്ങൾ പഠിക്കേണ്ടതു് ഇങ്ങിനെയാണു് വേദാന്തം പഠിക്കേണ്ടതു്, വേദാന്തം ജീവിതത്തിൽ അനുഷ്ഠിക്കേണ്ടതു്, വേദാന്തം അഭ്യസിക്കേണ്ടതു്. നിങ്ങളെ വേറെയാരും രക്ഷിക്കയില്ല; നിങ്ങൾ തന്നത്താൻ രക്ഷിക്കണം. നിങ്ങൾ നിങ്ങളുടെ സ്വന്തം രക്ഷകന്മാരാണു് എന്നു രാമൻ ഇവിടെ ഇപ്പോൾ പറയുന്നു. രാവിലെ പ്രഭാതത്തിൽ 'ഓം' മന്ത്രം ജപിക്കുമ്പോൾ അതിനെ അഭ്യസിക്കാനും, ജീവിതത്തിൽ നടപ്പാക്കാനും ദൃഢവും, പ്രബലവും ആയ നിശ്ചയങ്ങൾ ചെയ്യുവിൻ! നിങ്ങൾ ഏറെറടുക്കുന്ന ഓരോ കാൎയ്യത്തിലും, ആത്മ തുടങ്ങാൻ

ഭാവിക്കും മുമ്പ് കരുതിക്കൂട്ടിയിരിക്കുവിൻ! ആററിൽ കളിക്കാൻ പോകുമ്പോൾ നീന്താൻ തയ്യാറാകുന്നതുപോലെ തയ്യാറാകുവിൻ! നിങ്ങൾ ഒരു പണി തുടങ്ങുമ്പോൾ, ആരെയെങ്കിലും കാണാൻ പോകുമ്പോൾ, നിങ്ങൾ സന്ദർശനത്തിനു പോകുമ്പോൾ, അതിനു മുമ്പ ആ വഴി പോകുന്നതിനു തയ്യാർ ചെയ്യുക. ആററിൽ കളിക്കാൻ പോകുമ്പോൾ, വസ്ത്രങ്ങൾ പറിച്ചുകളയുന്നതുപോലെ തന്നെ, കപടമായ അഹംഭാവനയും, വ്യക്തിത്വത്തെയും, ഈശ്വരക്ഷേത്ര—ശരീര—ത്തെയും. നിങ്ങളിൽ നിന്നു—നിങ്ങളുടെ ഉള്ളിൽ നിന്നു പറിച്ചെറിയുക. സകല ദുരഭിമാനവും ദൂരത്തെറിഞ്ഞു്, ഈശ്വരനാണു് നിങ്ങൾ എന്നു ധ്യാനിച്ചു്, നിങ്ങൾ യഥാൎത്ഥാത്മാവാണെന്നു അറിഞ്ഞു് സകലരിലും ഈശ്വരനെ കാണണമെന്നു' ഉറയ്ക്കുക. ഒരു സ്നേഹിതനെക്കാണാൻ പോകയോ, മററെവിടെയെങ്കിലും പോകയോ ചെയ്യുമ്പോൾ ഇങ്ങിനെ തയ്യാറായിപോകുക. കാൎയ്യങ്ങൾ ചെയ്യാൻ അങ്ങിനെ തയ്യാറായാൽ, നിങ്ങൾ പരാജയപ്പെടുകയില്ല. നിങ്ങൾ നിങ്ങളുടെ നില പരിപാലിക്കും; യാതൊന്നും നഷ്ടമാകയില്ല. ഒരു കാൎയ്യം ചെയ്തു തീൎന്നാൽ സ്നേഹിതൻെറ വീട്ടിൽ നിന്നോ, നിങ്ങൾക്കു കാണേണ്ടിയിരുന്നവരുടെ വീട്ടിൽ നിന്നോ തിരിച്ചുവന്നാൽ, വീണ്ടും മേല്പറഞ്ഞതുപോലെ തയ്യാർ ചെയ്യുക.

കൈകളിൽ ചെളി പററിയാൽ നിങ്ങൾ അതു കഴുകിക്കളയുന്നു. വസ്ത്രത്തിൽ അഴുക്കു പററിയാലുടൻ മാന്യസ്ത്രീപുരുഷന്മാർ അതു വൃത്തിയാക്കാൻ തുടങ്ങുന്നു. അതുപോലെ നിങ്ങളുടെ വ്യക്തിത്വവും അഹങ്കാരവും പ്രകാശിക്കത്തക്ക കമ്പനിയിൽ—കൂട്ടുകെട്ടിൽ—കഴിച്ചുകൂട്ടാൻ ഇടയായതിനുശേഷം, ആ കൂട്ടുവിട്ടാലുടൻ ആദ്യത്തെ ജോലി കൈകഴുകുന്നതും, തിരിച്ചു ഈശ്വരത്വത്തിൽ സ്ഥാനം പിടിക്കുന്നതും ആകുന്നു; ആയിരിക്കയും വേണം.

വീണ്ടും, നിങ്ങൾക്കു വല്ലായ്മയോ, മുഷിച്ചിലോ എന്തെങ്കിലും നേരിട്ടാൽ, നിങ്ങളുടെ നില ഇളകിപ്പോയാൽ, നിങ്ങൾ എന്താണു് വേണ്ടതു്? നിലയെ ഉറപ്പിക്കാനുള്ള പദ്ധതി ചിന്തിക്കുക. ഡാക്കുറന്മാരുടെ ചെറുസൂക്ഷ്മത്രാസുകൾ കാററത്തുവെച്ചാൽ തുടരെ കീഴ്മേലായി ആടിക്കൊണ്ടിരിക്കും. അവരെന്തു പരിഹാരം ചെയ്യുന്നു? അവർ അതുകളെ ശാന്തമായ സ്ഥലത്തുവെച്ചു കുറെ കഴിയുമ്പോൾ അതുകൾ സ്ഥിരമായി നില്ക്കയും, തട്ടുകൾ ആടിക്കൊണ്ടിരിക്കാതെ ഉറച്ചു നില്ക്കയും ചെയ്യുന്നു. അതുപോലെ നിങ്ങളുടെ മനസ്സു് ഇളകുകയോ, അസ്വസ്ഥമാകയോ ചെയ്താൽ,

ഒരു മുറിയ്ക്കകത്തുകയറി അടച്ചിരിക്കണം. സമയവും ഏകാന്തതയും നിങ്ങളെ ബലിഷ്ഠനാക്കും. "ഓം" എന്നു ജപിക്കാം. വേദാന്തം ധ്യാനിക്കാം. നിങ്ങളുടെ ഈശ്വരത്വം ധ്യാനിക്കയും; സാക്ഷാൽക്കരിക്കയും ചെയ്യാം. അപ്പോൾ പെട്ടന്നു നിങ്ങൾക്കു് കേട്ട്തീരും, നിലനന്നാകും, സമാധാനംകിട്ടും. നിങ്ങളുടെ ആത്മാവു് അഥവാ മനസ്സു ചലിക്കയും, പ്രകമ്പിക്കയും ചെയ്യുന്നപക്ഷം, കോപത്തിന്റെയോ, ശത്രുതയുടെയോ ചിന്തയോ, ഉൽക്കണ്ഠയോ, ഭയമോ മനസ്സിൽ കടക്കുന്നപക്ഷം നിങ്ങൾ എന്തു ചെയ്യണം? ഹാ! നിങ്ങളുടെ മുഖം ആരെയും കാണിക്കാൻ നിങ്ങൾക്കവകാശമില്ല. മസൂരിത്തഴമ്പുനിറഞ്ഞ മുഖം ആരെയും കാണിക്കരുതു്. നിങ്ങൾ തന്നത്താൻ രോഗസംക്രമണക്ഷമമല്ലാത്ത സ്ഥലത്തു് അടച്ചു് ഇരിക്കണം. എന്തെന്നാൽ നിങ്ങൾ കോളറാ ബാധിച്ചു്, പ്ലേഗുപിടിച്ചു്, ഒരു സാംക്രമികരോഗത്തിൽ അകപ്പെട്ടു് ഇരിക്കയാണു്. നിങ്ങൾക്കപ്പോൾ ജനസമുദായത്തിൽ ഇറങ്ങി ഇടപെടാൻ അവകാശമില്ല. നിങ്ങൾ ആദ്യമേ രോഗമുക്തനാകുക; പിന്നിട്ടു പുറത്തേയ്ക്കിറങ്ങുക.

ആകട്ടെ! ഒരു മാന്യന്റെയോ, മാന്യയുടെയോ, മുഖമോ, ഡ്രസ്സോ ചെളിപുരണ്ടു വൃത്തികേടായാൽ—അഹോ! അവനോ, അവളോ ഒരിക്കലെങ്കിലും ജനങ്ങളുടെ മുമ്പിൽ പോകുമോ? തീരെയില്ല. അതുപോലെ, നിങ്ങളുടെ ആത്മാവിനു കളങ്കം പററിയാൽ, നിങ്ങൾക്കു പകരുന്ന ഒരു രോഗം ബാധിച്ചാൽ, നിങ്ങളുടെ യഥാർത്ഥപ്രകൃതം കോളറാകൊണ്ടു കഷ്ടപ്പെട്ടുമ്പോൾ ജനങ്ങളുടെ മുമ്പിൽ ഒരിക്കലും ഇറങ്ങരുതു്. തനിയേ ഇരിക്കണം. 'ഓം' എന്നുച്ചരിക്കണം. ഈശ്വരധ്യാനം ചെയ്യണം. നിങ്ങൾ ഈശ്വരനാണെന്നറിയുമ്പോൾ, ബോധ്യപ്പെട്ടുമ്പോൾ, അപ്പോൾ പുറത്തുവരണം.

ഈ ശക്തി നിങ്ങൾ ബോധിക്കുമ്പോൾ നിങ്ങളുടെ ജീവിതത്തിൽ ഗണനീയമായ ഒരു മാററം കാണപ്പെട്ടുമെന്നു രാമൻ നിങ്ങളോടു പറയുന്നു.

ജനങ്ങൾ പഴംതിന്നാൻ മോഹിക്കുന്നു; എന്നാൽ പഴമുണ്ടാകുന്ന മരം മുറിച്ചുകളയാനും അവർ മോഹിക്കുന്നുണ്ടു്. അവർക്കു ആനന്ദമായിരിക്കയും, തന്നത്താൻ സുഖാനുഭവം ആസ്വദിക്കയും വേണം. എന്നാൽ അവർക്കു സത്യത്തിൽ ജീവിക്കാൻ ഇഷ്ടമില്ല. ഒരു മനുഷ്യൻ ഈശ്വരത്വത്തിൽ—ദിവ്യത്വത്തിൽ—ജീവിച്ചെങ്കിലല്ലാതെ, അവനു് സുഖാനുഭവവും, ആനന്ദവും ഉണ്ടാകയില്ല. സത്യത്തിൽ ജീവിച്ചാലെ സുഖം ലഭിക്കയുള്ളൂ.

ജനങ്ങൾക്ക് അവരുടെ ശരീരങ്ങൾ പൂജിക്കപ്പെടാൻ ആഗ്രഹമുണ്ട്; ഈ ചെറിയ ശരീരങ്ങൾക്ക സകല സുഖാനുഭവവും ഉണ്ടാകണം. എന്നാൽ അതിൻെറ വില കൊടുക്കാതെ കഴിക്കണമെന്നാണ് അവരുടെ നോട്ടം. എന്നാൽ അതു പററുകയില്ല. നിങ്ങൾക്ക വലിയ പട്ടണങ്ങളിൽ പാക്കാം; സ്വയം അനുചരികമായി വലിയ ഭഗീരഥപ്രയത്നമെല്ലാം ചെയ്യാം. ഇതെല്ലാം സാദ്ധ്യമാണ്. ഇതെല്ലാം നിങ്ങളുടെ കെല്പിനെ ആശ്രയിച്ചിരിക്കുന്നു.

രാമൻ യഥാർത്ഥത്തിൽ ഭയത്തിനും, ഉൽക്കണ്ഠയ്ക്കും, വ്യാകുലതയ്ക്കും അതീതനാണ് എന്നു രാമൻ നിങ്ങളോടു പറയുന്നു. പക്ഷേ ഈ നില സമ്പാദിച്ചതു് ഇടവിടാതെയുള്ള പരിശീലനം കൊണ്ടാണ്. ബലഹീനതയുടെയും, അന്ധവിശ്വാസങ്ങളുടെയും, അത്യഗാധതകളിൽനിന്നു ഈ അദ്ധ്യാത്മം രാമനെ ഉയർത്തിക്കൊണ്ടുവന്നതാണ്. ഒരുകാലത്തു രാമൻ ഏററവും വലിയ അന്ധവിശ്വാസിയായിരുന്നു. ഓരോ കാററിൻെറ വീശലും രാമനെ അസ്വസ്ഥചിത്തനാക്കിയിരുന്നതാണ്. ഒരാൾക്കിതു സാധിക്കാമെങ്കിൽ, നിങ്ങൾക്കും സാധിക്കാം.

ഓം!

## വ്യ. ഞാൻ സർവ്വപ്രകാശമാണ്.

(ഡെൻവെറിൽ (കൊളോ) 1904-ജനുവരി 13-ാം ചെയ്ത പ്രസംഗം.)

യഥാർത്ഥാത്മാ എന്താണ്? ഈ ശരീരം യഥാർത്ഥാത്മാവല്ല; മനസ്സും യഥാർത്ഥാത്മാവല്ല; ഈ ജീവനും യഥാർത്ഥാത്മാവല്ല. ലോകമുണ്ടെന്നു നിങ്ങൾ എങ്ങിനെ അറിയുന്നു? നിങ്ങളുടെ ബോധം—ബുദ്ധി—മുഖേന. നിങ്ങളുടെബുദ്ധിപോലും മൂന്നു അവസ്ഥാഭേദങ്ങളെ—മൂന്ന് ഭാവങ്ങളെ പ്രാപിക്കുന്നു; ജാഗ്രൽ ബുദ്ധി, സ്വപ്നദർശകബുദ്ധി, സുഷുപ്തിബുദ്ധി എന്നിങ്ങനെ മൂന്നുപാധികൾ; നിങ്ങളുടെ ബുദ്ധി ഒരു ഉഷ്ണമാപിനിയോ, വായുസമ്മർദ്ദമാപിനിയോ (Thermometer or Barometer) പോലെ പ്രപഞ്ചത്തിൻെറ ഉഷ്ണത്തെയോ, മർദ്ദനശക്തിയേയോ അളക്കുന്നു.

ജാഗ്രൽകാലബോധം ലോകത്തെ സ്ഥൂലമായും, ഉറച്ചതായും, നിയമങ്ങളും, രൂപങ്ങളും അനുസരിച്ചു സംവിധാനം ചെയ്യപ്പെട്ടതായും അറിയുന്നു. സ്വപ്നകാലബോധത്തിൻെറ തീരുമാനം

തീരെ വ്യത്യസ്തമാണ്. എന്നാൽ നിദ്രാണവും, സ്വപ്നം കാണുന്നതും ആയ അവസ്ഥയും ജാഗ്രൽകാലാവസ്ഥയെപ്പോലെതന്നെ തുല്യപ്രബലമാണ്. വീണ്ടും, ജാഗ്രദനുഭവങ്ങളെപ്പോലെ നിങ്ങളുടെ സ്വപ്നാനുഭവങ്ങളും ഒരേ കാലദൈർഘ്യം ഉൾക്കൊള്ളുന്നതായി നാം കാണുന്നു. നിങ്ങളുടെ ജീവിതത്തിൽ നിങ്ങൾ ഉണൎന്നിരിക്കുന്നകാലവും, സ്വപ്നകാലവും തുല്യദീർഘങ്ങളാണ്. ഒരു കുട്ടി സദാകാലവും ഉറങ്ങുന്നതുപോലെയാണെന്നു പറയാം. പ്രപഞ്ചമെല്ലാം ആ അനുഭവം ഉൾക്കൊള്ളുന്നു. ജാഗ്രൽകാലബോധത്തിന്റെ പഠനവും, തീരുമാനവും സുഷുപ്ത്യവസ്ഥയിലും, സ്വപ്നാവസ്ഥയിലും ഉള്ള ബുദ്ധിയുടെ തീരുമാനങ്ങളുടെ നേരെ പ്രതികൂലമാണ്. ഇന്നലെയും,ഇന്നും, എന്നും ഒരുപോലെയിരിക്കുന്നതാണ് സത്യമായുള്ളത്. സകലമാനപേരും അംഗീകരിച്ചിട്ടുള്ള സത്യലക്ഷണം അതാണ്. സ്ഥിരമായിരിക്കുന്നതാണ് സത്യം. ജ്ഞാതാവിന്റെ നിലയിൽനിന്നു നോക്കിയാൽ ഈ ബുദ്ധി—അഥവാ ബോധം—മൂന്നുരൂപങ്ങൾ എടുക്കുന്നു. ജാഗ്രൽകാലത്തിൽ ഈ ബോധം ശരീരവുമായി സാത്മ്യം ഭാവിക്കുന്നു; 'ഞാൻ' എന്ന വാക്കു പ്രയോഗിക്കുമ്പോൾ നാം ശരീരത്തെ—അതായതു് ഈ ബോധത്തെ—പരാമർശിക്കുന്നു. സ്വപ്നാവസ്ഥയിൽ ബോധം വെറൊരുനിലയെ പ്രാപിക്കുന്നു; നിങ്ങൾ വ്യത്യസ്തനായിത്തീരുന്നു. ജാഗ്രത്തിലെ ജ്ഞാതാവും, സ്വപ്നത്തിലെ ജ്ഞാതാവും ഒന്നല്ല. നിങ്ങൾ വാസ്തവത്തിൽ ധനികനായിരിക്കെ, ചിലപ്പോൾ സ്വപ്നത്തിൽ നിങ്ങൾ ദരിദ്രനാണെന്നു കാണുന്നു. നിങ്ങൾ ശത്രുക്കളാൽ വലയം ചെയ്യപ്പെട്ടതായും, വീടു തീപിടിച്ചുവെന്നും, നിങ്ങൾ കഷ്ടിച്ചു ജീവനോടുകൂടി രക്ഷപ്പെട്ടതായും സ്വപ്നത്തിൽ കാണുന്നു. സ്വപ്നത്തിൽ വെള്ളം കുടിച്ചതായും, ഉണരുമ്പോൾ ദാഹിക്കുന്നുവെന്നും തോന്നുന്നു. സ്വപ്നകാലബുദ്ധി ജാഗ്രൽകാലബുദ്ധിയിൽനിന്നു വേറെയാണ്. ഇങ്ങിനെ ബുദ്ധി ജാഗ്രൽസ്വപ്നസുഷുപ്തികാലങ്ങളിൽ പ്രത്യേകം അവസ്ഥകളെ അവലംബിക്കുന്നു. സുഷുപ്തിസ്ഥിതിയിൽബുദ്ധി ശൂന്യാവസ്ഥയുമായി സാത്മ്യം പ്രാപിക്കുന്നു. നിങ്ങൾ പറയും:—"യാതൊരു സ്വപ്നവും കാണാതെ ഞാൻ സുഖമായിട്ടുറങ്ങി." എന്നാൽ സുഷുപ്തിഅവസ്ഥയിലും നിങ്ങളിലുള്ള ഏതാണ്ടു് ഉറങ്ങാതെ സദാ ഉണൎന്നിരിപ്പുണ്ടു്. അതാണു നിങ്ങളുടെ പരമാൎത്ഥസത്ത—ആത്മാവു്. അതു ജ്ഞേയമായ—അറിയപ്പെടാവുന്ന—ബുദ്ധിയിൽനിന്നു ഭിന്നമാണു്; അതു പരിശുദ്ധബുദ്ധിയാണു്. അതു് നിങ്ങളുടെ സത്ത—ആത്മാവാണു്.

ഒരു മനുഷ്യൻ വന്നുനിന്നു പറയുന്നു:—"കഴിഞ്ഞ രാത്രി പന്ത്രണ്ടുമണിക്കു ഞാൻ ബ്രോഡ്‌വേ തെരുവിൽ ഉണ്ടായിരുന്നു. ഞാനൊന്നും കണ്ടില്ല. അപ്പോൾ അവിടെ ഒരൊററ ആളും ഉണ്ടായിരുന്നില്ല." "ആ സമയം ആ തെരുവിൽ ഒരൊററ മനുഷ്യനും ഇല്ലായിരുന്നു" എന്ന അയാളുടെ പ്രസ്താവന കടലാസ്സിൽ എഴുതാൻ നാം അവനോടു ആവശ്യപ്പെടുന്നു. ആ പ്രസ്താവന ശരിയാണെന്നും, അയാൾ ഒരു ദൃക്‌സാക്ഷിയാണെന്നും അവൻ പറയുന്നു. അടുത്ത ചോദ്യം:—"നീ ആരെങ്കിലുമാണോ? ആരുംതന്നെ അല്ലയോ? നീ പറയുന്നതു ഞങ്ങൾ വിശ്വസിക്കണമെങ്കിൽ നീ തന്നെ പരസ്പരവിരുദ്ധമായി പറഞ്ഞാൽ എങ്ങിനെ? പറഞ്ഞതു ശരിയായിരിക്കണമെങ്കിൽ നീ അവിടെ ഉണ്ടായിരുന്നിരിക്കണം."

ഗാഢസുഷുപ്തിയിൽ ആയിരുന്ന ഒരാൾ ഉണൎന്നു് താൻ സ്വപ്നമൊന്നും കണ്ടില്ലെന്നു പറയുന്നു. നാം പറയുന്നു:—"സഹോദരാ! അവിടെ യാതൊന്നുമില്ലായിരുന്നുവെന്നു നീ പറയുന്നു; ഇതു സത്യമാകണമെങ്കിൽ നീ ഒരു സാക്ഷിയായി വരണം. നീയവിടെയില്ലായിരുന്നുവെങ്കിൽ, ഈ തെളിവു് എങ്ങിനെ വിശ്വസിക്കാം? ആ ഗാഢസുഷുപ്തിയിൽപോലും, നിന്നിലെ ഏതാണ്ടു് ഉണൎന്നു തന്നെയിരുന്നിരിക്കണം. അതാണു് നിങ്ങളുടെ യഥാൎത്ഥസത്ത—കേവലമായ ചൈതന്യം, അഥവാ കേവലജ്ഞാനം—കേവലബോധം."

ലോകമൊക്കെ അതിൽനിന്നു വ്യാപിക്കുന്നതു നോക്കുക. നദികളെ വീക്ഷിക്കുക. അവയ്ക്കും മൂന്നവസ്ഥയുണ്ടു് ഒന്നു പൎവ്വതോച്ചത്തിലെ മഞ്ഞുക്കൂട്ടത്തിൻെറ സ്ഥിതി; പിന്നെ ചെറുതോടുകളും, അരുവികളും ആയിരിക്കുന്ന അവസ്ഥ; ഇവിടെ മഞ്ഞുരുകി നദി വളരെ ലളിതവും, സൌമ്യവും, ശാന്തവും ആയ നിലയിൽ ഇരിക്കുന്നു. മൂന്നാമത്തെ അവസ്ഥ നദി പൎവ്വതങ്ങളെ വിട്ടു സമതലങ്ങളിൽ പ്രവേശിച്ചു വളരെ ഘോഷമായും, കലക്കലോടുകൂടെയും ഇരിക്കുന്നതാണു്. ഇതാണു് മൂന്നാമത്തെ അവസ്ഥ.

പൎവ്വതങ്ങളിലെ ആദിമാവസ്ഥയിൽ സൂൎയ്യൻെറ പ്രതിബിംബം മഞ്ഞുകട്ടിയിൽ കാണപ്പെടുന്നില്ല. രണ്ടും മൂന്നും അവസ്ഥകളിൽ അതു കാണപ്പെടുന്നു. രണ്ടാമത്തെ നിലയിൽ ആററിൽ കപ്പലും വഞ്ചിയും ഒന്നും സഞ്ചരിക്കയില്ല; അപ്പോൾ നദി പ്രായോഗികമായിട്ടു് അതിപ്രയോജനമുള്ളതല്ല. എന്നാലും അതു് മനോഹരമാണു്. മൂന്നാംപതനത്തിൽ അതു ഗതാഗത

സൌകൎയ്യം തരുന്നു; നിലം പുരയിടങ്ങളെ സേചനം ചെയ്യാൻ അതുപയോഗിക്കാം. ഇങ്ങിനെ രണ്ടു വസ്തുക്കൾ ഉള്ളതായി നാം കാണുന്നു. ഒന്നു സൂൎയ്യനും, മററതു നദിയും.

ഒന്നു നിങ്ങളിലുള്ള സൂൎയ്യന്മാരുടെ സൂൎയ്യൻ—ഇതാണു സുഷുപ്ത്യവസ്ഥയിലെ ഈശ്വരൻ. ആ സൂൎയ്യസൂൎയ്യൻ ഹിമമണ്ഡലത്തിൽ പ്രകാശിക്കുന്നു; അദ്ദേഹമാണു് ചലനമില്ലാത്ത അസ്പൃഷ്ടനായ സാക്ഷി നിങ്ങളുടെ ശൂന്യതയിൽ—സുഷുപ്തിയിൽ—കുറെ നേരം ആ സൂൎയ്യൻ പ്രകാശിച്ചുകൊണ്ടു്, സ്വയം പ്രകാശിച്ചു ചൂടുപിടിപ്പിച്ചു് നിങ്ങളിലെ കാരണശരീരത്തെ ദ്രവിപ്പിച്ചു്, ആ ശൂന്യതയിൽനിന്നു സ്വപ്നാവസ്ഥയെ ഉദിപ്പിക്കുന്നു. ഇതാണു് ബൈബിളിൽ "ദൈവം ശൂന്യതയിൽനിന്നു ലോകത്തെസ്സൃഷ്ടിച്ചു" എന്നു പറഞ്ഞിരിക്കുന്നതു്. ഈശ്വരൻ അവിടെ ഉണ്ടായിരുന്നു; ആദ്യസ്ഥാനത്തെ ശൂന്യാവസ്ഥയെന്നതു് അതാണു്. സൂൎയ്യൻ മഞ്ഞിൽനിന്നു നദികളെ സൃഷ്ടിക്കുന്നതുപോലെ, നിങ്ങളിലെ ഈശ്വരനായ സൂൎയ്യസൂൎയ്യൻ പ്രത്യക്ഷമായി തോന്നിയ ശൂന്യതയിൽ—ഹിന്ദുക്കളുടെ ഭാഷയിലെ മായയിൽ—പ്രകാശിച്ചു് ദ്രഷ്ടാവിനെയും ദൃശ്യത്തിനെയും സൃഷ്ടിച്ചു. ദ്രഷ്ടാവെന്നാൽ കാണുന്നവനും, ദൃശ്യമെന്നാൽ കാണപ്പെടുന്നതുമാണു്.

ചെറിയ ലഘുകല്യകൾ വിസ്തൃതങ്ങളും, പ്രബലങ്ങളും ആയ നദികൾക്കെങ്ങിനെയോ, അതുപോലെയാണു് സ്വപ്നാനുഭവങ്ങൾ ജാഗ്രൽക്കാലാനുഭവങ്ങൾക്കും. മനുഷ്യൻ ദൈവത്തിന്റെ രൂപത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നു പറയപ്പെടുന്നു. സുഷുപ്ത്യവസ്ഥയിൽ നിങ്ങളിൽ അഹങ്കാരമില്ല; മററു രണ്ടവസ്ഥകളിലും അതുണ്ടു്. ജാഗ്രൽസ്വപ്നാവസ്ഥകളിൽ നിങ്ങളിൽ ഈശ്വരപ്രതിബിംബം ഉണ്ടു്. യഥാൎത്ഥാത്മാ ഈശ്വരനാണു്—സൂൎയ്യനാണു്; ഈ പ്രതിബിംബമല്ല. സ്വപ്നത്തിൽ പലവിധ വസ്തുക്കൾ കാണപ്പെടുന്നു. ഏതെങ്കിലും കാണണമെങ്കിൽ, ഏതു വെളിച്ചത്തിലാണു് കാണേണ്ടതു്? നാം സ്വപ്നത്തിൽ വസ്തുക്കളെ കാണുന്നതു് ചന്ദ്രപ്രകാശത്തിലോ, നക്ഷത്രവെളിച്ചത്തിലോ, സൂൎയ്യപ്രകാശത്തിലോ അല്ല. സ്വപ്നത്തിലെ ഓരോ സാധനങ്ങളും കാണാൻ ഉപയോഗിക്കുന്ന വെളിച്ചം ഏതു്? നിങ്ങളുടെ ഉള്ളിൽ ഉള്ള വെളിച്ചം; സകല വസ്തുക്കളും കാണ്മാൻ ഉതകുന്ന പ്രകാശം. സ്വപ്നത്തിലെ കാഴ്ചയ്ക്കു് ഉതകിയ അതേവെളിച്ചം സുഷുപ്ത്യവസ്ഥയിലും സ്വതന്ത്രമായി പ്രകാശിച്ചുകൊണ്ടിരുന്നു. അതു സ്വപ്നവസ്തുക്കളെ പ്രകാശിപ്പിക്കുന്നു. അതിനാൽ ആ ജ്യോതിസ്സു സുഷു

ഷുപ്തിയിലും സ്വപ്നത്തിലും ഒരുപോലെ പ്രതിഭാസിച്ചിരുന്നു. സ്വപ്നത്തിൽ ചന്ദ്രനെ കണ്ടാൽ, ആ ചന്ദ്രനും അതിലെ പ്രകാശവും രണ്ടും നിങ്ങളുടെ ഉള്ളിലെ തേജസ്സുമൂലം ഉത്ഭവിക്കുന്നു.

നിങ്ങൾ സമ്പൂർണ്ണം പ്രകാശമാണെന്നു ഇന്നു തെളിയിച്ചിരിക്കുന്നു. നിങ്ങൾ പ്രകാശങ്ങളുടെ പ്രകാശമാണ്. നദിയുടെ ഉത്ഭവസ്ഥാനത്തുള്ള സൂര്യനും, പതനസ്ഥാനത്തുള്ള സൂര്യനും രണ്ടും ഒന്നു തന്നെയാണെന്നു നിങ്ങൾക്കറിയാവുന്നതുപോലെ, നിങ്ങളിലെ പരമാർത്ഥവസ്തു സുഷുപ്തിയിലും, ജാഗ്രത്തിലും ഒന്നു തന്നെയാണ്. അതുതന്നെയാണ് നിങ്ങൾ. അകത്തുള്ള ആ വസ്തുവിനോടു—അസ്തിത്വത്തോടു സാത്മ്യം പ്രാപിക്കുക. അപ്പോൾ നിങ്ങൾ ശക്തിയുക്തരും ബലിഷ്ഠരും ആകുന്നതാണ്. നിസ്സാരവും, ചഞ്ചലവും ആയ വസ്തുക്കളുമായി സാത്മ്യം ഭാവിച്ചാൽ അതു് ഒരു ഉരുളൻ കല്ലുപോലെ ദുർബ്ബലമാണ്. ഉല്പത്തിസ്ഥാനത്തും, മദ്ധ്യാവസ്ഥയിലും, പതനാവസ്ഥയിലും, നദിയ്ക്കു ഒരേ സൂര്യൻെറ പ്രവൃത്തി ഉതകുന്നതുപോലെ, എല്ലാനദികൾക്കും ഒരേ സൂര്യൻതന്നെ പ്രവർത്തിക്കുന്ന പണി ഉതകുന്നു.

നിങ്ങളിലെ തേജസ്സുകളുടെ തേജസ്സ് സുഷുപ്തിയിലും, സ്വപ്നത്തിലും, ജാഗ്രത്തിലും സകലജനങ്ങളുടെയും, പ്രപഞ്ചത്തിൻെറയും വിഷയത്തിലും പ്രകാശിക്കുന്നു. ആ തേജസ്സ് അതു പ്രകാശിപ്പിക്കുന്ന പദാർത്ഥങ്ങളിൽനിന്നു ഭിന്നമല്ല. നിങ്ങൾ പ്രകാശങ്ങളുടെ പ്രകാശമാണ്. നിങ്ങൾ ഈ സങ്കല്പത്തിൽ വർത്തിക്കുക. "ഞാൻ പ്രകാശമാണ്; ഞാൻ പ്രകാശപ്രകാശമാണ്." നിങ്ങൾ അതിനോടു സാത്മ്യം പ്രാപിക്കുക. അതു നിങ്ങളുടെ യഥാർത്ഥസാരമാണ്. ഭയങ്ങളില്ലാ, കോപങ്ങളില്ലാ, സങ്കടമില്ലാ. അതു് സർവ്വാന്തര്യാമിയാണ്. ഈ പ്രകാശപ്രകാശം—സുസ്ഥിരവും, അഭേദ്യവും, നിർവ്വികാരവും, അന്നും, ഇന്നും, എന്നും ഒരുപോലെയിരിക്കുന്നതും ആണ്. ഞാൻ ആ പ്രകാശപ്രകാശമാണ്. സംസാരം മുഴുവനും വെറും അതിൻെറ ചുഴലികളും, മലരികളും, തിരകളും, കല്ലോലങ്ങളും മാത്രമാണ്

'ചെറുസത്ത'യായ അഹംഭാവത്തെ മൂടിവെയ്ക്കുന്ന തിരസ്കരണി മറവുന്നതിനു താഴെപ്പറയുന്ന പദ്ധതി വളരെ പ്രയോജനപ്പെടുന്നതാണ്.

"നടക്കാൻപോകുമ്പോൾ, സംസാരിക്കാൻ ഒരു സ്നേഹിതൻ ഉണ്ടായിരിക്കട്ടെ" എന്നു പറയപ്പെടുന്നു. ഇതു് താഴെപ്പറയുന്ന കാരണങ്ങളാൽ യുക്തിഹീനമാണ്.

ഒന്നാമത്ത്,—നാം [illegible]ക്കുമ്പോൾ നമ്മുടെ ശ്വാസം പ്രകൃതിക്കനുസ[illegible] ആരോഗ്യപ്രദവും ആണ്. ഇതുകൊണ്ട് ഇമ്മാനുവേൽ കാണ്ട് എന്ന ജർമ്മൻ തത്വശാസ്ത്രജ്ഞൻ ശ്വാസക്രമം പാലിക്കാൻ പതിവായി തനിയേ നടന്നുകൊണ്ടിരുന്നു. അദ്ദേഹം വളരെ വാർദ്ധക്യം വരെ ജീവിച്ചിരുന്നു. തനിയേ നടക്കുമ്പോൾ നമുക്കു മൂക്കിൽക്കൂടി ശ്വാസിക്കാം; എന്നാൽ സംസാരിച്ചുകൊണ്ടിരുന്നാൽ, വായിൽക്കൂടി ശ്വാസിക്കേണ്ടിവരും. മൂക്കിൽക്കൂടെ ശ്വാസിക്കുന്നതു സദാ ബലപ്രദവും, ശ്വാസകോശങ്ങൾക്കു ഓജസ്സുകൊടുക്കുന്നതും ആണ്. ഈശ്വരൻ മനുഷ്യന്റെ മൂക്കിലാണ്, വായിലല്ലാ [illegible]. നമുക്കു വായിൽക്കൂടി ശ്വാസം പുറത്തുകളയാം; എന്നാൽ സദാ മൂക്കിൽക്കൂടി തന്നെ ഉള്ളിലേയ്ക്കു എടുക്കണം. ശ്വാസകോശത്തിലേയ്ക്കു വരുന്ന വായുവിനു മൂക്കിലെ രോമങ്ങൾ മുഖേന ശുദ്ധീകരണം ഉണ്ടാകുന്നു.

രണ്ടാമത്ത്,—നാം തനിയേ നടക്കുമ്പോൾ, ഭംഗിയായി ചിന്തിക്കത്തക്ക ഒരു ഭാവത്തിലാണ് നമ്മുടെ സ്ഥിതിയിരിക്കുന്നത്; അപ്പോൾ ഉന്നത ചിന്തകൾ നമ്മെ തേടുകതന്നെ ചെയ്യുന്നു. മിസ്സ് പ്ലൗ * എങ്ങിനെയോ ഈ രഹസ്യത്തിൽ ചാടി വീണു; ഇൻഡ്യൻ രാഷ്ട്രതന്ത്രം സംബന്ധിച്ച ദുർഘടപ്രശ്നങ്ങൾ ആലോചിച്ചപ്പോൾ അദ്ദേഹം അങ്ങോട്ടും ഇങ്ങോട്ടും നടന്നുകൊണ്ടാണ് അതു ചെയ്തിരുന്നത്. ബുദ്ധിസംസ്കാരത്തിനു ഏകാന്തമായി നടക്കുന്നത് ഇങ്ങിനെ അതിമാത്രം ഫലപ്രദമാണ്. നാം കൂട്ടുകാരോടുകൂടി നടക്കുമ്പോൾ, അഥവാ സദാ സമയവും തങ്ങളുടെ അഭിപ്രായഗതികളെ നമ്മളിലേയ്ക്കു അടിച്ചുകയററിക്കൊണ്ടിരിക്കുന്ന ജനങ്ങളുമായി നാം സവാരി ചെയ്യുമ്പോൾ, അവരുടെ അഭാവത്തിൽ നമ്മിൽ ഉദിക്കാൻ തയ്യാറുള്ള അത്യുന്നതവും, നമുക്കു പ്രത്യേകവും ആയ ചിന്താഗതിയെ നാം നമ്മിൽ നിന്നു പുറത്താക്കി അടിച്ചുകളയുന്നു."

മൂന്നാമത്ത്,—ആദ്ധ്യാത്മികദൃഷ്ട്യാ, തനിയേ നടക്കുമ്പോൾ, മനസ്സു ഇന്ദ്രിയകരണശക്തികളേയും, പരസ്പര മത്സരികളായ ഭാവനകളെയും ദൂരെ ത്യജിച്ച് അതിന്റെ കേന്ദ്രത്തിൽ സ്ഥിതി ചെയ്യുന്നു. ആത്മാവിന്റെ വിശ്രമസ്ഥാനമായ ഭാവനാശീലം തനിയേ ആസ്വദിക്കാൻ സന്ദർഭം ലഭിക്കുന്നു. ശരീര സംഘടനാക്രമം മുഴുവനും പ്രബലമായി ഭവിക്കുന്നു.

* [illegible]

നിങ്ങൾ [illegible] ആണെന്നുള്ള ചിന്ത സ്വയം നിങ്ങളിലേയ്ക്കു ആവാഹിക്കുക. "ഞാൻ തേജസ്സുകളുടെ തേജസ്സാണ്." നമ്മുടെ ഉയൎന്ന പ്രാപ്തികളെ പരിപോഷിപ്പിക്കാൻ ഈ ഭാവനയെ പ്രതിഷ്ഠാപിക്കയും പ്രബലപ്പെടുത്തുകയും ചെയ്യേണ്ടതാണ്. നിലാവെളിച്ചത്തോ, അതിപ്രഭാതത്തിലോ നടക്കുന്നതിൽ അവൎണ്ണനീയങ്ങളായ സൽഫലങ്ങൾ ഉണ്ടാകുന്നുണ്ട്. അസ്തമിക്കയോ, ഉദിക്കയോ ചെയ്യുന്ന സൂൎയ്യനഭിമുഖമായിട്ടും, നദികളുടെ കരയിൽക്കൂടെയും, ശീതമായതോൻ വിഹരിക്കുമ്പോഴും നടന്നുനോക്കുക. നിങ്ങൾ അപ്പോൾ പ്രകൃതിയുമായി രമ്യപ്പെട്ട്, സൎവ്വപ്രപഞ്ചവുമായി അനുരഞ്ജിച്ച് ഇരിക്കുന്നു എന്നു സ്വയം കാണുന്നതാണ്.

ഓം! ഓം!! ഓം!!!

## ൯. കേന്ദ്രം പുറത്തുതള്ളിവെക്കരുത്.

1903 ജൂൺ 9-ാം- കാസിൽ സ്പ്രിംഗ്സിൽ ചെയ്ത പ്രസംഗം)

ഇന്നാട്ടിലെ ജനങ്ങൾ ഭക്ഷണം കഴിക്കുമ്പോൾ സംഭാഷണം ചെയ്യുന്നതു പതിവാണ്. എന്നാൽ ഇൻഡ്യായിൽ അങ്ങിനെയല്ല. അവിടെ ഭക്ഷണം കഴിക്കുമ്പോൾ മിണ്ടാൻ പാടില്ല. ഭക്ഷണം കഴിക്കുന്നതു ഓരോരുത്തരും ഒരു മതപരമായ പ്രവൃത്തിപോലെ പരിശുദ്ധമായിട്ടു വേണമെന്നു നിങ്ങൾക്കറിയണം. അതൊരു പാവനകൃത്യമായിരിക്കണം. ഓരോ ഉരുളഭക്ഷണവും വായിലേയ്ക്കുപോകുമ്പോൾ അതു ബാഹ്യഭൂമിയുടെ പ്രാതിനിധ്യം വഹിക്കുന്നുവെന്നും, "ഞാൻ സമസ്തലോകവും ഇവിടെ എന്നിലേയ്ക്കു ഉൾക്കൊള്ളുന്നു"വെന്നും ഉള്ള ഭാവന ധ്യാനിക്കണം. ഇൻഡ്യാക്കാർ ഭക്ഷണം കഴിക്കുമ്പോൾ ഹൃദയത്തിൽ സദാ ഈ ഭാവന സ്ഥാപിക്കയും, 'ഓം' എന്നു ജപിക്കയും, ലോകമശേഷം അകത്തേയ്ക്കു ആവാഹിച്ചു കടത്തുന്നതായി വിചാരിക്കയും, ധ്യാനിക്കയും ചെയ്യുന്നു. "ഓം! ഓം!! സമസ്തജഗത്തും എന്നിലാണ്; പ്രപഞ്ചം എന്റെ ശരീരമാണ്" ഇങ്ങിനെ ഓരോ ഉരുളകൊണ്ടു അവർ ആദ്ധ്യാത്മികമായി ബലിഷ്ഠരായിത്തീരുന്നു. ആത്മീയവും ശാരീരികവും ആയ ഭക്ഷണം ഒന്നിച്ചു അകത്തേയ്ക്കു കടക്കുന്നു.

ആണ്. എന്റെ മാംസവും രക്തവും ആയ ലോകം സമസ്തത്തിന്റെയും പ്രതിനിധിയാണ് ഭക്ഷണം. എല്ലാം ഏകതയാണ്. ഹിന്ദുഹൃദയങ്ങൾക്ക് അതു മുമ്പേതന്നെ പരിചയപ്പെട്ടതാകയാൽ, ആ ചിന്തകളെല്ലാം അവരുടെ മനസ്സിലും വികാരങ്ങളിലും, ക്ഷോഭപ്രകൃതിയിലും പ്രവഹിച്ചു ബലപ്പെടുകയും, സാക്ഷാൽക്കാരം പെട്ടന്നുണ്ടാകുകയും ചെയ്യുന്നു. മൃഗീയവൃത്തി എന്നു പറയപ്പെടുന്ന ഭക്ഷണപദ്ധതിപോലും ഒരു ഈശ്വരസാക്ഷാൽക്കാരപ്രക്രിയയാണ്.

കുളിക്കുമ്പോൾ 'ജലം' എന്നർത്ഥമുള്ള ഒരു മന്ത്രം ഇൻഡ്യാക്കാർ ജപിക്കണം; ജലം സ്ഥൂലഭൂമിയിലെ സമുദ്രമാണ്. വസ്ത്രങ്ങൾ കളഞ്ഞാൽ ശരീരം ജലവുമായി യോജിക്കുന്നു; സകലരോമകൂപങ്ങളിലുംകൂടി ശരീരം ജലത്തെ സ്വീകരിക്കുന്നു. നാം പ്രകൃതിയുമായി, മത്സ്യങ്ങളുമായി സംയോജിച്ച് ലോകത്തിലെ ജലവുമായിട്ടുള്ള സാഹോദര്യം പുനഃസമ്പാദിക്കുന്നു. വെള്ളം ശരീരത്തിലെ അഴുക്കും പൊടിയും നീക്കുന്നതുപോലെ, ആത്മാവിന്റെ മാലിന്യവും എടുത്തു മാററുന്നു. സമസ്തലോകവും എന്റെ ഭക്ഷണമാണ്; ഞാൻ വായു ഭക്ഷിക്കുന്നു. അതുപോലെ, ജീവിതത്തിലെ എല്ലാക്കർമ്മവും, എല്ലാ പ്രവൃത്തിയും വേദാന്തശാസന പ്രകാരം ഒരു മതാനുഷ്ഠാനപടങ്ങളാക്കിത്തീർക്കാം. രോഗങ്ങളെപോലും ദിവ്യമായി അവിടെ ജനങ്ങൾ കരുതുന്നു.

ഇൻഡ്യായിൽ ഒരു വീട്ടിൽ മസൂരിപിടിച്ചാൽ അവർക്ക് അശേഷം പരിഭ്രമമില്ല; യാതൊന്നും ചെയ്യുവാനില്ല; അവർ ആഹ്ളാദിക്കയാണ് ചെയ്യുന്നതു്. ഇതു് അത്ഭുതമല്ലയോ? അവർക്കപ്പോൾ എല്ലാവിധ സംഗീതപ്രകടനവും ഉണ്ടായിരിക്കും; അതൊരു മതപരമായ ഉത്സവമാണ്. വീട്ടിലെ സകലരും അപ്പോൾ ഈശ്വരനെ ആരാധിക്കുന്നു. ദുഃഖമോ, ഉൽക്കണ്ഠാസഹിതമായ ആഗ്രഹങ്ങളോ ഇല്ല. രോഗിക്ക് സുഖം ആകുമ്പോൾ ദാനധർമ്മങ്ങൾ ചെയ്തും, വാദ്യഘോഷം മുഴക്കിയും, ആഹ്ളാദവും ആനന്ദവും പ്രകടിപ്പിച്ചും, ദിവ്യലോകത്തോടു കൃതജ്ഞതയും ഭക്തിയും പ്രദർശിപ്പിച്ച് അവർ പ്രകടനപരമായി ഈശ്വരാരാധന ചെയ്യുന്നു. ഇക്കാലത്തു സാമാന്യജനങ്ങൾക്കു ഈ അടിയന്തിരങ്ങളുടെ പ്രാധാന്യം ഗ്രഹിക്കാതെയായി അവ നഷ്ടമായിപ്പോയി. മനുഷ്യർ അതു മനസ്സിലാക്കിയാലും ഇല്ലെങ്കിലും, രാമൻ അതിന്റെ താല്പര്യം അറിയുകയും, അതിനെ ഏററവും ഫലപ്രദമായവിധം പ്രയോജനപ്പെടുത്തുകയും ചെയ്യുന്നു.

നിങ്ങളോടു ഓരോരുത്തരോടും രാമൻ ഒന്നു ശുപാർശ ചെയ്യുന്നു; നിർദ്ദേശിക്കുന്നു. പ്രഭാതത്തിൽ നിങ്ങൾ ഉണൎന്നെഴുന്നേററു നടക്കുകയോ, മറെറന്തെങ്കിലും ചെയ്യുകയോ ചെയ്യുമ്പോൾ ചിന്തകൾ സദാ സ്വസ്ഥാനത്തു—കേന്ദ്രത്തിൽ സ്ഥാപിക്കുക. നിങ്ങൾ സദാ കേന്ദ്രത്തിൽ ഇരിക്കുക. കേന്ദ്രം പുറത്തുതള്ളികളയാതെയിരിക്കുക. മത്സ്യങ്ങൾ ജലത്തിന്റെ സമുദ്രത്തിലും, പക്ഷികൾ വായുവിന്റെ സമുദ്രത്തിലും ജീവിക്കുന്നതുപോലെ, നിങ്ങൾ പ്രകാശത്തിന്റെ സമുദ്രത്തിൽ ജീവിക്കുക. പ്രകാശത്തിൽ നിങ്ങൾ ജീവിക്കയും, ചരിക്കയും, നിങ്ങളുടെ സകല അസ്തിത്വവും പ്രതിഷ്ഠിക്കുകയും ചെയ്യുക. അന്ധകാരത്തിൽപോലും സയൻസുതത്വങ്ങൾ അനുസരിച്ചു് പ്രകാശമാണുള്ളതു്. ആഭ്യന്തരപ്രകാശം അനുസ്യൂതം പരിലസിക്കുന്നു. സുഷുപ്തിസ്ഥിതിയിൽ പ്രകാശം സന്നിധാനം ചെയ്യുന്നു. ധ്യാനത്തിനു സഹായമായിട്ടു്, പ്രാരംഭാഭ്യാസികൾക്കു സാക്ഷാൽക്കാരത്തിന്റെ ഉച്ചസ്ഥാനങ്ങളിൽ കയറുന്നതിനു്, അവരുടെ അസ്തിത്വത്തെ തേജസ്സുമായി സമ്പൎക്കപ്പെടുത്തേണ്ടതു് അത്യന്താപേക്ഷിതമായി കാണപ്പെട്ടിരിക്കുന്നു.

റോമൻ കത്തോലിക്കർ അവരുടെ വിഗ്രഹങ്ങളെ ആരാധിക്കുന്നതുപോലെ ഞങ്ങൾ തേജസ്സു ഒരു ഭൌതികപദാൎത്ഥമെന്നു കരുതി അതിനെ ആരാധിക്കുന്നില്ല. ആത്മസാക്ഷാൽക്കാരപ്രാപ്തിയ്ക്കു ഗണനീയവും ഏററവും സുനിശ്ചിതവും ആയ ഒരു പടിയായിട്ടു, ലോകപ്രകാശം നിങ്ങൾതന്നെയാണെന്നു അനുസ്യൂതം ധ്യാനിച്ചുകൊണ്ടു ഉപാസന തുടങ്ങണമെന്നു ഹിന്ദുമതഗ്രന്ഥങ്ങൾ വീണ്ടും വീണ്ടും അനുശാസിക്കുന്നു. നിങ്ങൾ ഓങ്കാരമന്ത്രം ജപിക്കുമ്പോൾ, നിങ്ങൾ പ്രകാശം, തേജസ്സു് ആണെന്നു ബോധിക്കുക. നിങ്ങൾ പ്രകാശമാണു്. ഹിന്ദുമതഗ്രന്ഥങ്ങളിൽ ശാസ്ത്രരീത്യാ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഈ സങ്കല്പം, സകല പ്രവാചകന്മാരും യദൃച്ഛയാ കണ്ടെത്തിയിട്ടുണ്ടു്. ക്രിസ്തു പറഞ്ഞു:—"ഞാൻ ലോകത്തിന്റെ പ്രകാശമാകുന്നു." അതേവിധം മുഹമ്മദും മററു വലിയ പുണ്യവാന്മാരും പറഞ്ഞു. പ്രകാശത്തെപ്പോലെ നിങ്ങൾ സകല പദാൎത്ഥങ്ങളിലും വ്യാപിച്ചു നില്ക്കുന്നു. ഓരോരുത്തനും ഈ ഭാവനകൾ സദാ സ്മരണയിൽ നിൎത്തണം; ഇപ്രകാരം ചെയ്താൽ നിങ്ങൾ അനവരതം ഈശ്വരസമ്പൎക്കത്തിൽ—സ്പൎശത്തിൽ നില്ക്കുന്നു. ഇങ്ങിനെ സകലതും ഒരു മതാനുഷ്ഠാനനിലയിൽ പ്രവൎത്തിക്കയും, ഈശ്വരചൈതന്യത്തോടു സദാ സംയോജിച്ചു ജീവിക്കയും ആണു് ഹിന്ദു ചെയ്യുന്നതു്.

ഇഷ്ടമായാലും, ഇല്ലെങ്കിലും, പ്രാകൃതികശക്തികൾ എല്ലാം ആത്മസാക്ഷാൽക്കാരത്തിലേയ്ക്കു മനുഷ്യനെ പ്രേരിപ്പിക്കാൻ നിർബ്ബന്ധിതങ്ങളാണു്. അനുകൂലപ്രതികൂല പരിസരങ്ങൾക്കു ഈ കാര്യത്തിൽ ഒരു ഭേദവും ഇല്ല. നിങ്ങൾ നടക്കുമ്പോൾ ഒരു കാൽ പൊക്കിയും, മററേതു താഴ്ത്തിയും വെക്കുന്നതുപോലെ സുഖവും ദുഃഖവും സദാ പരസ്പരം പിന്തുടരുന്നു. സമസ്തലോകത്തിലും നടക്കുന്ന ക്രമമാണിതു്. സംസാരസുഖദുഃഖങ്ങൾക്കതീതരായി സ്വയം നില്ക്കുന്നവർ വാസ്തവത്തിൽ പൂർണ്ണാനന്ദരാണു്. അവ രണ്ടും വർജ്ജിക്കപ്പെടണം. അതാണു യഥാർത്ഥസുഖം. ഒന്നു മററതിനെപ്പോലെ സ്വാഗതാർഹമാണു്. അവയ്ക്കപ്പുറം കടന്നവനു് ലൌകികസുഖദുഃഖങ്ങൾ വ്യത്യസ്തങ്ങളല്ല; രണ്ടും ഒരുപോലെ സ്വീകാര്യമാണു്. ഓരോ സുഖത്തിന്റെ ഗർഭത്തിലും ദുഃഖം ഇരിക്കുന്നു. നേരെമറിച്ചു് സുഖമെടുക്കുന്നവൻ ദുഃഖവും എടുക്കണം. ഇവയെ വേർപെടുത്താൻ നിവൃത്തിയില്ല. യഥാർത്ഥസുഖത്തിനു അവയുടെ രണ്ടിന്റെയും അപ്പുറം ഉയരണം. സദാ ആത്മാവിനെ ആസ്വദിക്കുക. സുഖങ്ങളെയും ദുഃഖങ്ങളെയും ഒരുപോലെ ആസ്വദിക്കുന്നവൻ മുക്തനാണു്. സത്യാത്മാവിൽ അനവരതം ജീവിക്കുക. നിങ്ങളുടെ ആനന്ദത്തെ തടസ്സപ്പെടുത്താൻ അപ്പോൾ യാതൊന്നും ഇല്ല. മുക്തപുരുഷനെ സമസ്തപ്രകൃതിയും ആരാധിക്കുന്നു; ലോകമെല്ലാം അവനെ വണങ്ങുന്നു. "ഞാൻ അതു ആണു്." അവിടെ നിങ്ങൾ മുക്തനാണു്. ഇന്നിതു ബോദ്ധ്യമായാലും, ഇല്ലെങ്കിലും, ബലിഷ്ഠമായ ഒരു സത്യമാണിതു്. സകലരും ഉടനെയോ, താമസിച്ചോ ഇതു സാക്ഷാൽക്കരിക്കയും വേണം. 'സോഹം' എന്നും, 'ഓം' എന്നും ജപിക്കുന്നതു് നിങ്ങളെ സത്യത്തിൽ നിർത്താനാണു്. ഏററവും വലിയ പതനം കാര്യകാരണതലത്തിലേയ്ക്കു ആനയിക്കപ്പെടുന്നു. ലോകസംഭവങ്ങളുടെ ഹേതുക്കളെ ചിന്തിക്കാൻ തുടങ്ങുന്ന ക്ഷണത്തിൽ, ആ ക്ഷണത്തിൽ ഒരുവൻ പതിയ്ക്കാൻ തുടങ്ങുന്നു. ഒരു കുഞ്ഞു കാര്യകാരണതലത്തിനുപരി നില്ക്കുന്നു; അതിനാൽ അതു സകലതും ആസ്വദിക്കുന്നു; ഹേതു അന്വേഷിക്കുന്നില്ല. അതിനാൽ അതു അത്യന്തം ഉത്സാഹിയും സുഖിയും ആയിരിക്കുന്നു. അതു് കാരണാന്വേഷണത്തിനു്—കാരണവാദത്തിന്റെ നിരപ്പിനു മുകളിലാണു്. ആ നിരപ്പിലേയ്ക്കു പതിക്കുന്നതിനുപകരം, നിങ്ങൾ ഈശോപരിതലത്തിലേയ്ക്കുയരണം. ഞാൻ സദാ സംഭവങ്ങളുടെ കേവലസാക്ഷിയാണു്; അവയിൽ ബദ്ധനല്ല, സദാ ഉയരെയാണു് ഈ സംഭവങ്ങളെല്ലാം വെറും അനുരഞ്ജനാഭ്രമണങ്ങൾ

അത്രെ; ചക്രത്തിൻെറ മേൽകീഴായിട്ടുള്ള കറക്കങ്ങൾ അത്രെ പാദങ്ങൾ പൊക്കുകയും, താഴ്ത്തുകയും ചെയ്യുയാണു്. കാരണ ബന്ധത്തിൽനിന്നു നിങ്ങളെ ഉയത്തുകയാണുദ്ദേശം; താഴ്ത്തുക യല്ല. കാരണകാൎയ്യനിരപ്പിൽനിന്നുയരാൻ തുടൎച്ചയായ പരിശ്രമ ങ്ങളും മല്ലുപിടിത്തങ്ങളും വേണ്ടിവരും. നിങ്ങൾ നിങ്ങളുടെ ഈശ്വരത്വത്തിൽ ജീവിക്കുക. നിങ്ങൾ സ്വതന്ത്രനാണു്. നിങ്ങൾ നിങ്ങളുടെ സ്വന്തനാഥനും ജഗത്തിൻെറ ഭരണാധികാ രിയും ആണു്.

ഓം! ഓം!! ഓം!!!

## ൧൦. സാക്ഷാൽക്കാരസഹായങ്ങൾ.

### അഥവാ

## പ്രാണായാമം.

(1903-മാർച്ച 8-ലെ പ്രസംഗം)

രാമൻെറ മുൻപ്രസംഗങ്ങൾ കേട്ടവൎക്ക വലിയ സഹായ മായി ഭവിക്കുന്ന ചില സംഗതികളെക്കുറിച്ചു് രാമൻ ഇന്നു പ്രതി പാദിക്കാൻ പോകുന്നു. ആദ്യമായി നമുക്കു പ്രാണായാമം എടുക്കാം. പ്രാണായാമത്തിൻെറ അക്ഷരാൎത്ഥം ശ്വാസനിയ ന്ത്രണം എന്നാണു്. ഹിന്ദുക്കളുടെ യോഗശാസ്ത്രപുസ്തകങ്ങളിൽ ശ്വാസനിയന്ത്രണത്തിനു് എട്ടു പ്രധാന പരിപാടികൾ കൊടു ത്തിട്ടുണ്ടു്. എന്നാൽ ശ്വാസനിയന്ത്രണത്തിനു് വളരെ പ്രധാന മായ, പ്രാണായാമം എന്നു വിളിക്കപ്പെടുന്ന, ഒരു സമ്പ്രദായത്തെ മാത്രമേ രാമൻ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നുള്ളൂ. ശ്വാസ നിയന്ത്രണം കൊണ്ടു് എന്തുപയോഗമാണുള്ളതെന്നു് നിങ്ങൾ പക്ഷേ ചോദിക്കും. മറുപടിയായി ചുരുക്കത്തിൽ രാമൻ പറയുന്നു:—"ഈ ശ്വാസനിയന്ത്രണപദ്ധതി പഠിക്കുക; അതു് അഭ്യസിക്കുക; നിങ്ങളുടെ അനുഭവം, അതു വളരെ പ്രയോജന കരവും, മഹൽഫലജനകവും ആണെന്നു കാണിക്കും." നിങ്ങൾക്കു ഉറക്കം തൂക്കമോ, മന്ദതയോ, മനസ്സിടിവോ, ആലസ്യമോ ഉണ്ടാകയോ, നിങ്ങൾ ക്ഷീണിച്ചു വലയുകയോ ചെയ്യുമ്പോൾ രാമൻ വിവരിക്കുന്ന പ്രാണായാമം അഭ്യസിക്കുക പെട്ടെന്നു

നിങ്ങൾക്കു മനശ്ശാന്തി വരുന്നതായി കാണാം. ഈ മാൎഗ്ഗത്തിൽ ശ്വാസനിയന്ത്രണം ചെയ്യുന്നതിന്റെ പെട്ടന്നുള്ള പ്രയോജനം നിങ്ങൾ കാണും. വീണ്ടും, നിങ്ങൾ ഒരു വിഷയത്തെപ്പററി എഴുതാനോ, ചിന്തിക്കാനോ തുടങ്ങുകയും, നിങ്ങൾക്കു വിചാരഗതിയെ നിയന്ത്രിക്കാൻ പാടില്ലാതെ വരുകയും ചെയ്താൽ ഈ പ്രാണായാമം ശീലിക്കുക. ഈ അഭ്യാസംകൊണ്ടു് നിങ്ങൾ പെട്ടന്നു സമ്പാദിക്കുന്ന ശക്തികളെക്കുറിച്ചു് നിങ്ങൾ വിസ്മയിക്കും. സകലതും യഥാസ്ഥാനം വന്നിരിക്കുന്നതു കാണാം. സകലതും ഏററവും ആശാസ്യമായ നിലയിൽ സ്ഥാപിക്കപ്പെട്ടും. ഇവയാണു് പ്രാണായാമത്തിന്റെ ഗുണഗണങ്ങൾ. അതു അനേകം ശരീരരോഗങ്ങളെ പരിഹരിക്കും; വയററുവേദന, നെഞ്ചുവേദന, തലവേദന—ഇതുകൾ പ്രാണായാമംകൊണ്ടു ഭേദപ്പെട്ടും. അതെന്താണു് എന്നു നമുക്കു ഇപ്പോൾ നോക്കാം. ഈ രാജ്യത്തു ജനങ്ങൾ ഈ വഴിക്കും, ആ വഴിക്കും എല്ലാം ശ്വാസനിയന്ത്രണം ചെയ്യാൻ ശ്രമിക്കുന്നു; എന്നാൽ രാമൻ പ്രസ്താവിക്കുന്ന പദ്ധതി അനേകകാലത്തെ പരിചയംമൂലം ഉത്തമമാണെന്നു കണ്ടിട്ടുള്ളതും, വളരെ പുരാതനകാലങ്ങളിൽ ഇൻഡ്യായിൽ അഭ്യസിക്കപ്പെട്ടതും ഇന്നും അവിടെ ശീലിക്കപ്പെടുന്നതും ആണു്. പണ്ടേക്കാലം മുതൽ ഇന്നുവരെ അവിടെ ഇതു് അഭ്യസിച്ചുവന്നവർ എല്ലാം അതു് അത്യന്തം ഫലപ്രദമെന്നു കണ്ടിട്ടുള്ളതാണു്.

ശരിതന്നെ; പ്രാണായാമം ചെയ്യുന്നതിനു നിങ്ങൾ ഏററവും സുഖകരവും സുഗമവും ആയ നിലയിൽ ഇരിക്കണം. ചമ്രം പിടഞ്ഞിരിക്കുന്നതാണു് ഏററവും സുഖകരമായ ആസനം; എന്നാൽ ഇതു് ഒരു പാശ്ചിമേന്ത്യക്കാരനെ—അമ്മേരിക്കാക്കാരനെ—കൊന്നുകളയും! നിങ്ങൾക്കു ഒരു ചാരുകസേരയിൽ ഇരിക്കാം. നിങ്ങളുടെ ദേഹം നിവൎന്നിരിക്കട്ടെ. നട്ടെല്ലുകുത്തനേ നിൎത്തി, ശിരസ്സുയൎത്തിപ്പിടിച്ചു്, നെഞ്ചുവിരിച്ചു് മുമ്പോട്ടുതള്ളി, കണ്ണുകൾ നേരെ മുന്നോട്ടുനോക്കി നിൎത്തുക. വലത്തുകൈെെന്തള്ളവിരൽ വലത്തെ നാസാദ്വാരത്തിൽവെച്ചു് ഇടത്തെ നാസാദ്വാരത്തിൽക്കൂടി മന്ദംമന്ദമായി ശ്വാസം ഉൾക്കൊള്ളുക. ഇങ്ങിനെ സാവധാനത്തിൽ നിങ്ങൾക്കു് സുഖം തോന്നുന്നതുവരെ, നിങ്ങൾക്കു സൌകൎയ്യമായി ചെയ്യാവുന്നതുവരെ തുടരുക. ഈ സന്ദൎഭത്തിൽ മനസ്സു ശൂന്യമായി വെക്കരുതു്. ആ സമയം സൎവ്വവ്യാപിയും, സൎവ്വജ്ഞനും, സർവ്വശക്തനും ആയ ഈശ്വരന്റെ പദവി പൂൎണ്ണമായി—ദിവ്യത്വവും, സമസ്തലോകത്വം.

ജഗന്മണ്ഡലം അശേഷവും ആകർഷിക്കുന്നു—എന്ന ചിന്തയിൽ മനസ്സ ഏകാഗ്രമാകട്ടെ. ഇനി വായു കഴിവുള്ളിടത്തോളം ഉള്ളിലേയ്ക്കു കയറി നിറഞ്ഞുവെന്നു നിങ്ങൾക്കു തോന്നുമ്പോൾ ചൂണ്ടുവിരൽകൊണ്ടു ഇടത്തെ ദ്വാരം—വായു ഉൾക്കൊണ്ട ദ്വാരം അടയ്ക്കുക. ഇങ്ങിനെ രണ്ടു ദ്വാരങ്ങളും അടഞ്ഞിരിക്കുമ്പോൾ, വായു വായിൽക്കൂടെ പുറത്തുപോകാതെ പ്രത്യേകം സൂക്ഷിക്കുക. ഉൾക്കൊണ്ടവായുവിനെ അകത്തു ശ്വാസകോശങ്ങളിൽ, ആമാശയത്തിൽ, അടിവയററിൽ—സകല ഗുഹകളിലും നിറച്ചുവെച്ചിരിക്കട്ടെ. ഇങ്ങിനെ ഉൾക്കൊണ്ടവായു അകത്തിരിക്കുമ്പോൾ മനസ്സ ശൂന്യമായിരിക്കരുതു്. സകലത്തിലും, സകല അണുക്കളിലും, സാധനങ്ങളിലും വ്യാപിച്ചും, സന്നിഹിതമായും ഇരിക്കുന്ന സർവ്വശക്തമായ ഈശ്വരതത്വം നിങ്ങൾ തന്നെ എന്ന സത്യത്തിലും, ധ്യാനത്തിലും, തത്വത്തിലും മനസ്സിനെ കേന്ദ്രീകരിച്ചു നിൎത്തുക; അതു് സാക്ഷാൽക്കരിക്കുക. നിങ്ങളുടെ ഓജസ്സെല്ലാം ഈ ഭാവനയെ അനുഭവപ്പെടുത്താൻ പ്രയോഗിക്കുക. നിങ്ങളുടെ ഈശ്വരതത്വം ബോധിക്കാൻ നിങ്ങളുടെ ശക്തിയെല്ലാം ഉപയോഗിക്കുക. വായു ശരീരത്തിനുള്ളിൽ നിറഞ്ഞിരിക്കുന്നതുപോലെ, പരമാത്മതത്വമായ നിങ്ങൾ നിഖിലലോകത്തെയും നിറയ്ക്കുന്ന ദിവ്യശക്തിയാണെന്നുള്ള സത്യം ധ്യാനിക്കയും, സാക്ഷാൽക്കരിക്കയും ചെയ്യുക. അതു ഭാവിക്കുക. നിങ്ങളുടെ മനസ്സ് അതിൽ കേന്ദ്രീഭവിക്കേണ്ടതുണ്ടു്. മേൽ ഇനി വായുവിനെ നിങ്ങൾക്കുള്ളിൽ നിൎത്താൻ നിവൃത്തിയില്ലെന്നു നിങ്ങൾക്കു തോന്നുമ്പോൾ, ഇടത്തെ നാസാദ്വാരം അടച്ചു്, വലത്തെ ദ്വാരം തുറന്നു് അതിൽക്കൂടി മന്ദമായും, ക്രമമായും വായുവിനെ പുറത്തേയ്ക്കു വിടുക. ഇവിടെയും മനസ്സ വെറുതെ ഇരിക്കരുതു്. അതു സോത്സാഹം പണിയെടുക്കണം. വായു പുറത്തുപോകയും, ആമാശയത്തിലെ അശുദ്ധികൾ അതോടുകൂടി പുറം തള്ളപ്പെടുകയും ചെയ്യുന്നതുപോലെ, സകല മാലിന്യങ്ങളും, സ്വഭാവദൂഷ്യങ്ങളും, മലിന ദുഷ്ടവസ്തുക്കളും, നീചതാ ബന്ധമുള്ള സമസ്താജ്ഞാനവും, ബലഹീനതയും ബഹിഷ്കരിക്കപ്പെടുകയും, ഓടിക്കപ്പെടുകയും, പുറം തള്ളപ്പെടുകയും ചെയ്യുന്നു എന്നു മനസ്സുകൊണ്ടു ധ്യാനിക്കുക, സകല ക്ഷീണതയും, ദുർബ്ബലതയും, അജ്ഞാനവും, ഭയവും, ഉൽക്കണ്ഠയും, വേദനയും, കുഴപ്പവും, കഷ്ടതകളും അവസാനിച്ചു; പൊയ്ക്കഴിഞ്ഞു, നിങ്ങളെ വിട്ടു. ഇങ്ങിനെ ശ്വാസം പുറത്തുകളഞ്ഞാൽ, ഏററവും സൌകൎയ്യമായിടത്തോളം വായുവിനെ പുറത്താക്കിക്കഴിഞ്ഞാൽ, പിന്നെ രണ്ടു ദ്വാരങ്ങളും തുറന്നിട്ടു വായു

വിനെയെല്ലാം പുറത്തുനിൎത്താൻ ശ്രമിക്കുക. കൈ മൂക്കിൽനിന്നും എടുക്കുക. കഴിയുന്നിടത്തോളം നേരത്തേയ്ക്കു വായു അകത്തേയ്ക്കു വരാതെ സൂക്ഷിക്കുക. നാസാദ്വാരങ്ങളിൽക്കൂടി വായു അകത്തു വരാതെ നിങ്ങൾ തടയുമ്പോൾ വീണ്ടും, മനസ്സു പ്രവൎത്തിച്ചുകൊണ്ടിരിക്കട്ടെ. "ഇതാണു് അപരിമേയനായ ഈശ്വരൻ" എന്നു പൂൎണ്ണബലത്തോടും ഓജസ്സോടും ധ്യാനിക്കട്ടെ. "കാലവും സ്ഥലവും എല്ലാം എന്റെ ചിന്തയാണു്. എന്റെ യഥാൎത്ഥസത്ത—ആത്മാവു്—കാലത്തിനും, സ്ഥലത്തിനും, കാരണത്തിനും അതീതനാണു്; ഈശ്വരൻ കാലസ്ഥലകാരണങ്ങൾക്കപ്പുറം—ലോകത്തിലെ യാതൊന്നുകൊണ്ടും പരിമിതനാകാത്തവൻ തന്നെ. അതു സങ്കല്പത്തിനും, ചിന്തയ്ക്കും, അതിനൊക്കെയ്ക്കും, സകലത്തിനും അപ്പുറം—അപരിമിതം—സൎവ്വംകഷം—സകലത്തിനെയും പരിമിതമാക്കുന്നതു് അതാണു്. ആത്മാ അപരിമേയനാണു്." ഇങ്ങിനെ ധ്യാനിക്കുക.

ഈ പ്രാണായാമത്തിൽ, നിങ്ങളോടു പറഞ്ഞ വിധത്തിൽ, നാലു അംശങ്ങൾ—ബാഹ്യവും ആന്തരികവും ആയി നാലു പിരിവുകൾ—ഉണ്ടു് എന്നു സൂക്ഷിച്ചു ഗ്രഹിക്കുക. ശ്വാസം ഉള്ളിലേയ്ക്കു വലിക്കുന്നതു ആദ്യത്തെ ബാഹ്യ പ്രവൃത്തിയും, ഈശ്വരൻ ഞാനാണു്, എന്നിലാണു് എന്നും മററും സൎവ്വശക്തികളും പ്രയോഗിച്ചു ചിന്തിക്കയും, ധ്യാനിക്കയും ചെയ്യുന്ന മാനസികവൃത്തി, അതോടു സംബന്ധപ്പെട്ട ആഭ്യന്തര പ്രവൃത്തിയും. ശ്വാസം ഉള്ളിൽ നിൎത്തുന്നസമയത്തു് ഇതുപോലെ ബാഹ്യവും ആന്തരികവും ആയ രണ്ടു പ്രവൃത്തിയുണ്ടു്. വായുവിനെ ഉള്ളിൽ നിൎത്തുന്ന ബാഹ്യജോലിയും, സമസ്തലോകവും നിങ്ങൾ തന്നെ ആണെന്നു ധ്യാനിക്കുന്ന മാനസിക വൃത്തിയും ആകുന്നിവ. മൂന്നാമത്തെ പടിയിൽ നിങ്ങൾ വായു അശേഷം പുറത്തേയ്ക്കു—വലത്തെ നാസാദ്വാരംവഴി പുറത്തേയ്ക്കു—കളകയും, അതോടുകൂടി ബലഹീനത മുഴുവൻ ബഹിഷ്കരിക്കയും ചെയ്യുന്നു. ഈശ്വരനിൽ പ്രബലമായി സ്ഥിരമായി ഉറച്ചു നില്ക്കാനുള്ളതും, യാതൊരു ക്ഷീണവും, പൈശാചികമായ ആകൎഷണവും സമ്മതിക്കാനനുവദിക്കാത്തതും ആയ ദൃഢനിശ്ചയവും ഇതോടുകൂടി ഉണ്ടു്. വായുവിനെ പുറത്തു തന്നെ നിൎത്താനുള്ള നാലാമത്തെ പടിയാണിനി. ഈ പതനത്തോടുകൂടി പ്രാണായാമത്തിന്റെ ആദ്യത്തെ പകുതി ഇതുവരെക്കൊണ്ടു കഴിയുന്നു. ഒന്നുപകുതി അവസാനിക്കുന്നു. ഈ നാലാം പടികഴിഞ്ഞാൽ വേണമെങ്കിൽ നിങ്ങൾക്കു കുറെ വിശ്രമിക്കാം.

പിന്നീട ശ്വാസം നാസാദ്വാരങ്ങളിൽ നിറയാൻ അനുവദിക്കാം. ഒരു ദീർഘസഞ്ചാരത്തിനുശേഷം ശ്വാസോഛ്വാസം ചെയ്യുന്നതുപോലെ, അതിവേഗത്തിൽ ശ്വാസോഛ്വാസം ചെയ്യുക. ഇങ്ങിനെ ത്വരിതമായി ചെയ്യുന്ന ശ്വാസോഛ്വാസം പ്രകൃത്യാ ഉള്ള പ്രാണായാമമത്രെ. ഇതു പ്രകൃത്യനുസൃതമായ പ്രാണായാമമാണു്. ഇങ്ങിനെ വിശ്രമം കഴിഞ്ഞു് കുറെനേരം ശ്വാസോഛ്വാസം ചെയ്യാൻ അനുവദിച്ചതിനുശേഷം വീണ്ടും തുടങ്ങുക. ഇനി വലത്തു നാസാദ്വാരംകൊണ്ടു്—ഇടത്തേതുകൊണ്ടല്ലാ—തുടങ്ങുക; മാനസിക പ്രവൃത്തിക്കുമാററമില്ല. വലത്തു നാസാദ്വാരേണശ്വാസം ഉൾക്കൊള്ളുക; ആ സമയം ഈശ്വരത്വം ഉൾക്കൊള്ളുന്നുവെന്നു ധ്യാനിക്കുക. സൌകര്യംപോലെ വായു ഉള്ളിൽ നിറച്ചശേഷം അതിനെ ഉള്ളിൽ നിത്തുക. അപ്പോൾ വീണ്ടും നിങ്ങൾ സകല ലോകത്തിൻെറയും ശ്വാസവും, ജീവനും ആണെന്നും, നിങ്ങൾ വിസ്തൃതജഗത്തിനെ നിറയ്ക്കുയും, സചേതനമാക്കുകയും ചെയ്യുന്നുവെന്നും ധ്യാനിക്കുക. തദനന്തരം ഇടത്തു മൂക്കിൽക്കൂടെ ശ്വാസം പുറത്തേയ്ക്കുവിടുക. സൂര്യൻ മഞ്ഞും, പനിയും, തണുപ്പും, ഇരുട്ടും നീക്കിക്കളയുംപോലെ, നിങ്ങൾ സകല ക്ഷീണതയും, അന്ധകാരവും കളയുന്നുവെന്നു മാനസികമായി ധ്യാനിക്കുക. പിന്നീട വായുവിനെ പുറത്തുനിത്തുക. ഓരോ അഭ്യാസവും ദീർഘിപ്പിച്ചു സാവധാനമാക്കുക. ആകെക്കൂടി നമുക്കു് എട്ടുപടികളുണ്ടു്. ആദ്യത്തെനാലും പ്രാണായാമത്തിൻെറ ഒന്നാംപകുതിയും, ഒടുവിലത്തെനാലും അതിൻെറ ഉത്തരാദ്ധ്വും ആണു്. കഴിയുന്നിടത്തോളം, ശക്തിപോലെ, ഈ ഓരോന്നിൻെറയും സമയദൈർഘ്യം വദ്ധിപ്പിക്കാൻ ശ്രമിക്കുക. ഇതാണു് അനുരൂപചലനം. ഒരു തൂക്കാടിക്കു ഇരുവശത്തേയ്ക്കുമായി ചലനദ്വയം ഉള്ളതുപോലെ, നിങ്ങൾക്കിവിടെ ശ്വാസത്തിനും രണ്ടുവിധം ചലനങ്ങൾ ഉണ്ടു്; അനുരൂപമായ ചലനദ്വയം അഭ്യാസംകൊണ്ടു നിങ്ങൾക്കിതിനാൽ അളവററ ശക്തി വദ്ധിക്കുന്നതായി കാണാറാകും. മിക്കരോഗങ്ങളും മാറും; ക്ഷയം, ഉദരരോഗങ്ങൾ, രക്തഹീനങ്ങൾ എന്നല്ലാ, മിക്കവാറും എല്ലാ രോഗങ്ങളും ഇതിൻെറ അഭ്യാസംകൊണ്ടു പരിഹരിക്കപ്പെട്ടും.

ഇരിക്കട്ടെ; പ്രാണായാമം അഭ്യസിക്കാൻ തുടങ്ങുമ്പോൾ മിക്കവക്കും സുഖക്കേടുണ്ടാകുന്നതായി രാമൻ കാണുന്നു. കാരണം അവർ പ്രകൃതിസിദ്ധമായ രീതികൾ സ്വീകരിക്കാത്തതാണു് അവക്കു കുറെ സെക്കണ്ടുനേരത്തേയ്ക്കു ശ്വാസോഛ്വാസം

ചെയ്യാൻ തോന്നുന്നു; അതു നിങ്ങളെ അസുഖത്തിലാക്കും. ഈ ശ്വാസോച്ഛ്വാസ പദ്ധതിയിൽ ഓരോ അംശവും പ്രകൃതിസഹജമായിരിക്കട്ടെ. സകല ശ്രമവുംചെയ്തു നല്ലവണ്ണം ശ്രദ്ധിച്ചു് ഓരോ പരിപാടിയും കഴിവുപോലെ ദീർഘിപ്പിക്കുക. എന്നാൽ നിങ്ങളെ ക്ഷീണിപ്പിക്കരുതു്; ക്രമത്തിലധികം ശ്രമംചെയ്യരുതു്. ആദ്യത്തെ രണ്ടു പതനങ്ങൾ—അതായതു്, ശ്വാസം അകത്തേയ്ക്കെടുക്കയും, അതിനെ അകത്തു നിൎത്തി സ്തംഭിപ്പിക്കയും ചെയ്യുന്ന ജോലികൾ കഴിയുമ്പോൾ നിങ്ങൾക്കു ക്ഷീണമോ, പാരവശ്യമോ തോന്നുന്നുവെങ്കിൽ നിൎത്തിക്കളയുക; നിൎത്തുക. നിങ്ങൾക്കു ചുമതലയില്ല; നിർബ്ബന്ധമില്ല. അടുത്തനാൾകൂറെക്കൂടി വിവേകിയായിരിക്കണം ആദ്യത്തെയോ, രണ്ടാമത്തെയോ ചടങ്ങു നിൎവ്വഹിക്കുമ്പോൾ നിങ്ങളുടെ ശക്തികളെ സംരക്ഷിക്കാൻ ശ്രമിക്കണം. എന്നാൽ ശേഷം ഭാഗങ്ങൾക്കൂടി നടത്താൻ കെല്പുണ്ടാകും. യുക്തായുക്തവിവേകം നല്ലവണ്ണം ഉപയോഗിക്കണം.

ഇതൊന്നുമാത്രമേ ശ്വാസനിയന്ത്രണത്തിനു അനുകൂലമായ സമ്പ്രദായം ആയിട്ടുള്ളൂ. ഇതൊരുതരം ശരീരവ്യായാമമാണു്, ഈ പ്രാണായാമസമ്പ്രദായത്തിൽ എന്തോ രഹസ്യം ഉണ്ടെന്നും, എന്തോ ദിവ്യത്വം ഉണ്ടെന്നും വിചാരിക്കുന്നവർ അബദ്ധം ധരിക്കുന്നു. അത്യുന്നതസാക്ഷാൽക്കാരം ഇതിൻെറ ഫലമായിട്ടു കൈവരുമെന്നും, ഇതിനെക്കാൾ വലിയ മാൎഗ്ഗമൊന്നും ഇല്ലെന്നും ചിന്തിക്കുന്നവർക്കും തെററുപററുന്നു. പ്രാണായാമത്തിനു, അഥവാ, ഈ ശ്വാസനിയന്ത്രണത്തിനു പ്രകൃത്യതീതമായി യാതൊരു മാഹാത്മ്യവും ഇല്ല. അതൊരു സാമാന്യവ്യായാമമത്രെ. നിങ്ങൾ പുറത്തുപോയി ശരീരവ്യായാമം ചെയ്യുന്നതുപോലെ ഇതൊരു ശ്വാസകോശവ്യായാമം മാത്രമത്രെ. ഇതിൽ യഥാൎത്ഥമായ പരമപ്രാധാന്യം യാതൊന്നും ഇല്ല. ദിവ്യരഹസ്യം ഒന്നും അതിൽ ഇല്ല.

പ്രാണായാമം സംബന്ധിച്ചു് ഒരു കാൎയ്യംകൂടി പറയാനുണ്ടു്. ശ്വസിക്കയോ, ഉച്ഛ്വസിക്കയോ ചെയ്യുമ്പോൾ നിങ്ങളുടെ വയറു് (ഈ വാക്കുപയോഗിക്കുന്നതിൽ രാമനോടു ക്ഷമിക്കുക)—അതായതു്, ശരീരത്തിൻെറ കീഴ്ഭാഗം അകത്തേയ്ക്കു വലിച്ചു പിടിക്കണം. അതു വളരെ പ്രയോജനകരമാണു്. വീണ്ടും, ശ്വാസം അകത്തേയ്ക്കു വലിക്കുമ്പോൾ അതു വയറു മുഴുവൻ പ്രവേശിച്ചു നിറയട്ടെ. വായു വെറും ഹൃദയംവരെമാത്രംപോയി തിരിച്ചു പോരാൻ ഇടയാക്കരുതു്. അതു് കീഴോട്ടു അഗാധതയിലേയ്ക്കു

ചെല്ലട്ടെ. ശരീരത്തിനുള്ളിലെ സകല ഭാഗങ്ങളും—ശരീരത്തിൻെറ മേൽഭാഗം, അരയ്ക്കുമേലുള്ള ഭാഗം, മുഴുവനും നിറയണം. പ്രാണായാമത്തിന് ഇത്രയും മതി. വേദാന്തരീത്യാ മനസ്സിനെ കേന്ദ്രീകരിക്കാൻ ഇച്ഛിക്കുന്നവർക്ക്, അവർ ഓങ്കാരം ജപിക്കുന്നതിനും, വേദാന്ത ഗ്രന്ഥങ്ങളിൽ ഉപദേശിക്കപ്പെട്ട ഏതെങ്കിലും മാർഗ്ഗം അനുസരിച്ച് ധ്യാനിക്കാൻ തുടങ്ങുന്നതിനും മുമ്പു പ്രാണായാമം ചെയ്യുന്നതു് ആശ്ചര്യകരമായ ഒരു സഹായമാണെന്നു കാണപ്പെടും.

ഇനി രാമൻ മനസ്സിനെ ഏകാഗ്രമാക്കാനുള്ള ഒരു പദ്ധതി നിങ്ങൾക്കു പറഞ്ഞുതരാം. ഇതാ! ഒരു കടലാസ്. അതു നിങ്ങൾ ഇപ്പോൾ വായിക്കേണ്ട. അതെങ്ങിനെ വായിക്കണമെന്നു രാമൻ പറയാം. രാമൻെറ പ്രസംഗങ്ങൾ കേട്ടവർക്കുദ്ദേശിച്ചാണ് ഈ കടലാസു തയ്യാറാക്കിയതു് എന്നു നിങ്ങൾക്കറിയാമല്ലോ. പ്രസംഗങ്ങൾ കേൾക്കാത്തവർക്ക് ഇതു രസകരമായിരിക്കയില്ല. അവർ ഇതിൽ വിശേഷഗുണം ഒന്നും കാണുകയില്ല; എന്നാലും അതു വായിക്കുന്ന രീതികൊണ്ടു അവർക്കും ഗുണമുണ്ടാകും. ആ രീതി അവർക്കു പ്രാർത്ഥനയ്ക്കു ഉപയോഗിക്കാം. അവർ ഈ കടലാസുകൊണ്ടു പോകേണ്ടതില്ല. രീതി മനസ്സിലാക്കി പ്രാർത്ഥനകളിൽ ഉപയോഗിച്ചാൽ മതിയാകും. ടൈപ്പു ചെയ്ത ഈ കടലാസ്സു പ്രയോജനകരമാണെന്നു കാണുന്നപക്ഷം നിങ്ങൾക്കു അതു് അച്ചടിപ്പിച്ചുപയോഗിക്കാം. ഇതു് ഒരുതരം പ്രാർത്ഥനയാണ്. ദൈവത്തോടു എന്തെങ്കിലും ചോദിക്കയോ, യാചിക്കയോ, അപേക്ഷിക്കയോ ചെയ്യുന്ന അർത്ഥത്തിൽ ഉള്ള പ്രാർത്ഥനയല്ല. നിങ്ങളുടെ ഈശ്വരത്വം സാക്ഷാൽക്കരിക്കാൻ സഹായിക്കുന്ന ഒരു പ്രാർത്ഥന ആണ് ഇതു്. രാമൻെറ "സാക്ഷാൽക്കാരം" എന്ന ചുവന്ന ബുക്കു നിങ്ങൾക്കു മിക്കവർക്കും ഓരോന്നു് ഉണ്ടല്ലോ. ആ ബുക്കിലെ മാതൃകയിലാണ് ഈ കടലാസും. "സോഹം" എന്ന പേരോടുകൂടിയ ഈ പേപ്പറിലെ ഭാഗം നിങ്ങൾക്കു പോക്കററിൽ സൂക്ഷിക്കയും, പരിതഃസ്ഥിതികൾ നിങ്ങളെ വ്യാകുലപ്പെടുത്തുകയോ, ദൈനംദിനജീവിതത്തിലെ ശല്യങ്ങളും, കുഴപ്പങ്ങളും, ബദ്ധപ്പാടുകളും ആകുന്ന ഭാരം നിങ്ങളെ ഞെരുക്കുകയോ ചെയ്യുമ്പോൾ അതെടുത്തു്, ഏകാന്തമായ ഒരു ദിക്കിൽ ഇരുന്നു്, രാമൻ ഇപ്പോൾ വിവരിക്കുന്ന ക്രമത്തിൽ അതു് വായിക്കാൻ തുടങ്ങുകയും ചെയ്യാം.

സുഖകരമായ ഒരു രീതിയിൽ—സുഖാസനത്തിൽ—ഇരിക്കുക. പ്രാണായാമാഭ്യാസത്തിനു നിർദ്ദേശിച്ച സമ്പ്രദായത്തിൽ

തന്നെ ആസനസ്ഥനാകുക. കണ്ണടയ്ക്കാം. ഒരു പ്രാർത്ഥനാ മനോഭാവത്തിൽ ആരംഭിക്കുക. അഥവാ യഥേഷ്ടം പ്രകൃതിക്കണ്ണടച്ചിരിക്കുക.

"ഒരേ ഒരു പരമാത്മ വസ്തുവേ ഉള്ളൂ. ഓം! ഓം!! ഓം!!!"

ഇതു വായിച്ചുംവെച്ചു പേപ്പർ ദൂരെവെയ്ക്കുക. അതിരുന്നു വിശ്രമിക്കട്ടെ. "ഒരേ ഒരു പരമാത്മ വസ്തുവേഉള്ളൂ." നിങ്ങൾക്കു അതറിയാമല്ലോ; അതു സത്യമാണല്ലോ. രാമന്റെ പ്രസംഗങ്ങൾ സശ്രദ്ധം കേട്ടവരെങ്കിലും അതു സത്യമാണെന്നു അറിയുന്നു. അതു് സത്യമാണെന്ന ബോധ്യമുള്ളവർ അപ്രകാരം ധ്യാനിക്കുക. "ഒരേ ഒരു പരമാത്മവസ്തുവേഉള്ളൂ." അതു വികാരഭാഷയിൽ, പൂർണ്ണഹൃദയത്തോടുകൂടെ പറയുക. ആ തത്വത്തിലേയ്ക്കു ഉരുകിലയിക്കുക. "ഒരേ ഒരു പരമാത്മ വസ്തുവേഉള്ളൂ; ഓം! ഓം!! ഓം!!!" ഈ വരി—"ഒരേ ഒരു പരമാത്മ വസ്തുവേ ഉള്ളൂ" എന്ന വരി എഴുതിയതിനുശേഷം "ഓം! ഓം!! ഓം!!!" എന്നു അതിനു എതിരേ നിങ്ങൾ കാണുന്നല്ലോ. അതിന്റെ താല്പര്യമെന്താണു്? ഇതാണു്. നിങ്ങളുടെ ധ്യാനംകൊണ്ടു് ഈ സത്യം ഹൃദയത്തിൽ നിറയുമ്പോൾ, ഒരേ ഒരു പരമാത്മമേ ഉള്ളൂ എന്ന ചിന്തകൊണ്ടു മനസ്സു് പൂർണ്ണമായി മഗ്നമാകുമ്പോൾ, ഈ വാക്കുകൾ എല്ലാം ഒന്നു, രണ്ടു, മൂന്നു, നാലു, അഞ്ചു എന്നിങ്ങനെ പ്രത്യേകം വായിക്കാതെ അതിനുപകരം, ആ തത്വം മുഴുവൻ പ്രതിബിംബിക്കുന്ന ആ ഒരു വാക്കുമാത്രം—'ഓം' എന്നു മാത്രം ജപിക്കുക. ഗണിതശാസ്ത്രത്തിൽ വലിയ സംഖ്യകളെ എക്സ്, വൈ, ഇസഡ് എന്നിങ്ങനെയുള്ള അക്ഷരങ്ങൾകൊണ്ടു സൂചിപ്പിക്കുന്നതുപോലെ, "ഒരേ ഒരു പരമാത്മ വസ്തുവേ ഉള്ളൂ" എന്ന ആശയം വായിച്ചു ഗ്രഹിച്ചതിനുശേഷം, പരിശുദ്ധത്തിൽ പരിശുദ്ധവും, ദിവ്യതത്വത്തിന്റെയോ ഈശ്വരതത്വത്തിന്റെയോ മഹനീയ ശക്തികൾ അടങ്ങുന്നതും ആയ "ഓം" എന്ന നാമം ജപിക്കണം. അതു ജപിക്കുമ്പോൾ ഒരേ ഒരു പരമാത്മ വസ്തുവേ ഉള്ളൂ എന്നു ധ്യാനിക്കണം. എന്നാൽ ഇപ്പോൾ "ഒരേ ഒരു പരമാത്മവസ്തുവേ ഉള്ളൂ" എന്ന വാക്കുകൾ നിങ്ങൾക്കപക്ഷേ വെറും ശബ്ദം മാത്രമേ ആകുന്നുള്ളൂ എന്നുവരാം; നിങ്ങൾക്കു അർത്ഥവും തോന്നാതിരിക്കാം. രാമന്റെ പ്രസംഗങ്ങൾ കേട്ടിട്ടുണ്ടെങ്കിൽ "ഒരേ ഒരു പരമാത്മവസ്തുവേ ഉള്ളൂ" എന്നു നിങ്ങൾക്കു മനസ്സിലാകും. അതിനു ഒരു സ്ഥൂലമായ അർത്ഥം നിങ്ങൾക്കുണ്ടായിരിക്കണം. ഈ സംസാരത്തിൽ നിങ്ങളുടെ ചൈതന്യത്തെ തണുപ്പിച്ചു",

ആനന്ദത്തെ നശിപ്പിക്കുന്ന സകല സംഭവലോകവും, മാററസ്വരൂപമായ ഈ ചഞ്ചലമായ ജഗത്തും ഒന്നും പരമാൎത്ഥമല്ലെന്നും, പരമാൎത്ഥം ഒന്നേ ഉള്ളുവെന്നും, സാഹചര്യങ്ങൾ യഥാൎത്ഥമല്ലെന്നും അതു വ്യഞ്ജിപ്പിക്കുന്നു. ഇതാണു് താല്പര്യം. പരമാൎത്ഥം കേവലം ഏകമാണു്. തടസ്സപ്പെടുത്തുന്ന ഈ സ്ഥിതിഗതികൾ യഥാൎത്ഥമല്ല. അഭ്യാസംകൊണ്ടു പരീക്ഷിച്ചു ബോധ്യപ്പെടാതെ ശക്തികളെ ഛിദ്രിപ്പിക്കുന്നവർ മാത്രമേ ഈ ഏകപരമാൎത്ഥത്തിന്റെ അസ്തിത്വത്തെ നിഷേധിക്കുന്നുള്ളു. ഗവേഷണശാലകളിൽ ചെയ്യപ്പെടുന്ന മറെറതൊരു പരീക്ഷണവുംപോലെ, പരീക്ഷിച്ചു അറിഞ്ഞ ഒരു സുസ്ഥിരമായ, സ്ഥൂലമായസത്യം ആണിതു്. നിങ്ങളുടെ ഹൃദയത്തെ ഉരുക്കുമ്പോൾ, നിങ്ങളുടെ ചെറിയ വ്യാജവ്യക്തിത്വം—അഹം—ഈശ്വരത്വത്തിൽ ലയിക്കുമ്പോൾ, (നസറേത്തിലെ യേശുവിന്റെ ഈ വാക്കുകൾ ശ്രദ്ധിക്കുക) "നിങ്ങൾക്കൊരു കടുകിന്മണിയോളം വിശ്വാസമുണ്ടെങ്കിൽ, പൎവ്വതം വരാൻ കല്പനകൊടുത്താൽ അതു വരുകതന്നെ ചെയ്യും" എന്ന നിലയാണുണ്ടാകുന്നതു്; അതാണു് ഫലം. ആ പരമാൎത്ഥം ജീവനിൽ കയററുക; അതു ധ്യാനിക്കുക. നിങ്ങളുടെ പരിതഃസ്ഥിതികളും, അത്യാസന്നവിപത്തുകളും, മുഖത്തടിച്ചു പേടിപ്പിക്കുന്ന സകല ഉപദ്രവങ്ങളും, വ്യാകുലതകളും തീൎച്ചയായും ഓടിപ്പോകും. നിങ്ങൾ ഈശ്വരനെക്കാൾ ബാഹ്യസംഭവങ്ങളെ വിശ്വസിക്കുന്നു; ഈശ്വരനെക്കാൾ ലോകം അധികം പരമാൎത്ഥമാണെന്നു പരിഗണിക്കുന്നു. നിങ്ങൾ ബാഹ്യസംഭവങ്ങളെ അപേക്ഷിച്ചു് ഒരു സ്തംഭനാവസ്ഥയിൽ സ്വയം മാസ്മരീകരിച്ചിരിക്കയാൽ എല്ലാവിധ രോഗങ്ങളും, ദ്രോഹങ്ങളും നിങ്ങളെ ബാധിക്കുന്നു. തിരെ മനഃക്ഷയംവരുന്ന സമയം ഈ പേപ്പർ എടുത്തു് ഒരു പരമാൎത്ഥംമാത്രമേ ഉള്ളു എന്നു് ധ്യാനിക്കുക. പുസ്തകങ്ങളിൽക്കൂടി നിങ്ങളിലേയ്ക്കു പ്രവഹിച്ചിട്ടുള്ള സകല സത്യാഭാസങ്ങളെയുംകാൾ ഇതൊരു മഹത്തരമായ പ്രതിജ്ഞയാണെന്നു കാണുക. വസ്തുതകൾ എന്നു് നിങ്ങൾ വിശ്വസിക്കുന്നവ വ്യാജവസ്തുതകൾ—വെറുംമായ—തോന്നൽ—പൊളി—മതിഭ്രാന്തി—ഇന്ദ്രിയങ്ങൾ നിങ്ങളിൽ കത്തിക്കയററിയ കപടം—മാത്രമാണു്. ഇന്ദ്രിയങ്ങളാൽവഞ്ചിക്കപ്പെടരുതു്. ഒരുത്തൻ വന്നു നിങ്ങളെ കുററപ്പെടുത്തി, വിമൎശിച്ചു്, ശകാരിക്കുന്നു; വേറൊരുത്തൻ വന്നു് അസഭ്യം പറയുന്നു; വേറൊരാൾവന്നു നിങ്ങളെ സ്തുതിക്കുന്നു, പ്രശംസിക്കുന്നു. ഇതുകളൊന്നും വാസ്തവമല്ല; പരമാൎത്ഥമല്ല. പരമാൎത്ഥം—സ്ഥിരസത്യം—നിങ്ങൾ ചിന്തിക്കണം. ഈ മന്ത്രം ജപിക്കുമ്പോൾ, ബാഹ്യസംഭവങ്ങളിലും, സാഹചര്യ

ങ്ങളിലും നിങ്ങൾ അപ്പിച്ചിരുന്ന വിശ്വാസം തള്ളിയൊഴിച്ചു കളഞ്ഞു് "ഒരേ ഒരു പരമാത്ഥവസ്തുവേ ഉള്ളു" എന്ന സത്യത്തിൽ നിങ്ങളുടെ സർവ്വശക്തികളും, ഓജസ്സും കേന്ദ്രീകരിക്കണം. "ഒരേ ഒരു പരമാത്ഥവസ്തുവേ ഉള്ളൂ. ഓം! ഓം!! ഓം!!! " ചിലപ്പോൾ ഈ ആശയം ഉറക്കെവായിക്കുമ്പോൾ ആദ്യംതന്നെ നിങ്ങൾ ഉല്ലാസവാനും, ആനന്ദശാലിയും ആയി സങ്കടത്തിനും, കഷ്ടതയ്ക്കും മുകളിൽ പ്രവേശിക്കുന്നതായിക്കാണാം. മേലാൽ വായിക്കണമെങ്കിൽ തുടൻവായിക്കാം. അതല്ലാ, പോക്കററിലെ കടലാസ്സിലുള്ള ഒരു വാചകം പരിചയിക്കാമെങ്കിൽ അതുതന്നെ മതിയാകും. അധികം ശക്തി വേണമെന്നു വിചാരിക്കുന്നെങ്കിൽ അടുത്ത വാചകം വായിക്കുക.

"ആ പരമാത്ഥവസ്തു ഞാനാകുന്നു. ഓം! ഓം!! ഓം!!!"

ഇപ്പോൾ അതു കുറെക്കൂടി അടുത്തുവരുന്നു. ഹാ! എന്റെ അയൽക്കാരൻ എന്നിൽനിന്നു ഭിന്നനല്ല. ഞാനവിടെയും ഉണ്ടു്. "ആ പരമാത്ഥവസ്തു ഞാനാകുന്നു ഓം! ഓം!! ഓം!!!." ശ്രദ്ധിക്കുക. ഓങ്കാരം ജപിക്കുമ്പോഴും മററും കൈകെട്ടണമെന്നും മററും ചിലർ പറയുന്നു. വേണ്ടാ! ഒരുവക ബാധ്യതകളുമില്ല. തത്വം ധ്യാനിക്കമാത്രം. ധ്യാനസമയം ഏതെങ്കിലും പ്രത്യേകാസനത്തിൽ ഇരിക്കണമെന്നുമില്ല. വ്യവസ്ഥകൾ ഒന്നുമില്ല. തത്വത്തെ ധ്യാനിക്കയും, അതുൾക്കൊള്ളുകയും ചെയ്യുമ്പോൾ ശരീരത്തെക്കുറിച്ചു ഗൌനിക്കേണ്ടാ. ജനങ്ങൾ പറയുന്നതിനെപ്പററി ചിന്തിക്കരുതു്. പാടാൻ ഉത്സാഹം തോന്നുന്നുവെങ്കിൽ പാടിക്കൊള്ളുക. കിടക്കണമെന്നു തോന്നുന്നുവെങ്കിൽ താഴെ കിടന്നുകൊള്ളുക. തത്വം ധ്യാനിക്കണം. കൈകൾ ഏതെങ്കിലും തരത്തിൽ കൊട്ടുന്നുവെങ്കിൽ കൊട്ടിക്കൊള്ളട്ടെ. ശരീരവിന്യാസത്തെപ്പററി ഒരു നിബന്ധനയും ഇല്ല. തത്വം ധ്യാനിക്കമാത്രം ചെയ്യണം.

"സർവ്വശക്തൻ—ഓം! ഓം!! ഓം!!!"

എന്ന ഭാവന വരുന്നു; അതിൽ സ്ഥിതിചെയ്യുക. പ്രസംഗങ്ങൾ മുമ്പു കേട്ടവക്കാണു ഈ പേപ്പർ: കേൾക്കാത്തവക്കു വലിയ രസം തോന്നുകയില്ല. പ്രസംഗങ്ങൾ കേട്ടവർ യഥാത്ഥാത്മാവു് സമസ്തശക്തനും, പരമാത്മാവു സമസ്തശക്തനും ആണെന്നു അറിയുന്നു. ലോകത്തിലെ സകലതും ആ ആത്മാവു തന്നെ പ്രവത്തിക്കുന്നു; സൂര്യൻ മുഖേന ഭൂമിയിലെ സമസ്തകൃത്യവും നടക്കുന്നതുപോലെ, ആത്മാവിൽക്കൂടി എല്ലാം നടക്കുന്നു. കാററടിക്കുന്നതും, പുല്ലുവളരുന്നതും, നദി ഒഴുകുന്നതും, ജനങ്ങൾ

ഉണരുന്നതും, റോസാ വിരിയുന്നതും, എല്ലാം സൂര്യപ്രഭാവം കൊണ്ടാണ്. അതുപോലെ, ആത്മാവായ—സർവ്വശക്തനും, പരമാധികാരിയും ആയ—ഈശ്വരനാൽ ലോകത്തിലെ സകല വ്യാപാരങ്ങളും നടക്കുന്നു. സർവ്വശക്തൻ! "സർവ്വശക്തൻ ഓം! ഓം!! ഓം!!." നിങ്ങളെ ക്ഷീണിപ്പിക്കുന്ന സമസ്ത സംശയങ്ങളും, ഭീതിപ്പെടുത്തുന്ന എല്ലാം തെററിദ്ധാരണകളും നിങ്ങളുടെ മുമ്പിൽ പ്രവേശിക്കാനർഹതയില്ലാതെ മാറുന്നു. നിങ്ങൾ സർവ്വശക്തൻ എന്നു ധ്യാനിക്കുക. നിങ്ങളുടെ ചിന്തപോലെ നിങ്ങൾ പരിണമിക്കുന്നു. നിങ്ങളെ പാപിയെന്നു വിളിക്കുക; നിങ്ങൾ പാപിയായിത്തീരും. നിങ്ങളെ ഭോഷനെന്നു വിളിക്കുക; നിങ്ങൾ ഭോഷനായി ഭവിക്കും. നിങ്ങളെ ക്ഷീണനെന്നു വിളിക്കുക; നിങ്ങളെ ലോകത്തിലെ യാതൊരു ശക്തിയും ബലവാനാക്കുകയില്ല. ആ സർവ്വശക്തി ധ്യാനിക്കുക. നിങ്ങൾ സർവ്വശക്തനാകുന്നു. ഇനി,

"സർവ്വജ്ഞൻ ഓം! ഓം!! ഓം!!!"

എന്നതു വരുന്നു. ഈ തത്വം എടുക്കുക. മനസ്സതിൽ ഉറപ്പിക്കുക, ഓം എന്നു പാടുക. ഓം എന്നതു് സർവ്വജ്ഞാനത്തെ കാണിക്കുന്നു. ഓം എന്നു ജപിക്കുക. ജപിക്കേണ്ടവാക്കു അഥവാ മന്ത്രം ഓം എന്നാണ്. "സർവ്വജ്ഞത്വം! ഓം! ഓം!!"—ഇങ്ങിനെ തുടരുക. നിങ്ങളെ അജ്ഞരായ വിഡ്ഢികൾ ആക്കുന്ന തെററായ മാത്സരചിന്തകൾ പരിത്യജിക്കുക. ഈശ്വരത്വത്തിലേയ്ക്കുള്ള ഏററവും നേരായ മാർഗ്ഗം അതാണ്

അതുപോലെയുള്ള മറെറാരു തത്വം:—

"സർവ്വവ്യാപി ഓം! ഓം!! ഓം!!!"

ഇതു പിന്നീടു എടുക്കുക. നിങ്ങൾ പരിമിതനും, ചെറിയ ഈ ശരീരവും അല്ലെന്നു ധ്യാനിക്കുക. നിങ്ങൾ ചെറു വ്യക്തിയോ, ജീവനോ, അഹങ്കാരമോ അല്ല. സകല അണുക്കളിലും, അംശങ്ങളിലും വ്യാപിച്ചു സന്നിധാനം ചെയ്യുന്നവൻ ആണ് നിങ്ങളുടെ ആത്മാവു്. അതിനെപ്പററി ശങ്കാലേശം മനസ്സിൽ വഹിക്കരുതു്. സർവ്വശക്തനും, സർവ്വജ്ഞനും, സർവ്വാന്തര്യാമിയും ഞാനാണ്; ഞാൻ അതാണ്. അതു എല്ലാത്തിലും നിറഞ്ഞിരിക്കുന്നു. എല്ലാ ശരീരങ്ങളും എൻേറതാണ്. ഓം! ഓം!! ഓം!!!

ശേഷം വാചകങ്ങളെപ്പററി വിസ്തരിക്കുന്നില്ല; അതുകളെ ഇവിടെ വായിക്കുകമാത്രം ചെയ്യാം. ഈ പരിപാടി ശീലിക്കുക; നിങ്ങൾ ഒരുവാരത്തിനകം സത്യവും, ഈശ്വരത്വവും ബോധി[illegible]

"പരിപൂൎണ്ണാരോഗ്യം ഞാനാണ്"

നിങ്ങളുടേതെന്നു പറയപ്പെടുന്ന ശരീരം രോഗബാധിതമാണെങ്കിൽ അതിന്റെ മാററിനിൎത്തുക; അതിനെപ്പററി സ്മരിക്കരുതു്. നിങ്ങൾ ആരോഗ്യംതന്നെ എന്നു ധ്യാനിക്കുക. അപ്പോൾ പൂൎണ്ണാരോഗ്യം നിങ്ങളുടേതാകും. അതു ധ്യാനിക്കുക. ശരീരം പെട്ടെന്നു സ്വയം രോഗരഹിതമായി ഭവിക്കുന്നു. അതാണ് രഹസ്യം. പരീക്ഷിച്ചുനോക്കുക. വാസ്തവമോ അല്ലയോ എന്നു പരിശോധിക്കുക. നിങ്ങൾ പ്രതികൂലിയായിരുന്നാലും ശരീരം സുഖപൂൎണ്ണമായിത്തീരും. നിങ്ങൾ ഈ ശരീരത്തെ പരിഗണിക്കരുതു്. "ഹേ! ദൈവമേ! എന്നെ സുഖപ്പെടുത്തുക"—എന്നിങ്ങനെ പ്രാൎത്ഥിക്കരുതു്. സംസ്കൃതത്തിലെ മതഗ്രന്ഥങ്ങളിൽ ഇങ്ങിനെ ഒരു മനോഹരമന്ത്രമുണ്ടു്.—"നായമാത്മാ ബലഹീനേന ലഭ്യഃ" (ഈ സത്യം ബലഹീനനാൽ പ്രാപ്യമല്ല). ഐക്യനാടുകളിലെ പ്രസിഡണ്ടിന്റെയോ, ഒരു രാജാവിന്റെയോ അടുക്കൽ നിങ്ങൾ ഒരു ഭിക്ഷക്കാരനെപോലെ ചെന്നാൽ, നിങ്ങൾ അടിച്ചോടിക്കപ്പെടുമെന്നും, അദ്ദേഹത്തിന്റെ മുമ്പിൽ ചെല്ലാൻ അനുവദിക്കപ്പെടുകയില്ലെന്നും നിങ്ങൾ കാണുന്നില്ലേ? അതുപോലെ ഒരു യാചകന്റെ നിലയിൽ നിങ്ങൾ ഈശ്വരനെ സമീപിച്ചാൽ, നിങ്ങൾ തള്ളി പുറത്താക്കപ്പെടും. നിങ്ങൾ ആരോഗ്യമാണെന്നു ധ്യാനിക്കുക. ഒന്നും പ്രാൎത്ഥിക്കരുതു്. "ഞാൻ പരിപൂൎണ്ണാരോഗ്യമാണു്." നിങ്ങൾ ആരോഗ്യമായി ഭവിക്കുന്നു.

ഇനി അടുത്തതത്വം വരുന്നു. ഞാൻ സമസ്തശക്തിയും ആണു്." അതുള്ളിൽനിൎത്തി ഓങ്കാരം ജപിക്കുക. "ഞാൻ സൎവ്വശക്തിയും ആണു്" എന്നുച്ചരിക്കുക.

ഇനി അടുത്ത തത്വം വരുന്നു. "സമസ്തപ്രപഞ്ചവും എന്റെ സങ്കല്പം മാത്രമാണു്." അതു വിശ്വസിക്കുക. അതു വായിക്കുമ്പോൾ, അതു തെളിയിക്കുവാൻ വേദാന്തികൾ പുറപ്പെടുവിക്കുന്ന സകല വാദങ്ങളും മനസ്സിൽസ്മരിക്കുക. ആ വസ്തുത തെളിയിക്കാൻ നിങ്ങൾക്കറിയാവുന്നതെല്ലാം ഓൎമ്മിക്കുക. "സമസ്തലോകവും എന്റെ സങ്കല്പമാണു്" എന്നു തെളിയിക്കുന്നതൊന്നും നിങ്ങൾ വായിക്കയൊ കേൾക്കുകയോ ചെയ്തിട്ടില്ലെങ്കിൽ, അതിനെ വിശ്വസിക്കമാത്രം ചെയ്യുക. ലോകമെല്ലാം നിങ്ങളുടെ സങ്കല്പമാണെന്നു നിങ്ങൾ കാണും. ലോകം എന്റെ സങ്കല്പമാണു്. ഓം എന്നു ജപിക്കുക. അതു ധ്യാനിക്കുക. ഇതുപോലെ ശേഖരിച്ചതുമെല്ലാം.

ആനന്ദം സമസ്തവും ഞാനാണ്............ഓം! ഓം! ഓം!
ജ്ഞാനം സമസ്തവും ഞാനാണ്.........ഓം! ഓം! ഓം!
സത്യം സമസ്തവും ഞാനാണ്...............ഓം! ഓം! ഓം!
പ്രകാശം സമസ്തവും ഞാനാണ്............ഓം! ഓം! ഓം!
ഞാൻ നിർഭയൻ, നിർഭയൻആണ്............ഓം! ഓം! ഓം!
സക്തിയുമില്ല, വിരക്തിയുമില്ല...............ഓം! ഓം! ഓം!
ഞാൻ സമസ്തകാമസമ്പ്രാപ്തിയാണ്.........ഓം! ഓം! ഓം!
ഞാൻ പരമാത്മാവാണ്.......................ഓം! ഓം! ഓം!
ഞാൻ സകലശ്രവണങ്ങളിലും കേൾക്കുന്നു...ഓം! ഓം! ഓം!
ഞാൻ സർവ്വനേത്രങ്ങളിലും കാണുന്നു......ഓം! ഓം! ഓം!
ഞാൻ സർവ്വമനസ്സുകളിലും ചിന്തിക്കുന്നു......ഓം! ഓം! ഓം!
മഹർഷിമാർ അറിയാൻ മാത്രം ആഗ്രഹിക്കുന്ന
സത്യം ഞാൻ തന്നെ..................................ഓം! ഓം! ഓം!
സൂര്യനിലും, നക്ഷത്രങ്ങളിലും കൂടി പ്രകാശി
ക്കുന്ന ജീവനും ഓജസ്സും ഞാനാണ്...........ഓം! ഓം! ഓം!

ഇങ്ങിനെ ചേപ്റ്റർ അവസാനിക്കുന്നു.

ഇതിനെ ഉദാഹരിക്കാൻ കുറെ വാക്കുകൾകൂടി പറയാം. ഹിന്ദുക്കളുടെ പഴങ്കഥകളിൽ ഒരു രസികൻ കഥയുണ്ട്. ഒരിക്കൽ ഒരു വലിയ പണ്ഡിതൻ, വലിയ ഋഷി ഉണ്ടായിരുന്നു. അദ്ദേഹം ജനങ്ങളെ പവിത്രമതഗ്രന്ഥം വായിച്ചു കേൾപ്പിക്കയായിരുന്നു. ഗ്രാമത്തിലെ പാൽക്കാരി ബാലികമാർ ഈ വായനസ്ഥലത്തിനു മുത്തുകൂടി പോകാനിടയായി. അവർ ആ മഹാന്റെ വായിൽ നിന്ന് ഈ വാക്കുകൾ പുറപ്പെട്ടതു കേട്ടു:—"പരിശുദ്ധനായ ഈശ്വരന്റെ പവിത്രമായ നാമം, ഒരു ചെറുതടാകമെന്നതു പോലെ, സമുദ്രംപോലും തരണം ചെയ്വാൻ നമുക്കൊരു വലിയ കപ്പലാണ്." യാതൊന്നുമില്ല. ഇങ്ങിനെ ഒരു പ്രസ്താവന മാത്രം അവർ കേട്ടു. ആ ബാലികമാർ ഈ വാചകം പ്രത്യക്ഷരം അങ്ങു സ്വീകരിച്ചു. അതിൽ അവർ പരിപൂർണ്ണവിശ്വാസം സമർപ്പിച്ചു. പാൽകച്ചവടത്തിനു ദിവസംതോറും ഒരു നദി കടന്നു അവക്കു എതിർകരയ്ക്കു പോകേണ്ടതുണ്ടായിരുന്നു. അവർ പാൽ കച്ചവട ക്കാരായിരുന്നു. അവർ ഉള്ളിൽ ആലോചിക്കാൻ തുടങ്ങി. അതൊരു വേദവാക്യം—പരിപാവനമായ വാചകം ആണ്. അതു തെററാൻ ഇടയില്ല. സത്യമായിരിക്കണം. അവർ പറഞ്ഞു:—"നാം എന്തിനു വഞ്ചിക്കാരന് ദിവസംപ്രതി കാശുകൊടുക്കുന്നു? ഈശ്വരന്റെ പവിത്രനാമം ചൊല്ലി, 'ഓം'—എന്നു

ജപിച്ചുകൊണ്ടു നമുക്കു നദി കടക്കാൻ പാടില്ലയോ? നാമെന്തു എന്തിനു പണം വെറുതെ കൊടുക്കുന്നു?" അവരുടെ വിശ്വാസം വജ്രംപോലെ പ്രബലമായിരുന്നു. അടുത്ത ദിവസം അവർ പോയി, ഓം എന്നു ജപിച്ചുകൊണ്ടു്, വഞ്ചിക്കാരനു കൂലി കൊടുക്കാതെ, നദിയിൽ ഇറങ്ങി അക്കരയ്ക്കു പോയി. അവർ മുങ്ങിച്ചത്തില്ല. ദിവസംപ്രതി അവരിങ്ങനെ ആറു് അക്കരെകടന്നുതുടങ്ങി; വള്ളക്കാരനു കൂലി കൊടുത്തുവന്നുമില്ല. ഒരു മാസത്തോളം ഇങ്ങിനെ കഴിഞ്ഞപ്പോൾ, വേദം—ഈശ്വരനാമം—ചൊല്ലിക്കൊണ്ടു അവരുടെ പണം നഷ്ടപ്പെടാതെ സൂക്ഷിച്ചുവെക്കാനിടയാക്കിയ മഹാനോടു അവക്കു വളരെ കൃതജ്ഞതതോന്നി. അവരുടെ വീട്ടിൽ ചെന്നു ഭക്ഷണം കഴിക്കണമെന്നു അവർ ആ പണ്ഡിതനെ ക്ഷണിച്ചു; ക്ഷണം സ്വീകരിക്കപ്പെട്ടു. നിശ്ചിതദിവസം ആ ആചാര്യൻ അവരുടെ വീട്ടിൽ പോകാൻ ഒരുങ്ങി. പെൺകുട്ടികളിൽ ഒരാൾ അദ്ദേഹത്തിനെ കൂട്ടിച്ചുകൊണ്ടു ചെല്ലാൻ വന്നു. പണ്ഡിററ്ജിയെ അവൾ കൊണ്ടുപോയപ്പോൾ ആററിന്റെ കരയ്ക്കു ചെന്നുചേന്നു; ക്ഷണംകൊണ്ടവൾ അക്കരെയെത്തി. പണ്ഡിററ്ജി അങ്ങേകരയിൽ തന്നെ നിന്നതേ ഉള്ളൂ. അദ്ദേഹത്തിനു അവളെ പിൻതുടരാൻ സാധിച്ചില്ല. പെട്ടന്നു അവൾ താമസത്തിന്റെ ഹേതു എന്താണെന്നു ചോദിച്ചു. വഞ്ചിക്കാരനെ കാത്തുനില്ക്കുകയാണെന്നു അദ്ദേഹം പറഞ്ഞു. അവൾ അത്ഭുതപ്പെട്ടു പറഞ്ഞു:—"പ്രഭോ! ഞങ്ങൾ അവിടുത്തോടു് വളരെ കൃതജ്ഞരായിരിക്കുന്നു. ഞങ്ങൾക്കു ദിവസം 35 കാശുവീതം ലാഭമുണ്ടു്. എന്നു മാത്രമല്ലാ; ആജീവനാന്തം ഞങ്ങളിച്ചെലവു ലാഭിക്കയും ചെയ്യും. അവിടുന്നും ആ കാശു ലാഭിച്ചുകൊണ്ടു ഇക്കരെയ്ക്കു വരാത്തതെന്തു്? ഞങ്ങൾ കേടുകൂടാതെ, ആപത്തില്ലാതെ അങ്ങയുടെ ഉപദേശവും ശിക്ഷണവും മൂലം നദി കര കടക്കുന്നു. അങ്ങേയ്ക്കും അതുപോലെ നദികടക്കാം." ഏതു് ഉപദേശമാണു് അവരുടെ പണത്തെ രക്ഷിക്കുന്നതെന്നു ആ മഹാൻ ചോദിച്ചു. അദ്ദേഹം ഒരിക്കൽ പറഞ്ഞ വേദവാക്യം അവൾ ഓൎമ്മിച്ചു. അതായതു്, ഈശ്വരനാമം ഈ ലോകത്തിലെ സമുദ്രം തരണം ചെയ്യാൻ ഒരു കപ്പലാണെന്നുള്ള വേദവാക്യം. ഉടനെ അദ്ദേഹവും അതു് ഓൎമ്മിച്ചുകൊണ്ടു പറഞ്ഞു:—"ഉള്ളതുതന്നെ. ശരിതന്നെ. ശരി. ഞാനും അതു് അഭ്യസിക്കണം." വേറെയും ചില കൂട്ടുകാരുണ്ടായിരുന്നു. അവിടെ ഒരു നീളമുള്ള കയർ ഉണ്ടായിരുന്നു. ആ കയർ അദ്ദേഹം അരയിൽകെട്ടി അതിന്റെ അററം കൂട്ടുകാരുടെ കയ്യിൽ കൊടുത്തും കൊണ്ടു പറഞ്ഞു:—"ഞാൻ ആററിൽ ചാടാം. ദൈവ

ത്തിന്റെ പേരും പറഞ്ഞു ആററിൽ ഇറങ്ങി വിശ്വാസപൂർവ്വം അക്കരെയ്ക്കു നീന്താം." എന്നാൽ വെള്ളംകുടിച്ചു ചാകുമെന്നു കണ്ടാൽ അവർ പിടിച്ചു കയററണം. പണ്ഡിതർ ആററിൽ ചാടി കുറെ അടി ദൂരം പോയി. അപ്പോൾ അദ്ദേഹം വെള്ളം കുടിക്കാൻ തുടങ്ങി. കൂട്ടുകാർ അദ്ദേഹത്തെ പിടിച്ചു കയററി. അതാണുണ്ടായ ഫലം. അതിനാൽ നിങ്ങൾ സൂക്ഷിച്ചുനോക്കണം. ഈ പണ്ഡിതർക്കുണ്ടായതുപോലുള്ള വിശ്വാസം—ഇതല്ലാ രക്ഷിക്കുന്ന തത്വം. ഇതു ഹൃദയവക്രതയാണ്. ഓങ്കാരമന്ത്രം ജപിക്കുമ്പോൾ—ഈ ശ്വാസനാമം ചൊല്ലാൻ തുടങ്ങുമ്പോൾ "ഞാൻ ആരോഗ്യമാണ്, ആരോഗ്യമാണ്, ആരോഗ്യമാണ്" എന്നിങ്ങനെ പറയുമ്പോൾ, ഉള്ളിനകത്തു നിങ്ങൾ പരിഭ്രമിക്കുന്നു; നിങ്ങളുടെ മനസ്സിൽ ആ ചെറിയ, ചലിക്കുന്ന, ഭ്രമിക്കുന്ന "എങ്കിൽ" കിടക്കുന്നു. "ഞാൻ വെള്ളത്തിൽ താഴുന്നെങ്കിൽ എന്നെ പിടിച്ചു കയററുക." നിങ്ങൾക്കു ആ ചെറിയ സംഭ്രമിക്കുന്ന, "എങ്കിൽ" ഉണ്ടു്; ഉള്ളിൽ ബോദ്ധ്യം, വിശ്വാസം ഇല്ല. സന്ദിഗ്ദ്ധമായിട്ടിവിടെ ഒന്നുമില്ല. സകല ഭിന്നതകളും, ഈ ലോകസ്ഥിതിഗതികളും എല്ലാം എന്റെ സൃഷ്ടി, എന്റെ പ്രവൃത്തി; അല്ലാതൊന്നുമില്ല. ഇതു സത്യമാണ്. നിങ്ങൾ ഈശ്വരനും ദേവാധിദേവനും ആണ്. അതു ധ്യാനിക്കുക. അതു് ഇക്ഷണം സാക്ഷാൽക്കരിക്കുക. ഉറച്ച, ഇളകാത്ത വിശ്വാസം ഉണ്ടായിരിക്കട്ടെ. ജ്ഞാനം, പ്രായോഗികജ്ഞാനം അനുഭവിക്കുക. ഇന്നു വിവരിച്ച വിധത്തിൽ ഈ കടലാസു നിത്യവും വായിക്കുന്നതുകൊണ്ടു നിങ്ങളുടെ ചെറിയ 'എങ്കിൽ'കളും, അവയുടെ ബന്ധനങ്ങളും ഒടിഞ്ഞിളിക്കും. നിങ്ങളുടെ ദിവ്യത്വവുമായി സമ്പർക്കത്തിൽ ഇരുന്നാൽ ചെറിയ 'എങ്കിൽ'കൾ ദൂരീകരിക്കപ്പെടും. എന്നും രണ്ടുരവണ ഈ പേപ്പർ വായിക്കുക. കഴിയുമെങ്കിൽ അഞ്ചുപ്രാവശ്യം ആകട്ടെ. നിങ്ങളുടെ സകല ചെറിയ 'എങ്കിൽ'കളും ദൂരെപോകും.

രാമൻ പ്രസംഗം ഇപ്പോൾ നിർത്തുന്നു. ഈ സ്ഥാനം വിട്ടുപോൾ രാമനോടു ഒരു ചെറിയ സംഭാഷണം ചെയ്യണമെന്നുള്ളവർ അപ്രകാരം ചെയ്യും. ഓം! ഓം! ഓം! എന്നു ജപിച്ചുകൊണ്ടു് ഈ സ്ഥാനം കൈവിടും.

ഒരു വാക്കുകൂടി, ഈ പ്രസംഗങ്ങൾ കേൾക്കാത്തവർ ആയിട്ടുള്ളവർക്കു്, തന്മൂലം ഈ പ്രസംഗം ഗ്രഹിക്കാൻ സാധിക്കാത്തവർക്ക്, ഒരു പുസ്തക * രൂപത്തിൽ വേദാന്തതത്വങ്ങൾ എല്ലാം

* [illegible]

ഏററവും തത്വശാസ്ത്രരീത്യാ പ്ര[illegible]ചെയ്യുന്നതാണു്. വേദാന്ത ശാസനങ്ങൾ സമസ്തവും നി[illegible]പ്രകാശിക്കപ്പെട്ടു ഒരു വാക്യംകൂടി; വേദാന്ത[illegible]ശാസ്ത്രത്തെപ്പററി നിങ്ങൾക്കുള്ള സംശയങ്ങളും ശങ്കകളും ഒരിക്കൽ രാമനും ഉണ്ടായിരുന്നു. നിങ്ങളുടെ അനുഭവങ്ങളും തക്കങ്ങളും ഒക്കെ രാമനും ഉള്ളതായിരുന്നു. എന്നാൽ രാമൻ ഇതുകളിൽക്കൂടി കടന്നുകഴിഞ്ഞു. എല്ലാ ശങ്കകളും കുടിലവും, കൃത്രിമവും ആയ അജ്ഞാനത്തിൻെറ സന്താനങ്ങൾ ആണെന്നു തീൎച്ചയായിപ്പറയാം. ഈ സംശയങ്ങളൊക്കെ ക്ഷണികങ്ങളാണു്. അവ ഒരുഞൊടിക്കിടയിൽഅപ്രത്യക്ഷമാകും. നിങ്ങളുടെ സംശയങ്ങളെപ്പററി രാമനോടു പ്രത്യേകം സംസാരിക്കാനുള്ളവൎക്കു അതു ചോദിക്കാം. രാമൻ ഈ സ്ഥലത്തുനിന്നു പെട്ടന്നു പോകുന്നതല്ല.

വീണ്ടും, നിങ്ങൾക്കു ദുഃഖം നീക്കണമെങ്കിൽ, പൂൎണ്ണാനന്ദം നേടണമെങ്കിൽ, മോചനം സാധിക്കണമെങ്കിൽ, സാക്ഷാൽക്കാരം അടയണമെങ്കിൽ, നിങ്ങൾ വേദാന്തം അഭ്യസിക്കണം. വേറെ മാൎഗ്ഗമില്ല. നിങ്ങളുടെ വിശ്വാസപ്രമാണങ്ങളും, സിദ്ധാന്തങ്ങളും ഈശ്വരസാക്ഷാൽക്കാരരീതികളും വേദാന്തത്തിലേയ്ക്കു നിങ്ങളെ നയിക്കമാത്രമേ ചെയ്യുന്നുള്ളൂ. ഇവയെല്ലാം പ്രതീക്ഷയെ കൊടുക്കുന്ന ലക്ഷ്യങ്ങൾ മാത്രമാണു്; വളരെ നല്ല അടയാളങ്ങൾ ആണെന്താനും. അടുത്തകാലത്തു ആരംഭിക്കപ്പെട്ടിട്ടുള്ള അമേരിക്കൻ മതപ്രസ്ഥാനങ്ങൾ വേദാന്തത്തെക്കൂടി ചേൎക്കയും, അതുകൂടെ ഉൾക്കൊള്ളുകയും ചെയ്യുന്നതു ഭംഗിയായിരിക്കുന്നു. അതുകൾ അതു സ്വീകരിക്കുന്നുമുണ്ടു്. അവയുടെ കടപ്പാടു അവ സമ്മതിക്കണമെന്നില്ല. ക്രിസ്ത്യൻ സയൻസ്, നവീനചിന്ത (New Thought), ആദ്ധ്യാത്മികമതം (Spiritualism) അഥവാ ദിവ്യസയൻസ് (Divine Science) മുതലായതു്—ഇതുകളിൽപെട്ടവർ, നമ്മെ സ്വീകരിക്കുന്നവർ, എല്ലാം ഈശ്വരൻ തന്നെയാണു്. അമേരിക്കായ്ക്കു ഇതു് വളരെ ആശാവഹമായ ഒരു ശകുനമാണു്. എന്നാൽ സത്യത്തെ അതിൻെറ പൂൎണ്ണപ്രഭാവത്തിൽ നിങ്ങൾക്കു സാക്ഷാൽക്കരിക്കാനും, അതിൻെറ പൂൎണ്ണസൌന്ദൎയ്യം നിങ്ങൾക്കു ലഭിക്കാനും വേദാന്തംതന്നെ വേണമെങ്കിൽ ഉണ്ടു് എന്നു് രാമൻ പറയുന്നു; നിങ്ങളോടു പ്രത്യേകം പ്രസ്താവിക്കുന്നു. നിങ്ങൾക്കിഷ്ടമുള്ള എന്തുപേരും അതിനു കൊടുക്കാം. എന്നാൽ, ഇവിടെ, ഹിന്ദുമതഗ്രന്ഥങ്ങളിൽ അതു സുധീരതമമായിട്ടും, ഏററവും ദൃഢമായ ഭാഷയിലും പ്രതിപാദി

ക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ പരമേശ്വരനും, ദേവാധിദേവനും ആണെന്നുള്ള മഹത്തരമായ തത്വമാണതു്. അതു് ധ്യാനിക്കുക; അതിനെ സാക്ഷാൽക്കരിക്കുക. യാതൊന്നും നിങ്ങളെ ഉപദ്രവിക്കയില്ല. നിങ്ങൾ നാഥന്മാരുടെ നാഥനാണു്. ലോകമെല്ലാം എന്റെ സങ്കല്പമാണു്. ഞാൻ ദേവന്മാരുടെ ദേവനാണു്. അതാണു സത്യം. ഈ വിധം സംഗതികളെ നിങ്ങൾ പരിചയപ്പെട്ടിട്ടില്ലെങ്കിൽ, നിങ്ങൾ ഭയപ്പെടേണ്ടാ. നിങ്ങളുടെ മാതാപിതാക്കന്മാർ അതു വിശ്വസിച്ചിരുന്നില്ലെങ്കിൽ എന്തു്? അവർ അവക്കു കഴിയുന്നിടത്തോളം ചെയ്തു. നിങ്ങൾ നിങ്ങളുടെ കഴിവെല്ലാം ചെയ്യണം. നിങ്ങളുടെ മുക്തി നിങ്ങളുടെ മാതാപിതാക്കന്മാരുടെ കാര്യമല്ല. വേദാന്തം നിങ്ങൾക്കു അന്യമാണെന്നു വിചാരിക്കേണ്ട. അല്ല; അതു നിങ്ങൾക്കു പ്രകൃതിസിദ്ധമാണു്. നിങ്ങളുടെ സ്വന്തം ആത്മാവു് നിങ്ങൾക്കു അന്യമാണോ? നിങ്ങളുടെ ആത്മാവിനെയും, ചൈതന്യത്തെയും, സത്തയെയും പററി മാത്രമാണു് വേദാന്തം നിങ്ങളോടു പ്രതിപാദിക്കുന്നതു്. നിങ്ങളുടെ ആത്മാവു നിങ്ങൾക്കു അന്യമാണെങ്കിൽ വേദാന്തവും അന്യമായിരിക്കും. സകല സങ്കടവും—ശാരീരികമോ, മാനസികമോ, സാന്മാർഗ്ഗികമോ, ആത്മീയമോ എന്തുമാകട്ടെ—സകല കഷ്ടതകളും വേദാന്തസാക്ഷാൽക്കാരംകൊണ്ടു പെട്ടന്നു ശമിച്ചുപോകും. ആ സാക്ഷാൽക്കാരം അത്ര കഠിനമുള്ള പ്രയത്നവും അല്ല.

ഓം! ഓം!! ഓം!!!

## ൧൧. സോഹം

(1903—ജൂൺ 10-ാംതീയതിയിലെ പ്രസംഗം)

എല്ലാവർക്കും പരിചയപ്പെടേണ്ടതായി ഏററവും ഫലപ്രദമായ ഒരു മന്ത്രമുണ്ടു്. അതു 'സോഹം' എന്നതാണു്. 'സോ' (So) എന്നാൽ ഇംഗ്ലീഷുഭാഷയിൽ Such (അത്തരം, അതുപോലെ) എന്നാണു് അർത്ഥം. എന്നാൽ സംസ്കൃതഭാഷയിൽ 'സോ' എന്നാൽ 'അതു്' എന്നാണർത്ഥം. 'അതു്' എന്നു പറിഞ്ഞാൽ എല്ലായ്പോഴും 'ഈശ്വരനെ' അഥവാ 'ദൈവത്തെ' കുറിക്കുന്നു. അതിനാൽ 'സോ' എന്ന പദം ഈശ്വരനെ സൂചിപ്പിക്കുന്നു. ഇൻഡ്യായിൽ ഭാര്യ ഭർത്താവിന്റെ പേരുപറയാറില്ല.

അവൎക്ക ലോകത്തിൽ ഒരു പുരുഷനേ ഉള്ളൂ. അതു് അവളുടെ ഭൎത്താവുമാണു്. ലോകത്തിലെങ്ങും വേറെയാരുമില്ലാത്തതു പോലെ അവൾ അവനെ സദാ "അതു്" എന്നു വിളിക്കുന്നു. തൻമൂലം അവൻ അവൎക്ക സദാ ഈശ്വരനാണു്. ഈശ്വരൻ സദാ അവളുടെ ചിന്തകളിലുണ്ടു്. അതുപോലെ വേദാന്തികൾക്ക 'സോ' എന്നവാക്കു് എല്ലായ്പോഴും ഈശ്വരൻ അഥവാ ദിവ്യതത്വം എന്നു സൂചിപ്പിക്കുന്നു. ഒരേ ഒരു പരമാൎത്ഥവസ്തുവേ ഉള്ളൂ—അതു് എന്റെ ആത്മാവാണു്. ഈ ചിന്ത അനസ്യൂതം മനസ്സിൽ വെച്ചുകൊള്ളണം.

പേൎഷ്യൻഭാഷയിൽ 'ഹം' എന്നാൽ 'ഞാൻ' എന്നൎത്ഥമാകുന്നു. ഇതു് ഇംഗ്ലീഷിൽ Ham എന്നു എഴുതുന്നു. ഇതിൽ H എന്ന അക്ഷരം മാററിയുംവെച്ചു I എന്ന അക്ഷരം വെച്ചാൽ So-am-I—'അതു ആണു് ഞാൻ', 'ഈശ്വരൻ ആണു് ഞാൻ', 'ദിവ്യത്വം ആണു് ഞാൻ' എന്നു ലഭിക്കുന്നു. ദൈവം സദാ എന്നിൽക്കൂടി സംസാരിക്കുന്നു; എന്തെന്നാൽ ഉള്ളതെല്ലാം അതു് ആണു്. ഇവിടെ 'ഓം' കാരംകൂടി അടങ്ങുന്നു. Soham (സോഹം) എന്നതിലെ S, H എന്നീ അക്ഷരങ്ങൾ (സകാരവും ഹകാരവും) വിട്ടാൽ പിന്നെ കിട്ടുന്നതു് Om (ഓം) എന്നാണു്. ഓം—എന്നതു് ശ്വാസോച്ഛ്വാസത്തിൽ നിന്നുണ്ടാകുന്ന സ്വാഭാവികശബ്ദമാണു്. സദാ സമയവും ഈ വാക്കിന്റെ പൂൎണ്ണപ്രാധാന്യം അനസ്യൂതമായി നമ്മുടെ ഉള്ളിൽ ഇരിക്കണം. ശ്വാസനിശ്വാസഗതിയെ ശ്രദ്ധിച്ചുനോക്കുക. ശ്വാസത്തെ 'സോഹം' മന്ത്രംമുഖേന അനുരഞ്ജിപ്പിക്കുക. അതു് മാനസികവും, ശാരീരികവും, ആത്മീയവും ആയ ഒരു അഭ്യാസമാണു്. ശ്വാസോച്ഛ്വാസത്തിൽ രണ്ടു ക്രിയകൾ നടക്കുന്നു; ശ്വാസം ഉൾക്കൊള്ളുന്നതു് അഥവാ പൂരകം എന്ന ഒന്നും, പുറം തള്ളുന്നതു് അഥവാ രേചകം എന്നു രണ്ടാമത്തും. പൂരകത്തിൽ 'സോ' എന്നും, രേചകത്തിൽ 'ഹം' എന്നും ശബ്ദിക്കപ്പെടുന്നു. ചിലപ്പോൾ പ്രാരംഭകന്മാർ ഓം എന്നതിനെക്കാൾ സോഹം എന്നു ജപിക്കുന്നതു കൂടുതൽ സൌകൎയ്യപ്രദമാണെന്നു വിചാരിക്കുന്നു. അതു് രണ്ടിനെയും ആശ്ലേഷിക്കുന്നു. ഉറക്കെ ജപിക്കാത്തപ്പോൾ അതു ധ്യാനിച്ചുകൊണ്ടിരിക്കുക; ബാഹ്യമായും ആന്തരികമായും അതിൽ തന്നെ വൎത്തിക്കുക. അപ്പോൾ പ്രകൃതിസഹജമായി ശ്വസിക്കയും ചെയ്യുക. ഇന്ദ്രിയങ്ങളുടെ ദുരാകൎഷണശക്തിയിൽ നിന്നു ഒരുത്തനെ മാററിനിൎത്തി ഈശ്വരത്വത്തിലേയ്ക്കു കൊണ്ടുവരാനുള്ള

സ്വയം നിർദ്ദേശശക്തിയുടെ യഥാർത്ഥ പ്രകൃതം ഇതാണ്. 'അതു ആകുന്നു ഞാൻ?' സദാ സമയവും ലോകത്തിൽ കാലാനുക്രമവും, താളാനുരൂപവും ആയ ചലനം നടന്നുകൊണ്ടിരിക്കുന്നു. സംസ്കൃതത്തിൽ 'സോ' എന്ന പദത്തിനു 'സൂര്യൻ' എന്ന അർത്ഥവും ഉണ്ട്. "സൂര്യനാണ് ഞാൻ". ഞാൻ പ്രകാശപ്രദനാണ് ഞാൻ ഒന്നും സ്വീകരിക്കുന്നില്ല. ഞാൻ എല്ലാം കൊടുക്കുന്നു. ഞാൻ വാങ്ങുന്നവനല്ല, കൊടുക്കുന്നവനാണ്. അന്യരിൽനിന്നു നിർദ്ദയമായ ലേഖനങ്ങളും, അസൂയക്കാരിൽ നിന്നു കർക്കശവിമർശനങ്ങളും നമുക്കു ലഭിക്കുന്നു എന്നിരിക്കട്ടെ. നാം അതുകൊണ്ടു ഭ്രമിക്കയും, സങ്കടപ്പെടുകയും, അസ്വസ്ഥരാകയും, ചെയ്യണമോ? ഒരിക്കലും വേണ്ട! ഭ്രമിക്കാതെ നിങ്ങളുടെ ഈശ്വരത്വത്തിൽ ഉറച്ചുനില്ക്കുക. നിങ്ങളെ ഏററവും അധികം ഉപദ്രവിക്കാൻ ശ്രമിക്കുന്നവരെപ്പററി ദയവോടും, സ്നേഹമായും ചിന്തിക്കുക. അവർ നിങ്ങളുടെ സ്വന്തചൈതന്യം തന്നെയാണ്. നിങ്ങളുടെ സ്വന്തചൈതന്യത്തോടു, സത്തയോടു സദാചാരത്തോടെ പെരുമാറണം. ഞാൻ സൂര്യന്മാരുടെ സൂര്യൻ ആണ്; ഞാൻ പ്രകാശം, പ്രഭാവം, ശക്തി ആണ്. ആരാണ് എന്നെ ദ്രോഹിക്കാൻ? എന്റെ ആത്മാ സ്വയം ദ്രോഹിക്കുമോ? അസാദ്ധ്യം! ഇതരന്മാരുടെ കപടമായ അഭിപ്രായങ്ങൾക്കു ഉയരെകയറി നില്ക്കുക. സദാ ഈശ്വരൻ സംസാരിക്കട്ടെ, ചിന്തിക്കട്ടെ, പ്രവർത്തിക്കട്ടെ. എല്ലാം നിങ്ങൾ മുഖേനതന്നെ. നിങ്ങളുടെ ഈശ്വരത്വത്തിൽ സമാധാനപൂർവ്വം വിശ്രമിക്കുക. ഞാൻ സൂര്യൻ—ലോകത്തിനു വെളിച്ചം കൊടുക്കുന്നവൻ ആണ്.

പരിപൂർണ്ണ ശക്തി അനുഭവിക്കുക. നമ്മുടെ ബുദ്ധിമുട്ടുകൾ എല്ലാം നമ്മുടെ ചെറുസത്തയെ, സ്ഥലംകൊണ്ടു ബന്ധിക്കപ്പെട്ട ചെറിയ വ്യക്തിത്വത്തെ പൂജിക്കാൻ തുടങ്ങുന്നതിൽനിന്ന് ഉണ്ടാകുന്നുവെന്നു നിങ്ങൾ കാണും. നമ്മെ ക്ഷീണിപ്പിച്ചു കൊല്ലുന്നതു് ആ വിചാരമാണ്. ഈ ദീനം മാററാൻ ഓരോരുത്തനും—എല്ലാവരും—ഒരു മുറിയിൽ കയറി സ്വാഭാവികമായിട്ടിരുന്നു കരയുകയോ, നിലവിളിക്കുകയോ, നെഞ്ചത്തടിക്കയോ എല്ലാം ചെയ്തു് "പിശാചേ! പുറത്തു പോകുക; പോകുക പിശാചേ! പോകുക" എന്നു പറയേണ്ടതാണ്. നിങ്ങളുടെ ശരീരം ജനിച്ചിട്ടേ ഇല്ലെങ്കിലേപ്പോലെ നിങ്ങൾ കരുതണം. നിങ്ങൾ ദൈവമാണ്, അല്ലാതെ ശരീരമല്ല. കാലദേശാതീതികൾക്കുള്ളിൽ ചുരുങ്ങിക്കിടുങ്ങിക്കിടക്കുകയാണെങ്കിൽ അന്യന്മാരുടെ ദുരുദ്ദേശങ്ങളും

ചിന്തകളും നിങ്ങളെ അസ്വസ്ഥചിത്തരാക്കും. നിങ്ങൾ നിങ്ങളുടേതെന്നു പറഞ്ഞു വിളിക്കുന്ന ശരീരം വെറും സങ്കല്പമാണ് ഞാൻ ഈശ്വരനത്രെ. അതു പരിശോധിച്ചു ശുദ്ധിക്കുന്നോ? വ്യാജമായ അഭിപ്രായ പ്രകടനത്തെക്കാൾ യഥാർത്ഥതയെ വിശ്വസിക്കുക. ഈശ്വരൻ നിങ്ങളാണ്. ദുർവ്വിചാരങ്ങളും, വശീകരണങ്ങളും നിങ്ങളുടെ പരിശുദ്ധസാന്നിദ്ധ്യത്തിൽ പ്രവേശിക്കാൻ അർഹതയുള്ളവയല്ല. നിങ്ങളുടെ മുമ്പിൽ വരാൻ അവയ്ക്കു് എന്തധികാരം? നിങ്ങൾ പരിശുദ്ധനും, പവിത്രനുമാണ്. അതുധ്യാനിക്കുക. ദീനമെവിടെ? യാതൊന്നും പ്രതീക്ഷിക്കരുതു്. യാതൊന്നും ഭയപ്പെടരുതു. ഒരു ചുമതലയും ഉണ്ടെന്നു ഗണിക്കരുതു്. കർത്തവ്യഭാരംകൊണ്ടു നിർബ്ബന്ധിതനായിട്ടു ഒരു ജോലിയും ചെയ്യരുതു്. കടമ എന്നാൽ എന്തു്? കടമ വെറും നിങ്ങളുടെ സൃഷ്ടിയാണ്. ഭാഗ്യശാലിയായ ഒരു രാജാവിനെപ്പോലെ പ്രവൃത്തിയെടുക്കുക; സകലതും നിങ്ങൾക്കു ഒരു കളിപോലെ തോന്നി അങ്ങിനെ പണി എടുക്കണം; സോത്സാഹം, ആഹ്ലാദസമേതം ജോലിചെയ്യണം

ദീനങ്ങൾ രണ്ടുതരമുണ്ടു്. ഇൻഡ്യൻ ഭാഷയിൽ ആദ്ധ്യാത്മികം (ആന്തരികം) എന്നും, ആധിദൈവതികം (ബാഹ്യം) എന്നും ഞങ്ങൾ അവയെ വേർതിരിച്ചു പറയുന്നു. അക്ഷരാർത്ഥത്തിൽ അതുകൾ പിശാചുരോഗം അഥവാ അസുരരോഗം എന്നോ, അഥവാ ദേവതാരോഗം അല്ലെങ്കിൽ സ്ത്രീരോഗം എന്നോ അർത്ഥമാകുന്നു. ഇവയുടെ താല്പര്യം എന്താണ്? കഷ്ടമേകഷ്ടം! ഈ ദേവതാരോഗം അഥവാ സ്ത്രീരോഗം നമ്മുടെ ഉള്ളിൽനിന്ന് ഉദിക്കുന്നു. അകത്തെ കാമങ്ങൾ, മോഹങ്ങൾ, ആസക്തികൾ, ആഗ്രഹങ്ങൾ ആണ് ഈ രോഗം. ആസുരരോഗങ്ങൾ ആനലൌമികരോഗങ്ങളാണ്; അന്യരുടെ പ്രേരണകളും, പ്രവൃത്തികളും മൂലം നമുക്കു സംഭവിക്കുന്നവയാണ് അവ. ശരി. അപ്പോൾ എങ്ങിനെ ഒരു മനുഷ്യനെ സുഖപ്പെടുത്താം? പുരുഷരോഗങ്ങളെ—ആസുരരോഗങ്ങളെ—കുറിച്ചു വ്യാകുലപ്പെടരുതു്; ആധിദൈവതികമായ, ബാഹ്യരോഗത്തെപ്പറ്റി സങ്കടപ്പെടരുതു്. അതെ സംബന്ധിച്ചു് ഉൽക്കണ്ഠ പാടില്ല. ക്ഷീണിപ്പിക്കുന്ന മോഹങ്ങളും, ആഗ്രഹങ്ങളും കളയുന്ന നിമിഷത്തിൽ ബാഹ്യരോഗങ്ങൾ നിങ്ങളെ തനിയേ വിട്ടുകൊള്ളും. എന്നാൽ ലൌകിക ജനങ്ങൾ നേരേറാണ് ചെയ്യുന്നതു്. അവർ അവരുടെ സ്വന്ത ജോലി ചെയ്യുകയില്ല; സ്വന്തകാമങ്ങൾകൊണ്ടുണ്ടാകുന്ന ബുദ്ധിമുട്ടുകളെ ശ്രദ്ധിച്ചു വീക്ഷിക്കയില്ല. ബാഹ്യഭയങ്ങളെ തകർക്കാൻ

ആദ്യം ശ്രമിക്കുന്നു; അങ്ങിനെ അവർ അസ്ഥാനത്തു്—അബലാസ്ഥാനത്തുനിന്നു ആരംഭിക്കുന്നു. അവക്കു ആദ്യം പരിതഃസ്ഥിതികളുമായി മല്ലുവെട്ടണം. അന്യരുടെ ശക്തികൾകൊണ്ടു ഉണ്ടാകുന്ന പുരുഷരോഗങ്ങളെ ആദ്യം അവക്കു നീക്കാൻ ആഗ്രഹമുണ്ടു്. നിങ്ങളുടെ കാമാസക്തികളാണു് നിങ്ങളുടെ ക്ഷീണതകൾ എന്നും, മററുള്ളതൊക്കെ സ്വയം പരിഹൎത്തവ്യമാണെന്നും വേദാന്തം പറയുന്നു. നിങ്ങൾക്കിവിടെ സ്ത്രീരോഗവകുപ്പു നിങ്ങളിലുണ്ടു്. ഇതാണു് ബാഹ്യശക്തികളെ നിങ്ങളിലേയ്ക്കാകൎഷിക്കുന്നതു്. ഒരു നായിന്റെ വായിൽ ഒരു കഷണം ഇറച്ചി ഇരിക്കുമ്പോൾ മററു പട്ടികൾ മത്സരത്തിനു ഓടിഎത്തുന്നതുപോലെ തന്നെയാണിതു്. സ്ത്രീരോഗങ്ങളായ സ്വന്തക്ഷീണതകളെ നീക്കിയാൽ ബാഹ്യരോഗങ്ങൾ പെട്ടന്നു നിങ്ങളെ വിട്ടുകൊള്ളും. ഈ വനിതാരോഗത്തിന്റെ പ്രകൃതം ഇനിയും വിവരിക്കാം. ഇതാ! ഇവിടെ ഒരാൾ; അയാൾ പൂൎണ്ണശുദ്ധനാണെങ്കിൽ, സകല ആകൎഷണങ്ങളിൽനിന്നും സമ്പൂൎണ്ണസ്വാതന്ത്ര്യത്തിൽ, അകത്തെ ഈശ്വരനെ സാക്ഷാൽക്കാരം ചെയ്തു്, "പിശാചേ! പുറകിൽ പോകുക; എനിക്കു നിന്നോടു ഒന്നും വേണ്ടതില്ല" എന്നു പറയാൻ തയ്യാറുണ്ടെങ്കിൽ, അവനോടു രാമൻ ഒന്നു പറയുന്നു. "നിനക്കു് ഈ ലോകത്തിൽ ആരുടേയും മോഹങ്ങളും, ചിന്തകളും, ദുഷ്ടതകളും, ആകൎഷണങ്ങളും മൂലം യാതൊരു ദോഷവും, കേടും വരുന്നതല്ല. ഒരു ശക്തിയും നിന്നെ സ്പൎശിക്കയോ, താഡ്ഡുകയോ ചെയ്യുകയില്ല. എന്തെന്നാൽ ആസുരരോഗങ്ങൾ നീ സ്വമേധയാ പരിഹരിച്ചിരിക്കുന്നു". നാം സ്വയം പരവശരാകുമ്പോൾ, മാംസ—ശരീര—സുഖങ്ങളെ കാമിക്കുമ്പോൾ എന്താണു് സംഭവിക്കുന്നതു്? സകല ശത്രുക്കളുടെയും ദുഷ്ടചിന്തകൾ ആകൎഷണരൂപങ്ങൾ എടുത്തു് നമ്മെ വിഴുങ്ങുന്നു. ശാന്തതയും, പരിപൂൎണ്ണാനന്ദവും ആസ്വദിക്കണമെങ്കിൽ, നിങ്ങളുടെ ഈശ്വരത്വം പ്രാപിക്കണമെങ്കിൽ, നീചവും, ക്ഷുദ്രവും, ആയ പ്രകൃതം നശിക്കണം. ഈ മരണത്തിലാണു് യഥാൎത്ഥജീവൻ ഉദിക്കുന്നതു്; ഈ മരണത്തിലാണു് യഥാൎത്ഥചൈതന്യം കിടക്കുന്നതു്. ഇവിടെ നിങ്ങൾ സ്വയം ഈശ്വരനാണെന്നു ധ്യാനിക്കുക. സ്വതന്ത്രനാകുക; നിങ്ങൾക്കീപണിയിൽ ശ്രമിക്കണമെങ്കിൽ, സമാധാനത്തിലും, മനഃശാന്തിയിലും, ഗാംഭീൎയ്യത്തിലും ഉറച്ചുനിന്നുകൊണ്ടു്—അത്തരം ചൈതന്യത്തിൽ ന്നളും ചെയ്യുക.

എനിക്കൊന്നും ആവശ്യമില്ല; ആഗ്രഹമില്ല; ഭയമില്ല; പ്രതീക്ഷയില്ല; ചുമതലയില്ല.




മുകളിൽ കാണുന്ന ചിത്രത്തിൽ A-എന്നു് അടയാളപ്പെടുത്തിയിട്ടുള്ളതു് ഒരു ചക്രമാണു്. അതിൽക്കൂടി—അതിന്റെ മുകളിൽക്കൂടി രണ്ടുവശത്തേയ്ക്കും അതിസൂക്ഷ്മമായ ഒരു പട്ടുനൂൽ തൂങ്ങിക്കിടക്കുന്നു. നൂലിന്റെ അററങ്ങളിൽ രണ്ടു കട്ടികൾ കെട്ടിത്തൂക്കിയിട്ടുണ്ടു്. ഒരററത്തു 10-ം, മറേറ അററത്തു 6-ം വീതം തൂക്കമുള്ളവയാണിവ. ഈ 6-എന്നതിനോടു 4-എന്നു വേറൊന്നു കൂടി ചേർത്താൽ ആ 6-ം, 4-ം ചേർന്നു പത്താകും; അങ്ങിനെ ഓരോ വശത്തും ഒരുപോലെ 10-ആകും; രണ്ടും സമമാകും. അപ്പോൾ അവ അനങ്ങുകയില്ല. ആട്ടെ, നാം കൂട്ടിച്ചേർത്ത 4 തിരികെ എടുത്തു്, 10 ഒരു വശത്തും, 6 മറേറവശത്തും വച്ചിരുന്നാൽ, തൂക്കം ശരിയായിരിക്കുന്നില്ല. ഫലമെന്താകും? 10 കീഴോട്ടു വീഴും, 6 ഉയരും—ഒരു സെക്കണ്ടുനേരം കഴിഞ്ഞ ഉടൻ നമുക്കു് 4 കൂടെ 6—നോടു ചേർത്തുനോക്കാം. വീണ്ടും രണ്ടുവശത്തും തൂക്കം സമമായിവരുന്നു. അപ്പോഴെന്താകും? വളരെ ജനങ്ങൾ പറയും സാമ്യാവസ്ഥ വരുമെന്നു്; എന്നാൽ അതു ശരിയല്ല. കട്ടികൾ ചലിച്ചുകൊണ്ടിരിക്കും. ആദ്യനോട്ടത്തിൽ, ഘനം തുല്യമാക്കിയപ്പോൾ, ഒരുനിമിഷനേരത്തേയ്ക്കു ചലനം നിന്നു. രാമൻ സർവ്വകലാശാലയിൽ ഈ വിഷയം പ്രസംഗിച്ചപ്പോൾ, എല്ലാ വിദ്യാർത്ഥികളും പറഞ്ഞതു് ചലനം നില്ക്കുമെന്നാണു്. എന്നാൽ പരീക്ഷണംചെയ്തു തെളിയിച്ചുകൊടുത്തപ്പോൾ അവർക്കു വെളിച്ചം കിട്ടി. ഘനം രണ്ടുവശത്തും ഒരുപോലെയാക്കിയിട്ടും, ചലനം നിന്നില്ല; അതു തുടർന്നുകൊണ്ടിരുന്നു. ആരംഭത്തിൽ ഘനം തുല്യ

പ്പെടുത്തിയാൽ നില ഉറയ്ക്കുമെന്നും, ആദ്യത്തെ സ്ഥിരത നില നിൽക്കപ്പെടുമെന്നും ഇങ്ങിനെ നാം കാണുന്നു. ഒരിക്കൽ ചലനം തുടങ്ങിപ്പോയാൽ പിന്നിട്ട ഭാരം തുല്യപ്പെടുത്തിയാലും ചലനം നിർത്താൻ സാദ്ധ്യമല്ല. 10—ം, 6—ം കട്ടികൾ രണ്ടു വശത്തുംവെച്ചിട്ട രണ്ടു സെക്കണ്ടുനേരത്തേക്കു പ്രവർത്തിക്കാൻ അനുവദിച്ചുംവെച്ചു്, അതിനുശേഷം 4 എന്ന കട്ടി 6—നോടു ചേർത്താൽ, അതുകൊണ്ടും തൂക്കം ശരിയാകും; എന്നാലും ചലനം നിലയ്ക്കയില്ല. മൂന്നുസെക്കണ്ടിനുശേഷം തൂക്കം സമമാക്കിയാലും ചലനം നിലയ്ക്കുന്നില്ല. ആദ്യസെക്കണ്ടിനുശേഷം ഒരു ഭേദം നാം കാണുന്നു; കട്ടികളുടെ ഗതിവേഗം സെക്കണ്ടിൽ നാലടി ആയിരിക്കണം. തുല്യമല്ലാത്ത കട്ടികൾ ഒരുസെക്കണ്ടുനേരം ചലിച്ചപ്പോൾ കിട്ടിയ ഗതിവേഗം നാലടി (സെക്കണ്ടിൽ) ആണു്. ഈ അതുല്യത രണ്ടുസെക്കണ്ടുനേരം ഇരിക്കുമ്പോൾ, ഗതിവേഗം 8 അടിയാകും. മൂന്നു അനുസ്യൂതസെക്കണ്ടുകളിൽ അതുല്യഭാരങ്ങൾ പ്രവർത്തിച്ചാൽ—ചലിച്ചാൽ—ഗതിവേഗം സെക്കണ്ടിൽ പന്ത്രണ്ടു അടിയാകും; നാലുസെക്കണ്ടിനുശേഷം പതിനാറുഅടി; ഇങ്ങിനെ പോകും.

കട്ടികൾ തുല്യമല്ലാതെവെച്ചിരുന്നാൽ, ഓരോ സെക്കണ്ടിന്റെ അവസാനത്തിലും ആദ്യത്തെ ഗതിവേഗത്തോടുകൂടി 4 കൂടി കൂടി വരുമെന്നു നാം കാണുന്നു. മുൻപു സംസാരിച്ച ഗതിവേഗങ്ങൾ അങ്ങിനെതന്നെയിരിക്കുന്നു. ചലനം തുടങ്ങുംമുമ്പു് കട്ടികൾ തുല്യമാക്കിവെച്ചാൽ അവിടെ നിശ്ചലത ലഭിക്കുമായിരുന്നു. 4 എന്ന ഗതിവേഗം പ്രാപിച്ചപ്പോൾ തൂക്കം ശരിപ്പെടുത്തിയിരുന്നാൽ പിന്നെ ഗതിവേഗം വർദ്ധിക്കയില്ലായിരുന്നു. രണ്ടു സെക്കണ്ടിനുശേഷം തൂക്കം ശരിപ്പെടുത്തിയിരുന്നാൽ ഗതിവേഗം എട്ടായിരിക്കുമെങ്കിലും പിന്നീടതു വർദ്ധിക്കുമായിരുന്നില്ല. മൂന്നാംസെക്കണ്ടിനുശേഷം തൂക്കം ശരിപ്പെടുത്തിവെച്ചാൽ ഗതിവേഗം പന്ത്രണ്ടായിരിക്കുമെങ്കിലും പിന്നീട്ട വർദ്ധിക്കയില്ല. ആദ്യസെക്കണ്ടിനുശേഷം ലഭിച്ച വേഗക്കൂടുതലിനു് Acceleration എന്നു പറയപ്പെടുന്നു. നാം ഇവിടെ മറെറാരു സംഗതിയും കാണുന്നുണ്ടു്. രണ്ടു വശവും കട്ടികൾ ആദ്യം തുല്യമായിവെച്ചപ്പോൾ അവയിൽ പ്രവർത്തിക്കുന്ന ശക്തി—ചലിപ്പിക്കുന്ന ശക്തി—ഉണ്ടായിരുന്നില്ല. യാതൊരു പ്രവർത്തനശക്തിയും ഇല്ലാത്തപക്ഷം ചലനാവസ്ഥയ്ക്കോ, നിശ്ചലാവസ്ഥയ്ക്കോ ഭംഗം വരുന്നില്ല. ആദ്യത്തെ സ്വസ്ഥാവസ്ഥ ഇരുന്നപ്പോൾ, രണ്ടുപുറത്തും ഒരുപോലെ പത്തുപത്തുവീതം കട്ടികൾവെച്ചിരുന്നാൽ, ഒരുസെക്കണ്ടുനേരം ചലന

മുണ്ടായാലും, ഈ ചട്ടപ്രകാരം ആദ്യമുണ്ടായ ഗതിവേഗം അതേനിലയിൽതന്നെ നില്ക്കുന്നു. ആദ്യത്തെ ശാന്താവസ്ഥയെയോ, ആദ്യം സമ്പാദിച്ച ഗതിവേഗത്തേയോ അതു തടയുന്നില്ല. എന്നാൽ കൂടുതൽവേഗത വരാതെ സൂക്ഷിക്കുന്നു. അതിനാൽരണ്ടാം സെക്കണ്ടിനുശേഷം നാം തൂക്കം സമമാക്കിയാൽ ആദ്യം സമ്പാദിച്ച ഗതിവേഗം അങ്ങിനെതന്നെ നിൽക്കും. മൂന്നാമത്തെ സെക്കണ്ടിന്റെ അവസാനത്തിൽ അതിന്റെ ആദ്യം സംഭരിച്ചിരുന്ന 12 എന്നഗതിവേഗത്തെയും തൂക്കങ്ങളുടെതുല്യതമേലാൽ വർദ്ധിക്കാതെസൂക്ഷിക്കും.

ഇതിനോട്ട് സാക്ഷാൽക്കാരം സിദ്ധിച്ച ഒരു മനുഷ്യനെ ഇപ്പോൾ നമുക്ക ഉപമിക്കാം. സാക്ഷാൽക്കാരം തൂക്കങ്ങൾക്കുള്ള തുല്യതയാണ്; രണ്ടുവശം കട്ടികളും തുല്യമാക്കുകയാണ്. നിങ്ങളിലെ അസമാവസ്ഥ നീക്കുകയാണു സാക്ഷാൽക്കാരം; ബാഹ്യപരിതഃസ്ഥിതികളിൽ നിന്നുള്ള മോചനമാണ് അതു്. കാററുകളുടെയും, കൊട്ടുങ്കാററുകളുടെയും സ്വാധീനതയിൽനിന്നു രക്ഷപ്പെടുകയാണതു്. സാക്ഷാൽക്കാരം നിങ്ങളെ ബാഹ്യശക്തികളുടെ ഞെരുക്കങ്ങളിൽനിന്നു രക്ഷിക്കുന്നു. അതു നിങ്ങളെ സ്വാശ്രയാശ്രിതനാക്കുന്നു. അതു വന്നാൽ പിന്നീട്ടുള്ള ഗതിയുടെ വേഗവിജൃംഭണം (Acceleration) നിലയ്ക്കുന്നു. എന്നാൽ മുൻസഞ്ചയിച്ച ഗതിവേഗം നിലനില്ക്കും. ആദ്യസമ്പാദ്യവേഗമാണ് പൂർവ്വാഭ്യാസം അഥവാ നിശ്ചലത (Inertia) എന്നു പറയപ്പെടുന്നതു്. അതവിടെത്തന്നെ നില്ക്കും. അതു പ്രവർത്തിച്ചുകൊണ്ടുതന്നെയിരിക്കും. ആദ്യസംഭൃതവേഗം വളരെ കുറഞ്ഞ അളവിൽവെച്ചു സാക്ഷാൽക്കാരം പ്രാപിച്ചവർ ഉണ്ടു്. അപ്പോൾ അവരുടെ ശരീരത്തിൽകൂടി മഹൽപ്രവൃത്തികൾ ഉത്ഭവിക്കുന്നില്ല. പക്ഷേ ആ ആദ്യസംഭൃതശക്തി അത്യാശ്ചര്യകരവും, വിസ്മയകരവും ആയ അളവിൽ ഉള്ളവർ ഉണ്ടു്. അവരും മുക്തർതന്നെയാണ്. എന്നാൽ അവരുടെ ശരീരങ്ങൾ അനസ്യൂതമായ ചലനാവസ്ഥയിൽ തന്നെ നില്ക്കും. അവരുടെ ശരീരങ്ങളിൽകൂടി അത്യത്ഭുതവും, മഹത്തും, ഉൽകൃഷ്ടവും ആയ പ്രയത്നങ്ങൾ നടക്കുന്നു. പ്രവൃത്തിയെന്നതു് അവിടെ സാക്ഷാൽക്കാരത്തിന്റെ മറെറാരു പര്യായമാണ്.

ഡാക്ടർ ത്രൻറണി പറയുന്നു:—"കർത്തവ്യങ്ങൾ—ചുമതലകൾ ഒരുക്കുന്ന വസ്ത്രങ്ങളിൽ പൊതിഞ്ഞിരിക്കുന്ന സുഖങ്ങൾ."

നിങ്ങളുടെ ഈശ്വരത്വം സാക്ഷാൽക്കരിക്കുക; സകലതും സാധ്യമാകും."

ഓം! ഓം!! ഓം!!!

## ൧൨. സാക്ഷാൽക്കാരസഹായസൂചനകൾ.

ഈശ്വരൻ ഇപ്പോൾ മററുചില നിലകളിൽ വിവരിക്കപ്പെടുന്നു. അത്യന്തം വിസ്തൃതമായ, ലോകമശേഷം വ്യാപിക്കുന്ന, ഒരു ക്ഷീരസാഗരത്തിൽ മനോഹരമായി ഇഴയുന്ന ഒരു സപ്പരാജൻെറ, അഥവാ, ഭീമകായൻെറ ശരീരം മെത്തയാക്കി, ആ ശരീരത്തിലെ ചില ചുരുളുകൾ തലയിണകളാക്കിവെക്കപ്പെട്ടിരിക്കുന്നു. ഒരു കുടപോലെ ഉപയോഗപ്പെടുത്താവുന്ന ആയിരം തലകൾ—ഫണങ്ങൾ—ആ സപ്പത്തിനുണ്ടു്. ആ സമുദ്രത്തിൽ ഏററവും സുന്ദരിയും, കാന്തശരീരയും ആയ ഒരു ദേവി—മഹിളാരത്നം—ഈശ്വരൻെറ ഭാൎയ്യയായിട്ടിരിക്കുന്നു. അവളുടെ ശരീരം സ്ഫടികസമാനം പ്രകാശഗമനക്ഷമമായും (Transparent), കണ്ണുകൾ പകുതി അടഞ്ഞും, അധരങ്ങൾ മന്ദസ്മിതം ചെയ്തുകൊണ്ടും ഇരിക്കുന്നു. ഈശ്വരൻെറ പാദങ്ങൾ അവൾ തലോടിക്കൊണ്ടിരിക്കുന്നു. ഈ മനോജ്ഞതരുണീമണി ഒരു ഭംഗിയേറിയ, ശോഭായമാനമായ താമരപ്പൂവിൽ സ്ഥിതിചെയ്തുയും, അദ്ദേഹത്തിൻെറ കാലു തിരുമ്മി സന്തോഷിപ്പിക്കയും ചെയ്യുന്നു. രണ്ടുപേരുടെയും കണ്ണുകൾ അന്യോന്യം വീക്ഷിച്ചു സമ്മേളിക്കുന്നു. പരസ്പരം നോക്കി രസിക്കുന്നു. ഈ ഭാൎയ്യ എന്തിനെ സൂചിപ്പിക്കുന്നു? "ഈശ്വരത്വം, ബുദ്ധി, ആനന്ദം, സുഖം" ഇതുകളെ അവൾ സൂചിപ്പിക്കുന്നു. ഇതുകളെല്ലാം ഈശ്വരൻെറ പ്രാഭവമാണു്. മുക്താത്മാവു് തൻെറ സ്വന്തം പ്രഭാവത്തെ സദാ നോക്കിക്കൊണ്ടിരിക്കുന്നു എന്നു് ആണു് ഈ ചിത്രത്തിൻെറ സാരം. പ്രപഞ്ചം മുഴുവനും മുങ്ങി അവനു നഷ്ടമായി ഭവിക്കുമ്പോൾ അതു്—ആ പ്രഭാവം—സ്വതന്ത്രമായിത്തീരുന്നു. സകല ബന്ധങ്ങളിലും, മമതാങ്ങളിലുംനിന്നു് അകലെ, എല്ലാ കെട്ടുകൾക്കും ദൂരെ, നില്ക്കുന്ന അദ്ദേഹത്തിനു യാതൊന്നും ചെയ്വാനില്ലാതെയാകുന്നു.

സമുദ്രം എന്നാൽ അപരിമിതത്വം—അളവില്ലായ്മ; ഈ സമുദ്രത്തെ എന്തിനു ക്ഷീരമെന്നു പറയുന്നു? പാലിനു മൂന്നു പ്രധാനഗുണങ്ങൾ ഉണ്ടു്— അതുപ്രകാശമാണു്, വെളുത്തതാണു്, ശക്തിപ്രദമാണു്. വെളുപ്പു് എന്നാൽ ആനന്ദം, ശക്തി, ഓജസ്സു്. അതിനാൽ ക്ഷീരസാഗരം അപരിമിതമായ തേജസ്സും, അപരിമിതമായ ആനന്ദവും, അപരിമിതമായ ശക്തിയും ദ്യോതിപ്പിക്കുന്നു. ഇതിൽ ദമ്പതികൾ രണ്ടുപേരും വിശ്രമിക്കുന്നു.

സർപ്പമെന്നാൽ എന്തൊന്നു? സർപ്പം (ശേഷനാഗം) സകലത്തിനെയും അതിജീവിക്കുന്നതു് എന്നു അർത്ഥമാകുന്നു; അവശേഷിക്കുന്നതു്. പെൺസർപ്പം അതിന്റെ ബഹുശതം മുട്ടകൾ ഇടുമ്പോൾ, താൻ പോററിയ അതേ മുട്ടകളെ ഭക്ഷിക്കുന്നു. എല്ലാം നശിക്കുന്നു; ഒന്നു ശേഷിക്കുന്നു. ആനന്ദവും, ജ്ഞാനവും, ഓജസ്സും ഉൾക്കൊള്ളുന്ന സമുദ്രത്തിൽ, മരണമില്ലാത്ത ഒന്നു ശേഷിക്കുന്നു; രണ്ടുപേരും അവരുടെ സ്വന്തം പ്രഭാവത്തിലാണു്—മാഹാത്മ്യത്തിലാണു്—പൂർണ്ണാനന്ദത്തിൽ, ശാന്തരായി, സമാധാനപൂർണ്ണരായിട്ടു്.

നിങ്ങളുടെ പ്രത്യേക ശ്രദ്ധയ്ക്കായി രാമൻ രണ്ടു പ്രധാനകാര്യങ്ങൾ പ്രസ്താവിക്കുന്നു. (1) ചെറിയസത്തയെ—'ഞാൻ' എന്ന അഹങ്കാരസത്തയെ നിഷേധിക്കുക; (2) യഥാർത്ഥമായ വലിയസത്തയെ—ആത്മാവിനെ—ഉറപ്പിച്ചു് ഊന്നി സ്ഥാപിക്കുക.

ഒന്നാമത്തു്:—വേദാന്തപ്രകാരം ചെറു സത്തയുടെ നിഷേധം എന്നതു് പരിപൂർണ്ണവിശ്രമം, സമാധാനം, ശാന്തി, ത്യാഗം ആകുന്നു. നിങ്ങൾക്കു സമയം കിട്ടുമ്പോഴെല്ലാം, നിങ്ങൾക്കു് യാതൊരു ഭാരമോ, ഘനമോ ഒരിക്കലും ഇല്ലാത്തതുപോലെ, അതുമായിട്ടു യാതൊരു ബന്ധവും ഇല്ലാത്തതുപോലെ, ഒരു പാറക്കഷണമെന്നവിധം തീരെ അന്യമായ ഒരു പദാർത്ഥംപോലെ, ശരീരത്തെ ഒരു കസേരയിലോ, കട്ടിലിലോ പതിപ്പിക്കുക. മൃതശരീരംപോലെ അതു കുറെനേരം, നിങ്ങളുടെ ഇച്ഛാശക്തിയോ, ചിന്തകളോ കൊണ്ടു താങ്ങപ്പെടാതെ, ഭാരം ഒന്നും കൂടാതെ അതങ്ങിനെ വിശ്രമിക്കട്ടെ. അതിനോടുള്ള സകല മമതയും, അള്ളിപിടിത്തവും, ആസക്തിയും വർജ്ജിക്കുക. ശരീരത്തെക്കുറിച്ചോ, എന്തിനെയും പററിയോ ഉള്ള ഉൽക്കണ്ഠയിലും, വ്യാകുലതയിലും നിന്നു മനസ്സു് സ്വതന്ത്രമായി വിശ്രമിക്കട്ടെ. സകല കാമവും, മോഹവും, പ്രതീക്ഷയും ഉപേക്ഷിക്കയും, നിഷേധിക്കയും ചെയ്യുക. ഇതാണു് നിഷേധം അഥവാ വിശ്രമം.

രണ്ടാമത്തു്:—ഈശ്വരത്വം—ഈശ്വരേച്ഛ നിങ്ങളുടെ ഇച്ഛയാക്കുക. അദ്ദേഹത്തിന്റെ ഉദ്ദേശം നിങ്ങളുടെ ഉദ്ദേശംപോലെ നിറ്‌ത്തി പുലർത്തുക—നല്ലതിനായാലും ശരി, ചീത്തയ്ക്കായാലും ശരി. സാക്ഷാൽക്കാരത്തെപ്പററിച്ചെയ്ത പ്രസംഗത്തിൽ പ്രതിപാദിച്ച ചിന്താഗതി അനുസരിച്ചു് നിങ്ങൾ ശരീരത്തിനും, സാഹചര്യങ്ങൾക്കും, മനസ്സിനും, ലക്ഷ്യങ്ങൾക്കും, ജയാപജയവിചാര

ങ്ങൾക്കും മുകളിൽ താനാണെന്ന് ധ്യാനിക്കുക; ചിന്തിക്കുക. നിങ്ങൾ സർവ്വവ്യാപിയായ പരമശക്തിയും, സൂര്യന്മാരുടെ സൂര്യനും, കാര്യകാരണശൃംഖലയ്ക്കതീതനും, സകല സംഭവങ്ങൾക്കും അങ്ങേപ്പുറവും, സകലപ്രപഞ്ചലോകങ്ങളോടും, പരമാനന്ദത്തോടും, സ്വാതന്ത്ര്യാരാമനോടും ഐക്യസ്ഥിതനും, ഏകനും, അദ്വയനും ആണെന്ന സങ്കല്പിക്കുക. നിങ്ങൾക്ക സ്വതസ്സിദ്ധമായി, സ്വാഭാവികമായി വരുന്ന ഏതു സ്വരത്തിലോ, രാഗത്തിലോ എങ്കിലും 'ഓം' എന്ന ജപിക്കയും, പാടുകയും ചെയ്യുക. നിങ്ങൾ സമസ്താനന്ദം—ആനന്ദം—ആനന്ദംതന്നെ—ആണെന്ന തുടർച്ചയായി ധ്യാനിക്കുക. ഇങ്ങിനെ എല്ലാ ദീനങ്ങൾക്കും, പരാതികൾക്കും ആപത്തുകൾക്കും, അസ്വാസ്ഥ്യങ്ങൾക്കും ഉള്ള സകല കാരണങ്ങളും സ്വയം നിങ്ങളുടെ മുമ്പിൽനിന്ന നിർഗ്ഗമിക്കട്ടെ. ലോകവും ചുററുപാടുകളും നിങ്ങൾ വിചാരിക്കുന്നതുപോലെതന്നെയായിത്തീരും. ലോകം ഒരു ഭാരമായി നിങ്ങളുടെ മനസ്സിൽ പതിക്കാതിരിക്കട്ടെ. എല്ലാ പൊതുജനാഭിപ്രായവും, ജനസമുദായവും വെറും നിങ്ങളുടെ സ്വന്തസങ്കല്പമാണെന്നും, നിങ്ങൾ യഥാർത്ഥ—ഈശ്വര—ചൈതന്യം ആണെന്നും, അതിൻെറ ശ്വാസവും വെറും നിഴലും ആണ് സമസ്തജഗന്മണ്ഡലമെന്നും ഉള്ള സത്യത്തെ രാപകൽ ധ്യാനിക്കുക. നിങ്ങളുടെ ഉദ്ദേശലക്ഷ്യത്തിൻെറ അത്യുച്ചാവസ്ഥയിൽ നിങ്ങൾ പ്രാപിക്കാത്തതിൻെറ കാരണം, ചഞ്ചലവും, അസ്ഥിരവും, അവ്യക്തവും ആയിട്ട അന്യന്മാർ പറയുന്നതിനോടും, വിധിക്കുന്നതിനോടും നിങ്ങൾ സൌജന്യവും, ആദരവും പ്രദർശിപ്പിക്കുന്നതും, നിങ്ങളുടെ സ്വന്തം സമീപസ്ഥനായ യഥാർത്ഥപരമാത്മാവിനെ ബഹുമാനിക്കാത്തതും ആണ്. നിങ്ങൾക്കവേണ്ടിമാത്രം, ഇതരന്മാരുടെ അഭിപ്രായങ്ങൾക്കവേണ്ടിയല്ലാതെ, ജീവിക്കുക എന്ന രാമൻ ഉപദേശിക്കുന്നു. സ്വതന്ത്രനായിരിക്കുക. ഏകാധിപതിയായ കേവലാത്മാവിനെ തൃപ്തിപ്പെടുത്താൻ പരിശ്രമിക്കുക. രണ്ടാമതായിട്ട് വേറൊന്നും ഇല്ലാത്തതും, അദ്വൈതവും, യഥാർത്ഥഭർത്താവും, ജഗന്നാഥനും, നിങ്ങളുടെ സ്വന്തം ആന്തരികദൈവവും അതു് ആണ്. അസംഖ്യം ജനങ്ങളെ സന്തോഷിപ്പിക്കാൻ—പബ്ളിക്കിനെ പ്രീണിപ്പിക്കാൻ—ഭൂരിപക്ഷത്തെ തൃപ്തിപ്പെടുത്താൻ—എന്തായാലും നിങ്ങൾക്ക സാദ്ധ്യമല്ലതന്നെ. ഇങ്ങിനെ ബഹുശിരസ്സുകളായ സാമാന്യജനങ്ങളെ തൃപ്തിപ്പെടുത്താൻ നിങ്ങൾക്ക ഒരു ബാദ്ധ്യതയുമില്ല നിങ്ങൾക്ക പബ്ളിക്കിൽനിന്ന വല്ലതും ലഭിച്ചിട്ടുണ്ടോ? നിങ്ങൾ ജനങ്ങളോട് യാതൊരുവിധ കടപ്പാടിലും ഏർപ്പെട്ടിട്ടുണ്ടോ?

ഇല്ല. ലവലേശം ഇല്ല. നിങ്ങൾ നിങ്ങളുടെ സ്വന്തം ശില്പിയാണ്, നിൎമ്മിതാവാണ്. നിങ്ങൾ ഏകനാണെന്നും, കേൾക്കാനാരുമില്ലെന്നും ഉള്ള മട്ടിൽ സ്വയം പാടുക. നിങ്ങളുടെ ആത്മാവിനു രസിച്ചാൽ പബ്ളിക്കിനു തൃപ്തിയാകും. അതാണ് നിയമം. അന്യന്മാൎക്കുവേണ്ടി, കൃത്രിമവും, പ്രകൃതിവിരുദ്ധവും ആയ ജീവിതം നയിക്കുന്നതുകൊണ്ടു എന്തു പ്രയോജനം?

ഒരു രാജാവു തന്റെ ചെറുപ്പത്തിൽ പ്രഭുകുമാരന്മാരോടു കൂടി ഒളിച്ചുകളിക്കുകയായിരുന്നു. കുട്ടികളെ തേടിക്കണ്ടുപിടിക്കാൻ അദ്ദേഹം വളരെ വിഷമിച്ചുകൊണ്ടിരുന്നു. കണ്ടുനിന്ന ഒരാൾ പറഞ്ഞു:—"അവിടുന്ന് തന്റെ രാജാധികാരം പ്രയോഗിച്ചിരുന്നെങ്കിൽ പെട്ടന്നു മുമ്പിൽ വരുത്താമായിരുന്ന ഈ കൂട്ടുകളിക്കാരെ കണ്ടുപിടിക്കാൻ അവിടുന്ന് ഇത്ര കഷ്ടണിക്കയും കഷ്ടപ്പെടുകയും ചെയ്യുന്നതെന്തിന്?." ഈ ചോദ്യത്തിനു ഉത്തരം "അങ്ങിനെയായാൽ കളിയുടെ രസം പൊയ്പോകും." എന്നായിരുന്നു. കളിയിൽ താല്പൎയ്യം ഇല്ലാതെ പോകും. അതുപോലെ യഥാൎത്ഥത്തിൽ നിങ്ങൾ സൎവ്വജ്ഞനായ ദൈവവും, പരമേശ്വരനും ആണെങ്കിലും, നേരമ്പോക്കിനുവേണ്ടി, സകലതരം ആശയങ്ങളും, 'അറിവ്' എന്നു പറയപ്പെടുന്നതും ആയ നിങ്ങളുടെ വിഷയങ്ങളെ, ഒരു വലിയ ഒളിച്ചുകളിയാകുന്ന ലോകവ്യവഹാരങ്ങളിൽ അന്വേഷിക്കാൻ തുടങ്ങിയിരിക്കെ, സകല കളിയേയും താറുമാറാക്കി തടസ്സപ്പെടുത്തുന്ന അധികാരമെടുത്ത് കളിയിൽ പ്രയോഗിക്കയും, ആ അധികാരസംബന്ധമായ ചിന്താസമൂഹത്തെ ഉപയോഗിക്കയും ചെയ്യുന്നതു് മൎയ്യാദയല്ലെന്നാണ് രാമന്റെ അഭിപ്രായം. ഭൂതവും, വൎത്തമാനവും, ബഹുസഹസ്രം സൂൎയ്യന്മാരും, നക്ഷത്രങ്ങളും നിങ്ങളുടെ സ്വന്തം ആത്മാവായിരിക്കുന്ന പതനത്തിൽ, ഇവയെല്ലാം നിങ്ങളുടെ ജ്ഞാനസമുദ്രത്തിലെ തിരകളും, കല്ലോലങ്ങളും ആയ അവസ്ഥയിൽ നിയമപരീക്ഷകളെയും ലോകവിജയങ്ങളെയും കുറിച്ചു നിങ്ങൾക്കെങ്ങിനെ പൎയ്യാകുലരായിരിക്കാം? ദിവ്യമായ പരബ്രഹ്മജ്ഞാനം ലഭിക്കാൻ നിങ്ങൾക്കാഗ്രഹമുണ്ടെങ്കിൽ, ഇന്ദ്രിയങ്ങളുടെ ഏതു നിലയിൽ നിന്നു നിങ്ങളങ്ങിനെ ആഗ്രഹിക്കുന്നുവോ, അതേ നിലയിൽ നിന്നു നിങ്ങൾ ഉയരുകയും, ആ നിലയെ ഉപേക്ഷിക്കയും ചെയ്യണം.

മത്സ്യങ്ങളെ പിടിക്കാൻ ഒരു വലയെറിഞ്ഞു. മത്സ്യങ്ങൾ വലയുടെ അകത്തുവീണു് അവയുടെ അത്യധികമായ ബലം

കൊണ്ടു വല വലിച്ചുകൊണ്ടുപോയി. എങ്ങിനെ പെരുമാറണമെന്ന ഈശ്വരനോടു ഉണ്ടാദേശിക്കാൻ തുടങ്ങരുതു്. നിങ്ങളുടെ ഇച്ഛയെ അനുസരിക്കാൻ അദ്ദേഹത്തോടു കല്പിക്കരുതു്. അദ്ദേഹത്തിലേയ്ക്കു സ്വയം സമർപ്പിക്കുക; ചെറുവ്യക്തിസ്സത്ത—'ഞാൻ—ത്യജിക്കുക. വ്യാജമായ നാമങ്ങളെ പരിത്യജിക്കുക. ഇങ്ങിനെ നിങ്ങളുടെ ശരീരവും, മനസ്സും പ്രകാശപൂർണ്ണവും, ഈശ്വരൻെറ പ്രത്യക്ഷഭാവത്തിനുതകുന്ന ഉത്തമായുധവും ആക്കിത്തീർക്കാം. സമസ്തയഥാർത്ഥജ്ഞാനവും, വിദ്യാഭ്യാസവും—ആ പേരിനു യോഗ്യമായ വിദ്യാഭ്യാസവും—ഉള്ളിൽനിന്നു പുറപ്പെടുന്നു. പുസ്തകങ്ങളിലോ, ഇതരന്മാരുടെ മനസ്സുകളിലോ നിന്നല്ലാ അതെല്ലാം വരുന്നതു്. പ്രതിഭാശാലികളായ മഹാന്മാരും, ഗവേഷണസരണിയിലെ ആദ്യപ്രയത്നശാലികളും അവരുടെ കണ്ടുപിടിത്തങ്ങളും, അന്വേഷണങ്ങളും, പര്യവേക്ഷണങ്ങളും നടത്തിയതു്, വ്യക്തിപരസ്വാർത്ഥതയിൽ മുഴുകിക്കിടപ്പാറുള്ള വാസനയിൽനിന്നു വിമുക്തരായി അവരുടെ മനഃസ്ഥിതിയും, പുരുഷവ്യക്തിത്വവും, സ്വാർത്ഥപൂരണത്തിൽനിന്നു മോചിപ്പിച്ചു്, സർവ്വവിധപരിഭ്രമത്തിൻെറയും, യാചനയുടെയും നിലയിൽനിന്നു വളരെ അപ്പുറത്തേയ്ക്കയച്ചു്, ഇന്ദ്രിയങ്ങളുടെ മണ്ഡലത്തിൽ—ലവലിൽ—നിന്നു മുകളിൽ പ്രവേശിച്ചു്, അനാപേക്ഷികതത്വത്തിലേയ്ക്കു (Absolute Reality) അവർ ലയിച്ചു മഗ്നരായതിൻെറശേഷം മാത്രമായിരുന്നു. അവർ ഒരു പ്രതിബിംബിതപ്രകാശമായ മുകരത്തിലോ, കണ്ണാടിയിലോ കൂടി നോക്കി; ജ്ഞാനതേജസ്സ് അവരിൽക്കൂടി പ്രശോഭിച്ചു് ബുക്കുകളിലും, ലൈബ്രറികളിലും അവർ വെളിച്ചം വിതറി; പ്രകാശം പ്രസരിപ്പിച്ചു. ലൈബ്രറികൾ അവരെ പ്രകാശിപ്പിക്കാൻ ശക്തങ്ങളായില്ല. ഇതാണു് പ്രയത്നം! പ്രയത്നമെന്നതു് കഷ്ടപ്പെട്ടു ഞെങ്ങിഞെരുങ്ങി ഇഴയുകയാണെന്നു രാമൻ തീരെ വിവക്ഷിക്കുന്നില്ല. വേദാന്തത്തിൽ, കർമ്മമെന്നാൽ—പ്രവൃത്തിയെന്നാൽ—യഥാർത്ഥ ചൈതന്യവുമായി സദാ അനുരഞ്ജിച്ചു നില്ക്കുന്ന രമ്യമായ ചലനങ്ങളും, സർവ്വജഗത്തോടും ഐക്യപ്പെട്ടു സമ്മേളിച്ചുവർത്തിക്കുന്നതും ആണു്. ഇങ്ങിനെ നിസ്വാർത്ഥമായും, ഏകപരമാർത്ഥത്തോടു ഐക്യപ്പെട്ടും നിന്നുകൊണ്ടു്, വേദാന്താനുസാരമുള്ള യഥാർത്ഥകർമ്മം ചെയ്യുമ്പോൾ, അതിനെ അറിയാത്തവർ പലപ്പോഴും അതിനെ പ്രവൃത്തിരാഹിത്യമെന്നോ, മന്ദതയെന്നോ, അലസതയെന്നോ ദുഷ്പേരുവിളിച്ചു ആക്ഷേപിക്കുന്നു. "വിജയരഹസ്യം" എന്ന പ്രസംഗം ഒന്നുകൂടി മനസ്സിരുത്തി ഭംഗി

യായി പഠിക്കുക. വീണ്ടും, ഏററവും വിഷമകരമായ ഒരു കൎമ്മം വേദാന്തചൈതന്യത്തിൽ ചെയ്യപ്പെടുന്നത് സമസ്താനന്ദവും, വെറുമൊരു ക്രീഡയും ആണ്; ഒരു ഭാരമോ, സങ്കടകരവും, വിരസവും ആയ വേലയോ അല്ല. ഇങ്ങിനെ ഒരു നിലയിൽനിന്നു നോക്കുമ്പോൾ അത്യുന്നതകൎമ്മമെന്നു വിളിക്കപ്പെടാവുന്നത്, വേറൊരു നിലയിൽനിന്നു നോക്കുമ്പോൾ പ്രവൃത്തിയേ അല്ലെന്നു തോന്നാം. ഇതാണ് വേദാന്തമതത്വാസനം.

ഹിന്ദുപുരാണങ്ങളിൽ ഈശ്വരന്റെ രണ്ടു ചിത്രങ്ങൾ കൊടുക്കപ്പെട്ടിട്ടുണ്ട്. എല്ലാ മതങ്ങൾക്കും മൂന്ന് ഉപാധികൾ ഉണ്ട്:— ഒരു തത്വസംഹിത, ഒരു പുരാണസഞ്ചയം, ഒരു ക്രിയാപദ്ധതി. അഭ്യസ്തവിദ്യൎക്കു തത്വജ്ഞാനവും, കുട്ടികളെപ്പോലെയുള്ള പാമരന്മാൎക്കു ക്രിയാപദ്ധതിയും, ചിന്താശീലന്മാൎക്കു പുരാണസഞ്ചയവും പ്രാധാന്യേന ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. മൂന്നും ഒന്നുപോലെ കൈകോൎത്തുപിടിച്ചുകൊണ്ടുപോകണം. ഇതിലേതെങ്കിലും പിന്നോക്കം നില്ക്കയാണെങ്കിൽ, ആ മതം നീണ്ടു നിലനില്ക്കയില്ല. ഇതുമൂന്നും സമ്പൂൎണ്ണമായ ആനുകൂല്യത്തിൽയോജിച്ചു ഹിന്ദുമതഗ്രന്ഥങ്ങളിൽ കാണപ്പെടുന്നതുകൊണ്ടാണ് ഇപ്പോഴും 30 കോടി ജനങ്ങളുടെ മതമായി ഹിന്ദുമതം പരിലസിക്കുന്നത്. ഇതിലേതെങ്കിലും പോരായ്മയുണ്ടെങ്കിൽ അതുള്ളമതം യഥാൎത്ഥമതമായിരിക്കയില്ല. ഹിന്ദുമതത്തിൽ ഇതു മൂന്നും പരിപൂൎണ്ണാവസ്ഥയിൽ ഇരിക്കുന്നു—പ്രതിനിമിഷം മനസ്സിൽ സ്മരിക്കപ്പെടുന്ന പരിപൂൎണ്ണമനുഷ്യനെ—ഈശ്വരനെ—പ്പററി രാമൻ പറയട്ടെ.

ഹൈന്ദവമതഗ്രന്ഥങ്ങളിൽ ഈശ്വരന്റെ രണ്ടുഭാവങ്ങൾ കാണിച്ചിട്ടുണ്ട്. ഒന്നു ഒരു വെളുത്ത, ഉന്നതനായ, പ്രഭാവശാലിയായ, സുന്ദരനായ യുവാവ്—ഊൎജ്ജസ്വലമായ രൂപം—ഹിമാലയത്തിന്റെ ഉച്ചകോടിയിൽ ഇരിക്കുന്നു. സമാധിമഗ്നൻ, ധ്യാനലീനൻ, കണ്ണുകളും അടച്ചുപൂട്ടി, ലോകത്തിന്റെ പ്രജ്ഞയേ ഇല്ലാതെ, പരമാഹ്ലാദത്തിന്റെ ചിത്രംതന്നെ. ഉപദ്രവങ്ങളിലും, കുഴപ്പങ്ങളിലുംനിന്ന് അതിദൂരത്തിൽ—ഉൽക്കണ്ഠകൾക്കും, പരിഭ്രമങ്ങൾക്കും വഴിപ്പെടാതെ, മുക്തനായി, സ്വതന്ത്രനായിരിക്കുന്നു. ലോകത്തിന്റെ അസ്തിത്വമേ അദ്ദേഹം അറിയുന്നില്ല. ഇതാണ് ഈശ്വരന്റെ ഒരു ചിത്രം. ഇത് സമാധിചിത്രമാണ്. മുക്തനും രക്ഷിതനുമായ ആത്മാവ്. വെളുപ്പുനിറം, ഹിമാലയങ്ങളുടെ ഒരു പ്രത്യേക ലക്ഷണമാണ്; ഹൃദയം സ്വസ്ഥതയിൽ; ശാന്തിഃ, ശാന്തിഃ ശാന്തിഃ!

അതോടുകൂടി ആ ഈശ്വരന്റെ പ്രിയപത്നി—ശുഭ്രപാദചൂഡം റോസ്‌വർണ്ണത്തിൽ; അവർ ഈശ്വരന്റെ മടിയിൽ ഇരിക്കുന്നു; അവനുവേണ്ടി സസ്യാദികളിൽനിന്നും മററും ലഹരിദ്രാവകങ്ങൾ പിഴിഞ്ഞെടുത്തുംകൊണ്ടിരിക്കുന്നു. ഈശ്വരൻ കണ്ണടയ്ക്കുന്നു. പെട്ടന്നു ഭാര്യ താൻ തയ്യാറാക്കിവെച്ചിട്ടുള്ള ലഹരിദ്രാവകം 'കപ്പി'നകത്തു് അദ്ദേഹത്തിന്റെ വായ്ക്കരുകിൽ പിടിച്ചുവെച്ചുകൊടുക്കുന്നു. വീണ്ടും ആദ്യത്തെ സമാധിസ്ഥിതിയിലേയ്ക്കു ഭർത്താവിനെ തിരിച്ചുനിർത്തുന്നതിനാണിതു്. സമസ്തലോകത്തെപ്പററിയും അവർ അദ്ദേഹത്തോടു ചോദ്യങ്ങൾ ചോദിക്കുന്നു. അദ്ദേഹം അതെല്ലാം വിവരിച്ചു് അവൾക്കു പറഞ്ഞുകൊടുക്കുന്നു. അവർ ഒരു രാജാവിന്റെ മകളാണു്. എന്നാൽ ഈ ഈശ്വരന്റെ സമീപത്തിരിക്കാൻ കൊതിച്ചു് അവർ തന്റെ രാജകീയമായ മനോഹരവസ്തുക്കളെല്ലാം ഉപേക്ഷിച്ചതാണു്. ആ ഈശ്വരനെ ശിവനെന്നും, പത്നിയെ ഗിരിജാ എന്നും പേർ പറയുന്നു.

ഓം! ഓം!! ഓം!!!

ജീവിതത്തിന്റെ ഞെരുക്കങ്ങളും, നിങ്ങളുടെ ശാരീരികമാനസികശക്തികളിന്മേലുള്ള ഭിന്നഭിന്നങ്ങളായ അവകാശവാദങ്ങളും വന്നു് നിങ്ങളെ സദാ ഞെക്കി ബുദ്ധിമുട്ടിച്ചുകൊണ്ടിരിക്കാമെന്നു നിങ്ങൾ കാണുന്നു. ഈ ബാഹ്യപരിതഃസ്ഥിതികൾ ഇങ്ങിനെ നിങ്ങളെ വ്യാകുലപ്പെടുത്താൻ അനുവദിച്ചുകൊടുത്താൽ, നിങ്ങളുടെ സ്വന്തം കൈകൊണ്ടും, സ്വന്തം മാംസപേശികൾകൊണ്ടും, കാലേതന്നെ നിങ്ങളുടെ ശ്മശാനം തയ്യാറാക്കുകയാണു് അതു്.

ഇതു് ഒഴിച്ചുമാററിനിർത്തി കുറെ ശാന്തിയും സ്വാസ്ഥ്യവും സമ്പാദിക്കുന്നതെങ്ങിനെ? കർമ്മങ്ങളെല്ലാം പരിത്യജിക്കണമെന്നോ, ദൈനന്ദിനകൃത്യങ്ങൾ ഉപേക്ഷിക്കണമെന്നോ രാമൻ ശുപാർശചെയ്യുയില്ല. രാമൻ അതു് ഒരിക്കലും ഉപദേശിക്കുന്നില്ല. എങ്കിലും, നിങ്ങളെ എപ്പോഴും അതികഠിനമായ, ചുമതലയേറിയ, ഭാരപ്പെടുത്തുന്ന തൊഴിലുകളിൽനിന്നു സ്വതന്ത്രനാക്കി നിർത്തുന്ന ഒരു ശീലം—വളരെ പ്രയോജനകരമായ ഒരു സമ്പ്രദായം—അഭ്യസിക്കാൻ രാമൻ ഗുണദോഷിക്കുന്നു. ഈ ഗുണദോഷം വേദാന്തപദ്ധതിപ്രകാരമുള്ള ത്യാഗം എന്നതല്ലാതെ മററു യാതൊന്നുമല്ല. നിങ്ങൾ സദാസമയവും ത്യാഗമാകുന്ന പാറയിൽ ഉറച്ച സ്ഥിതി ചെയ്യണം; സുസ്ഥിരമായ ആ സുരക്ഷിതാവസ്ഥയിൽ ഇരിക്കണം; നിങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്ന ഏതു കൃത്യങ്ങളിലേയ്ക്കും

പൂൎണ്ണമായി നിങ്ങളെ സമൎപ്പിക്കണം. നിങ്ങൾക്കു അവശത വരുകില്ല; കൃത്യനിൎവ്വഹണത്തിനു പ്രാപ്തിയുണ്ടാകുകയും ചെയ്യും.

കൂടുതൽ വിവരിക്കാം. ജോലി ചെയ്തുകൊണ്ടിരിക്കെ ചെറു ചെറു വിശ്രമാവസരങ്ങൾ എടുക്കണം; ഓരോ മിന്നിട്ടോ മറ്റോ മാത്രമുള്ള ഹ്രസ്വമായ ആ വിശ്രമസന്ദൎഭങ്ങളെ "ശരീരം സാരമില്ല; എനിയ്ക്കൊരിക്കലും അതുമായിട്ടൊന്നും ചെയ്യാനില്ല" എന്ന ചിന്തയ്ക്കായി വിനിയോഗിക്കണം. നിങ്ങൾ വെറുമൊരു സാക്ഷിയാണ്. അതിന്റെ പ്രവൃത്തികൾ മൂലമുള്ള ഫലങ്ങളോ, പ്രയോജനങ്ങളോകൊണ്ടു നിങ്ങൾക്കൊരു കാൎയ്യവുമില്ല. അങ്ങിനെ ധ്യാനിക്കുന്ന സമയം നിങ്ങളുടെ കണ്ണടയ്ക്കാം; മാംസപേശികളെ സ്വതന്ത്രമാക്കാം; ശരീരത്തെ പൂൎണ്ണവിശ്രമത്തിൽ പ്രതിഷ്ഠിക്കാം. സകല ചിന്താഭാരങ്ങളും മാററിവെക്കാം. നിങ്ങളുടെ ചുമലിൽ നിന്നു വിചാരഭാരം നീക്കിവെക്കാൻ നിങ്ങൾക്കു അധികമധികം സാധിച്ചു നിങ്ങൾ ജയിക്കുമ്പോൾ, നിങ്ങൾ അധികമധികം പ്രബലനായി ഭവിക്കുന്നു.

സിരകൾ ശരീരത്തിന്റെ ഓജസ്സു സംരക്ഷിക്കുന്നു; സിരാചക്രം ചിന്താശക്തിയെയും താങ്ങിനില്ക്കുന്നു. ദഹനക്രിയ, രക്തസഞ്ചാരം, രോമത്തിന്റെ വളൎച്ച മുതലായതു് സിരാചക്രത്തിന്റെ പ്രവൃത്തികളെയാണു് അന്തിമമായി ആശ്രയിച്ചു നില്ക്കുന്നതു്. നിങ്ങളുടെ ചിന്തയെ അസ്വസ്ഥപ്പെടുത്തി പലവിധ വിചാരങ്ങളാൽ നിങ്ങൾ കുഴഞ്ഞു് അവശനായിത്തീൎന്നാൽ അതുകൊണ്ടു സിരാപടലത്തിനു അതികഠിനമായഭാരം ഏല്പിക്കുകയാണ്—ഭേദം കൊടുക്കുകയാണു്—ഫലം. ബലപ്രകൎഷമായ ചിന്താശ്രമത്തിന്റെ രൂപത്തിലുള്ള ഈ സിരാപ്രവൎത്തനം ഒരുവശത്തു ലാഭമാണെങ്കിൽ, മറുവശത്തു് സുനിശ്ചിതമായ ഒരു നഷ്ടമാണ്. സജീവമായ ശരീരധൎമ്മപ്രവൃത്തികൾ കഷ്ടതയിലാകാനുള്ള മാൎഗ്ഗമിതാണു് ഘനമേറിയ രണ്ടു ഭാരങ്ങൾ ഒരേ കുതിരയുടെപുറത്തു കയററുന്നതുപോലെയാണിതു്. ഒരു ഭാരത്തിന്റെ ഘനം കൂട്ടിയാൽ മററതിന്റെ ഘനം കുറയ്ക്കണം. കുതിരപ്പുറത്തു നിന്നു അതിഭാരം നീക്കിയാൽ അപ്പോൾ കുതിര ഭാരത്തിന്റെ ഘനത്താൽ കേടു തട്ടാതെ ഓടിക്കൊള്ളും. നിങ്ങൾക്കു ഓജസ്സു സംരക്ഷിക്കാൻ, ആരോഗ്യം പാലിക്കാൻ, സിരാചക്രമാകുന്ന കുതിര സുഗമമായി ജീവിതഭാരം വഹിച്ചുകൊണ്ടു പോകാൻ, ചിന്താഭാരം അത്യധികം ലഘുതരമാക്കണം. കുഴക്കുന്ന വിചാരങ്ങളും, മനസ്സു മുട്ടിക്കുന്ന ചിന്തകളും, നിങ്ങളുടെ ജീവരക്തം ഊററിക്കുടിക്കാനിട വരുത്തരുതു്. മനസ്സു സദാ ഉല്ലാസത്തിലും, ആഹ്ലാദത്തിലും

പ്രസന്നതയിലും, ഉത്സാഹത്തിലും നിർത്തി, ഭയമോ, ചിന്താവ്യഗ്രതയോ, ഉൽക്കണ്ഠയോ മൂലം കുഴപ്പമോ, ഭ്രമമോ മനഃക്ഷയമോ ഉണ്ടാകാതെ സംരക്ഷിക്കുന്നതിലാണ് പൂർണ്ണാരോഗ്യത്തിന്റെയും, പ്രബലമായ കർമ്മശക്തിയുടെയും രഹസ്യം ഇരിക്കുന്നത്.

ഇങ്ങിനെ വേദാന്താനുസാരമായ ത്യാഗം എന്നത് ലൌകിക കഷ്ടതകളിലും, നരകങ്ങളിലും, കടമകളിലും, നിന്നു സ്വതന്ത്രമായ യഥാർത്ഥാത്മാവിന്റെ ഈശ്വരത്വത്തിൽ നിങ്ങളുടെ മനോദൃഷ്ടി സദാ ഉറപ്പിച്ചുനിർത്തിക്കൊണ്ടു സകല ആകുലതകളും, ഭയവും, കുഴപ്പവും, പരിഭ്രമവും, മനഃശല്യവും നീക്കിക്കളഞ്ഞു ദൂരെത്തള്ളുന്നതാണ്. നിർവ്വഹിക്കണമെന്നു നിർബ്ബന്ധിക്കുന്ന കടമകൾ നിങ്ങൾക്കില്ല; നിങ്ങളാരോടും ബന്ധിതനല്ല; നിങ്ങൾക്കാരോടും ഉത്തരവാദിത്വമില്ല. കൊടുത്തുതീർക്കാൻ നിങ്ങൾക്കു ഋണമില്ല; തീർക്കേണ്ട ചുമതലകളില്ല. സമുദായത്തിനും, രാഷ്ട്രത്തിനും, സകലത്തിനും എതിരായിട്ട് നിങ്ങളുടെ ഉന്നതവ്യക്തിവിശേഷത്തെ ഉയർന്നി സ്ഥാപിക്കുക. അതാണ് വേദാന്തം. സമുദായം; കീഴ്‌നടപ്പും ആചാരവും, നിയമങ്ങളും ഒളുകളും, വിമർശനങ്ങളും നിരൂപണങ്ങളും, നിയന്ത്രണങ്ങളും ഒന്നും നിങ്ങളുടെ പരമാർത്ഥസത്തയെ സ്പർശിക്കുന്നില്ല. അതു ധ്യാനിക്കുക. അതെല്ലാം ദൂരെയെറിയുക. അവയെ പരിത്യജിക്കുക; അതുകളൊന്നും നിങ്ങളല്ലാ. 'ഓം', എന്നതിനു ഈ അർത്ഥം കൊടുക്കുക. സകല ക്ഷീണസന്ദർഭങ്ങളിലും 'ഓം' എന്നു ജപിക്കുക.

ഓം! ഓം!! ഓം!!!

## ൧൩. ശകലങ്ങൾ.

* ആഹാരമില്ലാത്ത ഒരു മനുഷ്യനെപ്പോലെ, നമുക്കു സാക്ഷാൽക്കാരത്തിന്റെ കൊതികൊണ്ടു വിശക്കുകയും, ദാഹിക്കുകയും ചെയ്യുന്നു; മന്ത്രങ്ങൾ ജപിക്കുന്നു; മനസ്സിന്റെ ശ്വാസം ഓടക്കുഴലിലേയ്ക്കുതള്ളുന്നു. അതിനാൽ മനസ്സാകുന്ന തടാകത്തിൽനിന്നു അസംഖ്യങ്ങളായ സ്വാർത്ഥകാമങ്ങളെ തേടിപ്പിടിച്ചു പുറത്തുതള്ളുകയും, ഓരോന്നോരോന്നായി കൊല്ലുകയുംചെയ്യുന്നു. ഉറച്ച പ്രതിജ്ഞകൾചെയ്തു പാവനനിശ്ചയങ്ങൾചെയ്യുന്നു. നിങ്ങൾ തടാകത്തിൽനിന്നു പുറത്തുവന്നാൽ, ആ വെള്ളം കുടിക്കുന്ന ആരെയും വെള്ളം വിഷഗ്രസ്തനാക്കുന്നില്ല. പശുക്കളോ, സ്ത്രീകളോ, മനുഷ്യരോ ആരെങ്കിലും കുടിക്കട്ടെ. കുററപ്പെട്ടുത്തുന്നവരുടെ വിഷ

* കാളിയമർദ്ദനത്തിനെ ക്കുറിച്ച് സൂചിപ്പിക്കുന്നു.

പ്രയോഗം ഈശ്വരനിൽനിന്നു പുറപ്പെടുന്ന ശുദ്ധജലാമൃതമായി രൂപഭേദം പ്രാപിക്കുന്നു. പരവശസ്ഥാനങ്ങൾ കണ്ടുപിടിച്ചു് അവയെ നീക്കുക. കാമങ്ങൾ ധ്യാനത്തെ വിഘ്നപ്പെടുത്തുന്നു. ആത്മാവിൻെറ പരിശുദ്ധിയും, ജ്ഞാനവും ഉണ്ടാകുന്നതുവരെ യഥാൎത്ഥധ്യാനം ഉണ്ടാകയില്ല. ധ്യാനിക്കാൻ ശ്രമിക്കുമ്പോൾ, നിങ്ങളെ പിടിച്ചു താഴ്ത്തുന്നതെല്ലാം പരിത്യജിക്കുക. തന്നോടു തന്നെ സത്യമായിരിക്കുക; മററുള്ളവർ ഈ നാട്ടിൽ വളരെയധികം പ്രസംഗങ്ങൾചെയ്യുന്നു. നിങ്ങൾ സ്വയം പ്രസംഗിക്കണം. അതു കൂടാതെ അഭിവൃദ്ധിയില്ല.

ഉറങ്ങാൻപോകുംമുമ്പു്, താഴെയിരുന്നു്, പരിത്യജിക്കേണ്ടതായ ദോഷങ്ങളെ നിൎണ്ണയിക്കുക. ബൈബിളും, ഗീതയും,ഉപനിഷത്തുകളും,അഥവാ * ഇമേഴ്സൺ മുതലായവരുടെ ഗ്രന്ഥങ്ങളും വായിക്കുക. ആസക്തിയോ, ദുഃഖമോ ആണു് ദോഷമെങ്കിൽ, ഈ വായനയുടെ സഹായത്താൽ, "ഈ ദോഷം എന്തുകൊണ്ടാണു് നിങ്ങളിൽ ഇരിക്കുന്നതു്,? അതെന്തിനാണു് പോകേണ്ടതു്,? അതെങ്ങിനെ നിങ്ങളെ തടസ്സപ്പെടുത്തുന്നു"? എന്നെല്ലാം ആലോചിക്കുക. അതിൽനിന്നു മനസ്സിനെ ഉദ്ധരിക്കുക; 'ഓം' ജപിക്കുക. അതിനെ ജയിച്ചുവെന്നുബോധ്യമായാൽ, മേശയിൽ എഴുതിവെച്ചിരിക്കുന്നതു (ദോഷത്തിൻെറ പേർ) തുടച്ചുകളയുക; അതിനെ തോല്പിച്ചുവെന്നു ധ്യാനിക്കുക. മേലാൽ അതിനെക്കുറിച്ചു ചിന്തിക്കരുതു്. ഓരോന്നായി ഈ സപ്തശിരസ്സുകളെ പിടികൂടി തകൎക്കുക. ഓരോന്നിനെയുംപററി നിങ്ങളോടുതന്നെ സ്വയം പ്രസംഗിക്കുക; ഓരോരുത്തനും തൻെറ തൻെറ ജോലിചെയ്യണം. ധ്യാനിക്കുമ്പോൾ, നാമംജപിക്കുമ്പോൾ, 'ഓം' എന്നു മൂളുക. ദിവ്യശബ്ദങ്ങളുടെ ശക്തികൾ പ്രവൎത്തിക്കട്ടെ. നിങ്ങൾ സഹായിക്കപ്പെട്ടും ഒരു മനോജ്ഞപ്രേരണലഭിച്ചു് നിങ്ങൾ ശക്തിമാനാകും. ഇതാണു് ആദ്യത്തെ ക്രിയ.

സകല പാപങ്ങളുടെയും മൂലകാരണം അജ്ഞാനം—പല ആകൃതിയിലുള്ള അജ്ഞാനം ആണു്; യഥാൎത്ഥാത്മാവിനെക്കുറിച്ചുള്ള അജ്ഞതയും, തൻെറ സത്തയെ ശരീരത്തോടു സാത്മ്യപ്പെടുത്താനുള്ള മോഹവും, അതിനെ ബാഹ്യസുഖങ്ങളോടു സാത്മ്യപ്പെടുത്താനുള്ള ആഗ്രഹവും, ദുഃഖം, നാശം, സങ്കടം ഇവ സഹിക്കണമല്ലോ എന്നുള്ള ബാധ്യതയും ആണു്. നിങ്ങൾ അപരിമേയമായ സത്തയാണെന്നു സാക്ഷാൽക്കരിക്കുമ്പോൾ, നിങ്ങൾക്കെ

* ഒരു അമേരിക്കൻഗ്രന്ഥകാരൻ.

ങ്ങിനെ ദുഃഖത്തിനും, വികാരങ്ങൾക്കും വിധേയനാകാം? സാന്മാർഗ്ഗികനിയമങ്ങൾ ഗണിതശാസ്ത്രനിബന്ധനകൾപോലെ സുനിശ്ചിതങ്ങളും, നിർവ്വൃഷ്ടങ്ങളും അല്ലെന്നു ജനങ്ങൾ പറയുന്നു. ഈ പറച്ചിൽ സർവ്വാബദ്ധമാണു്. ഗുഹകളിലോ, വിദൂരഘോരാരണ്യങ്ങളിലോ ആയാലും, പുല്ലുകൾപോലും ചാടിഎഴുന്നേററു നിങ്ങൾക്കെതിരായി തെളിവുകൊടുക്കുമ്പോൾ നിങ്ങൾ വിസ്മയിക്കും. നിങ്ങളെ അപരാധകാരികൾ ആക്കിക്കൊണ്ടു് ഭിത്തികളും, വൃക്ഷങ്ങളുംപോലും തെളിവുകൊടുക്കും. യഥാർത്ഥകാരണമറിയാത്തവർ പരിതഃസ്ഥിതികളോടു യുദ്ധംചെയ്യാൻതുടങ്ങുന്നു. മറയ്ക്കാൻനിവൃത്തിയില്ലാത്തതായി വിളംബരംചെയ്യപ്പെടേണ്ട ഒരു ദിവ്യനിയമമാണിതു്. ഈശ്വരദൃഷ്ടിയിൽ മണ്ണിടാൻ ശ്രമിക്കുക; അപ്പോൾ നിങ്ങൾതന്നെ അന്ധനായിത്തീരുന്നു. അശുദ്ധത ഉള്ളിൽ സൂക്ഷിക്കുക; അപ്പോൾ നിങ്ങൾ അതിന്റെ ദുഷ്ഫലങ്ങൾ അനുഭവിക്കും. ഈ നിയമങ്ങൾ ഒന്നൊന്നായി തെളിയിക്കാം. തെളിയിച്ചാൽ പിന്നെ മനുഷ്യൻ പാപകരമായ മോഹങ്ങൾക്കുവേണ്ടി നികൃഷ്ടതയിലേയ്ക്കു കുനിഞ്ഞുതാഴുകയില്ല.

അശുദ്ധകാമങ്ങളിന്മേൽ ഒരിക്കൽ നിങ്ങൾ നിയന്ത്രണം സാധിച്ചാൽ, നിങ്ങൾക്കിഷ്ടമുള്ളകാലത്തോളം നിങ്ങൾക്കു ധ്യാനനിഷ്ഠ സമ്പാദിക്കാം.

തീരെ പട്ടിണികിടക്കുകയോ, അതിഭക്ഷണം കഴിക്കയോ അരുതു്. രണ്ടും വർജ്ജ്യമാണു്.

ഉപവാസം ചിലപ്പോൾ നിസർഗ്ഗജമായി വന്നുകൂടുന്നു. ഭക്ഷിക്കാനോ, ഉപവസിക്കാനോ വാസനയുണ്ടാകുന്നതിനെ അനുസരിച്ചേക്കണം. അടിമത്തം സമ്പൂർണ്ണം പരിഹരിക്കണം.

ഇൻഡ്യായിൽ പൌർണ്ണമാസിദിവസം മുതലായ പ്രത്യേക ദിവസങ്ങൾ ധ്യാനത്തിനു അനുകൂലമാണെന്നു തെളിയിക്കപ്പെട്ടിരിക്കുന്നു. അണ്ടിവർഗ്ഗങ്ങൾ, അപ്പം, ഫലവർഗ്ഗങ്ങൾ എന്നിവ ഭക്ഷിക്കാമെങ്കിൽ, പ്രത്യേകമായും ഈ ദിവസങ്ങൾ സഹായകരമായിരിക്കുമെന്നുള്ളതു് പരീക്ഷിച്ചു് അനുഭവബോധ്യം വരുത്തുക.

ഓം! ഓം!! ഓം!!!

# മൃതന്റെ ശ്മശാനത്തിൽ

കരഞ്ഞും, ഖേദിച്ചും, മുറവിളി മുഴക്കി, ച്ചുടുജലം
ചൊരിഞ്ഞും കണ്ണാലേ, ഹൃദിഭയപരിഭ്രാന്തി മുഴുകി
വരാൻ പാടില്ലാരും സവിധഭുവി മേ; മൂകനിഹ ഞാൻ;
തിരിക്കിൻ! പിന്നാക്കം; വരരുതിതേ മട്ടിലിവിടെ. 1

സുദീർഘം മേളിക്കും ശകടനിരയുംകൊണ്ടുവരൊലാ,
മദിച്ചാടും ഭൂഷാപടലമെഴുമശ്വാവലികളും;
പ്രദീപിച്ചീടുന്നാ മരണകിരണംകൊണ്ടതഖിലം;
ഹൃദാ കയ്യും താങ്ങിസ്സുഖമൊടു വസിക്കട്ടിവിടെ ഞാൻ. 2

അധിഷ്ഠാനം വിട്ടിക്കരയിൽ മരുവും നിങ്ങൾ വെറുതേ-
യധിക്ഷേപിക്കേണ്ടെൻ പൊടികൾ സഹതാപപ്രകടനാൽ;
വ്യഥിച്ചും കൈവിട്ടും നിരവധികരഞ്ഞും വലയുവോർ-
ക്കിതാ! നൽകുന്നേൻ ഞാൻ സുലഭമനുതാപങ്ങളുചിതം. 3

എനിക്കിന്നിക്ലേശങ്ങളു, മസുഖവും, മത്സരവുമെൻ-
മനക്കാമ്പിൽ വൈരക്കറവുമൊരുതെല്ലും നഹി നഹി;
കനക്കും ദിവ്യാമോദപ്രചുരരുചിരശ്രേഷ്ഠതയിൽ ഞാ-
നനാകൃതം മഗ്നൻ; സുഭദ്രതമതെനിക്കുള്ളതു സദാ. 4

അഹോ! ക്ഷുദ്രക്കൂട്ടം! തിമിരഭരമോർത്തുൾഭയമൊടും
മഹാനാശം മേലുണ്ടിതി നിനവൊടും ഹന്ത! കരയിൻ!
ഗൃഹം ശാന്തിസ്ഥാനം സുഖദമിതു! മേ പൂകുവനഹം;
സഹിക്കേണ്ടാ! നിർത്തിൻ! മണിയടി വിഷാദപ്രകടിതം. 5

ശ്രീരാമവിലാസം പ്രസ്സ്, തിരുവനന്തപുരം.

# വേദാന്തഗ്രന്ഥങ്ങൾ

## ഉപനിഷത്തുകൾ

സനാതനമതസാരസർവസ്വമായ ഉപനിഷത്തുകളുടെ അന്വയമുള്ള വ്യാഖ്യാനവും സാരവും ശാങ്കരഭാഷ്യവും അടങ്ങിയതു്.

| | | | | | |
|---|---|---|---|---|---|
| ഈശാവാസ്യോപനിഷത്തു് | 0 | 15 | മാണ്ഡൂക്യോപനിഷത്തു് | 2 | 4 |
| കേനോപനിഷത്തു് | 0 | 9 | തൈത്തിരീയോപനിഷത്തു് | 1 | 14 |
| കഠോപനിഷത്തു് | 1 | 11 | ഐതരേയോപനിഷത്തു് | 0 | 15 |
| പ്രശ്നോപനിഷത്തു് | 1 | 2 | ഛാന്ദോഗ്യോപനിഷത്തു് | 7 | 8 |
| മുണ്ഡകോപനിഷത്തു് | 1 | 2 | ബൃഹദാരണ്യകോപനിഷത്തു് | 7 | 8 |

## ശ്രീഭൂതനാഥസർവസ്വം 1-ാം, 2-ാം, 3-ാം ഭാഗങ്ങൾ

ശബരിമലക്ഷേത്രോല്പത്തിമുതൽ ശാസ്താപ്രതിഷ്ഠവരെയുള്ള ശ്രീഭൂതനാഥന്റെ മുഴുവൻ വിലാസങ്ങളും, പൂജാവിധി, മന്ത്രം, ഗായത്രി മുതലായവകളും അടങ്ങിയതു്. വില രൂ. 1. ണ. 8.

## ശ്രീമദ് ഭഗവദ്ഗീത (സവ്യാഖ്യാനം)

ശ്ലോകങ്ങളും ചുവടെ സാരവും ഗീതോപദേശം ചെയ്യുന്ന ചിത്രവും അടങ്ങിയതു്. വില രൂ. 1

## നാരായണീയം (സവ്യാഖ്യാനം)

ഓരോ ശ്ലോകങ്ങൾക്കും അടിയിൽ ലളിതമലയാളത്തിൽ സാരവും, ശ്രീഗുരുവായൂരപ്പന്റെ ആകർഷണീയമായ ചിത്രവും ചേർത്തു്. വില രൂ. 1. ണ. 8.

## ഗീതാപ്രവചനം

(ആചാര്യവിനോബാ)

ശ്രീമദ് ഭഗവദ്ഗീതയുടെ ഗൂഢാർത്ഥങ്ങളും തത്വസംഹിതകളും അടങ്ങിയ ഈ ഗ്രന്ഥം വിനോബാജിയുടെ ജയിൽവാസകാലത്തു് 18 അദ്ധ്യായങ്ങളെയും 18 ദിവസങ്ങളിലായി അദ്ദേഹം മററു ജയിൽപുള്ളികൾക്കു വ്യാഖ്യാനിച്ചു മനസ്സിലാക്കിയതിന്റെ മലയാളംപരിഭാഷ. വില രൂ. 2 ണ. 8

മാനേജർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ, കൊല്ലം

ബ്രാഞ്ചുകൾ:— തിരുവനന്തപുരം, ആലപ്പുഴ & എറണാകുളം.